# പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ
# ആശ്രമ ആരാമത്തിൽ വിടർന്ന
# പനിനീർപുഷ്പം



**റമ്പാൻ ഏലിയാസ് കോശി**
M.A. (Eco.), M.A. (Hist), B. Ed.

കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാഇടവകയിലെ പടിഞ്ഞാറെതയ്യിൽ തോണ്ടലിൽ പരേതരായ കോശി മാമ്മന്റെയും ശോശാമ്മയുടെയും മകനായി 1937 ഏപ്രിൽ 23-ന് ജനനം. കൈപ്പട്ടൂർ ഗവ. എൽ.പി.എസ്., സെന്റ് ജോർജ് മൗണ്ട് ഹൈസ്കൂൾ എന്നിവിടങ്ങളിൽ വിദ്യാഭ്യാസത്തിന്റെ ആദ്യ ഘട്ടം.

1956 ജൂലൈ 2-ന് പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗമായി. 1961 ആഗസ്റ്റ് 13-ന് ശെമ്മാശ്ശനായി. 1973 ഫെബ്രുവരി 24-ന് വൈദികനും 2001 ജനുവരി 29-ന് റമ്പാനുമായി.

പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ നിന്ന് പ്രീഡിഗ്രിയും, മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നു ബി.എ. യും, എം.എ. യും (Eco) കേരള യൂണിവേഴ്സിറ്റിയിൽ നിന്നും എം.എ. (History) യും ബി.എഡും കരസ്ഥമാക്കി. അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ് വലിയ ബാവാ) തിരുമേനിയുടെ സെക്രട്ടറി (1966), സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ ഓഫീസ് ക്ലാർക്ക് (1957-64), മാലൂർ സെന്റ് സ്റ്റീഫൻസ് കോളജ് അദ്ധ്യാപകൻ (1972-), മൗണ്ട് താബോർ ബർസാർ (1981-2004), എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. നിരണം, തുമ്പമൺ ഭദ്രാസനങ്ങളിലെ 11 ദേവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. 1988-ൽ റിട്ടയർ ചെയ്തു. കൊല്ലൻപടി സെന്റ് ഗ്രീഗോറിയോസ് പള്ളിയുടെ സ്ഥാപക വികാരി (1977). ഇപ്പോൾ നസ്രേത്ത് കോൺവന്റ് ചാപ്ലയിനായി ശുശ്രൂഷ അനുഷ്ഠിക്കുന്നു. കൈപ്പട്ടൂർ പടിഞ്ഞാറെതയ്യിൽ കുടുംബയോഗത്തിന്റെ രക്ഷാധികാരി കൂടിയാണ്.

# സമർപ്പണം

സന്യസ്ത ജീവിതത്തിന്റെ വിവിധ ശ്രേണികളിലേക്കും, യവുപ്പദിയ ഖിനോ സ്ഥാനം മുതൽ റമ്പാൻ സ്ഥാനം വരെയുള്ള പദവികൾ തൃക്കൈ കൊണ്ട് നൽകുകയും, വാത്സല്യപൂർവ്വം കരുതുകയും ചെയ്ത പ. പിതാവായ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്മരണ നിലനിർത്തുന്നതിനായി രചിക്കപ്പെട്ട ഈ ഗ്രന്ഥം സവിനയം തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു.

**റമ്പാൻ ഏലിയാസ് കോശി**

# അവതാരിക

## ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ

നവസമൂഹങ്ങളിൽ നിന്ന് വളരെ വേഗം അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന വർജ്ജനം, പരിത്യാഗം, നിഷ്ഠാജീവിതം, യഥാർത്ഥ സന്യാസ ദീക്ഷ എന്നിവയുടെ അസങ്കലിത ആദിരൂപങ്ങൾ തേടുന്നവർക്ക് ഒരു ഉത്തമ നിദർശകനാണ് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. ഒരു മഹർഷിയുടെ യോഗാത്മജീവിതത്തിലെ മർമ്മങ്ങൾ ഗ്രഹിക്കുക എളുപ്പമുള്ള കാര്യമല്ല. അതിപുരാതനമായ ഭാരതീയ യോഗിപരമ്പര പറഞ്ഞുതരുന്നതുപോലെ, നിരന്തരം ഈശ്വര സാന്നിദ്ധ്യമാസ്വദിച്ചു കഴിയുന്ന ഒരു യോഗീവര്യന്റെ പാദം മാത്രമേ സാമാന്യ മനുഷ്യർ കാണുന്നുള്ളു. മുഖമാകട്ടെ, എപ്പോഴും ഈശ്വരചൈതന്യം നുകർന്നു കഴിയുന്നു. ഇപ്പറഞ്ഞത്, താബോർ ആശ്രമാരാമത്തിൽ ലഭ്യമായിരുന്ന സന്യാസമൂശയിൽ രൂപമെടുത്ത തങ്കക്കട്ടിപോലെ ശോഭിച്ചിരുന്ന, പരാമൃഷ്ഠനായ ഈ പിതാവിന് സമ്പൂർണ്ണമായി ഇണങ്ങും. ഒരു സാധാരണ ബാലനായി അദ്ദേഹം താബോർ ഗിരിയിലെത്തി. അപ്പോഴും ഉൾവിളിയുടെ തീക്കനൽ അദ്ദേഹത്തിലുണ്ടായിരുന്നു. കാലങ്ങൾ പിന്നിട്ടപ്പോൾ ആ സാധാരണ ബാലൻ നിഷ്ഠയുടെ തീച്ചൂളയിലൂടെ കടന്ന് അസാധാരണനായി മാറി. പ്രൗഢിയിലോ, ലൗകിക പ്രതാപത്തിലോ അല്ല; മറിച്ച്, ദൈവത്തിന്റെ മനസ്സുള്ളയാളായി വളരുന്നതിൽ.

പ. ദിദിമോസ് ബാവാ ഗുരുത്വമുള്ളവനായിരുന്നു. ഗുരുവായിരുന്നതിനാൽ, അന്ധകാരമകറ്റി, വെളിച്ചം പരത്തുന്നതിനുള്ള നിയോഗം കൈവന്നിരുന്നു. വിളക്ക് സംസാരിക്കാറില്ല, അത് അണയുവോളം വെളിച്ചം പകർന്നു കൊടുത്തുകൊണ്ടിരിക്കും. അതു മാത്രമാണതിന്റെ ആയുർനിയോഗം. ഗുരു ഒരു പരമ്പരയുടെ കണ്ണിയാണ്; കേവലം ഒരു വ്യക്തിയല്ല; ഒരു ദ്വീപു പോലെയുമല്ല. തന്റെ തന്നെ ഗുരുക്കന്മാർ ആത്മജ്ഞാനം നേടിയിരുന്നവരാകയാൽ അവരിൽ നിന്നും കണ്ടും കേട്ടും പഠിച്ചു. ആ വഴിക്കും ഈ പിതാവ് ഗുരുത്വമുള്ളവനായിരുന്നു. ഒരു പുരുഷായുസ്സിൽ ത്രിമൂർത്തി പോലെയുള്ള മൂന്ന് മഹാത്മാക്കളുടെ ശിഷ്യനാകാൻ കഴിയുന്നത് അസാധാരണ പുണ്യം തന്നെയാണ്. അവരുടെ പാദപദ്മങ്ങൾ തൊട്ടുവണങ്ങുന്നതിൽ ഈ ശിഷ്യൻ അദ്വിതീയനായിരുന്നു. ആ ഗുരുത്വഗുണം തന്നിൽ ഏറെ വിളങ്ങി നിന്നിരുന്നു. സ്വാർത്ഥതയും, ലോകപ്രിയവും, സംസാരസമ്പർക്കം മൂലമുണ്ടാകുന്ന മാലിന്യങ്ങളും തൊട്ടു

തീണ്ടാതെ കരുതലോടെ, അന്ത്യശ്വാസം കഴിക്കുന്നതുവരെ ജീവിക്കുവാൻ ത്രാണി നൽകിയതിൽ കറതീർന്ന ഗുരുഭക്തിക്കു ഗണ്യമായ സ്ഥാനമുണ്ടായിരുന്നു. ഗുരുപരമ്പരയിലെ ഒരു കണ്ണിയായി നിലകൊണ്ടതിനാൽ, ഗുരുവിന് അവശ്യം വേണ്ടിയിരിക്കുന്ന ഗുരുത്വവും അദ്ദേഹത്തിനു കൈവന്നിരുന്നു. ഗുരുവിൽ പ്രസ്പഷ്ടമായി വിളങ്ങേണ്ട, സ്നേഹപരവും ആത്മീയവുമായ മൂല്യങ്ങളാണ് ആ ഗുരുത്വത്തിന്റെ കാതൽ.

ശാന്തതയും മൗനവും ഈ ഗുരുവിനു കൂടെപിറപ്പായിരുന്നു. ആയുസ്സുമുഴുവൻ നീളുന്ന ഒരു സമാധിയവസ്ഥയാണത്. പൗരസ്ത്യ ആത്മീയ പാരമ്പര്യത്തിൽ അതിനെ Hesychasm (നിശ്ശബ്ദത, ശാന്തത) എന്നു വ്യവഹരിക്കാറുണ്ട്. പ്രാർത്ഥന, ധ്യാനം, മനനം, വർജ്ജനം, കണ്ണുനീർ പ്രവാഹം എന്നിവ അതിരിടുന്നതാണ് ഈ സമാധിയവസ്ഥ. അതിശാന്തതയുടെ ഈ ആവരണത്തിനുള്ളിൽ ഈശ്വരസാന്നിദ്ധ്യമെന്ന അഗ്നിയാണ്. അതിൽ അഭിരമിക്കുന്നവർക്ക് ഭൗതിക താൽപര്യങ്ങളും തൃഷ്ണയും തുലോം കുറഞ്ഞിരിക്കും. ഈ അച്ചടക്കം സ്മര്യപുരുഷനിൽ നൈസർഗ്ഗികമായിരുന്നു എന്നു തോന്നും. ദയറായിലെത്തിയ നാൾ മുതൽ പരിശീലിച്ചതെല്ലാം അണുവിട ഭംഗം വരുത്താതെ അവസാനം വരെ പാലിച്ചുവന്നു. പരന്ന വായനയോ, വിദേശ ദയറാകളിൽ നിന്നുള്ള പരിശീലനമോ ഒന്നും ഇവിടെ ആവശ്യമായി വന്നില്ല. ഗുരുനാഥൻ ചൊല്ലിക്കൊടുത്തവയെല്ലാം, പരിഭവലേശമില്ലാത്ത ആത്മാർത്ഥതയോടെ പാലിക്കുക എന്ന 'ഏകദൃഷ്ടി' മാത്രമാണിവിടെ. സ്ഥാനമോഹം, ധനമോഹം, ആരോഗ്യ പരിപാലനതൃഷ്ണ, അവയുടെ അടിസ്ഥാനത്തിലുണ്ടാകാവുന്ന അഭിമാനം ഇവയൊന്നും ഇവിടെ വേരുപിടിച്ചില്ല.

ഇത്തരമൊരു സാഹചര്യത്തിൽ സന്യാസദീക്ഷാദായകനായ ഗുരുവിന്റെ സ്ഥാനം അദ്വിതീയമാണ്. താൻ ഓതിക്കൊടുക്കുന്ന മൂല്യങ്ങൾ പാലിക്കുകയും, ആ വഴിക്ക് ശിഷ്യർക്ക് വഴികാട്ടിക്കൊടുക്കുകയും ചെയ്യുന്നയാൾ മാത്രമേ 'ഗുരു' എന്ന വിശേഷണത്തിനർഹനാകൂ. ഗുരുവും ശിഷ്യനും തമ്മിൽ ഒരു ആത്മികബന്ധമാണ്. ഗുരു സ്വശിഷ്യനെ മകനെപ്പോലെ കരുതുകയും സ്നേഹിക്കുകയും ചെയ്യുന്നു. ഗുരുശാസന ആശീർവാദമായാണ് ശിഷ്യൻ കരുതുക. പ. ദിദിമോസ് പിതാവിന്, തന്റെ ഗുരുവായ ആശ്രമസ്ഥാപകൻ, ഈശ്വരതുല്യനായിരുന്നു. ഈശ്വരനെ കാട്ടിക്കൊടുക്കുക എന്നതാണല്ലോ ഗുരുപദവിയുടെ സാരാംശവും ഉദ്യോഗവും.

സന്യാസപാരമ്പര്യത്തിലെ മഹർഷിമാർ ഭരണകർത്താക്കളാകാൻ അശേഷം താല്പര്യപ്പെട്ടിരുന്നില്ല. ഭരണകർത്താക്കളെ ശാസിച്ച് നേർവഴിക്കു നടത്താനുള്ള 'ആത്മിക ഗൗരവം' അവർക്കുണ്ടായിരുന്നു. ഒരു

സഭാപിതാവ് എന്ന നിലയിൽ നമ്മുടെ സ്മര്യപുരുഷൻ സഭാ ഭരണ രംഗത്ത് പ്രവേശിച്ചിരുന്നു. സന്യാസവൃത്തിക്ക് കോട്ടംതട്ടാതെ സഭാഭര ണത്തിൽ കാര്യപ്രാപ്തിയോടെ നിലകൊണ്ടത് ആശ്ചര്യജന്യമാണ്. ഇക്കാര്യത്തിൽ വേറിട്ട ഒരു ശൈലി തന്നെയായിരുന്നു ഈ പിതാവിന്റെ ജീവിതനാൾവഴി.

മെത്രാസന - സഭാ ഭരണരംഗങ്ങളിൽ ഇടയത്വ ശുശ്രൂഷയുടെ ഗൗര വവും വ്യാപ്തിയും ഏറിവന്നിട്ടും, അതൊന്നും അദ്ദേഹത്തെ “നിലതെറ്റി” ച്ചില്ല. ഏത് സ്ഥാനം വഹിക്കുമ്പോഴും അദ്ദേഹം ഒരുപോലെ അചഞ്ചല നായ സന്യാസിയായിരുന്നു. ‘രാജകീയ പ്രൗഢി’യൊന്നും അതിനെ അലോസരപ്പെടുത്താനും ഇടയായില്ല. ശരീരവും മനസ്സും ആത്മാവും സംശുദ്ധമായി സൂക്ഷിച്ച്, അതേ അന്തഃക്കരണ വിശുദ്ധി എട്ടു പതിറ്റാ ണ്ടോളം, ക്ഷയലേശമെന്യേ നിലനിർത്തിയത് ഒരു അത്ഭുതം തന്നെ യാണ്. മാനുഷികമായും, സഭാപരമായും ഒരാളിന് എത്താവുന്നതിന്റെ പരമമായ നിലയിലെത്തിയിട്ടും, അതൊന്നും, ഈ അന്തഃക്കരണ വിശു ദ്ധിയെയും, നിസ്സംഗതയെയും സ്പർശിച്ചില്ല. വലിയ ആളുകളുടെ സൗഹൃദം, സാന്നിദ്ധ്യം, പ്രശംസ പിടിച്ചുപറ്റാനുള്ള ആഗ്രഹം, പരാതി പറച്ചിൽ ഇതൊന്നും അതിന്റെ ‘ഏഴയലത്ത്’ എത്താൻ അനുവദിച്ചിരു ന്നുമില്ല.

സാമാന്യം ഭേദപ്പെട്ട ഒരു പുരോഹിതനും, പ്രഭാഷകനുമാണെന്നുള്ള നാട്യമൊന്നും ഈ പിതാവിനെ തൊട്ടുതീണ്ടിയിരുന്നില്ല. ജീവിതഗന്ധിയും ആത്മരക്ഷാപരവും, പരസ്നേഹത്തിലൂന്നിയതുമായ പ്രഭാഷണങ്ങൾ മാത്രം. സഭാവിശ്വാസവും, സഭാജീവിതാചരണവും ഇവയായിരുന്നു മിക്ക വാറും പ്രഭാഷണങ്ങളുടെയും ഉള്ളടക്കം. ഇക്കാര്യത്തിൽ, പ. ഗീവർഗീസ് ദ്വിതീയൻ ബാവായും, പുണ്യവാനായ പാമ്പാടി തിരുമേനിയും, അദ്ദേഹ ത്തിന് മാർഗ്ഗദർശികളായിരുന്നു എന്നു തോന്നും.

‘അധികാരി’യായിരിക്കുമ്പോഴും ‘അനുസരണം’ ശീലിച്ച അപൂർവ്വ വ്യക്തിത്വമായിരുന്നു അത്. തന്റെ കഴിവും, കഴിവുകുറവും നന്നായി മറ്റാ രേക്കാളും ഗ്രഹിച്ചിരുന്നയാൾ. തന്റെ ഗുരുവിന്റെ തേജോരൂപം മനസ്സിൽ പ്രതിഷ്ഠിച്ചുകൊണ്ട്, പ്രാർത്ഥനയിൽ ഉറ്റിരുന്ന ഒരു മഹർഷിയായി പ. ദിദിമോസ് ബാവാ വിലയിരുത്തപ്പെടും.

സന്യസ്ഥർ ആവോളം നല്ല വിദ്യാഭ്യാസം നേടിയവരായിരിക്കുന്നത് ഉത്തമമായിരിക്കും എന്നായിരുന്നു താബോർ സന്യാസസംഘ സ്ഥാപ കന്റെ മതം. അതനുസരിച്ച്, ശിഷ്യർക്ക് ആത്മികവും ലൗകികവുമായ വിദ്യാഭ്യാസം നൽകുന്നതിൽ അദ്ദേഹം പ്രത്യേകം നിഷ്കർഷ കാട്ടിയി രുന്നു. നമ്മുടെ സ്മര്യപുരുഷൻ ആ വഴിക്കുതന്നെ പ്രയാണം ചെയ്തു.

ആംഗലഭാഷയിലും സാഹിത്യത്തിലും മാസ്റ്റർ ബിരുദവും, അദ്ധ്യാപന പരിശീലനവും നേടി ഗുരുവായിത്തീർന്നു. അതോടൊപ്പം ആത്മികവും സഭാവിജ്ഞാനീയപരമായ പഠനവും നടത്തി. ഇരുസരണികളിലും ഉത്തും ഗരായ ഗുരുക്കന്മാരെ ലഭിക്കുകയും ചെയ്തു.

സ്വശിഷ്യൻ സഭാമണ്ഡലത്തിലെ നല്ല പ്രവർത്തകനായി വളരണമെന്ന് മാർത്തോമ്മാ ദീവന്നാസ്യോസ് ആഗ്രഹിച്ചിരുന്നു. ആ സ്വപ്നം സഫല മാകുകയും ചെയ്തു. അതിവിശിഷ്ടവും മാതൃകാപരവുമായ ഒരു ഗുരു ശിഷ്യബന്ധമായിരുന്നു അത്; പിതൃപുത്രബന്ധത്തെക്കാൾ ദൃഢവും പവിത്രവും!

ഗുരുവിൽ നിന്നും പഠിച്ച സന്യാസ പാഠങ്ങൾക്കനുസരിച്ച്, ആശ്രമാം ഗങ്ങളെ വളർത്തുന്നതിനും ഈ ഗുരുവരൻ ശ്രദ്ധിച്ചിരുന്നു. കളങ്കമില്ലാത്ത വ്യക്തിത്വവും, ലളിതജീവിതവും, ആത്മാർത്ഥതയും, പ്രാർത്ഥനയിലൂടെ ദൈവസാന്നിദ്ധ്യം നുകരുന്ന ശൈലിയുമായിരുന്നു അദ്ദേഹത്തിന്റെ കൈമുതൽ. സഭയുടെ പ്രധാന മേലദ്ധ്യക്ഷ പദവിയിൽ ഇദ്ദേഹം എത്ര മാത്രം ശോഭിക്കും എന്ന് ആശങ്കിച്ചവർക്കു തെറ്റി. നല്ല വാർദ്ധക്യത്തി ലായിട്ടും എല്ലാ മേഖലകളിലും അച്ചടക്കവും ക്രമവും നിലനിർത്താൻ അര പതിറ്റാണ്ടു കൊണ്ടു സാധിച്ചു എന്നത്, അദ്ദേഹത്തെ അടുത്തറി യുന്നവർക്ക് ഒരിക്കലും ഒരത്ഭുതമാവുകയില്ല.

പ. ദിദിമോസ് ബാവായെ പരാമർശിച്ച് മറ്റൊരു പുസ്തകം കൂടി പ്രസാ ധനം ചെയ്യപ്പെടുകയാണ്. ഈ സംരംഭത്തിനു മുൻകൈ എടുത്തവരും, ഇതിനെ തയ്യാറാക്കാൻ അദ്ധ്വാനിച്ചവരും ഈ മുനിതുല്യനായ സഭാപി താവിന്റെ പ്രാർത്ഥനയാൽ ആശീർവാദം നേടട്ടെ!

# ആമുഖം

പത്തനാപുരം മൗണ്ട് താബോർ ദയറായുടെയും മൗണ്ട് താബോർ കോൺവെന്റിന്റെയും സ്ഥാപക സുപ്പീരിയറായിരുന്ന അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ വിളിയും തെരഞ്ഞെടുപ്പും, സ്വർഗ്ഗത്തിലെ അപ്പച്ചൻ സന്തോഷപൂർവ്വം അംഗീകരിച്ചു എന്നുള്ളതിന്റെ പ്രത്യക്ഷമായ മകുടോദാഹരണമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ ഏഴാമത്തെ കാതോലിക്കായും 21-ാമത്തെ മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. ദയറാ എന്താണെന്നോ, ദയറാ ജീവിതം എന്താണെന്നോ തിരിച്ചറിയാൻ പാടില്ലാത്ത പ്രായത്തിൽ "നീ എന്റെ കൂടെ പത്തനാപുരത്തിനു വരുന്നോ'' എന്നുള്ള ചോദ്യത്തിന് യാതൊരു കൂസലും ഇല്ലാതെ "വരുന്നു" എന്നുള്ള ഉത്തരം ആരുടെയും പ്രേരണ കൂടാതെ നൽകിയ സി. റ്റി. തോമസ് എന്ന ബാലന്റെ സമർപ്പണം എത്ര ശ്രേഷ്ഠമായിരുന്നു എന്ന് തന്റെ പിൽക്കാലജീവിതം തെളിയിച്ചു. 'വിളിച്ചവൻ വിശ്വസ്തനാണ്' എന്ന വേദവാക്യം ആ ജീവിതം സമ്പൂർണ്ണമായി സ്വാംശീകരിച്ചു.

ഗുരുവിന്റെ നിർദ്ദേശപ്രകാരം പത്തനാപുരത്തെത്തിയ ശിഷ്യൻ പരിക്ലിഷ്ടമായ ദയറായ ജീവിതത്തിലെ ഓരോ പടികളും ശ്രേഷ്ഠനായ ഗുരുവിന്റെ കാലടികളെ പിന്തുടർന്നു നടന്ന് കയറിക്കൊണ്ടിരുന്നു. ദയറാ ജീവിതത്തിന്റെ ചിട്ടകളും, നിഷ്ഠകളും, നിയമങ്ങളും ഗുരു ഓതിക്കൊടുത്തതും, സന്യാസജീവിതത്തിന്റെ സരണികൾ കണ്ടുപഠിച്ചതും സകലതും സ്വജീവിതത്തിൽ അതേപടി പകർത്തുന്നതിന് ശിഷ്യനു യാതൊരു മടിയും ഉദാസീനതയും ഇല്ലായിരുന്നു. ഏഴുനേരത്തെ യാമപ്രാർത്ഥനകൾ, മൗനം, ധ്യാനം, ജാഗരണം, കുമ്പിടീൽ, ദാരിദ്ര്യം, അനുസരണം, ബ്രഹ്മചര്യം, വിനയം, ആരാധനാനുഭവം ആദിയായവ എല്ലാം സ്വായത്തമാക്കുന്നതിന് അക്ഷീണം പരിശ്രമിച്ചു. ആരാധനാജീവിതത്തിലും, അനുഭവത്തിലും അന്നുള്ള അന്തേവാസികൾ എല്ലാവരേക്കാളും മുൻപന്തിയിൽ നിൽക്കുന്നതിന് ദൈവകൃപ സഹായിച്ചു. അന്ന് ഇല്ലായ്മകളുടെയും, അദ്ധ്വാനത്തിന്റെയും പാത മാത്രമേ ഉണ്ടായിരുന്നുള്ളു. ഭക്ഷണദാരിദ്ര്യം, സാമ്പത്തികമായ പ്രയാസങ്ങൾ, അന്തിയുറങ്ങുന്നതിന് ഇടമില്ലാത്ത അവസ്ഥ, വന്യമൃഗങ്ങളുടെ ഉപദ്രവം, പരിഷ്ക്കാരം തൊട്ടുതീണ്ടിയിട്ടില്ലാത്ത ഒരു സമൂഹം. ഇപ്രകാരം ജീവിതം പ്രതികൂലമായ അവസ്ഥയിലായിരുന്നു. എന്നാൽ സകല പ്രയാസങ്ങളും സന്തോഷത്തോടെ സ്വീകരിച്ച ആ കൊച്ചുമനസ്സ് ആകുലതയില്ലാതെ പ്രത്യാശയോടുകൂടി ദയറായിൽ തന്റെ ബാല്യം പിന്നിട്ടു. ഹൈസ്കൂൾ വിദ്യാഭ്യാസ കാലത്ത്

ക്ലാസ്സ് കഴിഞ്ഞു കിട്ടുന്ന സമയം ആശ്രമാംഗങ്ങൾ എല്ലാവരും ചേർന്ന് ശരീരാദ്ധ്വാനം ചെയ്തിരുന്നു.

വിദ്യാഭ്യാസം പത്തനാപുരത്തും, കോട്ടയത്തും, തൃശ്ശിനാപ്പള്ളിയിലും, മദ്രാസിലും, കാൺപൂരിലും നിർവഹിച്ചപ്പോഴും ആശ്രമത്തിന്റെ നിയമങ്ങളും, നിഷ്ഠകളും അണുവിട തെറ്റിക്കാതെ ജീവിച്ചു. അദ്ദേഹത്തെ വലിയ തിരുമേനി ഏൽപ്പിച്ച ചുമതലകൾ സർവതും ദൈവാശ്രയത്തോടും, സമർപ്പണബോധത്തോടുംകൂടെ നിർവഹിച്ചു. പിൻഗാമികളായ ആശ്രമാംഗങ്ങൾക്ക് അത് മാതൃകയായി തീരുകയും ചെയ്തു. എത്രമാത്രം ജോലികൾ ഉണ്ടായിരുന്നാലും, ആശ്രമജീവിത ചര്യകൾക്ക് യാതൊരു വിഘ്നവും വരുത്തിയിരുന്നില്ല. സാമ്പത്തികക്ലേശങ്ങൾ അലട്ടിയിരുന്ന സമയത്തും, ആശ്രമാംഗങ്ങളുടെ വിദ്യാഭ്യാസം, മറ്റ് ആവശ്യങ്ങൾ, തൃശ്ശിനാപ്പള്ളി സ്കൂൾ സംബന്ധമായ കേസുകൾ ആദിയായവ എല്ലാം ആരെയും അറിയിക്കാതെയും മനഃപ്രയാസം കൂടാതെയും ഭംഗിയായി കൈകാര്യം ചെയ്ത് അവയെല്ലാം വിജയത്തിൽ എത്തിക്കുകയും ചെയ്തു.

വൈദിക ജീവിതത്തിൽ ശെമ്മാശൻ, കശ്ശീശാ, റമ്പാൻ, മെത്രാപ്പോലീത്താ, കാതോലിക്കാ എന്നീ പടികളിലെല്ലാം ദൈവിക കരുണയുണ്ടായി. അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ ആരാധന വൈദികവൃന്ദത്തിനെല്ലാം അനുകരിക്കത്തക്കതായിരുന്നു. ബ. വൈദികർ ആരാധനകളെല്ലാം നിഷ്കർഷിച്ചിട്ടുള്ള വിധികൾ അനുസരിച്ചു ചെയ്യണം എന്നുള്ളതും നിർബ്ബന്ധമായിരുന്നു. ഏതു പ്രതിസന്ധി വന്നാലും ദൈവാശ്രയത്തോടും, പ്രാർത്ഥനയോടും സമചിത്തതയോടും കൂടെ കൈകാര്യം ചെയ്തിരുന്നു.

കുടിയേറ്റ ഭദ്രാസനമായിരുന്ന മലബാറിലെ ആദ്യകാലജീവിതം തിരുമേനി യാതൊരുവിധ ആകുലതയും, മനഃക്ലേശവും കൂടാതെ ദൈവാശ്രയത്തോടുകൂടി നിർവഹിച്ചു എന്നുള്ളതിന് ഈ ലേഖകൻ സാക്ഷിയാണ്. പത്തനാപുരത്തെ ആദ്യകാലജീവിതം പോലെ തന്നെ നിറപടിയായി നിറവേറ്റുന്നതിന് ലേശംപോലും വിമുഖത കാട്ടിയിരുന്നില്ല. ആശ്രമനിയമങ്ങളും, സ്വകാര്യ ജീവിതവും, രഹസ്യപ്രാർത്ഥനകളും, ജാഗരണവും എല്ലാം എല്ലാം യാതൊരു വിഘ്നവും കൂടാതെ നിറവേറ്റിയിരുന്നു. വിശാലമായി കിടന്നിരുന്ന ഭദ്രാസനത്തിന്റെ എല്ലാ ഭാഗങ്ങളിലും, തന്റെ ആത്മീയ മക്കളുടെ പരിപോഷണത്തിനായി, യാത്രാസൗകര്യങ്ങൾ ഇല്ലാതിരുന്നിട്ടും, ബസ്സിലും ജീപ്പിലും യാത്രചെയ്ത് പോകുകയും ലഭിക്കുന്ന സൗകര്യങ്ങളിൽ സന്തോഷമായി താമസിച്ചുകൊണ്ട് പ്രവർത്തിച്ചിരുന്നു. ഇടവകജനങ്ങളുടെ പരാതികളും പരിദേവനങ്ങളും സമചിത്തതയോടെ

ശ്രവിച്ച്അവരെ സാന്ത്വനപ്പെടുത്തി അയയ്ക്കുന്ന രീതി പറഞ്ഞറിയിക്കാൻ സാധിക്കാത്തവിധം ശ്രേഷ്ഠമായിരുന്നു. ഏതാണ്ട് 40 വർഷത്തെ നിസ്തന്ദ്രമായ പ്രവർത്തനം മൂലം തന്റെ ഭദ്രാസനം മറ്റു ഭദ്രാസനങ്ങളോട് കിടപിടിക്കത്തക്കനിലയിൽ അദ്ദേഹം എത്തിച്ചു. ഭദ്രാസനത്തിലെ വൈദികരും ജനങ്ങളും ഭദ്രാസനാധിപനോടുള്ള അനുസരണത്തിലും, ഭക്തിയിലും ഒരുമയോടെ സഹകരിച്ചു പ്രവർത്തിച്ചു എന്നുള്ളത് എടുത്തുപറയേണ്ട വസ്തുതയാണ്. വിശാലമായ മലബാർ ഭദ്രാസനം പിൽക്കാലത്ത് വിഭജിച്ച് ബത്തേരി ഭദ്രാസനവും, ബ്രഹ്മവാർ ഭദ്രാസനവും ഉണ്ടാക്കിയതും തിരുമേനിയുടെ കാലത്തു തന്നെ.

1972-ൽ തന്റെ ശ്രേഷ്ഠ ഗുരുവായിരുന്ന അഭിവന്ദ്യ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി കാലംചെയ്ത സമയം മുതൽ 2014 വരെ പത്തനാപുരത്തെ താബോർ ദയറാ, താബോർ മഠം, അനുബന്ധ സ്ഥാപനങ്ങൾ, തൃശ്ശിനാപ്പള്ളിയിലെ മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, നേഴ്സിംഗ് സ്കൂൾ, ഹൈസ്കൂളുകൾ, എലിമെന്ററി സ്കൂൾ എന്നിവയുടെ എല്ലാം പ്രധാന ചുമതലക്കാരനായി ശ്രദ്ധേയമായ ഭരണം നടത്തിയിരുന്നു. തന്മൂലം വലിയ തിരുമേനി ആരംഭിച്ചു വെച്ച എല്ലാ പ്രസ്ഥാനങ്ങളും അതിന്റെ പൂർണ്ണ വളർച്ചയിൽ എത്തിക്കുന്നതിനു തിരുമനസ്സിലേക്ക് സാധിച്ചു. ആശ്രമത്തിലേയും മഠത്തിലേയും അന്തേവാസികൾ സുപ്പീരിയർ തിരുമേനിയോടുള്ള അനുസരണത്തിലും, വിധേയത്വത്തിലും, നിയമങ്ങൾ പാലിക്കുന്നതിലും വീഴ്ചകൾ വരുത്താതെ സഹകരിച്ചു എന്നുള്ളത് എടുത്തു പറയേണ്ട സംഗതികളാണ്. ഇക്കാലയളവിലെല്ലാം ഭാരിച്ച ഭദ്രാസന ഭരണത്തിനിടയിലും മാസത്തിൽ കുറഞ്ഞത് രണ്ടു പ്രാവശ്യമെങ്കിലും വന്നെത്തി കാര്യങ്ങൾ അന്വേഷിക്കയും, അംഗങ്ങൾ എല്ലാവർക്കും ആവശ്യമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുകയും ചെയ്യുമായിരുന്നു.

പ. പിതാവ് മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി കുറച്ചു കാലമേ പ്രവർത്തിച്ചുള്ളു എങ്കിലും സഭയിൽ അതു അച്ചടക്കത്തിന്റെയും വിധേയത്വത്തിന്റെയും കാലമായിരുന്നു. പരിശുദ്ധ മൂറോൻ കൂദാശ, രണ്ടു പ്രാവശ്യമായി പതിനാലു മേൽപ്പട്ടക്കാരുടെ തെരഞ്ഞെടുപ്പും വാഴ്ചയും എന്നിവ നടത്തുന്നതിനു സാധിച്ചു. മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുപ്പിനുള്ള നടപടിചട്ടങ്ങൾ ക്രോഡീകരിക്കുകയും  അതു നടപ്പിൽ വരുത്തുകയും ചെയ്തു. തീരുമാനങ്ങൾ എടുക്കുന്നതിനും അതു നടപ്പിൽ വരുത്തുന്നതിനും അന്യാദൃശ്യമായ കഴിവ് അഭിനന്ദിക്കത്തക്കതായിരുന്നു.

പരുമല കൂടിയ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനിൽ

ആദ്ധ്യക്ഷം വഹിക്കയും, പിൻഗാമിയായി കുന്നംകുളം ഭദ്രാസനാധിപൻ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയെ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഐകകണ്ഠ്യേന തെരഞ്ഞെടുക്കുകയും ചെയ്തു. അദ്ദേഹത്തെ പരുമല പള്ളിയിൽ വച്ച് തന്റെ തൃക്കൈ കൊണ്ട് കാതോലിക്കാ ആയി വാഴിക്കയും സർവ ചുമതലകളും പിൻഗാമിയെ ഭരമേൽപ്പിച്ച് ശിഷ്ടായുസ്സ് പ്രാർത്ഥന, ധ്യാനം, മനനം, മൗനം ആദിയായവയിൽ രാപകൽ വ്യാപരിക്കയും ചെയ്തു. വാർദ്ധക്യസഹജമായ അസ്വസ്ഥതകൾ മൂലം പരുമല ഹോസ്പിറ്റലിൽ പ്രവേശിപ്പിക്കയും സഭയിൽ കൽപിക്കപ്പെട്ടിരുന്ന എല്ലാ കൂദാശകളും, കന്തീലാ ശുശ്രൂഷയും കൈക്കൊണ്ട് 2014 മെയ് മാസം 26-ന് കാലം ചെയ്യുകയും ചെയ്തു. പ. പിതാവിന്റെ ആഗ്രഹപ്രകാരം തന്റെ എല്ലാമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് പിതാവിന്റെ കബറിടത്തിനു സമീപം 27-ന് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ മുഖ്യ കാർമ്മികത്വത്തിലും, സഭയിലെ എല്ലാ മേൽപട്ടക്കാരുടെയും സഹോദരിസഭകളായ മാർത്തോമ്മാ, സി.എസ്.ഐ., മലങ്കര റീത്ത് ആദിയായ എല്ലാ സഭാപിതാക്കന്മാരുടെയും, വമ്പിച്ച ഒരു ജനതതിയുടെ സാന്നിദ്ധ്യത്തിലും കബറടക്കശുശ്രൂഷ നടത്തപ്പെടുകയും ചെയ്തു. പ. പിതാവിന്റെ പ്രാർത്ഥന നമുക്കു സഹായമായിരിക്കട്ടെ.

ഈടുറ്റ ലേഖനങ്ങൾ എഴുതി ഈ കൃതിയെ അലങ്കരിച്ച അഭിവന്ദ്യ തിരുമേനിമാർ, സഭയിലെ കോർഎപ്പിസ്കോപ്പാമാർ, വൈദിക ശ്രേഷ്ഠർ, അത്മായ പ്രമുഖർ, ബ. സിസ്റ്റേഴ്സ് എന്നിവരോടുള്ള ബഹുമാനാദരവുകൾ സദയം സമർപ്പിക്കുന്നു. ഗ്രന്ഥ പ്രസിദ്ധീകരണത്തിന് സാമ്പത്തിക സഹായം നൽകിയ ബഹുമാന്യ സ്നേഹിതനോടുള്ള നന്ദി അറിയിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം സന്തോഷപൂർവ്വം ഏറ്റെടുത്ത മൗണ്ട് താബോർ പബ്ലിക്കേഷൻസിനോടും അച്ചടി കൃത്യസമയത്തു ഭംഗിയായി നിർവഹിച്ച ജോയ്സ് തോട്ടയ്ക്കാടിനോടും വേണ്ട നിർദ്ദേശങ്ങളും മറ്റും തന്നു സഹായിച്ച ഡോ. പോൾ മണലിലിനോടും ഉള്ള അവാച്യമായ നന്ദി രേഖപ്പെടുത്തുന്നു.

ഈ ഗ്രന്ഥത്തിന്റെ വില്പനയിൽ നിന്നു ലഭിക്കുന്ന തുക പ. ദിദിമോസ് ബാവായുടെ കബറിടത്തിന്റെയും ധ്യാനമന്ദിരത്തിന്റെയും നിർമ്മാണത്തിനായി വിനിയോഗിക്കുന്നതാണ്.

**ഏലിയാസ് കോശി റമ്പാൻ**

എഡിറ്റർ

# ഉള്ളടക്കം


അവതാരിക
ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ 7
ആമുഖം 11
**ഭാഗം 1 ജീവിതം**
1 ജീവിതരേഖ 17
2 തോമസ് മാർ തീമോത്തിയോസും മലബാർ ഭദ്രാസനവും 44
3 പ. ദിദിമോസ് ബാവായും സുൽത്താൻബത്തേരി ഭദ്രാസനവും 51
4 തോമസ് മാർ തീമോത്തിയോസ് തിരുമേനിയും
മൗണ്ട് താബോർ ദയറായും 58
5 പ്രാർത്ഥനയും അദ്ധ്യാനവും 69
6 കാതോലിക്കാ സ്ഥാനത്തേക്ക് 76
7 സ്ഥിതപ്രജ്ഞനായ അഭിനവ കാതോലിക്കാ ബാവാ 82
8 മാർത്തോമ്മായുടെ ദൗത്യത്തെ ഇരട്ടിപ്പിക്കുന്ന പിൻഗാമി 87
9 ജീവിത സായാഹ്നത്തിൽ 90
**ഭാഗം 2 തെരഞ്ഞെടുത്ത രചനകൾ**
പ. ദിദിമോസ് പ്രഥമൻ ബാവാ 98
തോമസ് മാർ തീമോത്തിയോസിന്റെ സ്വകാര്യ കത്തുകൾ 162
**ഭാഗം 3 സ്നേഹസ്മരണകൾ**
എളിമയിലും ത്യാഗത്തിലും അദ്വിതീയൻ
പ. മാർത്തോമ്മാ പൗലോസ് രണ്ടാമൻ 166
വ്രതശുദ്ധിയുടെ ശ്രേഷ്ഠ മാതൃക
ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 167
യാമങ്ങളുടെ കാവൽക്കാരൻ
ഡോ. സഖറിയാസ് മാർ അപ്രേം 171
ശേലൂൻ ബശ്ലോമോ, മോറാൻ
ഡോ. ഡി. ബാബു പോൾ 174
ശരിക്കും ഒരു വലിയ ബാവാ
മാമ്മൻ മാത്യു 177
യുവത്വം മുതൽ ഋഷിതുല്യ ജീവിതം നയിച്ച പ. വലിയ ബാവ
റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ 182
ശമധന ഋഷി
ഡോ. എം. പി. ചാക്കോ 187
ആരാധനാനന്ദ ലഹരി ആസ്വദിച്ച തപോജ്യോതിസ്സ്
ഫാ. വറുഗീസ് കുര്യൻ 190
പ. ദിദിമോസ് ബാവായും നസ്രത്തു കോൺവന്റും 200
മലങ്കരയുടെ വലിയ ബാവാ
സാമുവൽ ഇസ്രായേൽ റമ്പാൻ 203
മൗനവും സഹനവും വ്രതശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവ്

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ 206
മലബാറിന്റെ ആധുനിക ശില്പി
വർഗ്ഗീസ് പുന്നക്കൊമ്പിൽ കോറെപ്പിസ്കോപ്പാ 209
മലബാറും മലങ്കരയുടെ ദിദിമോസ് ബാവായും
ചെറിയാൻ ചക്കാലയ്ക്കൽ കോറെപ്പിസ്കോപ്പാ 216
*'നീ ഭാഗ്യവാൻ, നിനക്കു നന്മ വരും'*
ഡോ. എം. കുര്യൻ തോമസ് 232
ഞാൻ കണ്ടറിഞ്ഞ വിശുദ്ധൻ
പ്രസാദ് ഉമ്മൻ 237
'പ. ബാവ നടത്തിയ പാതയിലൂടെ അന്നും ഇന്നും എന്നും
അട്ടപ്പാടി മിഷൻ'
എം. ഡി. യൂഹാനോൻ റമ്പാൻ 243
**മൗണ്ട് താബോർ സ്ഥാപനങ്ങളും പ. ദിദിമോസ് ബാവായും**
മൗണ്ട് താബോർ സ്ഥാപനങ്ങൾ 248
പ. ദിദിമോസ് ബാവായും മൗണ്ട് താബോർ കോൺവെന്റും 284
പ. ദിദിമോസ് വലിയ ബാവായും തൃശ്ശിനാപ്പള്ളിയും
റമ്പാൻ ഇസ്രായേൽ സാമുവേൽ 290
മൗണ്ട് താബോറിന്റെ ദീപസ്തംഭം
സിസ്റ്റർ ശലോമി 293
**അഭിമുഖങ്ങൾ**
വിശുദ്ധിയുടെ സൂര്യതേജസ്സ്
ഡോ. പോൾ മണലിൽ 298
ദൈവാധീനമുള്ള അധരങ്ങളിലെന്നും യോജിപ്പിനായുള്ള
പ്രാർത്ഥനാമന്ത്രം
സണ്ണി ജോസഫ് 310
വ്രതശുദ്ധിയുടെ പൊൻനാളം 313
ഈ ജീവിതം ഒരു സന്ദേശം
ജോണി ലൂക്കോസ് 318
ഒരു അഭിമുഖം
റോയ് ചാക്കോ ഇളമണ്ണൂർ 323
**വാർത്താ ജാലകം**
ലക്ഷംകണ്ണുകൾ ദർശിച്ച മെത്രാൻ സ്ഥാനാഭിഷേകം 335
മാർ തിമോത്തിയോസ് നിയുക്ത കാതോലിക്കാ 343
പൗരോഹിത്യ സുവർണ്ണജൂബിലി പിന്നിട്ട ഇടയന്
അജഗണങ്ങളുടെ പ്രണാമം 348
വിശുദ്ധിയുടെ നാളം 350
മാർ തിമോത്തിയോസ് ഇന്ന് കാതോലിക്കാ ബാവായാകുന്നു 354
ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനമേറ്റു 355
ദിദിമോസ് ബാവായുടെ ഉപദേശക സമിതിയിൽ അഴിച്ചുപണി 364
ദിദിമോസ് വലിയബാവാ കാലംചെയ്തു 365

# 1

# ജീവിതരേഖ

യുഗപ്രഭാവനും, ഭാഗ്യസ്മരണാർഹനുമായ തോമ്മാ മാർ ദീവന്നാസ്യോസ് പിതാവിനാൽ സ്ഥാപിതമായ മൗണ്ട് താബോർ ദയറായിലെ ആദ്യകാല അന്തേവാസികളിൽ ഒരുവനായിരുന്ന മാവേലിക്കര സ്വദേശി ബ്രദർ സി. റ്റി. തോമസ്, മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി പരിശോഭിച്ചശേഷം 2013 മെയ് 26-നു കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പ. പിതാവിന്റെ കർമ്മകാണ്ഡത്തെ നാലായി തിരിക്കാമെന്നു കരുതുന്നു. പതിനെട്ടാമത്തെ വയസ്സു വരെ ജന്മദേശമായ മാവേലിക്കരയും, അതു കഴിഞ്ഞ് പത്തനാപുരം താബോർ ദയറായും, പിന്നെ മലബാർ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിലും, അതിനുശേഷം കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയി ആ കർമ്മകാണ്ഡം പൂർത്തിയാകുന്നു.

## ബാല്യവും വിദ്യാഭ്യാസവും

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെയും മാവേലിക്കര ചിറമേൽ കുടുംബാംഗമായ ശോശാമ്മയുടെയും നാലാമത്തെ മകനായി 1921 ഒക്ടോബർ മാസം 29-നു ഭൂജാതനായി. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ മാനേജുമെന്റിൽ നടത്തപ്പെട്ടിരുന്ന പ്രൈമറി സ്കൂളിലും മാവേലിക്കര ചെട്ടികുളങ്ങര ഗവ. സ്കൂളിലുമായിരുന്നു പ്രാഥമിക വിദ്യാഭ്യാസം. ബാല്യത്തിൽ പള്ളി ആരാധനയിലും, സണ്ടേസ്കൂളിലും, നോമ്പിലും, നമസ്കാരത്തിലും, വേദവായനയിലും അത്യധികം താല്പര്യം കാട്ടിയിരുന്നു. കുടുംബപശ്ചാത്തലവും അതിന് അനുയോജ്യമായിരുന്നു. മാതാപിതാക്കൾ നിത്യവും പ്രാർത്ഥിക്കുന്നവരും നോമ്പാചരണത്തിലും, ദാനധർമ്മാദി കാര്യങ്ങളിലും, പള്ളി ആരാധനകളിലും സവിശേഷമായ ശ്രദ്ധ പതിപ്പിക്കുന്നവരും ആയിരുന്നു. വളരെ ചെറുപ്പത്തിൽ തന്നെ പരിശുദ്ധ മദ്ബഹായിൽ ശുശ്രൂഷിക്കുന്നതിനുള്ള കൈവെയ്പ് ലഭിച്ചിരുന്നതും ഭാവി ജീവിതത്തിന് പ്രചോദനം ആയിരുന്നു. ബാല്യകാല ജീവിതവും വളരെ ശാന്തമായി കഴിച്ചുകൂട്ടിയിരുന്നു. വിദ്യാഭ്യാസ കാര്യങ്ങളിൽ ശ്രദ്ധയോടുകൂടി പാഠങ്ങൾ ഹൃദിസ്ഥമാക്കുന്നതിലും മുൻപന്തിയിലായിരുന്നു. അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും സന്തോഷം നൽകുന്ന തോമസിന്റെ പെരുമാറ്റവും ഇടപെടലും ഹൃദ്യമായിരുന്നു.

**മൗണ്ട് താബോർ ദയറായിൽ**

1937-ൽ മൗണ്ട് താബോർ ദയറാ സ്ഥാപകനും മാവേലിക്കര സ്വദേശിയുമായ പൂവത്തൂർ കല്ലുംപുറത്തെ വന്ദ്യ റമ്പാൻ സി. എം. തോമസ്, പ. കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുമൊന്നിച്ച് എഡിൻബറോയിൽ വച്ചു നടന്ന World Council of Churches (W.C.C.) യോഗത്തിൽ സംബന്ധിച്ച ശേഷം ഉപരിപഠനത്തിനായി ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ ചേർന്നു. റമ്പാച്ചൻ അന്നു താമസിച്ചിരുന്നത് ലോകപ്രശസ്തമായ കൗളി ആശ്രമത്തിലെ അന്തേവാസികളുടെ കൂടെ ആയിരുന്നു. അക്കാലത്ത് റമ്പാച്ചന്റെ ആശ്രമജീവിതത്തിന് ആവശ്യമായ എല്ലാ അനുഷ്ഠാനങ്ങളും, അതിനനുസരിച്ചുള്ള നിയമങ്ങളും നിഷ്ഠകളും സ്വായത്തമാക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചു.

യൂണിവേഴ്സിറ്റി വിദ്യാഭ്യാസം പൂർത്തിയാക്കി നാട്ടിൽ തിരിച്ചെത്തിയപ്പോൾ മാതൃഇടവകയായ മാവേലിക്കര പുതിയകാവു പള്ളി റമ്പാച്ചന് ഒരു സ്വീകരണം നൽകി. ആ ഞായറാഴ്ച സി. എം. തോമസ് റമ്പാച്ചനാണ് പുതിയകാവു പള്ളിയിൽ വി. ബലി അർപ്പിച്ചത്. അന്നത്തെ ശുശ്രൂഷയിൽ സി. റ്റി. തോമസും പ. മദ്ബഹായിൽ മറ്റു ശുശ്രൂഷക്കാരോടുകൂടി സംബന്ധിച്ചിരുന്നു. ആ ദിവസം അഞ്ചാം തുബ്ദേൻ ഇമ്പമാർന്ന ശബ്ദത്തിൽ സ്ഫുടമായി വായിച്ചത് സി. റ്റി. തോമസ് എന്ന ബാലനായിരുന്നു. ആ സന്ദർഭത്തിൽ തന്നെ റമ്പാച്ചന്റെ ഹൃദയത്തിൽ ചില ചിന്താസരണികൾ ഉയർന്നു എന്നുള്ളത് രണ്ടു പേരുടെയും പിൽക്കാല ജീവിതത്തിൽ പ്രത്യക്ഷമായി. ഒരു യഥാർത്ഥ സന്യാസിയും, പരിശുദ്ധ സഭയുടെ ഭാവി അമരക്കാരനുമായി ഈ ബാലൻ പരിലസിക്കും എന്ന് റമ്പാച്ചന്റെ മനസ്സിൽ സ്വർഗ്ഗസ്ഥനായ ദൈവം കോറിയിട്ടു. വി. കുർബാന കഴിഞ്ഞ് റമ്പാച്ചൻ മുറിയിൽ വന്നശേഷം അന്നത്തെ വികാരിയച്ചനെ വിളിച്ച് അന്ന് അഞ്ചാം തുബ്ദേൻ വായിച്ച ബാലനെക്കുറിച്ച് അന്വേഷിക്കുകയും കാണണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. ബാലനെ വികാരിയച്ചൻ റമ്പാച്ചന്റെ മുമ്പിൽ ഹാജരാക്കി. വന്ദ്യ റമ്പാച്ചൻ ആപാദചൂഡം ബാലനെ നിരീക്ഷിച്ചശേഷം ബാലന്റെ പിതാവിനെയും വരുത്തി സംസാരിച്ചു. റമ്പാച്ചൻ, സി. റ്റി. തോമസിനോട് നിനക്ക് ദയറാ ജീവിതം ഇഷ്ടമാണോ എന്നു ചോദിച്ചതിന് 'അതേ' എന്ന മറുപടി യാതൊരു സങ്കോചവും കൂടാതെ അറിയിച്ചു. ദയറാ എന്താണെന്നോ, ദയറായ ജീവിതം എന്താണെന്നോ തിരിച്ചറിയാൻ പാടില്ലാത്ത സമയത്തെ 'അതേ' എന്ന മറുപടി റമ്പാച്ചനെ സന്തോഷിപ്പിച്ചു. ബാലന്റെ പിതാവായ ഇട്ടിയവിരാ തോമസിനോട് തിരുമേനി ചോദിച്ചപ്പോൾ 'ഞാൻ ഒരു മകനെ രാജ്യത്തിനു കൊടുത്തു (മൂത്തമകൻ മിലിട്ടറി സർവീസിൽ

ആയിരുന്നു) ഇവനെ റമ്പാച്ചനും തന്നേക്കാം' എന്നു സന്തോഷപൂർവ്വം അറിയിച്ചു. അപ്പനും മകനും കൂടി രണ്ടു ദിവസം കഴിഞ്ഞ് പത്തനാപുരത്തിനു വരത്തക്കവണ്ണം ഇടപാടു ചെയ്തശേഷം റമ്പാച്ചൻ പത്തനാപുരത്തേക്കു തിരിച്ചു പോരികയും ചെയ്തു.

രണ്ടു ദിവസം കഴിഞ്ഞ് അപ്പനും മകനും കൂടി പത്തനാപുരത്ത് എത്തി മകനെ റമ്പാച്ചനെ ഏല്പിച്ചശേഷം പിതാവ് തിരികെ പോകയും ചെയ്തു. യാതൊരു സംസ്കാരമോ പരിഷ്കാരമോ എത്തിനോക്കിയിട്ടില്ലാത്ത കാടും മേടുമുള്ള ഒരു വനപ്രദേശം കാട്ടുപത്തനാപുരം എന്ന് അപരനാമത്തിൽ അറിയപ്പെട്ടിരുന്ന ഒരു പ്രദേശം. റമ്പാച്ചൻ കുരുടാമണ്ണിൽ സബ്രജിസ്ട്രാർ ആയിരുന്ന ഏബ്രഹാമിനോടു 1926-ൽ വിലയ്ക്കു വാങ്ങിയ ഒരു പള്ളിക്കൂടം ഉണ്ടായിരുന്നു. റമ്പാച്ചന്റെ അക്ഷീണ പരിശ്രമത്താൽ യു.പി. സ്കൂൾ ഹൈസ്കൂളായി ഉയർത്തപ്പെട്ടു. റമ്പാച്ചന്റെ മാനേജുമെന്റിലുള്ള സെന്റ് സ്റ്റീഫൻസ് സ്കൂൾ 1936-ൽ ഹൈസ്കൂളായി ഉയർത്തി. ഫോർത്തുഫോമിൽ (ഇന്നത്തെ എട്ടാം സ്റ്റാന്റേർഡ്) ചേർന്ന് വിദ്യാഭ്യാസം ആരംഭിച്ചു.

ആദ്യകാല അംഗങ്ങളായ ബ്രദർ എൻ. ജെ. തോമസ്, ബ്രദർ സി. റ്റി. തോമസ്, ബ്രദർ സി. സക്കറിയാ, ബ്രദർ സി. ഒ. യോഹന്നാൻ എന്നിവർ റമ്പാച്ചന്റെ സംരക്ഷണയിലും ശിക്ഷണത്തിലും ദയറായ ജീവിതത്തിന്റെ പ്രാരംഭ നടപടികളും കർശന നിയമങ്ങളും അഭ്യസിച്ചുകൊണ്ട് ദയറായ ജീവിതം പരിശീലിക്കാൻ തുടക്കമിട്ടു. ദിവസം ഏഴു നേരത്തെ നമസ്കാരം, കുമ്പിടീൽ, മൗനം, ധ്യാനം, വേദവായന, കല്പിക്കപ്പെട്ട നോമ്പുകൾ, ഉപവാസം, രണ്ടാഴ്ച കൂടുമ്പോഴുള്ള കുമ്പസാരം, ആരാധനയിലുള്ള സംബന്ധം എന്നിവ ആത്മീയ ജീവിതത്തിലും, ശരീരാദ്ധ്വാനം (manual labour) ലൗകിക ജീവിതത്തിലും അത്യന്താപേക്ഷിതമാണെന്ന് ഗുരു പഠിപ്പിച്ചതും പ്രവർത്തിച്ചു കാണിച്ചതും സ്വായത്തമാക്കാൻ അവർ ബദ്ധശ്രദ്ധരായിരുന്നു.

ആദ്യകാലജീവിതം അത്യന്തം കഠിനമായിരുന്നു. സാമ്പത്തികമായി ദയറാധിപൻ അനുഭവിച്ച സാമ്പത്തിക ക്ലേശങ്ങൾ വർണ്ണനാതീതമായിരുന്നു. താമസസൗകര്യമില്ലായ്മ, ഭക്ഷണദാരിദ്ര്യം മുതലായ ക്ലേശങ്ങൾക്കിടയിലും തങ്ങളുടെ സമർപ്പിത ജീവിതം വിജയത്തിലെത്തിക്കാൻ അംഗങ്ങളെല്ലാവരും ഉത്സാഹിച്ചിരുന്നു.

സി. എം. തോമസ് റമ്പാൻ പ. പരുമല തിരുമേനിയുടെ ആശീർവാദ അനുഗ്രഹങ്ങൾ നല്ലതുപോലെ പ്രാപിച്ച ഒരു ശ്രേഷ്ഠ പിതാവായിരുന്നു. മാതൃഗർഭത്തിൽ വച്ചുതന്നെ തന്റെ മാതാവിനുണ്ടായിരുന്ന ക്ലേശങ്ങൾ പ. പരുമല തിരുമേനിയെ അറിയിച്ചപ്പോൾ പ. പിതാവിന്റെ പ്രാർത്ഥ

നയാൽ ആ വൈഷമ്യങ്ങൾ എല്ലാം നീങ്ങുകയും, പുരുഷപ്രജയാണെന്നും, ദൈവത്തിനു സമർപ്പിക്കണമെന്നും കല്പിച്ചിരുന്നു. ബാലനു ആറു വയസു പ്രായമായപ്പോൾ പ. പിതാവ് പ്രത്യേകം പ്രാർത്ഥിച്ച് ദൈവശുശ്രൂഷയ്ക്കായി വേർതിരിക്കുകയും ചെയ്തിരുന്നു. സി. എം. തോമസിന്റെ പഠനകാര്യത്തിലും പ. പിതാവ് ശ്രദ്ധിക്കുകയും നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. ഇപ്പോൾ പഠിക്കുന്ന സ്കൂളിൽ നിന്നും റ്റി.സി. വാങ്ങി ഗവ. ഇംഗ്ലീഷ് മീഡിയം സ്കൂളിൽ പഠിക്കുന്നതാണു നല്ലതെന്നു തിരുമേനി കല്പിച്ചു. എന്നാൽ സ്കൂൾ അധികൃതർ മിടുക്കനായ ബാലന്റെ റ്റി.സി. കൊടുക്കുന്നതിന് വിസമ്മതിക്കുകയാണുണ്ടായത്. ക്ലാസ്സിൽ ഒന്നാമനായിരുന്ന തോമസ് ഇംഗ്ലീഷ് ഭാഷയിൽ ബഹുസമർത്ഥനായിരുന്നു. മനോഹരമായി ഇംഗ്ലീഷ് സംസാരിക്കുമായിരുന്നു. മലയാള കവിതകൾ, സാഹിത്യം, തത്വശാസ്ത്രം, മതം എന്നീ വിഷയങ്ങളെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ വായിക്കുമായിരുന്നു. ഉപനിഷത്തിലും നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്നു. ചെറുപ്രായത്തിൽ തന്നെ പഴയനിയമവും, പുതിയനിയമവും വായിച്ചു തീർക്കുന്നതിനും ആഴത്തിൽ പഠിക്കുന്നതിനും സാധിച്ചു. മാവേലിക്കര ബി.എച്ച്.എസ്., കോട്ടയം സി.എം.എസ്. കോളജ് എന്നിവിടങ്ങളിലായിരുന്നു വിദ്യാഭ്യാസം.

1940-ൽ സി. എം. തോമസ് റമ്പാനെ, മാർ ദീവന്നാസ്യോസ് എന്ന നാമധേയത്തിൽ നിരണം ഭദ്രാസന മെത്രാപ്പോലീത്തായായി പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ വാഴിച്ചു.

ആശ്രമാംഗങ്ങളായ ബ്രദർ സി. റ്റി. തോമസ്, ബ്രദർ സി. സക്കറിയാ എന്നിവർ ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ കാലത്ത് ഉപരിപഠനത്തിനുള്ള സാദ്ധ്യതകൾ വളരെ കുറവായിരുന്നു. ഓർത്തഡോക്സു സഭയും, സി.എം.എസ്. മിഷണറിമാരും തമ്മിലുള്ള ആദ്യകാലബന്ധം ശിഥിലമായപ്പോൾ ഉണ്ടാക്കിയ കരാറിൽ ഓർത്തഡോക്സ് സഭയിലെ വൈദിക വിദ്യാർത്ഥികൾക്ക് കോട്ടയത്തുള്ള സി.എം.എസ്. കോളജിൽ പ്രവേശനം നൽകണമെന്നുള്ള ഒരു വ്യവസ്ഥ ഉണ്ടാക്കിയിരുന്നു. അതിന്റെ വെളിച്ചത്തിൽ ബ്രദർ സി. റ്റി. തോമസിനും ബ്രദർ സി. സക്കറിയായ്ക്കും ഇന്റർമീഡിയറ്റിനുള്ള പ്രവേശനം ലഭിച്ചു. അടുത്ത കടമ്പ താമസസൗകര്യമാണ്. പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ, ദീവന്നാസ്യോസ് തിരുമേനിയുടെ ആഗ്രഹപ്രകാരം 1941-ൽ (ഇരുപതാമത്തെ വയസ്സിൽ) രണ്ടു ബ്രദേഴ്സിനും ശെമ്മാശുപട്ടം നൽകി പ. പിതാവിന്റെ സെക്രട്ടറിമാരായി പഴയസെമിനാരിയിൽ താമസിച്ചു പഠിക്കുന്നതിനുള്ള അനുവാദവും സൗകര്യവും നൽകി.

## തമിഴ്നാട് മിഷനും മൗണ്ട് താബോർ ദയറായും

താബോർ ദയറായുടെ മേൽനോട്ടത്തിൽ മിഷൻ പ്രവർത്തനങ്ങൾ ആരംഭിക്കണമെന്നും അങ്ങനെ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു മിഷൻകേന്ദ്രം കേരളത്തിനു വെളിയിൽ ആരംഭിക്കണമെന്നുമുള്ള ഒരു ആഗ്രഹം തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മനസ്സിൽ സ്ഥാപനത്തിന്റെ പ്രാരംഭകാലം മുതലേ ഉണ്ടായിരുന്നു. 1944-ൽ രണ്ടാം ലോകമഹായുദ്ധം കൊടുംമ്പിരി കൊണ്ടിരിക്കുമ്പോൾ ഭാരതമൊട്ടുക്ക് മലങ്കര സുറിയാനി സമുദായത്തിലെ വിവിധ വകുപ്പുകാരായി യുദ്ധസേവനം അനുഷ്ഠിക്കുന്ന യുവാക്കന്മാരെ സന്ദർശിക്കുന്നതിന് പ. ബാവാ തിരുമനസ്സിലെ കല്പനയോടുകൂടി ദീവന്നാസ്യോസ് തിരുമേനി ഒരു സഞ്ചാര പരിപാടി ആസൂത്രണം ചെയ്തു. ഇന്ത്യാ ഗവണ്മെന്റിന്റെ സൈനിക വകുപ്പിന്റെ മേധാവികളെ വിവരം അറിയിക്കുകയും ചെയ്തു. കന്യാകുമാരി മുതൽ കാശ്മീർ വരെയും ബർമ്മാ അതിർത്തി മുതൽ അഫ്ഗാനിസ്ഥാൻ, ബലൂചിസ്ഥാൻ പ്രദേശങ്ങൾ വരെയും ചിതറിക്കിടക്കുന്ന പട്ടാള യൂണിറ്റുകളിലെ സുറിയാനിക്കാരുടെ എന്നു മാത്രമല്ല നാനാ ജാതിമതസ്ഥരായ മലയാളികളുടെയും അവർ ഏർപ്പെട്ടിരുന്ന പ്രദേശങ്ങളുടെയും ഒരു ലിസ്റ്റ് തയാറാക്കുന്നതിനും അതാതു സ്ഥലങ്ങളിലെ സൈന്യാധിപന്മാർക്കു പട്ടാളവകുപ്പിൽ നിന്നും ഉത്തരവു കൊടുത്തു. ചുമതലപ്പെട്ട പട്ടാള ഉദ്യോഗസ്ഥർ സ്ഥിതിവിവരകണക്കുകൾ തയ്യാറാക്കുകയും തിരുമേനിയുടെ യാത്രയ്ക്കുള്ള ഒരു പരിപാടി അവർ തന്നെ തയ്യാറാക്കി കൊടുക്കുകയും ചെയ്തു. ഇക്കാര്യം എത്രയും പെട്ടെന്ന് സാദ്ധ്യമാക്കിയത് ലണ്ടനിലെ ഓക്സ്ഫേഡ് യൂണിവേഴ്സിറ്റി പ്രഫസറായിരുന്ന ശേഷം ചാപ്ലയിൻ ജനറലായ റവ. സ്റ്റീഫൻസിന്റെ ശ്രമഫലത്തിലായിരുന്നു. ഒരു വർഷം കൊണ്ട് സൈനികവകുപ്പിന്റെ ഉദാരമായ സഹായസഹകരണത്തോടുകൂടി പര്യടനം വിജയകരമായി പൂർത്തീകരിച്ചു. ഈ വിപുലമായ യാത്രാവേളയിൽ തിരുമനസ്സിലേക്കു ബോദ്ധ്യമായ ഒരു സംഗതി ഭാരതത്തിന്റെ തെക്കും വടക്കും കിഴക്കും പടിഞ്ഞാറുമുള്ള വിവിധ ഭാഗങ്ങളിൽ ഇന്ത്യയിലെ അപ്പോസ്തോലിക സഭ കഴിഞ്ഞ 19 നൂറ്റാണ്ടുകളായി യാതൊന്നും പ്രവർത്തിക്കാനിടയാകാതെ ഈ തെക്കെ കോണിൽ കക്ഷിവഴക്കിലും കോടതി വ്യവഹാരങ്ങളിലും സമയവും ധനവും വ്യയം ചെയ്തിട്ട് സർവപ്രധാനമായ ക്രിസ്തീയ ധർമ്മത്തെ വിസ്മരിച്ചു കളഞ്ഞല്ലോ എന്നുള്ളതാണ്. ഈ വസ്തുത തിരുമേനിയുടെ യാത്രയിൽ ഹിമവൽസേതുപര്യന്തം തന്റെ മനസ്സിനെ ദണ്ഡിപ്പിച്ചുകൊണ്ടിരുന്നു എന്ന് അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.

## പൊന്നയ്യാ ഹൈസ്കൂൾ

ഇന്ത്യൻ പര്യടനം കഴിഞ്ഞ് തിരുമേനി തിരിച്ചു വരുമ്പോൾ തൃശ്ശിനാപ്പള്ളിയിലെ ലൂഥറൻ സഭയുടെ ബിഷപ്പ് സാന്റഗ്രീൻ പ്രസിഡണ്ട് ആയിരിക്കുന്ന തൃശിനാപ്പള്ളി മിലിറ്ററി കമ്മിറ്റി സംബന്ധിച്ച് അദ്ദേഹത്തിന്റെ അരമനയിൽ താമസിക്കേണ്ടി വന്നു. പൊന്നയ്യാ ഹൈസ്കൂൾ ഉടമസ്ഥൻ മിസ്റ്റർ പൊന്നയ്യാപ്പിള്ള തിരുമേനിയെ സന്ദർശിച്ചു. സംഭാഷണമദ്ധ്യേ തന്റെ വക ഹൈസ്കൂൾ തൃശ്ശിനാപ്പള്ളിയിൽ പാലക്കര എന്ന സ്ഥലത്ത് അഞ്ഞൂറോളം അധഃകൃത കുടുംബങ്ങൾ അധിവസിക്കുന്ന 'ഹിരുദയപുരം' ചേരിയിൽ അവരുടെയും മറ്റും വിദ്യാഭ്യാസ ഉന്നമനത്തിനായി താൻ സ്ഥാപിച്ചതാണെന്നും, തന്റെ വാർദ്ധക്യത്തിൽ തുടർന്നു നടത്തിക്കൊണ്ടു പോകുന്നതിന് യോഗ്യരായ പിൻഗാമികളില്ലാത്തതിനാൽ അതു വിറ്റ് മാനേജുമെന്റ് കൈമാറ്റം ചെയ്യാനാഗ്രഹിക്കുന്ന വിവരം തിരുമേനിയെ അറിയിച്ചു. പൊന്നയ്യാപ്പിള്ള സൗത്ത് ഇന്ത്യൻ റെയിൽവേയിലെ ഒരു എഞ്ചിനീയറും, തൃശ്ശിനാപ്പള്ളി മുൻസിപ്പൽ ചെയർമാനും റോമൻ കത്തോലിക്കാസഭയിലെ ഒരംഗവുമായിരുന്നു. കുറെ വർഷങ്ങൾക്കു മുമ്പ് ജാതിവ്യത്യാസം സംബന്ധിച്ച് തന്റെ സഭയിൽ വിപ്ലവകരമായ ചില സംഭവങ്ങൾ മൂലം താനും 700-ൽ പരം വീട്ടുകാരും ഉൾപ്പെട്ട വെള്ളാള ക്രിസ്ത്യാനികൾ റോമാസഭ വിട്ട് ഓർത്തഡോക്സ് സുറിയാനി സഭയെ സ്വീകരിക്കുകയും ചെയ്തു. ബ്രഹ്മവാർ മിഷനിലെ പ്രമുഖ പ്രവർത്തകനായിരുന്ന പരേതനായ ഫാ. പി. ജി. കോശിയെ പരിശുദ്ധ ബാവാ തിരുമേനി തമിഴ്നാട്ടിലെ ഓർത്തഡോക്സ് സഭയിലെ ലത്തീൻ വകുപ്പിന്റെ വികാരി ജനറലായി നിയമിക്കുകയും ചെയ്തിരുന്നു. ഈ കാരണത്താൽ ഈ ജനങ്ങളുടെ രക്ഷയ്ക്ക് ഈ സ്ഥാപനം വാങ്ങണമെന്ന് നിർബന്ധപൂർവ്വം അപേക്ഷിക്കുകയും ചെയ്തു. അഭിവന്ദ്യ തിരുമേനി നാട്ടിൽ തിരിച്ചെത്തി പ. കാതോലിക്കാ ബാവാ തിരുമേനിയെ ഈ വിവരം ധരിപ്പിച്ചതിന്റെ വെളിച്ചത്തിൽ മാനേജിംഗ് കമ്മിറ്റിയും പ. സുന്നഹദോസുമായി ആലോചിച്ചശേഷം പഴയ സെമിനാരി മാനേജർ ഫാ. റ്റി. സി. ജേക്കബ്, മണലിൽ യാക്കോബ് കത്തനാർ, സമുദായ ഡെപ്യൂട്ടി സെക്രട്ടറി പി. എൻ. നൈനാൻ എന്നിവരെ ഒരു കമ്മീഷനായി നിയമിച്ച് അവരുടെ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിരുന്നപ്രകാരം സ്കൂൾ വിലയ്ക്കു വാങ്ങിക്കൊള്ളാമെന്ന് നിശ്ചയിക്കുകയും ചെയ്തു. എന്നാൽ സമുദായക്കേസിന്റെ വിധി ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമല്ലാഞ്ഞതിനാൽ സ്കൂൾ വാങ്ങൽ പരിപാടി ഉപേക്ഷിക്കേണ്ടതായി വന്നു. മാർ ദീവന്നാസ്യോസ് തിരുമേനി അഡ്വാൻസായി 25000 രൂപ പൊന്നയ്യാപ്പിള്ളയ്ക്കു കൊടുത്തുകൊണ്ട് എഗ്രിമെന്റ് എഴുതിവാങ്ങി. സമുദായത്തിൽനിന്നും അനുകൂലമായ പ്രതികരണം നഷ്ടമായപ്പോൾ താൻ കടം

വാങ്ങി കൊടുത്ത പണം എഗ്രിമെന്റിൻപ്രകാരം തിരികെ കിട്ടാൻ യാതൊരു മാർഗ്ഗവുമില്ലെന്നു ബോദ്ധ്യപ്പെടുകയാലും തൃശ്ശിനാപ്പള്ളിയിലെ ജാതികളുടെ ഇടയിലുള്ള വേലയെ ഓർത്തും ലത്തീൻ സമുദായത്തിൽ നിന്നും നമ്മുടെ സഭയിൽ ചേർന്ന കുറെ പേർ തിരികെപ്പോയതും, ഓർത്തഡോക്സ് സഭാംഗങ്ങളായി തൊഴിൽ സംബന്ധമായി ആ നാട്ടിലുള്ളവരുടെ നിർബ്ബന്ധത്താലും ഈ സ്ഥാപനം ഉപേക്ഷിക്കുന്നതിനും തിരുമനസ്സിലേക്കു വിഷമിക്കേണ്ടി വന്നു. സ്ഥാപനത്തിന്റെ കുറെ സ്ഥലങ്ങൾ വിറ്റും, ചിലവ പണയപ്പെടുത്തിയും തിരുമേനിയുടെ ആത്മമിത്രങ്ങളായ പലരോടും കടംവാങ്ങിയും ഉണ്ടാക്കിയ പണം കൊടുത്ത് സ്കൂൾ തിരുമനസ്സുകൊണ്ട് ഏറ്റെടുത്തു. താബോർ ദയറായിലെ ഒന്നുരണ്ടംഗങ്ങളെ അവിടുത്തെ വേലയിലേർപ്പെടുത്തുകയും ചെയ്തു.

സ്കൂൾ തിരുമനസ്സിലേക്കു വിൽക്കുന്നതിന് മുമ്പ് പൊന്നയ്യാപ്പിള്ള ഒരു ബാങ്കിൽ നിന്ന് 75000 രൂപാ സ്കൂളിന്റെ പേരിൽ കടമെടുത്തിട്ടുണ്ടായിരുന്നത് പ്രമാണത്തിൽ പറഞ്ഞിട്ടുണ്ടായിരുന്നു. തന്മൂലം അത്രയും രൂപയും അതിന്റെ പലിശയും പുതിയ മാനേജരുടെ പേരിൽ ബാധ്യത ആവുകയും, ഈടാക്കുന്നതിനുവേണ്ടി ബാങ്ക് കേസ് ഫയൽ ചെയ്യുകയും ചെയ്തു. ആ കേസിന്റെ നടത്തിപ്പിനുവേണ്ടി ധാരാളം പണം വ്യയം ചെയ്കയും ചെയ്തു. സ്കൂളിന്റെ പ്രധാനാദ്ധ്യാപകരായിരുന്ന ആശ്രമാംഗങ്ങൾ (ദിദിമോസ് ബാവായും, സഖറിയാ മാർ ദീവന്നാസ്യോസും) വളരെയധികം ത്യാഗങ്ങൾ സഹിക്കേണ്ടി വന്നു എങ്കിലും സ്ഥാപക പിതാവ് കാലം ചെയ്യുന്നതിനു മുമ്പുതന്നെ കേസ് തിരുമേനിക്ക് അനുകൂലമായി വിധി ഉണ്ടാകുകയും ചെയ്തു. അഭിവന്ദ്യ തിരുമേനിയുടെ സഹായത്തിനും കേസുനടത്തിപ്പിനും ആയി ഒറ്റപ്പാലത്തുകാരൻ അഡ്വക്കേറ്റ് ശങ്കരൻ നായർ, കൊല്ലംചിറ മാത്യു ചേട്ടൻ മുതലായവർ ഉണ്ടായിരുന്നു.

കേരളത്തിൽ നിന്നും പ്രസ്തുത സ്ഥാപനം സന്ദർശിച്ചിട്ടുള്ള പരേതരായ ജോൺ പീലിപ്പോസ്, എം. ജോസഫ്, തൃശൂർ കൽദായ സഭയിലെ ഒരു പ്രമുഖ നേതാവായ മൂക്കൻ തോമ്മാക്കുട്ടി ആദിയായവർ സ്ഥാപനം സംബന്ധിച്ചുള്ള അവരുടെ മതിപ്പും അതിന്റെ സേവനസാദ്ധ്യതകളും പ്രസ്താവിക്കുകയും രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

പരിശുദ്ധ കാതോലിക്കാ ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് 1952 ഫെബ്രുവരി മാസത്തിൽ പൊന്നയ്യാ സ്കൂളിൽ എഴുന്നള്ളി ഏതാനും ദിവസങ്ങൾ താമസിച്ചു. തിരുമനസ്സുകൊണ്ട് പ്രസ്തുത സ്ഥാപനവും അതിന്റെ പ്രവർത്തനങ്ങളും, ഭൂരിപക്ഷം ഹിന്ദുക്കളായിരിക്കുന്ന അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും അച്ചടക്കം, വിനയം,

പെരുമാറ്റത്തിലുള്ള മര്യാദ മുതാലയവ കണ്ട് വളരെ സന്തോഷിക്കുകയും അനുഗ്രഹങ്ങൾ ആശംസിച്ചുകൊണ്ട് ഒരു കല്പന കൊടുക്കുകയും ചെയ്തു. സ്കൂളിലെ സ്കൗട്ട് സംഘക്കാർ ഗാർഡ് ഓഫ് ഓണർ നൽകി അദ്ദേഹത്തെ സ്വീകരിച്ചു. ലൂഥറൻ സഭാദ്ധ്യക്ഷനായിരുന്ന ബിഷപ്പ് സാൻഗ്രീന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ വച്ച് അദ്ധ്യാപകരുടെ വകയായി ഒരു മംഗളപത്രം സമർപ്പിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ട് മലയാളത്തേക്കു തിരിച്ചെഴുന്നെള്ളിയ സമയത്ത് "ഈ സ്ഥാപനം കൈവിട്ടു പോകാതിരിപ്പാൻ നാം ക്രമമായി പ്രാർത്ഥിക്കുന്നുണ്ട്. പത്തു ലക്ഷം രൂപാ ചെലവായാലും ഇന്നാട്ടിൽ ഇങ്ങനെ ഒരു സ്ഥാപനം ഉണ്ടാക്കാൻ സാധിക്കുമോ?" എന്ന് ആശ്ചര്യത്തോടും ഉൽക്കണ്ഠയോടും കല്പിച്ചു.

തൃശ്ശിനാപ്പള്ളിയുടെയും പുതുക്കോട്ടയുടെയും അതിർത്തി പ്രദേശങ്ങളാകുന്ന മാത്തൂർ, ഗുണ്ടൂർ ഈ പ്രദേശങ്ങളിലെ അപരിഷ്കൃതരായ ആളുകളുടെ ഇടയിൽ ആശ്രമാംഗങ്ങൾ താമസിച്ചുകൊണ്ട് മിഷൻ പ്രവർത്തനം നടത്തിവന്നിരുന്നു. തമിഴിൽ 'കള്ളർ' എന്ന പേരിൽ അറിയപ്പെടുന്നവരിൽ നിന്നും പ്രയാസങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും കാലക്രമത്തിൽ അതെല്ലാം തരണം ചെയ്യുന്നതിനു സാധിച്ചു.

ഡീക്കൻ സി. റ്റി. തോമസും, ഡീക്കൻ സി. സഖറിയായും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ സെക്രട്ടറിമാരായി താമസിച്ചതിനാൽ പരിശുദ്ധ പിതാവിന്റെ ജീവിതചര്യകളും, പ്രാർത്ഥന, കുമ്പിടീൽ, നോമ്പ്, ആരാധന മുതലായ ആത്മീയ കാര്യങ്ങളിൽ വളരെയേറെ മുന്നേറുന്നതിനു സാധിച്ചു. കൂടാതെ സ്തുതിചൊവ്വാക്കപ്പെട്ട സത്യവിശ്വാസത്തിന്റെ പരമപ്രധാനമായ സത്തകൾ മനസ്സിലാക്കുന്നതിനും രണ്ടുപേരുടെയും ആദ്ധ്യാത്മിക ജീവിതം കുറെയേറെ മിഴിവുറ്റതാക്കുന്നതിനും കാരണമായി.

## പൗരോഹിത്യ പദവിയിലേയ്ക്ക്

ഇന്റർമീഡിയറ്റു പാസ്സായ രണ്ടുപേരെയും ആശ്രമപിതാവ് ഉപരിപഠനാർത്ഥം തൃശ്ശിനാപ്പള്ളിയിലേക്കയച്ചു. തിരുമനസ്സിലെ മാനേജുമെന്റിലുള്ള പൊന്നയ്യാ ഹൈസ്കൂളിൽ താമസിച്ചുകൊണ്ട് Trichy National College-ൽ ഡിഗ്രി ക്ലാസ്സിൽ ചേർന്നു മാത്തമാറ്റിക്സിൽ ബി.എ. പാസ്സായി. അതിനുശേഷം മദ്രാസിലുള്ള Broadway പള്ളിയിൽ താമസിച്ചുകൊണ്ട് Madras University യിൽ Meston Training College-ൽ ചേർന്നു പഠിച്ച് ബി.റ്റി. പാസ്സായി. 1950 ജനുവരി 26-ാം തീയതി പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ പത്തനാപുരം ആശ്രമത്തിൽ എഴുന്നള്ളി ദയറാ ചാപ്പലിൽ വച്ച് സി. റ്റി. തോമസ് ശെമ്മാശനെ വൈദിക

പദവിയിലേക്കുയർത്തി. 40 ദിവസത്തെ നോമ്പും ഉപവാസവും അനുഷ്ഠിച്ചശേഷമാണ് നവപൂജാർപ്പണം നിർവഹിച്ചത്. ഒരിടത്തും വികാരി സ്ഥാനം നൽകിയിരുന്നില്ല. എന്നാൽ തിരുവല്ല, വേങ്ങൽ സെന്റ് ജോർജ് പള്ളി ഇവിടങ്ങളിൽ ഒന്നുരണ്ടു വർഷം ക്രമമായി വി. കുർബാന അർപ്പിച്ചിരുന്നു.

## പ്രധാനാദ്ധ്യാപക പദവിയിലേക്ക്

1955-ൽ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി തൃശ്ശിനാപ്പള്ളിയിൽ തന്റെ മാനേജുമെന്റിലുള്ള പൊന്നയ്യാ ഹൈസ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി സി. റ്റി. തോമസ് അച്ചനെ നിയമിച്ചു. തോമസച്ചൻ പ്രസ്തുത സ്കൂളിന്റെ ചുമതല ഏറ്റെടുക്കുമ്പോൾ പ്രസ്തുത ഹൈസ്കൂളിന്റെ നിലവാരം വളരെ ശോചനീയമായിരുന്നു. ഹെഡ്മാസ്റ്ററുടെ അശ്രാന്തപരിശ്രമവും ദൈവാശ്രയത്തോടുകൂടിയ പ്രവർത്തനത്തിന്റെ ഫലമായി അധികം താമസിയാതെ സ്കൂളിന്റെ അച്ചടക്കം, വിജയശതമാനം മുതലായ കാര്യങ്ങളിൽ വലിയ വ്യത്യാസം കൈവന്നു. വിദ്യാഭ്യാസ വകുപ്പിന് സ്കൂളിനെ സംബന്ധിച്ചുണ്ടായിരുന്ന അഭിപ്രായം മാറുകയും ചെയ്തു. ട്രിച്ചി ഡിസ്ട്രിക്റ്റിലെ സ്കൂളുകളിൽ ഒന്നാമത്തെ സ്ഥാനത്ത് സ്കൂൾ എത്തുകയും ചെയ്തു. ട്രിച്ചി ടൗൺ വിട്ട് പാലക്കര എന്ന സ്ഥലത്തെ താണജാതിക്കാരുടെ കുട്ടികളാണ് അധികവും അവിടുത്തെ അദ്ധ്യേതാക്കൾ. എല്ലാവിധത്തിലും അവഗണന അനുഭവിച്ചിരുന്ന ആ പ്രദേശവും, പ്രദേശവാസികളും വളരെ വേഗത്തിൽ സംസ്കാരമുള്ള ഒരു ജനസമൂഹമായി മാറുന്നതിന് ഹെഡ്മാസ്റ്ററുടെ പ്രവർത്തനം സഹായിച്ചു. കുട്ടികളുടെ ഇടയിൽ ഭക്ഷണദാരിദ്ര്യം കലശലായി ഉണ്ടെന്നു ബോദ്ധ്യമായപ്പോൾ ഉച്ചഭക്ഷണത്തിനുള്ള ക്രമീകരണങ്ങൾ തോമസച്ചൻ ആവിഷ്കരിച്ചു. കുട്ടികൾ എല്ലാവരും ഒരു തീപ്പെട്ടി നിറയെ അരി കൊണ്ടുവരണമെന്നുള്ള നിർദ്ദേശം അനുസരിച്ച് ദിവസവും ഉച്ചഭക്ഷണം നൽകുന്നതിനുള്ള പദ്ധതി വിജയപ്രദമായിത്തീർന്നു. അതിൽതന്നെ മറ്റ് ഒരു ഉദ്ദേശ്യം ബ. അച്ചന്റെ മനസ്സിൽ ഉണ്ടായിരുന്നത് സമ്പന്നരായ ആളുകൾക്ക് എളിയവരെ സഹായിക്കുന്നതിനുള്ള ഒരു മനഃസ്ഥിതി സംജാതമാക്കാനും കഴിഞ്ഞു. സ്കൂൾ എക്സാമിനേഷൻ രീതി പരിഷ്കരിച്ച് അദ്ധ്യാപകരെ ചുമതലപ്പെടുത്തി ക്രമീകൃതമായ നിലയിൽ പ്രാവർത്തികമാക്കിയതു മൂലം സ്കൂളിന്റെ പഠന നിലവാരവും, എസ്.എസ്.എൽ.സി. പരീക്ഷയുടെ വിജയശതമാനവും ഗണ്യമായി ഉയർത്തുന്നതിന് അദ്ദേഹത്തിനു സാധിച്ചു. തന്മൂലം പുതിയ സ്കൂൾ വർഷങ്ങളിൽ ഈ സ്കൂളിൽ തങ്ങളുടെ കുട്ടികൾക്ക് പ്രവേശനം ലഭിക്കുന്നതിന് രക്ഷകർത്താക്കൾ നേരത്തെ തന്നെ സ്കൂൾ അധികൃതരുമായി ബന്ധപ്പെടുകയും ചെയ്തിരുന്നു. ഹയർ സെക്കണ്ടറി സ്കൂൾ ആയി ഉയർത്തപ്പെട്ട

പ്പോഴും തോമസച്ചൻ അവിടെ നടപ്പാക്കിയ പരിഷ്കാരങ്ങൾ ഇന്നും അഭംഗുരം അനുവർത്തിക്കുന്നു എന്നുള്ളത് സന്തോഷപുരസ്സരം രേഖപ്പെടുത്തുകയാണ്. മാനേജർ തിരുമേനി, യാത്രചെയ്യുന്നതിന് പ്രയാസം നേരിടുന്നതുവരെ എത്ര ജോലിത്തിരക്കാണെങ്കിലും എല്ലാ മാസത്തിലും ഏകദേശം ഒരാഴ്ച സ്കൂൾ സന്ദർശിക്കുകയും, വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. ഈ സന്ദർശനം മൂലം പ്രധാനാദ്ധ്യാപകനും, അദ്ധ്യാപകർക്കും, കുട്ടികൾക്കും, രക്ഷകർത്താക്കൾക്കും വലിയ സന്തോഷവും, ബഹുമാനവും പകർന്നു കൊടുത്തിരുന്നു.

മൗണ്ട് താബോർ ദയറായിലെ സീനിയർ അംഗങ്ങൾ എല്ലാവരും ഉപരിപഠനത്തിന് ആശ്രയിച്ചിരുന്നത് തൃശ്ശിനാപ്പള്ളിയിലുള്ള Jamal Mohamed College, National College, St. Joseph's College എന്നിവയായിരുന്നു. അതിനുള്ള പ്രത്യേക കാരണങ്ങൾ പത്തനാപുരത്തും സമീപപ്രദേശങ്ങളിലും അക്കാലത്ത് കോളജുകൾ ഇല്ലായിരുന്നതും, ആശ്രമാംഗങ്ങൾക്ക് അവരുടെ സ്വന്തമായ പൊന്നയ്യാ സ്കൂളിൽ താമസിച്ചുകൊണ്ട് മേൽപറഞ്ഞ കോളജുകളിൽ അദ്ധ്യയനം നടത്തുന്നതിനും, ആശ്രമാംഗങ്ങൾക്ക് പ്രവേശനം നൽകുന്നതിനുള്ള താല്പര്യം ആ കോളജുകൾക്ക് പ്രത്യേകമായി ഉണ്ടായിരുന്നതുകൊണ്ടുമാണ്. സാമ്പത്തികമായ ബുദ്ധിമുട്ടുകൾ ധാരാളം ഉണ്ടായിരുന്നെങ്കിലും സി. റ്റി. തോമസച്ചനും, സി. സഖറിയാ അച്ചനും അവിടുത്തെ ചുമതലക്കാരായ കാലങ്ങളിൽ ആശ്രമാംഗങ്ങളുടെ എല്ലാം യൂണിവേഴ്സിറ്റി വിദ്യാഭ്യാസം ഭംഗിയായി നടത്തിയിരുന്നു. ആശ്രമാംഗങ്ങളുടെ ഉപരിപഠന കാര്യത്തിൽ സ്ഥാപക പിതാവ് അതീവ ശ്രദ്ധാലുവായിരുന്നു. മദർ ഹൗസിൽ നിന്ന് പണം ലഭിക്കുന്നതിനുള്ള സാധ്യത വളരെ കുറവ് ആയിരുന്നു. പ്രധാനാദ്ധ്യാപകന്റെ ശമ്പളവും, ട്രിച്ചി ഇടവക വികാരി എന്നുള്ള നിലയിൽ (ഇന്നത്തെ ശമ്പളപദ്ധതി അന്നില്ലായിരുന്നു) ലഭിച്ചുകൊണ്ടിരുന്ന തുച്ഛമായ വരുമാനവുമായിരുന്നു ആകെ ആശ്രയം. അംഗങ്ങളുടെ നിത്യചെലവുകൾ, വിദ്യാഭ്യാസത്തിനുള്ള ചെലവുകൾ, ഗുണ്ടൂർ, മാത്തൂർ പ്രദേശങ്ങളിൽ താമസിച്ചിരുന്ന ആശ്രമാംഗങ്ങളുടെ ആവശ്യങ്ങൾ, രണ്ടിടത്തുമുള്ള കൃഷിച്ചെലവുകൾ എല്ലാം ഇരു ചെവി അറിയാതെ ഭംഗിയായും കൃത്യമായും വന്ദ്യരായ രണ്ടു വൈദികരും നിർവഹിച്ചുകൊണ്ടിരുന്നു എന്നുള്ളത് നന്ദിയോടുകൂടി ഇത്തരുണത്തിൽ രേഖപ്പെടുത്തുകയാണ്.

തമിഴ്നാട് മിഷൻ വിപുലപ്പെടുത്തുന്നതിന്റെ ആവശ്യവും ഉണ്ടായിരുന്നു. തിരുവരമ്പൂരിലുള്ള Small Arms Project-ൽ ഉദ്യോഗാർത്ഥം ഓർത്തഡോക്സുകാരായ ആളുകൾ ഉണ്ടായിരുന്നു. അവരെ എല്ലാം കൂട്ടിവരുത്തി അവരുടെ ആത്മീയ ദിഷ്ടതികൾ നടത്തുന്നതിന്റെ പ്രാരംഭമായി ഒരു ചെറിയ Congregation ഉണ്ടാക്കി. തുടക്കത്തിൽ ഓലമേഞ്ഞ

ഷെഡ്ഡിൽ മാസത്തിൽ ഒരു ഞായറാഴ്ച വി. കുർബാന അർപ്പിക്കുകയും അവർക്കു വേണ്ട പ്രബോധനങ്ങൾ നൽകുകയും ചെയ്തിരുന്നു. മധുര യിലും ഒരു ചാപ്പൽ തരപ്പെടുത്തി ഒരു തവണ നടത്തിത്തുടങ്ങി. നെയ് വേലി Lignite Corporation വൈദ്യുതി ഉല്പാദന പദ്ധതി ആരംഭിച്ചപ്പോൾ അവിടെയും ഉദ്യോഗസ്ഥരായി വന്ന ഓർത്തഡോക്സുകാർക്കുവേണ്ടി ഒരു ചാപ്പൽ ഉണ്ടാക്കി അവിടെയും ആരാധന ആരംഭിച്ചു. അന്നു സ്കൂളിലെ പ്രധാനാദ്ധ്യാപകരായിരുന്ന സി. റ്റി. തോമസച്ചനും, വന്ദ്യ സി. സഖറിയാ അച്ചനും മാത്രമേ രണ്ടുപേരുടെയും പ്രവർത്തന കാല ത്തുണ്ടായിരുന്നുള്ളു. തന്മൂലം എല്ലാ കേന്ദ്രങ്ങളിലും മാസത്തിൽ ഓരോ ഞായറാഴ്ച ആരാധന നടത്തിവന്നു. നമ്മുടെ സഭയുടെ ബാഹ്യകേരള ഭദ്രാസനം രൂപീകൃതമാകുകയും, വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താ നാസ്യോസ് തിരുമനസ്സുകൊണ്ട് ഭദ്രാസനാധിപനായി ചുമതല ഏറ്റെ ടുക്കുകയും ചെയ്തപ്പോൾ വൈദികരുടെ കുറവ് ഉണ്ടായിരുന്നു. എന്നാൽ ഇക്കാലത്ത് എല്ലാ ഇടവകകളും ഭദ്രാസനത്തിന്റെ ചുമതലയിൽ വരി കയും ഇടവക വികാരിമാരെ നിയമിച്ച് ആരാധനകൾ നിറപടിയായി നട ത്തിവരികയും ചെയ്തിരുന്നു.

## ഉപരിപഠനാർത്ഥം കാൺപൂരിലേക്ക്

1959–ൽ മാനേജർ തിരുമേനി സി. റ്റി. തോമസച്ചനെ പ്രധാനാദ്ധ്യാ പക തസ്തികയിൽ നിന്നും വിടർത്തുകയും പത്തനാപുരം ഹൈസ്കൂ ളിൽ അദ്ധ്യാപകനായിരുന്ന സി. സഖറിയാ അച്ചനെ ട്രിച്ചി പൊന്നയ്യാ ഹൈസ്കൂളിലെ പ്രധാനാദ്ധ്യാപകനായി നിയമിക്കുകയും ചെയ്തു. പത്തനാപുരം ആശ്രമത്തിന്റെ ലോക്കൽ സുപ്പീരിയർ കൂടെ ആയിരുന്നു സി. സഖറിയാ അച്ചൻ. അദ്ദേഹവും, നേരത്തെ സൂചിപ്പിച്ചതു പോലെയുള്ള ട്രിച്ചിയിലെ എല്ലാ പ്രസ്ഥാനങ്ങളുടെയും പ്രവർത്തനങ്ങൾ ഏകോപിപ്പിച്ച് ഭംഗിയായി നടത്തുകയും ചെയ്തു.

സി. റ്റി. തോമസച്ചനെ കാൺപൂരിലുള്ള ക്രൈസ്റ്റ് ചർച്ച് കോളജിൽ ഇംഗ്ലീഷ് ലിറ്ററേച്ചർ എം.എ. യ്ക്ക് പഠിക്കുന്നതിനായി അയച്ചു. അന്നത്തെ ആ കോളജ് പ്രിൻസിപ്പലായിരുന്ന നൈനാൻ ഏബ്രഹാം സാറിന്റെ ശിക്ഷണത്തിൽ 1961–ൽ എം.എ. പാസ്സായി.

1959–ൽ മൗണ്ട് താബോർ ട്രെയിനിംഗ് കോളജിന് കേരള യൂണിവേ ഴ്സിറ്റിയിൽ നിന്നും അനുവാദം ലഭിച്ചിരുന്നു. കോളജിന്റെ നടത്തിപ്പിനു വേണ്ടി കെട്ടിടങ്ങൾ, ലബോറട്ടറി, ലൈബ്രറി, ഹോസ്റ്റലുകൾ, വെയി റ്റിംഗ് ഷെഡ് മുതലായവ എത്രയും പെട്ടെന്ന് ആവശ്യമായിരുന്നു. ആശ്ര മാംഗങ്ങൾ താമസിച്ചുകൊണ്ടിരുന്ന ഒരു പഴയ ചെറിയ കെട്ടിടത്തിൽ നിന്നും അംഗങ്ങളെ ഒഴിപ്പിച്ച് അല്പം ദൂരെയുള്ള ഒരു കെട്ടിടം വാടക

യ്ക്കെടുത്ത് അവിടേയ്ക്കു മാറ്റിപാർപ്പിച്ചു. സന്ധ്യാനമസ്കാരം, രാത്രി, പ്രഭാത നമസ്കാരങ്ങൾക്ക് അംഗങ്ങൾ സ്കൂൾ ചാപ്പലിൽ എത്തുകയും ഉച്ചനമസ്കാരവും, ഇരുപത്തിരണ്ടര നമസ്കാരവും താമസസ്ഥലത്തും ക്രമപ്പെടുത്തി. ഉച്ചഭക്ഷണം സ്കൂളിൽ ജോലിചെയ്യുന്ന ആശ്രമാംഗ ങ്ങൾക്ക് ഒരാൾ കൊണ്ടുവന്നു കൊടുക്കുമായിരുന്നു. ഇപ്പോൾ തെക്കേടത്തു ഹോസ്പിറ്റൽ പ്രവർത്തിക്കുന്ന കെട്ടിടം അന്ന് വാടകയ്ക്ക് എടുത്ത് പെൺകുട്ടികളെ അവിടെ താമസിപ്പിച്ചുകൊണ്ട് ലേഡീസ് ഹോസ്റ്റൽ ആരംഭിച്ചു. അവിടെ താമസിപ്പിക്കാനുള്ള കാരണം റോഡ് സൈഡിൽ ഒരു പോലീസ് ഔട്ട്പോസ്റ്റ് നിലവിലുണ്ടായിരുന്നതു മൂല മായിരുന്നു. എങ്കിലും സാമൂഹ്യവിരുദ്ധരുടെ ഉപദ്രവം നിമിത്തം ഒരു പോലീസ് സ്റ്റേഷൻ അത്യാവശ്യമായിരുന്നതിനാൽ തിരുമേനി തലസ്ഥാനത്തുപോയി അന്നത്തെ മുഖ്യമന്ത്രി ആയിരുന്ന ശ്രീ. പട്ടം താണുപിള്ളയെ നേരിൽ കണ്ട് നിവേദനം സമർപ്പിച്ചതിന്റെ ഫലമായി പത്തനാപുരത്ത് പോലീസ് സ്റ്റേഷൻ അനുവദിക്കുകയും പോലീസ് അധികാരികളെ നിയമിക്കുകയും ചെയ്തു.

1961–ൽ മൗണ്ട് താബോർ എൽ.പി. സ്കൂളിന് അനുവാദം ലഭിച്ചു. അതിനും ഉടനെ കെട്ടിടം ഉണ്ടാകേണ്ടിയിരുന്നു. അതിന്റെയും പ്രവർത്തനം ആരംഭിച്ചു.

## സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ

1961–ൽ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്ന ശ്രീ. കെ. കെ. ഫിലിപ്പ് സാർ റിട്ടയർ ചെയ്ത ഒഴിവിൽ സി. റ്റി. തോമസച്ചനെ ഹെഡ്മാസ്റ്റർ ആയി അഭിവന്ദ്യ മാനേജർ തിരുമേനി നിയമിച്ചു. കെ. കെ. ഫിലിപ്പ് സാറിനെ ഈ സ്ഥാപനത്തിനും പത്തനാപുരത്തെ ജനതതിക്കും മറക്കാൻ സാദ്ധ്യമല്ല. അഭിവന്ദ്യ വലിയ തിരുമേനിയുടെ കുടുംബാംഗം എന്നുള്ള നിലയിലും, മാനേജരുടെ ആൾപ്പേര് എന്ന നിലയിലും പ്രഥമസ്ഥാനം തന്നെ അദ്ദേഹത്തിനുണ്ടായിരുന്നു. ആത്മാർത്ഥതയുടെ നിറകുടമായിരുന്ന അദ്ദേഹം ശിക്ഷണത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ചയില്ലാതെ, മുഖംനോക്കാതെ കാര്യങ്ങൾ വ്യക്തമായി പറയുന്നതിനു മടിയില്ലാത്ത വ്യക്തിത്വം ആയിരുന്നു. തിരുമേനിയുടെ സാമ്പത്തിക ഞെരുക്കങ്ങളിലെല്ലാം തിരുമേനിക്കു തുണയായിരുന്നു. വിദ്യാർത്ഥികളോടു തന്റെ സ്ഥാനത്തിനടുത്ത ഗൗരവത്തോടും, എന്നാൽ സ്നേഹത്തോടും, സഹതാപത്തോടും ഇടപെട്ട് അനേകം വിദ്യാർത്ഥികൾക്ക് പല വിധത്തിലുള്ള സഹായം ചെയ്തു കൊടുക്കുമായിരുന്നു. അദ്ധ്യാപകരോടും ഓഫീസ് സ്റ്റാഫിനോടും അവരവർക്കുള്ള ജോലി കൃത്യമായും ഭംഗിയായും നിർവഹിക്കണമെന്ന് നിർബന്ധമുള്ള മാന്യ വ്യക്തി ആയി

രുന്നു. അതുപോലെ തന്നെ സഭാസ്ഥാനികളോട് അവർ അർഹിക്കുന്ന വിധത്തിലുള്ള ആദരവു നൽകിയിരുന്നു. പൊതുജനമദ്ധ്യത്തിൽ ആരാധ്യനായിരുന്നു. എന്നാൽ എല്ലാവർക്കും ഭയവും ബഹുമാനവും ഉള്ള വ്യക്തിത്വം ആയിരുന്നു. ആരെയും അതിശയിപ്പിക്കുന്ന സ്പോർട്സ്മാൻ സ്പിരിറ്റ് പറയത്തക്കതായിരുന്നു. ഫുട്ബോൾ മാച്ച് വന്നാൽ കളി തുടങ്ങി തീരുന്നതുവരെ ഒരു വടിയുമായി ഗ്രൗണ്ടിനു ചുറ്റും സാറിന്റെ സാന്നിദ്ധ്യം ഉണ്ടായിരുന്നു. കളിക്കാരെ പ്രോത്സാഹിപ്പിക്കയല്ലാതെ അനാവശ്യമായി ശബ്ദമോ വാക്കുകളോ ഉണ്ടാക്കിയാൽ ആ ആൾ ആരാണെങ്കിലും ആവശ്യത്തിനു കിട്ടിയിരിക്കും. കളിസ്ഥലത്തുപോലും അച്ചടക്കം നിലനിർത്തുന്നത് തന്റെ നിറസാന്നിദ്ധ്യമായിരുന്നു. സ്കൂളിൽ രാവിലെ 7 മണിക്ക് വന്നാൽ രാത്രി 8 മണി വരെ സ്കൂളിൽ ഉണ്ടായിരിക്കും. ആ വിധ പ്രവർത്തനങ്ങൾ കൊണ്ട് സ്കൂളിന്റെ യശസ്സ് വർദ്ധിപ്പിക്കുന്നതിനു പരമാവധി പ്രവർത്തിച്ചിരുന്നു. ആശ്രമാംഗങ്ങളോടെല്ലാം സ്നേഹവും ബഹുമാനവും അവസാനം വരെ നിലനിർത്തിയിരുന്നു. അദ്ദേഹത്തിന്റെ കൂടെ ഓഫീസിൽ ക്ലർക്ക് ആയി 8 വർഷം സേവനം അനുഷ്ഠിക്കുന്നതിനുള്ള അവസരവും ഈ എളിയവനുണ്ടായി. അദ്ദേഹത്തെ നിത്യവും പ്രാർത്ഥനയിൽ ഓർക്കുകയും നിത്യശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സി. റ്റി. തോമസച്ചൻ പ്രധാനാദ്ധ്യാപകനായി ചുമതല ഏൽക്കുമ്പോൾ നാലായിരത്തിൽപരം കുട്ടികൾ സ്കൂളിൽ ഉണ്ടായിരുന്നു. അച്ചൻ ഇവിടെയും പരീക്ഷാസമ്പ്രദായം പരിഷ്കരിച്ച് അദ്ധ്യാപകരുടെ ചുമതലയിൽ നടത്തുകയാൽ കുറെക്കൂടെ ചിട്ടയായി പരീക്ഷകൾ നടത്താൻ സാധിച്ചു. കുട്ടികൾ സ്കൂളിലും അദ്ധ്യാപകരോടും, മുതിർന്നവരോടും വർത്തിക്കേണ്ട രീതികൾ അവരെ പറഞ്ഞു മനസ്സിലാക്കി. അദ്ധ്യാപകരെ കുട്ടികൾ സാറെ എന്നു വിളിക്കുന്ന രീതിയോട് കടുത്ത എതിർപ്പായിരുന്നു. അതു ബഹുമാനമില്ലാത്ത ഒരു സംബോധന ആണെന്നും, അതിനുപകരം 'സർ' എന്നു പറയണമെന്ന് വളരെ കർശനമായി ഉപദേശിക്കുമായിരുന്നു.

നാലായിരത്തിൽപരം കുട്ടികളും നൂറിലധികം അദ്ധ്യാപകരും ഉള്ള സ്കൂൾ ഒരാളുടെ ഭരണത്തിലും നിയന്ത്രണത്തിലും പ്രയാസം എന്നു തോന്നുകയാൽ സ്കൂൾ Bifurcate ചെയ്ത് പെൺകുട്ടികൾക്കായി ഒരു സ്കൂളിനുള്ള അനുവാദത്തിനു ഡിപ്പാർട്ട്മെന്റിലേക്ക് അപേക്ഷ സമർപ്പിച്ചു. കേരള ഗവണ്മെന്റും ഡിപ്പാർട്ട്മെന്റും ഈ വൈഷമ്യങ്ങൾ മനസ്സിലാക്കി 1962-ൽ School Bifurcate ചെയ്യുന്നതിനുള്ള അനുവാദം നൽകി. അതിൻപ്രകാരം മൗണ്ട് താബോർ ഗേൾസ് ഹൈസ്കൂൾ, സീനിയർ അസിസ്റ്റന്റ് കെ. എൻ. മാത്യുവിനെ പ്രധാനാദ്ധ്യാപകനായി നിയമിച്ചു

കൊണ്ട് നിലവിൽ വന്നു. രണ്ടു സ്കൂളുകളും പഠന നിലവാരത്തിലും, അച്ചടക്കത്തിലും പുരോഗമിച്ചുകൊണ്ട് പരിലസിച്ചു.

## ആർട്ട്സ് ആൻഡ് സയൻസ് കോളജ്

വിദ്യാഭ്യാസ വിഷയത്തിൽ വളരെ പിന്നോക്കം നിന്നിരുന്ന പത്തനാപുരം പ്രദേശത്ത് രണ്ടു ഹൈസ്കൂളുകൾ, ഒരു പ്രൈമറി സ്കൂൾ, ട്രെയിനിംഗ് കോളജ് എന്നിവയുടെ പ്രവർത്തനഫലമായി അജ്ഞാനാന്ധകാരം ഒരളവുവരെ പരിഹരിക്കുന്നതിനു സാധിച്ചു. യൂണിവേഴ്സിറ്റി പഠനത്തിന് ഈ സ്കൂളുകളിൽ നിന്നു പഠിച്ചിറങ്ങുന്ന വിദ്യാർത്ഥികൾക്ക് പ്രത്യേകിച്ച് സാമ്പത്തികമായി വലിയ പ്രയാസം അനുഭവിക്കുന്ന കുട്ടികൾക്ക് യൂണിവേഴ്സിറ്റി എഡ്യൂക്കേഷൻ ഒരു മരീചിക ആയിരുന്നു. ഒരു ആർട്സ് ആൻഡ് സയൻസ് കോളജിന്റെ അഭാവം ഈ നാടിന്റെ പുരോഗമനത്തെ തടസ്സപ്പെടുത്തുന്നുമുണ്ടായിരുന്നു. തൽപരിഹാരാർത്ഥം 1964 ആദ്യം തന്നെ ഒരു കോളജ് അനുവദിച്ചു കിട്ടുന്നതിനുള്ള അപേക്ഷ അഭിവന്ദ്യ തിരുമേനി കേരള യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ചു. സിൻഡിക്കേറ്റ് അംഗങ്ങളെയും, ഗവണ്മെന്റ് ഉദ്യോഗസ്ഥന്മാരെയും പത്തനാപുരത്തിന്റെ പിന്നോക്കാവസ്ഥ ധരിപ്പിക്കുന്നതിനു പരിശ്രമിക്കുകയും ചെയ്തു. എന്നാൽ പല കടമ്പകളും തരണം ചെയ്യേണ്ടതായിട്ടുണ്ടായിരുന്നു. സ്ഥലദൗർലഭ്യമായിരുന്നു പ്രധാന കാര്യം. രണ്ടു ഹൈസ്കൂളുകൾ, ഒരു പ്രൈമറി സ്കൂൾ, ട്രെയിനിംഗ് കോളജ്, ആശ്രമം, കോൺവെന്റ് ഇവകളെല്ലാം കൂടെ തിരുമേനിയുടെ അധീനതയിലുള്ള 50 ഏക്കർ ഭൂമിയിൽ സ്ഥാപിതമായപ്പോഴേക്കും ബാക്കിയുള്ളതുകൊണ്ട് 25 ഏക്കർ ഭൂമിക്ക് മറ്റു മാർഗ്ഗം കാണണമായിരുന്നു. പത്തനാപുരത്തും, സമീപ പ്രദേശങ്ങളിലും അഭിവന്ദ്യ തിരുമേനിയും, ആശ്രമാംഗങ്ങളും, നാട്ടുപ്രമാണികളും സന്ദർശനം നടത്തി എങ്കിലും ഫലം നിരാശയായിരുന്നു. സ്ഥലം പരിശോധിക്കുന്നതിനും മറ്റുമായി യൂണിവേഴ്സിറ്റിയിൽ നിന്ന് കമ്മീഷൻ എത്തുന്ന അറിയിപ്പും ലഭിച്ചു കഴിഞ്ഞിട്ടും തക്ക പരിഹാരം ഉണ്ടായില്ല. കേരള യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. സാമുവേൽ മത്തായിയുടെ നേതൃത്വത്തിലുള്ള കമ്മീഷൻ ആണ് വരുന്നത്. ഡോ. സാമുവേൽ മത്തായി, മാവേലിക്കര സ്വദേശിയും ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ അഭിവന്ദ്യ തിരുമേനിയുടെ സഹപാഠിയുമായിരുന്നു. ഏതായാലും കമ്മീഷൻ എത്തി, അവരെ വളരെ ഉചിതമായ രീതിയിൽ സ്വീകരിച്ചു സൽക്കരിച്ചു. അഭിവന്ദ്യ തിരുമേനി കാര്യങ്ങളെല്ലാം വിശദമായി കമ്മീഷൻ അംഗങ്ങളെ ധരിപ്പിച്ചതിന്റെ വെളിച്ചത്തിൽ എത്രയും പെട്ടെന്ന് വസ്തുവിന്റെ പ്രമാണം സമർപ്പിച്ചുകൊള്ളാമെന്നുള്ള വ്യവസ്ഥയിൽ താൽക്കാലിക അംഗീകാരം ലഭിക്കുകയും അവർ തിരിച്ചു പോകയും ചെയ്തു.

ഇത്തരുണത്തിൽ മാലൂർ സ്വദേശികളും മാന്യന്മാരുമായ ഹിന്ദുക്കളും, മുസ്ലീമുകളും പത്തനാപുരത്ത് വന്ന് അഭിവന്ദ്യ തിരുമേനിയുമായുള്ള കൂടിക്കാഴ്ചയിൽ കോളജ് മാലൂർ പ്രദേശത്ത് ആരംഭിക്കാമെങ്കിൽ വസ്തു തരപ്പെടുത്തി തരാമെന്നുള്ള അവരുടെ നിർദ്ദേശം മാനേജർ തിരുമേനി അംഗീകരിക്കുകയും കുറച്ചു ദിവസത്തിനകം വസ്തുവിന്റെ പ്രമാണം രജിസ്റ്റർ ചെയ്യുന്നതിനും സാധിച്ചു. അക്കാര്യങ്ങളുടെ നടത്തിപ്പിനായി ഫാ. സി. റ്റി. തോമസ്, ഫാ. റ്റി. എം. സാമുവേൽ, ഡീക്കൻ ഏലിയാസ് കോശി എന്നിവരെ ചുമതലപ്പെടുത്തി ത്വരിതഗതിയിൽ പ്രവർത്തനം ആരംഭിച്ചു. വസ്തുവിന്റെ പ്രശ്നം ഏകദേശം പരിഹരിച്ചപ്പോൾ നിരത ദ്രവ്യമായി 25 ലക്ഷം രൂപാ കെട്ടിവയ്ക്കണമായിരുന്നതിനെക്കുറിച്ച് ആലോചിക്കുന്നതിന് അന്നു സ്ഥലത്തുണ്ടായിരുന്ന ആശ്രമാംഗങ്ങൾ, കോൺവെന്റിലെ സുപ്പീരിയർ, ട്രിച്ചിയിലെ ബ. സി. സഖറിയാ അച്ചൻ എന്നിവരുടെ ഒരു യോഗം കൂടി പല മാർഗ്ഗങ്ങൾ ആലോചിച്ചു. സാമ്പത്തികമായി വളരെയധികം ക്ലേശങ്ങൾ അനുഭവിക്കുന്ന കാലവുമാണ്. ഏതായാലും പട്ടാഴിയിൽ തിരുമേനിയുടെ പേരിലുള്ള വസ്തുവിന്റെ പ്രമാണം ഈടുവെയ്ക്കുന്നതിനു തീരുമാനിച്ചു.

കോളജിന് അനുവാദം കിട്ടിയാൽ ആവശ്യമായ കെട്ടിടങ്ങൾ, ലബോറട്ടറി, ലൈബ്രറി, ഹോസ്റ്റലുകൾ മുതലായവ ഉടനടി ഉണ്ടാകേണ്ടിയിരുന്നു. തൽക്കാല പരിതഃസ്ഥിതിയിൽ ഇതെല്ലാം കൂടെ തരപ്പെടുത്തുന്നതിനുള്ള സാമ്പത്തികം വലിയ പ്രശ്നമായതിനാൽ തൽക്കാലത്തേക്ക് അതായത് മാലൂർ പ്രദേശത്ത് ആവശ്യമായ കെട്ടിടങ്ങളും മറ്റും ഉണ്ടാകുന്നതുവരെ പത്തനാപുരത്ത് സ്കൂൾ കാമ്പസിൽ ആരംഭിക്കുന്നതിനുള്ള അനുവാദവും വാങ്ങി പ്രവർത്തനങ്ങൾ ആരംഭിച്ചു. ക്ലാസ്സുകൾ നടത്തുന്നതിന് ഓലഷെഡ്ഡുകൾ ഉണ്ടാക്കി. സ്കൂൾ ഓഡിറ്റോറിയം നാലായി ഭാഗിച്ച് നാലു ലബോറട്ടറികൾ സജ്ജമാക്കി. അഭിവന്ദ്യ തിരുമേനിയുടെ കാർഷെഡ് കെട്ടി അടച്ച് ഓഫീസും പ്രിൻസിപ്പൽ റൂം മുതലായവ ശരിയാക്കി. സ്റ്റാഫ് റൂം ഷെഡ്ഡിൽ തന്നെ ക്രമീകരിച്ചു.

1964 ജൂൺ 8-ന് പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് എഴുന്നള്ളി കോളജിന്റെ ഔപചാരിക ഉൽഘാടനം നടത്തി. മാനേജർ തിരുമേനിയുടെ ജന്മദിനവും അന്നു തന്നെ ആയിരുന്നു. ആലുവാ യു.സി. കോളജിലെ പ്രഫസർ ജോസഫ് സാറിനെ പ്രിൻസിപ്പാൾ ആയി നിയമിച്ചു. ഫാ. സി. റ്റി. തോമസിനെ സ്കൂളിൽ നിന്നും വിടർത്തി കോളജിന്റെ വൈസ് പ്രിൻസിപ്പൽ, Head of the Department of English എന്നീ തസ്തികകളിലേക്കു നിയമിച്ചു. എല്ലാ ഡിപ്പാർട്ട്മെന്റുകളിലേക്കും അദ്ധ്യാപകരെ നിയമിച്ചുകൊണ്ട് കോളജിന്റെ പ്രവർത്തനം കാര്യക്ഷമമായി നടത്തുവാൻ ദൈവാനുഗ്രഹം ധാരാള

മായി ഉണ്ടായി. Mathematics, Physics, Chemistry, Economics ഇവയായിരുന്നു കോഴ്സുകൾ. ആവശ്യമായ ഓഫീസ് സ്റ്റാഫിനേയും നിയമിച്ചു.

ഇതേസമയം തന്നെ മാലൂർ കോളജിന് വിലയാധാരമായി വാങ്ങിയ സ്ഥലത്ത് കെട്ടിടം പണിയും ആരംഭിച്ചു. വെള്ളത്തിനു പ്രയാസമായിരുന്നെങ്കിലും പുതുവൽ തോട്ടിൽ നിന്നും വെള്ളം വീപ്പകളിൽ നിറച്ച് ലോറിയിൽ പണിസ്ഥലത്ത് എത്തിച്ചിരുന്നു. മാലൂരും പ്രാന്തപ്രദേശങ്ങളിലുമുള്ള ജോലിക്കാരുടെ അശ്രാന്തപരിശ്രമത്തിൽ പണികൾ പുരോഗമിച്ചുകൊണ്ടിരുന്നു. റ്റി. എം. സാമുവേൽ അച്ചൻ കെട്ടിടം പണിക്കു നേതൃത്വം നൽകിയിരുന്നു. അങ്ങനെ അഭിവന്ദ്യ തിരുമേനിയുടേയും പത്തനാപുരം നിവാസികളുടേയും ചിരകാലാഭിലാഷമായിരുന്ന സെന്റ് സ്റ്റീഫൻസ് കോളജ് ദൈവകൃപയാൽ പ്രവർത്തനനിരതമായി.

## സി. റ്റി. തോമസച്ചൻ റമ്പാൻ സ്ഥാനത്തേക്ക്

ആത്മീയ സരണിയിൽ സി. റ്റി. തോമസച്ചന് മൂന്ന് ആത്മീയ ഗുരുക്കന്മാർ ഉണ്ടായിരുന്നു. അതിൽ ആദ്യത്തെ ഗുരു അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് പിതാവ് ആയിരുന്നു. സന്യാസത്തിന്റെ നിയമങ്ങളും അതിനോടനുബന്ധിച്ചുള്ള നിഷ്ഠകളും ചിട്ടകളും ചൊല്ലിക്കൊടുത്തും പ്രവർത്തിച്ചു കാണിച്ചും പഠിപ്പിച്ചത് ആശ്രമപിതാവായിരുന്നു. വേദവായന, ധ്യാനം, മനനം, കുമ്പിടീൽ, യാമപ്രാർത്ഥനകൾ, വിശ്വാസസംബന്ധമായ പഠനങ്ങൾ ആദിയായ സമസ്ത കാര്യങ്ങളും ഗുരുവിൽ നിന്നും പഠിക്കുന്നതിനു സാധിച്ചു. പഠിക്കുകയും, മനസ്സിലാക്കുകയും ചെയ്ത എല്ലാ spiritual exercise ഉം സ്വന്തം ജീവിതത്തിൽ അതേപടി പകർത്തുന്നതിനും നിറപടിയായി അതിനെ നിവർത്തിക്കുന്നതിനും ഉള്ള വ്യഗ്രത തന്നിൽ ഉണ്ടായിരുന്നതുകൊണ്ട് അശേഷം മടിയോ, ഉദാസീനതയോ കൂടാതെ അക്കാര്യങ്ങളിൽ സമർപ്പണബോധത്തോടു കൂടി അനുഷ്ഠിച്ചിരുന്നു. സന്യസ്ത നിയമങ്ങളായ മൂന്നു Vows (അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം) കൂടാതെ സ്നേഹം, വിനയം ഇവ ആദ്യന്തം, നിർവിഘ്നം നിവർത്തിക്കുന്നതിന് തനിക്കു സാധിച്ചു. രാത്രിയാമങ്ങളിൽ തനിയെ സ്വർഗ്ഗീയ പിതാവുമായുള്ള സംസർഗ്ഗത്തിൽ കഴിയുന്നത് അദ്ദേഹത്തിന് ആത്മീയ തീക്ഷ്ണതയും, ആത്മീയബലവും വർദ്ധിപ്പിക്കുന്നതിനുപകരിച്ചു. ഗുരുവിനോടുള്ള ഭക്തിയും, സ്നേഹവും, കടപ്പാടും സീമാതീതമായിരുന്നു. നോമ്പുകാലങ്ങളിലും, ബുധനും, വെള്ളിയും ഇരുപത്തിരണ്ടര നമസ്കാരം കഴിഞ്ഞിട്ടേ ലഘുവായി വല്ലതും കഴിയ്ക്കുകയുള്ളായിരുന്നു. അമ്പതുനോമ്പു കാലങ്ങളിൽ ഒരു നേരത്തെ ആഹാരം കൊണ്ട്, അതും വളരെ ലഘുവായി മാത്രം, തൃപ്തിപ്പെടുന്ന സ്വഭാവം ആദിമുതലേ പരിശീലിച്ചിരുന്നു. തന്മൂലം തന്റെ ശരീരം ക്ഷീണിച്ചാലും ആത്മാവ് ബലപ്പെട്ടുകൊണ്ടിരുന്നു.

രണ്ടാമത്തെ ആത്മീയ ആചാര്യൻ പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ ആയിരുന്നു. സി.എം.എസ്. കോളജിൽ ഇന്റർമീഡിയറ്റിനു പഠിക്കുമ്പോൾ പഴയസെമിനാരിയിൽ പ. പിതാവിനോടു കൂടിയുള്ള ജീവിതം തന്റെ ആത്മീയ ഉന്നതിക്കു പ്രധാന കാരണമായിരുന്നു. ഓർത്തഡോക്സ് സത്യവിശ്വാസ സഭയുടെ വിശ്വാസ സത്യങ്ങളും, കൂദാശാനുഷ്ഠാനങ്ങളുടെ പരിപൂർണ്ണതയും, വൈദിക വൃത്തിയുടെ മേന്മയും, വേദപുസ്തകപരിജ്ഞാനവും, വേദവ്യാഖ്യാനങ്ങളും, ഓർത്തഡോക്സ് സഭയുടെ കാനോനാകളും എല്ലാം പ. പിതാവിൽ നിന്നും കേട്ടും, കണ്ടും പഠിക്കുന്നതിനുള്ള അവസരം ലഭ്യമായിരുന്നു. അതുവഴി പഠിച്ച പാഠങ്ങൾ തന്റെ പിൽക്കാല ജീവിതവിജയത്തിന് ഉതകി എന്നുള്ളത് നിസ്തർക്കമായ കാര്യമാണ്. പ. സഭയിലെ വൈദികനായും, മേൽപട്ടക്കാരനായും, പ. കാതോലിക്കാ ആയും ആദ്ധ്യാത്മിക മണ്ഡലത്തിൽ വിരാജിച്ച കാലം മുഴുവൻ പ്രവർത്തിപഥത്തിൽ കൊണ്ടുവരുന്നതിന് സർവശക്തൻ കടാക്ഷിച്ചു.

മൂന്നാമത്തെ ആത്മീയ ആചാര്യൻ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ ആണ്. സുറിയാനി, സംസ്കൃതം, മലയാളം ആദിയായ വിഷയങ്ങളിൽ അഗാധമായ പാണ്ഡിത്യം സമ്പാദിച്ച മഹത്വ്യക്തിത്വമായിരുന്നു പ. പിതാവ്. ഒരു കാലത്ത് അന്ത്യോഖ്യൻ സഭയിലെ സെമിനാരികളിൽ വേദശാസ്ത്രം പഠിക്കുകയും അതിനനുസരിച്ച് ജീവിക്കുകയും ചെയ്ത ഒരു പണ്ഡിതവരേണ്യനും, ഉത്തമനായ ഒരു സന്യാസിയുമായിരുന്നു അദ്ദേഹം. ഗഹനങ്ങളായ വേദശാസ്ത്ര സത്യങ്ങളുടെ വ്യാഖ്യാതാവായിരുന്നു ഈ പിതാവ്. സുറിയാനി ഭാഷ കൈകാര്യം ചെയ്യുന്നതിൽ വളരെ നിപുണനായിരുന്ന അദ്ദേഹത്തിന്റെ ശിഷ്യസമ്പത്തിൽ സി. റ്റി. തോമസച്ചനും ഉൾപ്പെട്ടിരുന്നു. തന്മൂലം സുറിയാനി രാഗങ്ങളും അതു കൈകാര്യം ചെയ്യുന്ന രീതിയും തന്മയത്വമായി കൈകാര്യം ചെയ്യുന്നതിനു തോമസച്ചനു കഴിവ് ലഭിക്കുകയും ചെയ്തു. സന്യസ്ത ജീവിതത്തിൽ ഈ പിതാക്കന്മാരുടെ എല്ലാം ജീവിതചര്യകൾ കണ്ടുപഠിക്കുന്നതിനും, അനുകരിക്കുന്നതിനും അതിൽകൂടെ ലഭിച്ച ആത്മീയ ഊർജ്ജം സന്യസ്തജീവിതത്തിൽ തോമസച്ചന് വലിയ മുതൽ കൂട്ടായിരുന്നു.

ഒരു യഥാർത്ഥ സന്യാസി എന്ന മേലെഴുത്ത് പൂർണ്ണമായി എന്ന് ആശ്രമപിതാവിനു ബോദ്ധ്യമായപ്പോൾ സന്യസ്തജീവിതത്തിന്റെ പരമകാഷ്ടയായ റമ്പാൻ സ്ഥാനത്തേക്കുയർത്തണമെന്നുള്ള തീരുമാനത്തിലെത്തിച്ചേർന്നു. 1965 മെയ് മാസം 16–നു ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ ആശ്രമചാപ്പലിൽ വച്ച് ആശ്രമപിതാവിന്റെ ആഗ്രഹപ്രകാരം റമ്പാൻ സ്ഥാനാഭിഷേകം വിപുലമായ തോതിൽ നിർവഹിച്ചു.

സഭയിലെ എല്ലാ പിതാക്കന്മാരേയും, എല്ലാ ആശ്രമങ്ങളെയും, മഠങ്ങളെയും, സഭാസ്ഥാനികളെയും മറ്റും ക്ഷണക്കത്തു മൂലം വിവരം അറിയിക്കുകയും ശുശ്രൂഷയിൽ സംബന്ധിച്ച എല്ലാവർക്കും ഉച്ചഭക്ഷണം നൽകുകയും ചെയ്തു. ആശ്രമപിതാവിന്റെ മുഖം മുമ്പത്തേതിനേക്കാൾ പ്രശോഭിക്കുകയും ചെയ്തു. തന്റെ ശിഷ്യന്റെ തലയിൽ മസനപ്സാ വച്ചപ്പോൾ ആശ്രമപിതാവിന്റെ കണ്ണുകൾ സജലമായി. കണ്ടുനിന്ന ആശ്രമാംഗങ്ങൾക്കെല്ലാം ആ സ്ഥാനത്തിന്റെ ഗൗരവവും, മഹത്വവും ഉൾക്കൊള്ളാനും സാധിച്ചു. ആ ദിവസം മൗണ്ട് താബോറിൽ ഉത്സവത്തിന്റെ പ്രതീതി ആയിരുന്നു. സ്ഥാനം ഏറ്റ വ്യക്തി വളരെ ശാന്തനായി, യാതൊരു ഭാവവ്യത്യാസവും കൂടാതെ ധ്യാനചിന്താധീനനായി ശുശ്രൂഷാസമയത്തും, അതുകഴിഞ്ഞ് തന്നെ സ്നേഹിക്കുന്ന വ്യക്തികളുടെയും പ്രിയപ്പെട്ടവരുടെയും മദ്ധ്യേ നിൽക്കുന്ന ആ രംഗം ഇന്നും മനസ്സിൽ കൂടെ കടന്നുപോകുന്നു. അങ്ങനെ മൗണ്ട് താബോറിൽ വലിയ തിരുമേനിയുടെ അരുമശിഷ്യൻ “കുഞ്ഞോമ്മാച്ചൻ” കറുത്ത കുപ്പായ ധാരിയായി.

അഭിവന്ദ്യ ആശ്രമപിതാവ് ഇംഗ്ലണ്ടിലെ കൌളി ആശ്രമപിതാവായ ഒബ്രായനുമായി മുമ്പെ തന്നെ എഴുത്തുകുത്തുകൾ നടത്തുകയും അദ്ദേഹത്തെ ഇവിടുത്തെ ആശ്രമത്തിൽ വരുത്തി ഒരാഴ്ച കാലത്തോളം ആശ്രമാംഗങ്ങൾക്കുള്ള നിർദ്ദേശങ്ങളും ഉപദേശങ്ങളും മറ്റും നൽകുകയുണ്ടായി. സി. റ്റി. തോമസ് റമ്പാച്ചനെ കൗളി ആശ്രമത്തിൽ അയച്ച് സന്യസ്ത ജീവിതത്തിന്റെ സമസ്ത മേഖലകളും പഠിപ്പിക്കുന്നതിന് അഭിവന്ദ്യ തിരുമേനി ആഗ്രഹിക്കുകയും അതിനുവേണ്ട എല്ലാ ക്രമീകരണങ്ങളും നടത്തുകയും ചെയ്തതു കൂടാതെ ആശ്രമാംഗമായ മോസസ് അച്ചനെ റമ്പാച്ചന്റെ കൂടെ അയയ്ക്കുന്നതിനു തീരുമാനിക്കുകയും ചെയ്തിരുന്നു. അഭിവന്ദ്യ തിരുമേനി സ്ഥാപിച്ച താബോർ ദയറായിലെ അന്തേവാസികൾക്ക് കൂടുതൽ പ്രയോജനം തന്മൂലം ലഭ്യമാകുമെന്ന് കരുതിയാണ് ഈ തീരുമാനങ്ങളെല്ലാം ആസൂത്രണം ചെയ്തത്. എന്നാൽ ദൈവഹിതം മറ്റൊരുവിധത്തിൽ ആയിരുന്നതിനാൽ മുൻനിശ്ചയം പാടേ ഉപേക്ഷിക്കേണ്ടതായി വന്നു.

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനും മെത്രാൻ തെരഞ്ഞെടുപ്പും

1965 ഡിസംബർ മാസം 28-നു മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കോട്ടയം എം.ഡി. സെമിനാരിയിൽ കൂടുന്നതിനുള്ള കല്പനയും അതനുസരിച്ചുള്ള പ്രവർത്തനങ്ങളും ആരംഭിച്ചു കഴിഞ്ഞിരുന്നു. മലങ്കരസഭയുടെ ഭരണസിരാകേന്ദ്രമായ കോട്ടയം ഇക്കാരണ

ത്താൽ അണിഞ്ഞൊരുങ്ങുകയാണ്. ലോകമെമ്പാടുമുള്ള ഓർത്ത ഡോക്സ് ഇടവകകളുടെ പ്രതിനിധികൾ (ഒരു വൈദികനും, രണ്ട് അത്മായ പ്രതിനിധികളും) ഒന്നിച്ചു സമ്മേളിക്കുന്ന ഓർത്തഡോക്സ് സഭയുടെ പാർലമെന്റാണ് സഭാസ്ഥാനികളെ തെരഞ്ഞെടുക്കുന്നത്. സഭ യുടെ കാതോലിക്കാ, മെത്രാപ്പോലീത്താമാർ, വൈദികട്രസ്റ്റി, അത്മായ ട്രസ്റ്റി, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ആദിയായ ഭരണസമിതിയെ തികച്ചും ജനാധിപത്യരീതിയിൽ തെരഞ്ഞെടുക്കുന്ന ഏറ്റവും ബൃഹ ത്തായ പാർലമെന്റാണ് സമ്മേളിക്കുന്നത്. ഈ സമ്മേളനത്തിൽ അഞ്ചു മേല്പട്ടസ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കുക എന്നുള്ളതായിരുന്നു പ്രധാനപ്പെട്ട അജണ്ടാ. പ. കാതോലിക്കായും മലങ്കര മെത്രാപ്പോലീ ത്തായുമായ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ മഹനീയ അദ്ധ്യക്ഷതയിലാണ് തെരഞ്ഞെടുപ്പു നടത്തി യത്. പ. ബാവാ തിരുമേനി പ്രസിഡണ്ടും അഭിവന്ദ്യ മെത്രാപ്പോലീത്ത ന്മാർ വൈസ് പ്രസിഡണ്ടുമാരുമാണ്. ഈ മഹാസമ്മേളനത്തിൽ വച്ച് താഴെ പേരു പറയപ്പെടുന്ന അഞ്ചു സ്ഥാനാർത്ഥികളെ മേൽപട്ടസ്ഥാന ത്തേക്ക് ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടു. ഫാദർ കെ. പീലി പ്പോസ്, ഫാദർ എം. വി. ജോർജ്, ഫാദർ പോൾ വറുഗീസ്, ഫാദർ മല്പാൻ എൻ. എ. യൂഹാനോൻ, വെരി. റവ. റമ്പാൻ സി. റ്റി. തോമസ് എന്നിവർ ആണ് തെരഞ്ഞെടുപ്പു ലഭിച്ചവർ. അസ്സോസിയേഷൻ തെര ഞ്ഞെടുത്താലും ചില തീരുമാനങ്ങൾ ‘വീറ്റോ’ ചെയ്യുന്നതിനുള്ള അധി കാരം പ. സുന്നഹദോസിന് ഉണ്ട്. എല്ലാ പ്രസിദ്ധീകരണങ്ങളിലും തെര ഞ്ഞെടുക്കപ്പെട്ട അഞ്ചുപേരുടെയും ഫോട്ടോയും അവരവരെ സംബന്ധി ച്ചുള്ള വിശദീകരണങ്ങളും ഉണ്ടായിരുന്നു. ഈ തെരഞ്ഞെടുപ്പു സമയ ങ്ങളിൽ റമ്പാൻ സി. റ്റി. തോമസ്, ആശ്രമത്തിന്റെ അധീനതയിലുള്ള കുറ്റപ്പുഴ പള്ളിയിൽ ആയിരുന്നു. ആരോ ഒരു സ്നേഹിതൻ ഓടിക്കി തച്ചു ചെന്ന് വന്ദ്യ റമ്പാച്ചനും തെരഞ്ഞെടുക്കപ്പെട്ടു എന്നുള്ള സന്തോ ഷവാർത്ത അറിയിച്ചു. യാതൊരു പ്രതികരണവുമില്ലാതെ വരാന്തയിൽ തന്നെ നിന്നതല്ലാതെ ഒരു ഭാവഭേദവുമില്ലാതെ ഒരു ഉത്തമനായ സന്യാ സിയുടെ ചിരപ്രതിഷ്ടിതമായ നിസംഗതയോടെ കേട്ടു എന്നല്ലാതെ മറു പടി ഒന്നും പറഞ്ഞില്ല.

തെരഞ്ഞെടുപ്പിനു ശേഷം ഒരു ദിവസം പരിശുദ്ധ സുന്നഹദോസ് സമ്മേളിച്ച് സ്ഥാനാർത്ഥികളെ സംബന്ധിച്ചുള്ള കാര്യങ്ങൾ വിശദമായി വിശകലനം ചെയ്തശേഷം ഫാ. എം. വി. ജോർജ്, ഫാ. പോൾ വറു ഗീസ് എന്നിവരുടെ തെരഞ്ഞെടുപ്പ് തൽക്കാലത്തേക്കു മാറ്റി വയ്ക്കു കയും ബാക്കിയുള്ള മൂന്നു പേരുടെ സ്ഥാനാരോഹണം നടത്തുന്നതിനു തീരുമാനിച്ചു പ്രസിദ്ധം ചെയ്കയും ചെയ്തു. പൊതുജനങ്ങളുടെ ഇട

യിൽ ചില അസ്വസ്ഥതകൾ ഉണ്ടായിരുന്നെങ്കിലും ബഹുമാന്യരും, അഭ്യസ്തവിദ്യരും, ലോകപ്രസിദ്ധരുമായ രണ്ടുപേരും യാതൊരു പ്രതികരണവും കാട്ടാതെ പ. സുന്നഹദോസിന്റെ തീരുമാനത്തെ അംഗീകരിക്കയാണു ചെയ്തത്.

1958–ൽ ഉണ്ടായ സഭാ സമാധാനത്തിനു ശേഷം ആദ്യമായി നടക്കുന്ന യോജിച്ച സഭയിലെ മെത്രാൻ സ്ഥാനാഭിഷേകമായതിനാൽ വിശ്വാസികളെല്ലാം വലിയ സന്തോഷത്തിലായിരുന്നു. സ്ഥാനാർത്ഥികൾ മൂന്നുപേരും നോമ്പിലും, ഉപവാസത്തിലും, ധ്യാനത്തിലും, പഠനത്തിലും ദേവലോകത്തു താമസമാക്കിയിരുന്നു. സ്ഥാനാഭിഷേകത്തിന് കുറച്ചു ദിവസങ്ങൾക്കു മുമ്പ് അവർ സഭയുടെ പ്രധാന കേന്ദ്രങ്ങൾ, ആശ്രമങ്ങൾ, അഭിവന്ദ്യ പിതാക്കന്മാർ താമസിക്കുന്ന അരമനകൾ മുതലായ സ്ഥലങ്ങൾ സന്ദർശിക്കുകയും അനുഗ്രഹാശിസുകൾ അഭ്യർത്ഥിക്കയും ചെയ്തിരുന്നു. സ്ഥാനാഭിഷേകം കണ്ടനാട് ഭദ്രാസനത്തിലെ കോലഞ്ചേരി സെന്റ് പോൾസ്, സെന്റ് പീറ്റേഴ്സ് പള്ളിയിൽ വച്ച് നടത്തണമെന്നുള്ള ആഗ്രഹം അന്നത്തെ കണ്ടനാടു മെത്രാസനത്തിന്റെ അധിപനായിരുന്ന പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ പരിശുദ്ധ കാതോലിക്കാ ബാവായെ അറിയിച്ചതനുസരിച്ച് കോലഞ്ചേരി പള്ളിയിൽ വച്ചു നടത്തുന്നതിനു തീരുമാനിച്ചു. 1966 ആഗസ്റ്റ് 24–നു നടത്തത്തക്ക വണ്ണമുള്ള ക്രമീകരണങ്ങൾ കോലഞ്ചേരി ഇടവക ഏറ്റെടുക്കുകയും എത്രയും ഭംഗിയായി നിർവഹിക്കുകയും ചെയ്തു. യോജിച്ച സഭയിലെ എല്ലാ മേൽപട്ടക്കാരും പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ട ശുശ്രൂഷയിൽ ഭാഗഭാക്കുകളായി. തെക്കും വടക്കും ഉള്ള എല്ലാ വിശ്വാസികളും ബഹുമാന്യരായ വൈദികരും തദവസരത്തിൽ സന്നിഹിതരായിരുന്നു. ശുശ്രൂഷാമദ്ധ്യേയുള്ള വചനശുശ്രൂഷ നിരണം ഭദ്രാസനാധിപനും മൗണ്ട് താബോർ ദയറായുടെ സ്ഥാപക സുപ്പീരിയറും ആയിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാണ് നിർവഹിച്ചത്. മേല്പട്ടക്കാർ സഭയുടെ ഭരണകർത്താക്കളും വിശ്വാസസംരക്ഷകരും ഏല്പിക്കപ്പെടുന്ന ഭദ്രാസനങ്ങളോടും അവയിലെ വിശ്വാസികളോടും അനുവർത്തിക്കേണ്ട കാര്യങ്ങൾ അക്കമിട്ടു പ്രസ്താവിക്കുകയും, കാതോലിക്കാ സിംഹാസനത്തോടും അതിൽ വാണരുളുന്ന പ. പിതാവിനോടുമുള്ള ഭക്തിയും, കൂറും കാത്തുകൊള്ളാൻ കടപ്പെട്ടവരാണെന്നും മറ്റുമുള്ള കാര്യങ്ങൾ അത്യന്തം ഭംഗിയായി അവതരിപ്പിക്കുകയും ചെയ്തു ശുശ്രൂഷാമദ്ധ്യേ പുതിയ മേല്പട്ടക്കാരുടെ പേരുകൾ പ്രസ്താവിച്ചപ്പോൾ ഭക്തജനങ്ങൾ എല്ലാവരും സന്തോഷത്തോടെ 'യോഗ്യൻ' എന്ന് ആർത്ത് 'ഓക്സിയോസ്' പ്രതിവാക്യം ചൊല്ലി സ്വീകരിച്ചു. മൂന്നു സ്ഥാനികളും ശൽമൂസാ വായിച്ച്

പ്രധാന കാർമ്മികനു സമർപ്പിച്ചു. മൂന്നു പേരെയും സിംഹാസനത്തിൽ ഇരുത്തി വൈദികർ സിംഹാസനം ഉയർത്തി മൂന്നുപേരും പരിശുദ്ധ ഏവൻഗേലിയോൻ വായിച്ചു. ശുശ്രൂഷയുടെ അവസാനം അധികാരത്തിന്റെ ദണ്ഡായ അംശവടി സമർപ്പണം സന്നിഹിതരായ എല്ലാ മേല്പട്ടക്കാരും സീനിയോരിറ്റി അനുസരിച്ച് വടിയിൽ പിടിച്ചു സ്ഥാനാർത്ഥി ഏറ്റവും അടിയിൽ പിടിച്ചു. ഓരോ പിതാക്കന്മാരും കൈവിട്ടപ്പോൾ അംശവടി പുതിയ മെത്രാപ്പോലീത്തായുടെ കൈയിൽ മാത്രമായി. മൂന്നു പേരും പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് അംശവടി ഉയർത്തി ഭക്തജനങ്ങളെ ആശീർവദിച്ച് അനുഗ്രഹിച്ചു. ഫാ. കെ. പീലിപ്പോസിന് തെയോഫിലോസ് എന്നും ഫാ. എൻ. എ. യൂഹാനോന് സേവേറിയോസ് എന്നും, റമ്പാൻ സി. റ്റി. തോമസിന് തീമോത്തിയോസ് എന്നുമുള്ള പേരുകളാണ് നൽകിയത്. അഭിവന്ദ്യ തെയോഫിലോസ് തിരുമേനി വി. കുർബാനയുടെ അവസാനഭാഗം ചൊല്ലി പൂർത്തീകരിച്ചു. അഭൂതപൂർവ്വമായ ജനതതി ആണ് സ്ഥാനാഭിഷേക ശുശ്രൂഷയിൽ സംബന്ധിച്ചത്. പത്തനാപുരത്തു നിന്നും ആശ്രമം, മഠം ഇവയിലെ എല്ലാ അംഗങ്ങളും എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നും, ദയറാ ചാപ്പലിൽ നിന്നും അനേകംപേരും പോയി സംബന്ധിച്ചു. പുതിയ പിതാക്കന്മാർക്ക് കോലഞ്ചേരി പൗരാവലി സ്വീകരണവും, സമ്മാനങ്ങളും നൽകി. അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയുടെ വന്ദ്യ വയോധികയായ അമ്മ മകനെ കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്ത സന്ദർഭം വളരെ സന്തോഷം നൽകിയ സമയമായിരുന്നു. അങ്ങനെ പത്തനാപുരം ദയറായ്ക്കും മഠത്തിനും സ്ഥാപനങ്ങൾക്കും ഒരു കൊച്ചുതിരുമേനിയെ ലഭിച്ചു.

കോലഞ്ചേരി മുതൽ കോട്ടയം വരെയുള്ള സ്വീകരണങ്ങൾ ഏറ്റുവാങ്ങിക്കൊണ്ട് ഹംസരഥത്തിൽ പുതിയ സാരഥികൾ പഴയസെമിനാരിയിലും ദേവലോകത്തും ഉള്ള കബറിടങ്ങളിൽ ധൂപാർപ്പണം നടത്തുമ്പോഴേക്കും രാത്രി 10 മണി കഴിഞ്ഞിരുന്നെങ്കിലും ഭക്തജനങ്ങൾ പിരിഞ്ഞു പോകാതെ ധൂപപ്രാർത്ഥനയിലും ആശീർവാദത്തിലും സംബന്ധിച്ചു. അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി, വലിയ തിരുമേനിയുടെ കല്പനപ്രകാരം ബഥനി അരമനയിൽ തൽക്കാലത്തേക്ക് നോമ്പും ഉപവാസവും പ്രാർത്ഥനയുമായി താമസമായി. സഭ എവിടെയാണ് അയയ്ക്കുന്നതെന്നു തീരുമാനമായാൽ സന്തോഷത്തോടെ പോയി ഭദ്രാസനഭരണം നിർവഹിച്ചുകൊള്ളണമെന്നും വലിയ തിരുമേനി, കൊച്ചുതിരുമേനിയോട് കല്പിക്കുകയുണ്ടായി.

## തീമോത്തിയോസ് തിരുമേനി പത്തനാപുരത്തേക്ക്

സുപ്പീരിയർ തിരുമേനി അടുത്ത ദിവസം തന്നെ പത്തനാപുരത്ത്

എത്തി കൊച്ചുതിരുമേനിക്കു താമസിക്കുന്നതിനുള്ള ഒരുക്കങ്ങളിൽ വ്യാപൃതനായി. നേരത്തെ തന്നെ ഇപ്പോൾ കബറുകൾ ഉള്ള സ്ഥലത്തിനു മുൻഭാഗത്ത് ചാപ്പലിനോടു ചേർന്ന് ഒരു മുറി പണിയിപ്പിച്ചുകൊണ്ടിരുന്നു. അതു പൂർത്തിയാക്കുന്നതു വരെയാണ് തിരുവല്ലായിലെ താമസം എന്നാണു മനസ്സിലാക്കാൻ കഴിഞ്ഞത്. ആ മുറിയുടെ പണി തുടങ്ങിക്കഴിഞ്ഞ് വലിയ തിരുമേനി സ്കൂളിലുള്ള സ്വന്തം മുറിയിൽ നിന്ന് രാവിലെയും വൈകിട്ടും നടന്നുവന്ന് മുറിപണിയിൽ ശ്രദ്ധിക്കുകയും വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുമായിരുന്നു. വളരെ നേരത്തെ തുടങ്ങിയ പണി ആയിരുന്നതുകൊണ്ട് എന്തിനാണെന്നു ഞങ്ങൾ ചോദിച്ചപ്പോൾ എന്നെ കാണാൻ ഒരു സായിപ്പു വരുന്നുണ്ട് അദ്ദേഹത്തിനു താമസിക്കാനെന്നു ചിരിച്ചുകൊണ്ട് പറയുമായിരുന്നു. പിന്നെയാണു ഞങ്ങൾക്ക് മനസ്സിലായത് വരാൻ പോകുന്ന സായിപ്പ് കൊച്ചുതിരുമേനി ആണെന്ന്. ഒരാളുടെ ആവശ്യത്തിനുള്ള കട്ടിൽ, കിടക്ക, പേസ്റ്റ്, ബ്രഷ്, സോപ്പ്, സോപ്പ്ഡിഷ് എന്നുവേണ്ട, എല്ലാ കാര്യങ്ങളും സ്വന്തം കൈകൊണ്ട് ക്രമീകരിച്ചു വയ്ക്കുന്നതു കാണുമ്പോൾ കൊച്ചുതിരുമേനിയോടുള്ള സ്നേഹബഹുമാനങ്ങൾ എത്രമാത്രമെന്ന് മനസ്സിലാക്കുവാൻ കഴിയുമായിരുന്നു. അന്നത്തെ ശെമ്മാശന്മാരായിരുന്ന മാമ്മൻ ശെമ്മാശനും (ഇയ്യോബ് തിരുമേനി) ഈ ലേഖകനും ആയിരുന്നു വലിയ തിരുമേനിയുടെ എല്ലാ നിർദ്ദേശങ്ങളും ഭംഗിയായി നിർവഹിച്ചത്.

കൊച്ചുതിരുമേനിക്ക് അന്തിയുറങ്ങുന്നതിനുള്ള സൗകര്യം ആയി കഴിഞ്ഞപ്പോൾ സ്വീകരണത്തിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രധാന ചുമതലക്കാർ, ആശ്രമ മഠാംഗങ്ങൾ, പൊതുജന പ്രതിനിധികൾ മുതലായവരെ വിളിച്ചുകൂട്ടിയുള്ള ആലോചനകൾ നടത്തി എല്ലാവരുടേയും അഭിപ്രായങ്ങൾ ആരാഞ്ഞശേഷം വേണ്ട ക്രമീകരണങ്ങൾ ആരംഭിച്ചു. തിരുവല്ലാ അരമനയിൽ നിന്നും പത്തനാപുരത്ത് എത്തുമ്പോൾ കല്ലുംകടവ് ജംഗ്ഷനിലുള്ള ലാസറസ് പള്ളിയുടെ കുരിശടിയിൽ നിന്നും ഹംസരഥത്തിൽ ഉപവിഷ്ടനാക്കി മുത്തുക്കുടകൾ, കൊടിതോരണങ്ങൾ, ബാന്റ് സെറ്റ്, ചെണ്ട സെറ്റ്, അലങ്കരിച്ച അനൗൺസുമെന്റ് വാഹനം, വൈദികർ എല്ലാവരും കറുത്ത കുപ്പായധാരികളായി സ്കൂൾ, കോളജ് വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ, അദ്ധ്യാപകർ, പൊതുജനങ്ങൾ, മഠത്തിലെയും, ആശ്രമത്തിലെയും അംഗങ്ങൾ എല്ലാവരും രണ്ടു വരിയായി നിന്ന് സ്വീകരണ ഘോഷയാത്ര സ്കൂളിൽ എത്തി അവിടെയുള്ള ചാപ്പലിൽ ലുത്തിനിയാ നടത്തി ഓഡിറ്റോറിയത്തിനു തെക്കു വശത്തുള്ള വിശാലമായ ഗ്രൗണ്ടിൽ സ്റ്റേജ് കെട്ടി പൊതുസമ്മേളനം നടത്തുന്നതിനുള്ള തീരുമാനമായിരുന്നു. സമ്മേളനത്തിൽ കൊല്ലം ഭദ്രസന മെത്രാപ്പോലീത്താ അഭിവന്ദ്യ കൂറിലോസ് തിരുമേനി അദ്ധ്യക്ഷ

നായും സ്കൂൾ ഹെഡ്മാസ്റ്റേഴ്സും, കോളജ് പ്രിൻസിപ്പൽമാരും ആയിരുന്നു പ്രാസംഗികന്മാർ.

തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ കൊണ്ടുവരുന്നതിന് സി. ഒ. യോഹന്നാൻ അച്ചനേയും ഏലിയാസ് ശെമ്മാശനേയും വലിയ തിരുമേനിയുടെ കാറിൽ തിരുവല്ലാ അരമനയിലേക്ക് അയച്ചു. ഞങ്ങൾ അവിടെനിന്ന് ഉച്ചഭക്ഷണം കഴിഞ്ഞ് രണ്ടു മണിയോടുകൂടി യാത്ര ആരംഭിച്ച് 3.30–ന് കല്ലുംകടവിൽ എത്തി. കാറിൽനിന്നും കൊച്ചുതിരുമേനിയെ ഇറക്കി ഹംസരഥത്തിൽ കയറ്റി. അംശവടി പിടിച്ചുകൊണ്ട് ഏലിയാസ് ശെമ്മാശൻ രഥത്തിൽ കയറി. അഭിവന്ദ്യ കൊച്ചുതിരുമേനി നിന്നുകൊണ്ട് സ്ലീബാ ഉയർത്തി ഭക്തജനങ്ങളെ ആശീർവദിച്ചു. ഘോഷയാത്ര സ്കൂൾ ചാപ്പലിൽ എത്തിയപ്പോൾ സ്ഥാപക സുപ്പീരിയർ തിരുമേനി കൊച്ചുതിരുമേനിയെ ചുംബനം ചെയ്തു സ്വീകരിച്ചുകൊണ്ട് ഒരു അംശവടി സമ്മാനിക്കുകയും ചെയ്തു. രണ്ടു പിതാക്കന്മാരും ആനന്ദാശ്രുക്കൾ പൊഴിച്ചു. പിന്നെ പൊതുസമ്മേളനത്തിനായി സ്റ്റേജിലേക്കു പോയി ജനങ്ങളെല്ലാവരും പൊതുസമ്മേളനത്തിൽ സംബന്ധിച്ചു. അനുമോദന പ്രസംഗങ്ങളും ഉപഹാര സമർപ്പണവും കഴിഞ്ഞ് കൊച്ചുതിരുമേനി മറുപടി പ്രസംഗം ചെയ്തു. പരിശുദ്ധനായ പത്രോസ്ശ്ലീഹാ എഴുതിയ ഒന്നാം ലേഖനം അഞ്ചാം അദ്ധ്യായം ആറാം വാക്യം. '... അതുകൊണ്ട് അവൻ തക്കസമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴു താണിരിപ്പീൻ" എന്ന തങ്കവാക്യത്തെ അടിസ്ഥാനമാക്കിയാണ് പ്രസംഗിച്ചത്. അനുസരണത്തിന്റെയും വിനയത്തിന്റെയും ശ്രേഷ്ഠതലങ്ങൾ പ്രത്യേകം എടുത്തുപറയുകയുമുണ്ടായി. തെളിഞ്ഞ കാലാവസ്ഥയിൽ 5 മണിയോടുകൂടി അനുമോദനസമ്മേളനം പര്യവസാനിച്ചു. വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം അഭിവന്ദ്യ തിരുമനസ്സിലേക്കു പാരിതോഷികങ്ങൾ നൽകുകയും ചെയ്തു. സന്ധ്യാനമസ്കാരം അഭിവന്ദ്യ പിതാക്കന്മാരുടെ നേതൃത്വത്തിൽ സ്കൂൾ ചാപ്പലിൽ നടത്തിയതിനുശേഷം അഭിവന്ദ്യ സുപ്പീരിയർ തിരുമേനി, കൊച്ചുതിരുമേനിക്കുവേണ്ടി പണിത കൊച്ചുമുറിയിൽ കൊണ്ടുപോയി താമസിപ്പിച്ചശേഷമാണ് സ്വന്തം മുറിയിലേക്കു പോയത്. ഭക്ഷണസമയത്തേക്ക് വലിയ തിരുമേനിയുടെ മുറിയിൽ എത്തണമെന്ന് പ്രത്യേകം കല്പിക്കുകയും ചെയ്തു. അടുത്ത ദിവസം രാവിലെ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി സ്കൂൾ ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. വലിയ തിരുമേനിയും ആശ്രമ മഠാംഗങ്ങളും പൊതുജനങ്ങളിൽ കുറെപേരും സംബന്ധിക്കുകയും ചെയ്തു. കൊച്ചുതിരുമേനി തിരുവല്ല അരമനയിൽ ആയിരുന്നപ്പോൾ നിരണം ഭദ്രാസനത്തിലെ പല പള്ളികളിലും വി. കുർബാനയും മറ്റും ഏറ്റിരുന്നത് പോയി നടത്തിക്കൊടുക്കുന്നതിന് സുപ്പീരിയർ തിരുമേനി അനുവദിച്ചതിനാൽ പോകുകയും ചെയ്തു.

## തോമസ് മാർ തീമോത്തിയോസ് തിരുമേനി മലബാർ ഭദ്രാസനത്തിലേക്ക്

മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസിന്റെ തീരുമാനമനുസരിച്ച് പുതിയ മൂന്നു മെത്രാപ്പോലീത്തന്മാർക്കും ഭദ്രാസനങ്ങൾ വിഭജിച്ചു കൊടുത്തു കൊണ്ടുള്ള മലങ്കര മെത്രാപ്പോലീത്തായും പ. കാതോലിക്കായുമായ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ സ്ഥാത്തിക്കോനും നിയമന കല്പനയും 1966 നവംബർ മാസം ഒന്നാം തീയതി മൂന്ന് അഭിവന്ദ്യ പിതാക്കന്മാർക്കും നൽകി. ആ കല്പന അനുസരിച്ച് അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി അങ്കമാലി ഭദ്രാസനം, അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി കൊച്ചി ഭദ്രാസനം, അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി മലബാർ ഭദ്രാസനത്തിന്റെ അസി. മെത്രാപ്പോലീത്താ ആയും നിയമിക്കപ്പെട്ടു. ഈ കല്പനയുടെ വെളിച്ചത്തിൽ മൂന്നു പിതാക്കന്മാരും അവരവരുടെ ഭദ്രാസനങ്ങളിലേക്കു പോകുന്നതിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. 1966 നവംബർ മാസം 11-നു അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി പത്തനാപുരത്തുനിന്നും കോട്ടയത്ത് എത്തി പ. കാതോലിക്കാ ബാവായെ നേരിൽ കണ്ട് കൈമുത്തി അനുഗ്രഹം പ്രാപിച്ച് പോകുന്നതിനുള്ള ക്രമീകരണങ്ങൾ ആരംഭിച്ചു. അഭിവന്ദ്യ വലിയ തിരുമേനിയുടെ കാറിൽ അത്യാവശ്യത്തിനുള്ള എല്ലാ സാധന സാമഗ്രികളും, കോഴിക്കോട്ടു ചെന്നാൽ മൂന്നാലു ദിവസത്തേക്കുള്ള സാധനങ്ങൾ, കൊച്ചുതിരുമേനിയുടെ കാപ്പപെട്ടി വേറെ ഒന്നു രണ്ടു പെട്ടികൾ എല്ലാം കയറ്റി. തിരുമേനിക്കു സഹായത്തിനായി ഏലിയാസ് ശെമ്മാശനെയും കൂട്ടി കോട്ടയത്തേക്ക് യാത്രയാക്കിയ ആ രംഗം വളരെ സന്തോഷമായിരുന്നെങ്കിലും ദുഃഖാർദ്രമായിരുന്നു. കൊച്ചു തിരുമേനിയെ വലിയ തിരുമേനി ആലിംഗനം ചെയ്ത് കാറിന്റെ സമീപത്തു വന്ന് ഡോർ തുറന്ന് കയറ്റി ഇരുത്തി. ശെമ്മാശനും വലിയ തിരുമേനിയുടെ കൈ മുത്തി കാറിൽ കയറിയപ്പോൾ കല്പിച്ചു. 'ശെമ്മാശനെ കൂടെ വിടുന്നത് തൽക്കാലത്തേക്കാണ്. ഞാൻ എപ്പോൾ വിളിച്ചാലും തിരിച്ചയച്ചേക്കണം.' ഞങ്ങൾ മൂന്നുപേരു മാത്രമാണ് വണ്ടിയിൽ ഉണ്ടായിരുന്നത്. കോട്ടയത്ത് എത്തുന്നതുവരെ ആരും ഒന്നും സംസാരിച്ചില്ല.

ഉച്ചയോടെ കോട്ടയത്ത് എത്തി. അപ്പോഴേക്കും മലബാറിൽ നിന്ന് വന്ദ്യ നൂറനാൽ മത്തായി കത്തനാരും കൗൺസിൽ അംഗങ്ങളിൽ ചിലരും കൊച്ചുതിരുമേനിയെ അനുധാവനം ചെയ്യുന്നതിന് എത്തിയിരുന്നു. അഭിവന്ദ്യ തിരുമേനി, പ. ബാവാ തിരുമേനി ഒന്നിച്ച് ഉച്ചഭക്ഷണം കഴിഞ്ഞു. യാത്രയാകുന്നതിന് മുമ്പ് പ. പിതാവ് പ്രാർത്ഥന നടത്തി സമാധാന ചുംബനം നൽകിയശേഷം കല്പിച്ചു. 'മലബാറിൽ ചെല്ലു

മ്പോൾ കുറച്ചു പ്രയാസങ്ങൾ കാണും, വിഷമിക്കണ്ടാ. എല്ലാം ദൈവം നടത്തിക്കൊള്ളും.' മലബാറിൽ നിന്നും വന്നവരോട് കൊച്ചു മെത്രാച്ചനെ കരുതിക്കൊള്ളണം എന്നു കല്പിക്കുകയുണ്ടായി. റെയിൽവേ സ്റ്റേഷ നിലേക്കു പോകുന്നവഴി മനോരമയിൽ കയറി കെ. എം. ചെറിയാനെയും കണ്ടിട്ടാണ് പോയത്. 2 മണി ആയപ്പോഴേക്കും ട്രെയിൻ എത്തി. നേരത്തേ ബുക്ക് ചെയ്തിരുന്നതുകൊണ്ട് എല്ലാവരും കയറി. കാറിൽ നിന്നും സാധനങ്ങൾ എല്ലാം കയറ്റി കാർ പത്തനാപുരത്തേക്ക് തിരിച്ച യയ്ക്കയും ചെയ്തു. വൈകിട്ട് 4.30 ആയപ്പോഴേക്കും കോഴിക്കോട് സ്റ്റേഷ നിൽ എത്തി. ഭദ്രാസന പ്രതിനിധികളും പൊതുജനങ്ങളും അവരുടെ പുതിയ മെത്രാപ്പോലീത്തായെ സ്വീകരിക്കുന്നതിനു എത്തിയിരുന്നതു മൂലം വലിയ തിരക്കായി. കൊണ്ടുപോയ സാധനങ്ങളെല്ലാം ട്രെയിനിൽ നിന്നും ഇറക്കി അവർ കൊണ്ടുവന്നിരുന്ന വാഹനങ്ങളിൽ കയറ്റി. സ്റ്റേഷനു പുറത്തു വന്ന് അലങ്കരിച്ച രഥത്തിൽ തിരുമേനിയെ കയറ്റി തിരുമേനി സ്ലീബായും, മുടിയും വച്ച് രഥത്തിൽ നിന്നുകൊണ്ട് വഴിയ രികെ കാത്തുനിന്നിരുന്ന ജനങ്ങളെ അനുഗ്രഹിച്ച് ആണ് മന്ദം മന്ദം നീങ്ങിയത്. ഭദ്രാസനത്തിന്റെ സീനിയർ മെത്രാപ്പോലീത്താ യാത്ര ചെയ്യു ന്നതിനു പ്രയാസമായിരുന്നതിനാൽ അദ്ദേഹത്തിന്റെ അംശവടി കൊടു ത്തയച്ചിരുന്നത് പിടിച്ചുകൊണ്ട് ഭദ്രാസന സെക്രട്ടറി റ്റി. സി. മത്തായി അച്ചൻ രഥത്തിൽ ഉണ്ടായിരുന്നു. അഭിവന്ദ്യ പത്രോസ് മാർ ഒസ്താ ത്തിയോസ് തിരുമേനി കോഴിക്കോട് ദേവാലയത്തിൽ വിശ്രമിക്കുന്നുണ്ടാ യിരുന്നു.

വളരെ ഭംഗിയായ വിധത്തിൽ പൊതുസമ്മേളനം നടന്നു. അഭിവന്ദ്യ ഭദ്രാസന മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ച ചടങ്ങിൽ ബഹുമാ ന്യരായ പലരും ഭദ്രാസന സെക്രട്ടറി, മത്തായി നൂറനാലച്ചൻ ആദിയായ പ്രഗത്ഭർ പുതിയ മെത്രാപ്പോലീത്തായെ അഭിനന്ദിച്ചും, ഭദ്രാസനത്തിന്റെ തൽക്കാല സ്ഥിതിയെക്കുറിച്ചും സാരവത്തായ പ്രസംഗങ്ങൾ ചെയ്തു. ഭദ്രാസനത്തിന്റെയും, ആദ്ധ്യാത്മിക സംഘടനകളുടെയും പാരിതോഷി കങ്ങൾ സമർപ്പിച്ചു. അഭിവന്ദ്യ കൊച്ചു തിരുമേനി ദൈവത്തിൽ ആശ്ര യിച്ചുകൊണ്ട് തന്റെ ചുമതലകൾ നിർവഹിച്ചുകൊള്ളാമെന്നും ഭദ്രാസ നത്തിന്റെയും വൈദികരുടെയും പ്രാർത്ഥനാപൂർവ്വമായ സഹകരണങ്ങൾ ആവശ്യപ്പെടുകയും ചെയ്തു. സമ്മേളനത്തിന്റെ ആരംഭത്തിൽ തന്നെ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയെ ഭദ്രാസനത്തിന്റെ അസിസ്റ്റന്റു മെത്രാപ്പോലീത്താ ആയി നിയമിച്ചുകൊണ്ടുള്ള പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനയും സ്താത്തിക്കോനും വായിക്കുകയുണ്ടായി. 6 മണിയോടുകൂടി സ്വീകരണ സമ്മേളനം അദ്ധ്യക്ഷൻ തിരുമേനിയുടെ ആശീർവാദത്തോടുകൂടി സമംഗളം പര്യവസാനിച്ചു. സന്ധ്യാനമസ്കാര

ത്തിനുശേഷം അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കർമ്മേൽ ദയറായിലേക്കു തിരിച്ചുപോയി.

അന്നത്തെ കോഴിക്കോടു പള്ളിയുടെ സൈഡ് റൂമിലാണ് കൊച്ചു തിരുമേനിയുടെ താമസസൗകര്യം ഒരുക്കിയിരുന്നത്. വന്ദ്യ തിരുമനസ്സിലെ പെട്ടികളും പത്തനാപുരത്തുനിന്നും കൊണ്ടുവന്ന അത്യാവശ്യ സാധനങ്ങളും അതിൽ തന്നെ ക്രമീകരിച്ചു വച്ചു. സൗകര്യങ്ങൾ തുലോം കുറവായിരുന്നു. ഒരു കട്ടിൽ, ഒരു ചെറിയ മേശ, ഒരു കസേര ഇതു മാത്രമേ ആ മുറിയിൽ ഉണ്ടായിരുന്നുള്ളു. ആ പരിമിതമായ സൗകര്യത്തിലും തിരുമേനി സന്തോഷമായി താമസിച്ചു. കൂടെ വന്ന ശെമ്മാശൻ തിരുമേനിയുടെ മുറിയുടെ എതിർവശത്തുള്ള കൊച്ചുമുറിയിലും താമസമായി.

അടുത്ത ദിവസം അരമനപ്പള്ളിയിൽ വി. കുർബാനയും മണമേൽ കുടുംബത്തിലെ ഒരു കുഞ്ഞിന്റെ മാമോദീസായും ക്രമീകരിച്ചിരുന്നത് ഭംഗിയായി നിർവഹിച്ചു. വി. കുർബാനയ്ക്കും മാമോദീസായ്ക്കും നല്ല ആൾക്കൂട്ടമുണ്ടായിരുന്നു. കോഴിക്കോട്ടു പള്ളിയുടെ ഉടമസ്ഥതയിൽ അടുത്തു തന്നെ ഒരു കെട്ടിടത്തിൽ ഉപരിപഠനാർത്ഥം വന്നു താമസിക്കുന്ന ഓർത്തഡോക്സ് സഭയിലെ കുട്ടികളുടെ താമസവും മെസ്സും അവരുടെ ചുമതലയിൽ തന്നെ നടത്തുന്നുണ്ടായിരുന്നു. അവിടെ നിന്നും അഭിവന്ദ്യ തിരുമേനിക്കും ശെമ്മാശനും ഭക്ഷണം തിരുമേനി തന്നെ ക്രമീകരിക്കുകയും മാസം ഒരാൾക്ക് 35 രൂപാ വച്ച് നൽകുകയും ചെയ്തിരുന്നു. ഭദ്രാസനത്തിലെ ഇടവകാംഗങ്ങളും വികാരിമാരും, ട്രസ്റ്റി, സെക്രട്ടറി മുതലായ ചുമതലക്കാരും വന്ന് അഭിവന്ദ്യ തിരുമേനിയോട് ഇടവക കാര്യങ്ങളും മറ്റും അറിയിച്ചുകൊണ്ടിരുന്നു. വളരെ വിസ്തൃതമായ ഒരു കുടിയേറ്റ ഭദ്രാസനമായിരുന്നു മലബാർ. പള്ളികളെല്ലാം ഓലകൊണ്ടു മേഞ്ഞ ഷെഡുകളായിരുന്നു. ഏതു പള്ളിയിൽ എത്തിയാലും പ്രാഥമിക ആവശ്യങ്ങൾക്കുള്ള സൗകര്യം പോലും ഇല്ലായിരുന്നു. അവകളെയെല്ലാം ശാന്തമായും ഇടവകജനങ്ങൾക്കു പ്രയാസം ഉണ്ടാക്കാത്തവിധത്തിലും പരിഹരിച്ചുകൊണ്ട് പള്ളി സന്ദർശനങ്ങൾ തുടർന്നുകൊണ്ടിരുന്നു. യാത്ര ബസ്സിലും, ജീപ്പിലും ഒക്കെ ആയിട്ടായിരുന്നു. ഒന്നിലും പതറാതെ അടിയുറച്ച ദൈവാശ്രയത്തിലും യാമപ്രാർത്ഥനയിലും, നോമ്പ്, ഉപവാസം, മൗനം ആദിയായവയിൽ അല്പംപോലും വ്യത്യാസം വരുത്താതെയും ആശ്രമനിയമങ്ങളും അനുഷ്ഠാനങ്ങളും കൃത്യമായും ക്രമമായും നടത്തി വന്നിരുന്നു. ഒന്നിനെക്കുറിച്ചും ഒരു ആകുലതയും വ്യാകുലതയും ഇല്ലാതെ എല്ലാത്തരത്തിലുമുള്ള ജനങ്ങളോട് സമഭാവനയോടെ പെരുമാറുകയും ചെയ്തതുകൊണ്ട് ജനങ്ങളെല്ലാം വളരെ സന്തോഷത്തോടും ഭക്തിപാരവശ്യത്തോടും കൂടെ അഭിവന്ദ്യ തിരുമേ

നിയുടെ പിമ്പിൽ ഉറച്ചുനിന്നു. ഇടവകജനങ്ങളുടെ ആവശ്യങ്ങളും പരിദേവനങ്ങളും തിരുമനസ്സറിയിക്കുമ്പോൾ വളരെ ശാന്തമായും സന്തോഷമായും അതെല്ലാം കേൾക്കുകയും പരിഹാരങ്ങൾ നിർദ്ദേശിക്കുകയും 'നിങ്ങൾ പ്രാർത്ഥിക്കുക, ഞാനും പ്രാർത്ഥിക്കാം' എന്നുള്ള ആശ്വാസ വചനങ്ങൾ കേൾക്കുന്നവരുടെ മുഖത്തെ സന്തോഷവും കൃതജ്ഞതയും ഒന്നു വേറെ തന്നെ ആയിരുന്നു.




**പത്തനാപുരം സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിൽ.**

# 2

# തോമസ് മാർ തീമോത്തിയോസും മലബാർ ഭദ്രാസനവും

1953-ലാണ് ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനം രൂപം കൊള്ളുന്നത്. അതിനു മുമ്പും മലബാറിൽ ധാരാളം സഭാംഗങ്ങൾ ഉണ്ടായിരുന്നു. 1930-ൽ ആരംഭിച്ച മലബാർ കുടിയേറ്റത്തോടെയാണ് നമ്മുടെ സഭാംഗങ്ങൾ മലബാറിൽ എത്തിയത്. 1940-കൾ വരെയും മലബാറിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ആരാധനാലയങ്ങൾ ഉണ്ടായിരുന്നില്ല. ഇതരസഭക്കാർ സഹായഹസ്തം നീട്ടിക്കൊടുത്തതിനാൽ ആരാധന മുടക്കേണ്ടി വന്നിരുന്നില്ല. ഓർത്തഡോക്സ് സഭയുടെ ബാഹ്യകേരളത്തിലെ ആദ്യത്തെ മിഷൻ സംരംഭം എന്നു വിശേഷിപ്പിക്കാവുന്ന തടാകം ആശ്രമം 1936-ൽ കേരളത്തിന്റെ അതിർത്തിയിൽ നിന്നും വളരെ അകലെയല്ലാതെ സ്ഥാപിതമായി. അതിന്റെ ഒരു ശാഖ 1944-ൽ മണ്ണാർകാടിനടുത്തുള്ള 'തെങ്കര' എന്ന സ്ഥലത്ത് സ്ഥാപിതമായി. തെങ്കര ആശ്രമം അതിനോടടുത്തുള്ള പ്രദേശങ്ങളിലെ കുടിയേറ്റക്കാർക്ക് ഒരു അത്താണി ആയിരുന്നു. കൂടുതൽ ആളുകൾ കുടിയേറുന്നതിന് തെങ്കര ആശ്രമം ഒരു പ്രേരക ഘടകമായിരുന്നു.

മലബാർ പ്രദേശത്തു പാർത്തിരുന്ന ഓർത്തഡോക്സ് സഭാംഗങ്ങളെ 1943-45 വരെ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയും 1945-53 വരെ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുമാണ് ഭരിച്ചിരുന്നത്. 1946 മുതൽ മലബാറിലെ പാത്രിയർക്കീസ് കക്ഷിക്കാരുടെ ആത്മീയ ദിഷ്ടതികൾ മെത്രാപ്പോലീത്താ എന്ന നിലയിൽ നിർവഹിച്ചിരുന്നത് അന്നത്തെ കൊച്ചി ഭദ്രാസനാധിപൻ പൗലോസ് മാർ സേവേറിയോസ് തിരുമേനി ആയിരുന്നു.

മലബാർ, മൈസൂറിലെ ദക്ഷിണ കാനറാ ജില്ല, മദ്രാസ് സംസ്ഥാനത്തിലെ ഗൂഡല്ലൂർ താലൂക്ക് എന്നീ കുടിയേറ്റ മേഖലകൾ ഉൾക്കൊള്ളിച്ച് ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനം 1953-ൽ രൂപീകൃതമായി. ആദ്യത്തെ മെത്രാപ്പോലീത്താ ആയി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി സ്ഥാനമേറ്റു.

മലബാർ ഭദ്രാസനത്തിന്റെ ചരിത്രം പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവചരിത്രവുമായി ബന്ധപ്പെട്ടതാണ്. മലബാർ ഭദ്രാസന രൂപീകരണത്തിന് വളരെ മുമ്പുതന്നെ മൂക്കഞ്ചേരിൽ പത്രോസ്

റമ്പാൻ മലബാറിൽ മിഷൻ പര്യടനം നടത്തിയിട്ടുണ്ട്. മലബാറിന്റെ ഭദ്രാസന രൂപീകരണത്തെ ത്വരിതപ്പെടുത്തുന്നതിന് അദ്ദേഹത്തിന്റെ മലബാർ പര്യടനം വളരെയധികം പ്രയോജനപ്പെട്ടിട്ടുണ്ട്.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ത്യാഗോന്മുഖ ജീവിതത്തിന്റെ ഉത്തമ നിദർശനമായിരുന്നു. സ്ലീബാദാസസമൂഹ സ്ഥാപനത്തിലൂടെ (1924) കേരളത്തിന്റെ സാംസ്കാരികവും, സാമൂഹികവുമായ മണ്ഡലങ്ങളിൽ ചലനങ്ങൾ സൃഷ്ടിച്ച തിരുമേനി മെത്രാഭിഷേകം പ്രാപിക്കുമ്പോൾ പ്രായം സപ്തതിയോടടുത്തിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പ്രവർത്തന സരണിയിൽ പ്രായാധിക്യം ഒരു പ്രതിബന്ധമായിരുന്നില്ല. മലബാർ ഭദ്രാസനത്തിന്റെ ഒരറ്റം മുതൽ മറ്റെ അറ്റം വരെ വർഷത്തിൽ രണ്ടു പ്രാവശ്യം അദ്ദേഹം ഓടി എത്തിയിരുന്നു. ലളിതജീവിതവും ഉന്നതചിന്തയും ജീവിതത്തിലുടനീളം സ്വാംശീകരിച്ചിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി തന്റെ ഇടയത്വത്തിനടുത്ത ശുശ്രൂഷകൾ നിർവഹിച്ചിരുന്നത് ബസ്സിലും, ട്രെയിനിലും സഞ്ചരിച്ചുകൊണ്ടായിരുന്നു. ഇടവകയുടെ സാമ്പത്തിക പരിമിതികൾ കണ്ടറിഞ്ഞ് വർത്തിച്ചിരുന്ന അദ്ദേഹം അക്കാലത്തു രൂപംകൊണ്ട പല ഇടവകകൾക്കും സ്ഥലം വാങ്ങുന്നതിനും, പള്ളികൾ പണിയുന്നതിനും സാമ്പത്തിക സഹായം നൽകിയിരുന്നു. ധാരാളിത്വത്തിൽ നിന്നല്ല സ്വന്തം ജീവിതചെലവുകൾ ചുരുക്കിയിട്ടാണ് അദ്ദേഹം മലബാർ ഭദ്രാസനത്തെ അതിന്റെ ബാലാരിഷ്ടതകളിലൂടെ വളർത്തിയെടുത്തത് എന്ന സത്യം മറക്കാനാവാത്തതാണ്.

മലബാർ ഭദ്രാസനം രൂപംകൊള്ളുമ്പോൾ മലബാർ, മദ്രാസ് സംസ്ഥാനത്തിൽപെട്ട ഒരു ജില്ല ആയിരുന്നു. മലബാർ ജില്ലയുടെ കേന്ദ്രവും ആസ്ഥാനനഗരവുമായിരുന്ന കോഴിക്കോടു തന്നെ ആയിരുന്നു മലബാർ ഭദ്രാസനത്തിന്റെയും സിരാകേന്ദ്രം.

1956 നവംബർ ഒന്നാം തീയതി മലബാർ, മദ്രാസ് സംസ്ഥാനത്തിൽ നിന്നും വിടർത്തപ്പെടുകയും തിരുക്കൊച്ചിയോടു ചേർക്കപ്പെടുകയും ചെയ്തു. അങ്ങനെ കേരള സംസ്ഥാനം നിലവിൽ വന്നു. ഇത് മലബാർ ഭദ്രാസനത്തെ സംബന്ധിച്ചിടത്തോളം ദൂരവ്യാപക ഫലങ്ങൾ ഉൾക്കൊള്ളുന്ന ഒരു സംഭവമായിരുന്നു. ഇത് കുടിയേറ്റത്തിന്റെ ആക്കം വർദ്ധിപ്പിച്ചു. മദ്രാസ് സംസ്ഥാനത്ത് ഉൾപ്പെട്ടിരുന്ന കാലത്ത് മലബാർ ഒരു ജില്ല ആയിരുന്നെങ്കിൽ കേരളത്തോടു ചേർക്കപ്പെട്ടതിനെ തുടർന്ന് മലബാർ, പാലക്കാട്, കോഴിക്കോട്, കണ്ണൂർ എന്നിങ്ങനെ മൂന്നു ജില്ലകളിലായി വിഭജിക്കപ്പെട്ടു.

കേരള സംസ്ഥാനം രൂപംകൊണ്ടതിന്റെ തൊട്ടടുത്ത വർഷമാണ് ഓർ

ത്തഡോക്സ് സഭാംഗങ്ങളുടെ നേതൃത്വത്തിലും സഹകരണത്തിലും ചുങ്കത്തറ എന്ന സ്ഥലത്ത് മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ ആരംഭിച്ചത്. ചുങ്കത്തറയെ ഓർത്തഡോക്സ് സഭയുടെ ഒരു ശക്തികേന്ദ്ര മാക്കി തീർക്കുന്നതിൽ ചുങ്കത്തറ ഹൈസ്കൂളിന് നിർണ്ണായകമായ ഒരു പങ്കുണ്ട്. മദ്ധ്യതിരുവിതാംകൂറിൽ നിന്നും വന്ന് സ്ഥലം വാങ്ങി പ്ലാന്റേഷൻ രംഗത്ത് ആധിപത്യം സ്ഥാപിച്ചവരിലും, കുന്നംകുളം ഭാഗത്തു നിന്നും മലബാറിലെ പ്രധാന സ്ഥലങ്ങളിൽ ബിസിനസ്സ് സ്ഥാപിച്ചവ രിലും പ്രമുഖർ ഓർത്തഡോക്സ് സഭാംഗങ്ങളായിരുന്നു.

1958 സെപ്റ്റംബറിൽ സമുദായക്കേസ് സുപ്രീംകോടതിയിൽ ഓർത്ത ഡോക്സ് സഭയ്ക്ക് അനുകൂലമായി വിധിച്ചു. സഭാസമാധാനം ഒരു രജത രേഖയായിരുന്നു. സമുദായക്കേസിന്റെ പര്യവസാനവും സഭയിലെ ഇരു കക്ഷികളും തമ്മിലുള്ള യോജിപ്പും ഒസ്താത്തിയോസ് തിരുമേനിയുടെ മനസ്സിൽ കുളിർമ്മ നൽകിയ ഒരു മഹാസംഭവമായിരുന്നു. അതോടെ കൊച്ചി ഭദ്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് തിരുമേനി മേൽനോട്ടം വഹിച്ചിരുന്ന മലബാറിലെ ബാവാകക്ഷി പള്ളികളെല്ലാം ഒസ്താത്തിയോസ് തിരുമേനിയുടെ കീഴിൽ വന്നുചേർന്നു. മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ കീഴിൽ കേരളത്തിനു വെളിയിലുള്ള പള്ളികളെല്ലാം ചേർന്ന് സഭയുടെ പത്താമത്തെ ഭദ്രാസനമായ ബാഹ്യ കേരളഭദ്രാസനം രൂപംകൊണ്ടപ്പോൾ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കീഴിൽ മൈസൂർ സംസ്ഥാനത്തുണ്ടായിരുന്ന പള്ളിക ളെല്ലാം ബാഹ്യകേരള ഭദ്രാസനത്തിലായി. ഇരുകക്ഷികളും കൂടെ യോജിച്ച് ഒന്നായിതീർന്ന മലങ്കരസഭയുടെ മലബാർ ഭദ്രാസനാധിപനായി ഒസ്താത്തിയോസ് തിരുമേനി തുടർന്നു. പ്രായാധിക്യവും ക്ഷീണവും തിരുമേനിയെ അലട്ടിയിരുന്നതിനാൽ ഗീവറുഗീസ് ദ്വിതീയൻ കാതോ ലിക്കാ ബാവാ വടക്കേടത്ത് വി. ഐ. തോമസച്ചനെ വികാരി ജനറലായി നിയോഗിച്ചു. വടക്കേടത്തച്ചൻ മലബാറിലുടനീളം സഞ്ചരിച്ച് ഭദ്രാസ നത്തെ ശക്തിപ്പെടുത്താൻ പരിശ്രമിച്ചിട്ടുണ്ട്. ഏതാനും സഭാസ്നേഹി കളിൽ നിന്ന് ‘അരവഞ്ചാൽ’ എന്ന സ്ഥലത്ത് 250 ഏക്കർ സ്ഥലം ഭദ്രാസ നത്തിനു ദാനമായി ലഭിച്ചത് ഈ കാലഘട്ടത്തിലാണ്. ഭദ്രാസന സെക്ര ട്ടറിയായി ഈ കാലയളവിൽ സേവനമനുഷ്ഠിച്ചിരുന്നത് മണമേൽ എം. സി. പോത്തനായിരുന്നു.

അക്കാലത്ത് കോഴിക്കോട് പള്ളിവികാരി ആയിരുന്ന എം. എ. വർഗീസ് പണിക്കരച്ചൻ വളരെ ചുരുങ്ങിയ കാലയളവിൽ ഭദ്രാസന ജോയിന്റ് സെക്രട്ടറിയും ആയിരുന്നിട്ടുണ്ട്. പിന്നീട് നൂറനാൽ മത്തായി അച്ചൻ ഭദ്രാസന സെക്രട്ടറി ആയി തെരഞ്ഞെടുക്കപ്പെട്ടു. ഈ കാലഘട്ടത്തിൽ ആരംഭിച്ച സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളജ് അവിഭക്ത മലബാർ ഭദ്രാസനത്തിലെ ഏക കോളജായിരുന്നു. വയനാട്ടിലെ

ആദ്യത്തെ ഈ കോളജ് ബത്തേരിയുടെ തിലകക്കുറിയായും മലങ്കര സഭയുടെ അഭിമാനമായും പ്രശോഭിക്കുന്നു. കോളജിന്റെ വളർച്ചയ്ക്കും വികസനത്തിനും തുടർന്ന് പ്രവർത്തിച്ചത് തോമസ് മാർ തീമോത്തി യോസ് തിരുമേനിയായിരുന്നു.

തോമസ് മാർ തീമോത്തിയോസ് തിരുമേനി 1966 നവംബർ 11 നാണ് മലബാറിൽ സഹായമെത്രാനായി എത്തിയത്. സഭാസമാധാനത്തിന്റെ പ്രശാന്തമായ അന്തരീക്ഷത്തിൽ ഭദ്രാസന ഭരണം ആരംഭിച്ച് അധികം മുന്നോട്ടു പോകുന്നതിനു മുമ്പുതന്നെ തിരുമേനിക്ക് പ്രതിസന്ധികൾ അഭിമുഖീകരിക്കേണ്ടി വന്നു. അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 203/70-ാം നമ്പർ കല്പന സഭയിൽ ഒരു കോളിളക്കം തന്നെ സൃഷ്ടിച്ചു. അതിന്റെ അല യടികളിൽ നിന്ന് മലബാർ ഭദ്രാസനവും വിമോചിതമായിരുന്നില്ല. സഭയെ ഒരു പിളർപ്പിന്റെ വക്കിലെത്തിച്ച ഇരുണ്ട ദിനങ്ങൾ ഭയാനകങ്ങളും ഉൽക്ക ണ്ഠാനിർഭരങ്ങളും ആയിരുന്നു. 1970 മുതൽ നീറിപ്പുകഞ്ഞുകൊണ്ടിരുന്ന അഗ്നിപർവ്വതം പൊട്ടിത്തെറിച്ചു. മലങ്കരസഭ അറിയാതെ മെത്രാന്മാർ ഉണ്ടായിത്തുടങ്ങിയതോടെ പിളർപ്പ് സമ്പൂർണ്ണമായി. പഴയ കക്ഷികൾ വീണ്ടും ഉയിർത്തെഴുന്നേറ്റു. കക്ഷിവഴക്കുകളും സംജാതമായി.

1970-കളിലെ കക്ഷിവഴക്ക് മലബാർ ഭദ്രാസനത്തിന്റെ പുരോഗതിയെ തടഞ്ഞു നിർത്തി. ഭദ്രാസനത്തെ വളരെയധികം ക്ഷീണിപ്പിച്ച ഒരു സംഭ വമായിരുന്നു അത്. പള്ളികളിൽ പലതും മറുപക്ഷത്തായി. വൈദിക രിൽ ചിലർ കാലുമാറി ചവുട്ടി. സ്ഥിതിഗതികൾ താരതമ്യേന രൂക്ഷമാ യിരുന്നത് വയനാട് ജില്ലയിലായിരുന്നു. അവിടെ നൂറനാലച്ചൻ അവസ രത്തിനൊത്ത് ഉയർന്നു. സഭയുടെ ഈ പ്രതിസന്ധിഘട്ടത്തിൽ ഒരു ശക്തിദുർഗ്ഗമായി നിലകൊണ്ടു. വയനാട്ടിലെ സംസ്കാരസമ്പന്നരും സ്വഭാവ ശ്രേഷ്ഠതയുള്ളവരുമായ എല്ലാ വൈദികരും ഓർത്തഡോക്സ് സഭയുടെ ശക്തിസ്തംഭങ്ങളായി നിലകൊണ്ട് സഭാ മാതാവിനോടൊപ്പം കഷ്ടതകൾ പങ്കുവച്ചു. ഭദ്രാസനത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള വൈദികശ്രേഷ്ഠരുടെ നിര അഭിവന്ദ്യ തിരുമേനിയോടൊപ്പം നിലകൊ ണ്ടത് തിരുമേനിക്ക് അനുഗ്രഹവും ആശ്വാസവുമായിരുന്നുവെന്ന കാര്യം സ്മരണീയമാണ്.

## മലബാർ ഭദ്രാസനം വികസനത്തിന്റെ പാതയിൽ മുന്നേറുന്നു

അഭിവന്ദ്യ തിരുമേനി അദ്ദേഹത്തിന്റെ മുമ്പിലുണ്ടായിരുന്ന പ്രതിസ ന്ധികളെ ഓരോന്നായി തരണം ചെയ്തു. ഭദ്രാസനത്തിനുള്ളിൽ ആസ്ഥാ നമുണ്ടാക്കി. കക്ഷിവഴക്കു മൂലമുള്ള പ്രതിസന്ധികളുടെ രൂക്ഷതയും കുറഞ്ഞു. വൈദികരുടെയും അയ്മേനികളുടെയും നിർലോഭമായ സഹാ

യസഹകരണം അദ്ദേഹത്തിനു ലഭിച്ചിരുന്നു. ഭദ്രാസനത്തിലെ വൈദികർ അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം സഭാസ്നേഹത്തോടെ ഇടവകഭരണം നിർവഹിക്കുകയും ഭദ്രാസനത്തിന്റെ വികസനത്തിൽ ശ്രദ്ധിക്കുകയും ചെയ്തു.

അഭിവന്ദ്യ തിരുമേനിയുടെ ഭരണകാലത്ത് മലബാർ ഭദ്രാസനം ഒരു ബഹുമുഖ മുന്നേറ്റം തന്നെ നടത്തി. പുതിയ ഇടവകകളുടെ രൂപീകരണം, പഴയ പള്ളികളുടെ പുനരുദ്ധാരണം, ആദ്ധ്യാത്മിക സംഘടനകളുടെ വളർച്ച, പല സ്ഥലങ്ങളിലും നടക്കുന്ന പ്രശസ്ത കൺവൻഷനുകൾ ഇവയിലൊക്കെ അഭിവന്ദ്യ പിതാവ് വൈദികരോടും ജനങ്ങളോടും ഒത്തുനീങ്ങിയത് മലബാർ ഭദ്രാസന വികസനത്തെ ത്വരിതപ്പെടുത്തി. മലബാർ ഭദ്രാസന വികസന ചരിത്രം ഏതൊരു സഭാസ്നേഹിക്കും ഉശിരും ഉണർവ്വും നൽകുന്നതാണ്.

മലബാർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഊന്നൽ സുവിശേഷ പ്രവർത്തനങ്ങളായിരുന്നെങ്കിൽ രണ്ടാമത്തെ മെത്രാപ്പോലീത്താ ആത്മിക പ്രസ്ഥാനങ്ങൾക്ക് ഊന്നൽ നൽകി പ്രവർത്തിച്ചു. മലബാർ ഭദ്രാസനത്തിൽ സണ്ടേസ്കൂൾ ശക്തമായി പ്രവർത്തിക്കുന്നുണ്ട്. പഠനത്തോടൊപ്പം സഹപാഠ്യ വിഷയങ്ങൾക്കും മലബാറിന്റെ മക്കൾ എന്നും മുൻപന്തിയിലാണ്.

ഭദ്രാസനത്തിലെ മർത്തമറിയം സമാജം ശക്തിപ്പെട്ടു വരുന്നുണ്ട്. ആദ്യകാലത്ത് വ്യവസ്ഥാപിതമായ രീതിയിൽ മലബാർ ഭദ്രാസനത്തിൽ സമാജം പ്രവർത്തിച്ചിരുന്നത് നിലമ്പൂർ ഭാഗത്തു മാത്രമായിരുന്നു.

യുവജനപ്രസ്ഥാനവും വിദ്യാർത്ഥിപ്രസ്ഥാനവും, ബാലികാ ബാലസമാജവും ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും വിവിധ കർമ്മപഠന പരിപാടികളോടെ പ്രവർത്തിച്ചു വരുന്നുണ്ട്. ജീവകാരുണ്യ പ്രവർത്തനങ്ങൾക്കു വഴികാട്ടിയായി സുവിശേഷസംഘവും പ്രാർത്ഥനായോഗവും ഇടവകകളിൽ പ്രവർത്തിച്ചു വരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിലെ അംഗങ്ങൾക്ക് വി. വേദപുസ്തകം, സഭയുടെ വിശ്വാസം, ചരിത്രം, ആരാധന, ആചാരാനുഷ്ഠാനങ്ങൾ, പാരമ്പര്യങ്ങൾ, വി. കൂദാശകൾ, ആദിമ സഭാപിതാക്കന്മാർ, പ്രായോഗിക ക്രിസ്തീയ ജീവിതം എന്നീ വിഷയങ്ങളിൽ ഓർത്തഡോക്സ് വീക്ഷണത്തിൽ കൂടിയുള്ള അറിവ് കൂടുതലായി പകർന്നുകൊടുത്ത് അവരെ സത്യവിശ്വാസത്തിൽ നിലനിർത്തുന്നതിനായി ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിൽ ആവിഷ്കരിച്ച് നടപ്പാക്കിയ പഠനപദ്ധതിയായ ദിവ്യബോധനം പ്രശംസനീയമാംവിധം നടത്തി

വരുന്നു. ഭദ്രാസനത്തിലെ മറ്റൊരു പ്രസ്ഥാനമാണ് പുതുപ്പാടി എം. ഡി. എം. എം. ആശുപത്രി. 1976-ൽ മണമേൽ കുടുംബം ഈങ്ങാപ്പുഴ അങ്ങാടിയുടെ ഹൃദയഭാഗത്തായി നൽകിയ ഒന്നേകാൽ ഏക്കറിൽ രണ്ടു കെട്ടിടങ്ങളിലായി ഈ സ്ഥാപനം പ്രവർത്തിച്ചു വരുന്നു. 25 രോഗികളെ കിടത്തി ചികിത്സിക്കുവാൻ സൗകര്യമുള്ള ഈ ആശുപത്രി ഇനിയും ധാരാളം വികസന സാദ്ധ്യതയുള്ള ഒന്നാണ്.

ഒരു വികലാംഗകേന്ദ്രം സ്ഥാപിച്ച് ജീവകാരുണ്യപരമായി പ്രവർത്തിക്കുക എന്ന ലക്ഷ്യത്തോടെ 1982-ൽ ദുബായ് സെന്റ് തോമസ് പള്ളിയുടെ ആഭിമുഖ്യത്തിലുള്ള ചാരിറ്റി പ്രോജക്ടിന്റെ സഹായത്തോടെ എരുമമുണ്ടയിൽ ആരംഭിച്ചതാണ് സെന്റ് തോമസ് ഹോം. ഭദ്രാസന മെത്രാപ്പോലീത്തായുടെ അക്ഷീണപരിശ്രമത്തിന്റെയും ചുമതല വഹിച്ചിരിക്കുന്ന വൈദികരുടെ ഉത്സാഹത്താലും ഈ സ്ഥാപനം പുരോഗതിയിലേക്ക് വരുന്നു.

മലബാർ ഭദ്രാസനത്തിലെ ഏറ്റവും വലിയ കൺവൻഷൻ നിലമ്പൂർ ഭാഗത്തെ എല്ലാ പള്ളികളും കൂടെ ചേർന്ന് ചുങ്കത്തറ പള്ളി അങ്കണത്തിൽ വച്ച് 1974 മുതൽ ഭംഗിയായി നടത്തിവരുന്നു. ഒരാഴ്ച നീണ്ടു നിൽക്കുന്ന ഈ സുവിശേഷമഹായോഗം വിശ്വാസികളെ പ്രബുദ്ധരും, ആത്മീയ ചൈതന്യമുള്ളവരും ആക്കുന്നതിന് വളരെയധികം സഹായിക്കുന്നുണ്ട്. കരിമ്പ, പെരുന്തൽമണ്ണ, കല്ലടിക്കോട്, മൈക്കാവ് തുടങ്ങിയ പള്ളികളിലും മുടങ്ങാതെ സുവിശേഷമഹായോഗങ്ങൾ നടക്കുന്നു. തിരുമേനിയുടെ പൈതൃക ലാളന ഇതിന് താങ്ങും തണലുമായിരുന്നു.

ഓർത്തഡോക്സ് സഭയുടെ വളർച്ചയുടെ മറ്റൊരു നാഴികക്കല്ലായി സേവനത്തിന്റെ പാതയിലേക്കുള്ള ഒരു പ്രവർത്തനകേന്ദ്രമായി മലബാർ ഭദ്രാസനത്തിന്റെ ചുമതലയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ കോഴിക്കോട് മെഡിക്കൽ കോളജിനടുത്ത് ചേവായൂരിൽ ഹോസ്പിറ്റൽ ഗൈഡൻസ് സെന്റർ 1990-ൽ സ്ഥാപിതമായി. അർഹരായ രോഗികൾക്കും, സാധുജനങ്ങൾക്കും മാർഗ്ഗനിർദ്ദേശങ്ങൾ നൽകുക, നിർദ്ധനരായ രോഗികളുടെ സഹായികൾക്ക് താൽക്കാലിക താമസസൗകര്യം നൽകുക, എല്ലാ പള്ളികളിലും രക്തദാന ഗ്രൂപ്പുകൾ സംഘടിപ്പിച്ച് ആവശ്യമായ സമയങ്ങളിൽ പ്രയോജനപ്പെടുത്തുക തുടങ്ങിയ ജീവകാരുണ്യപരമായ പ്രവർത്തനങ്ങൾ ഇതിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളാണ്. ഭദ്രാസന മെത്രാപ്പോലീത്തായുടെ നിരന്തര പ്രാർത്ഥനയും ആത്മാർത്ഥമായ സഹകരണവുമാണ് ഈ സംരംഭത്തിന് ഹേതുവായത്. മെത്രാപ്പോലീത്താ സുപ്പീരിയറായിരിക്കുന്ന പത്തനാപുരം താബോർ ദയറായുടെ ഒരു ശാഖ 1977-ൽ ചുങ്കത്തറയിൽ സ്ഥാപിതമായി. രണ്ടു മൂന്നു വൈദികർ ഈ

ദയറായിൽ സ്ഥിരമായിട്ടുള്ളത് ഭദ്രാസനത്തിന് ഒരു മുതൽക്കൂട്ടാണ്. പുതുപ്പാടിയിൽ സെന്റ് പോൾസ് ആശ്രമത്തോടൊപ്പം ഒരു കോൺവെന്റും ഭംഗിയായി പ്രവർത്തിക്കുന്നു.

ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ ആശ്രമങ്ങളുടെയും പള്ളികളുടെയും സഭയുടെയും ആഭിമുഖ്യത്തിൽ ധാരാളം സ്കൂളുകളും ബാലികാ ബാലഭവനങ്ങളും ഭംഗിയായി പ്രവർത്തിച്ചു വരുന്നു. വികസനത്തിന്റെ പാതയിൽ കുതിക്കുന്ന മലബാർ ഭദ്രാസനത്തിൽ ഇനിയും കൂടുതൽ സ്കൂളുകളും ആതുരാലയങ്ങളും ഉയർന്നു വരുമെന്നുള്ളതിനു സംശയമില്ല.

വന്ദ്യപിതാവിന്റെ എല്ലാ നേട്ടങ്ങൾക്കും മകുടം ചാർത്തുന്നതാണ് ബൃഹത്തായ മൗണ്ട് ഹെർമ്മോൻ അരമന. 16 ലക്ഷം രൂപയോളം ചെലവു ചെയ്ത് അഭിവന്ദ്യ തിരുമേനി പണിതീർത്ത ഈ ബൃഹത് സൗധം 1991 ഫെബ്രുവരിയിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ കൂദാശ ചെയ്തു.

മലബാറിന്റെ മർമ്മസ്ഥാനവും സിരാകേന്ദ്രവുമായി അറിയപ്പെടുന്ന കോഴിക്കോട് പട്ടണത്തിൽ അതിമനോഹരമായി ഭദ്രാസന കത്തീഡ്രൽ തല ഉയർത്തി നിൽക്കുന്നു. തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ ഭദ്രാസന ഭരണ രജതജൂബിലിയും, മെത്രാഭിഷേക രജതജൂബിലിയും സപ്തതിയും ഒരുമിച്ച് 1991-ൽ കൊണ്ടാടി. 2004-ൽ അഭിവന്ദ്യ തിരുമേനിയുടെ ശതാഭിഷേകവും നടത്തി. 2005-ൽ മലബാറിന്റെ മെത്രാപ്പോലീത്താ സഭയുടെ മുഖ്യസാരഥിയായി (വിവരങ്ങൾക്ക് വെരി. റവ. വർഗീസ് പുന്നക്കൊമ്പിൽ കോർഎപ്പിസ്കോപ്പായോടു കടപ്പാട്).



# 3

# പ. ദിദിമോസ് ബാവായും സുൽത്താൻബത്തേരി ഭദ്രാസനവും

(മലബാർ ഭദ്രാസനം വിഭജിച്ച് സുൽത്താൻബത്തേരി ഭദ്രാസനം രൂപീകൃതമായ പശ്ചാത്തലത്തിൽ പ. ദിദിമോസ് ബാവാ അഥവാ വലിയ ബാവാ എന്നതിനേക്കാൾ തീമോത്തിയോസ് തിരുമേനി എന്ന നാമധേയമാകും കൂടുതൽ ഹൃദ്യവും ഊഷ്മളവും എന്ന് സമർത്ഥിച്ചുകൊണ്ട് സുൽത്താൻബത്തേരി ഭദ്രാസനാധിപനായി അവരോധിക്കപ്പെട്ട അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മീസ് തിരുമേനി എഴുതിയ ലേഖനം)

രണ്ടാം ലോകമഹായുദ്ധത്തെ തുടർന്ന്, തിരുവിതാംകൂർ-കൊച്ചി പ്രദേശങ്ങളിൽ നിന്ന് അനേകർ മലബാറിലേക്കു നടത്തിയ കുടിയേറ്റം കേരളചരിത്രത്തിലെ ശ്രദ്ധേയമായ ഒരേടാണ്. മൂവാറ്റുപുഴ, കോതമംഗലം, കോലഞ്ചേരി തുടങ്ങിയ ഭാഗങ്ങളിൽ നിന്ന് ധാരാളം ക്രൈസ്തവർ വയനാട്ടിൽ എത്തിച്ചേർന്നു. പട്ടിണിയും പരിവട്ടവും പിടിമുറുക്കിയ ആ നാളുകളിൽ കാടിനോടും കാട്ടാനകളോടും, മലകളോടും കോടമഞ്ഞിനോടും, മലമ്പനിയോടുമൊക്കെ മല്ലടിച്ചു ജീവിച്ചവരാണ് ഇവിടുത്തെ ജനങ്ങൾ. തമ്പുരാൻ കർത്താവിലുള്ള അചഞ്ചലമായ വിശ്വാസം അവരെ പ്രത്യാശയോടെ ജീവിക്കാൻ പ്രേരിപ്പിച്ചു. സഭയോടും സഭാപിതാക്കന്മാരോടും കഠിനാദ്ധ്വാനികളായ അവർക്കുണ്ടായിരുന്ന അദമ്യമായ ഭക്തിയും സ്നേഹവും ഒരിക്കലും വിസ്മരിക്കാനാവാത്തതാണ്. സഭയും സഭാജീവിതവുമൊക്കെ സൗകര്യങ്ങൾക്കും സാഹചര്യങ്ങൾക്കും അനുസൃതമായി പരിഷ്കാരങ്ങൾക്കു വിധേയമാകുമ്പോൾ, മലബാറിലെ പ്രത്യേകിച്ചു വയനാട്ടിലെ ഓർത്തഡോക്സുകാർ നയിക്കുന്ന ക്രിസ്തീയ ജീവിതം ഏറെ ശ്രദ്ധയോടും സൂക്ഷ്മതയോടും കാണേണ്ടതുണ്ട്.

ഇടംകൈയും, വലംകൈയും തിരിച്ചറിയാനാകാത്ത ജനങ്ങൾക്കിടയിൽ പ്രവർത്തിച്ച, ഭാഗ്യസ്മരണാർഹനായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പിൻഗാമിയായിട്ടാണ് 1966-ൽ തോമസ് മാർ തീമോത്തിയോസ് തിരുമേനി മലബാറിൽ എത്തുന്നത്. വർഷങ്ങൾക്കു ശേഷം പുതുതായി രൂപംകൊണ്ട സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ ചുമതല 1996-ൽ ഞാൻ ഏൽക്കുന്നത് തന്നെ മലബാർ ഭദ്രാസനാധിപനായിരുന്ന തീമോത്തിയോസ് തിരുമേനിയിൽ നിന്നായിരുന്നു. ഈ ദൈവനിയോഗം വലിയൊരു ഭാഗ്യമായി ഞാൻ എന്നും കരുതുന്നു.

എത്രപറഞ്ഞാലും തീരാത്ത ഔന്നത്യത്തിന്റേയും, അന്യാദൃശ്യഗുണ ഗണങ്ങളുടേയും ഉടമയായിരുന്നു അഭിവന്ദ്യ തിരുമേനി. മലങ്കര സഭ യിലെ മേൽപ്പട്ടക്കാരിൽ ഉന്നതശീർഷനും, മൗണ്ട് താബോറിന്റെ സംസ്ഥാ പകനുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ശിക്ഷ ണത്തിലും, നേതൃത്വത്തിലും പരിപാകപ്പെട്ടതിനാൽ, മഹാപൗരോഹി ത്യത്തിന്റെ ശ്രേഷ്ഠതയും ഔന്നത്യവും നല്ലവണ്ണം തിരിച്ചറിഞ്ഞിരുന്നു തിരുമേനി. തീമോത്തിയോസ് തിരുമേനിയുടെ ജീവിതവും, പെരുമാറ്റവും, ആരാധനാശീലങ്ങളും എല്ലാം തദനുസൃതമായിരുന്നു, എല്ലാക്കാലത്തും. ഭാരതഖണ്ഡത്തിലെ ഋഷീശ്വരന്മാരായ താപസശ്രേഷ്ഠരുടെ പിൻഗാമി കളുടെ ഗണത്തിലാണ് പരിശുദ്ധ പരുമല തിരുമേനിയും, ഈ നൂറ്റാ ണ്ടിൽ ജീവിച്ച പ. ദിദിമോസ് ബാവായും.

അജപാലനദൗത്യം അതിന്റെ എല്ലാ അർത്ഥത്തോടും, പൂർണ്ണത യോടും പ്രാവർത്തികമാക്കിയ തീമോത്തിയോസ് തിരുമേനിയുടെ കർമ്മ കുശലത നേരിട്ടറിഞ്ഞവരും, ഏറ്റുവാങ്ങിയവരുമാണ് ഉത്തരകേരള ത്തിലെ സഭാവിശ്വാസികൾ. തീമോത്തിയോസ് തിരുമേനിയുടെ അന ന്യസാധാരണമായ ജീവിതവിശുദ്ധിയും, പരിശുദ്ധസഭയെ കുറിച്ചുള്ള ദർശനവും, സഭാസ്നേഹവും, എല്ലാം നേരിൽ കണ്ടറിഞ്ഞവരാണ് സുൽ ത്താൻ ബത്തേരി ഭദ്രാസനത്തിലെ എല്ലാ ഇടവകകളും. ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു പ. ദിദിമോസ് ബാവാ. അതിനാൽതന്നെ ആ മുഖത്തെ സൗമ്യതയും തേജസ്സും ഒരിക്കലും മറക്കാനാവാത്ത അനുഭ വവും, അനുഭൂതിയുമാണ്. വിശുദ്ധ ജീവിതം നയിച്ച്, സ്വാഭാവിക മരണം പ്രാപിച്ച ദയറായക്കാരായ വിശുദ്ധരുടെ ഗണത്തിലാണ് ആ പുണ്യപി താവിന്റെ സ്ഥാനം. ആ ജീവിതത്തെ കണ്ടറിയുമ്പോൾ, തൊട്ടറിയു മ്പോൾ അനുഗ്രഹത്തിന്റേയും, ദൈവകൃപയുടേയും ജലധാരകൾ അന വരതമായി നമ്മിലേക്ക് ഒഴുകിയെത്തുകയും, അതിലൂടെ നാമും വിശു ദ്ധിയുടെ പാതകളിലേക്ക് അടിവെച്ചടുക്കുകയും ചെയ്യും.

വ്രതപരിപാലനം അഭിവന്ദ്യ തിരുമേനിയുടെ ജീവിതദർശനമായിരു ന്നുവെന്നത് ഏവരും അറിയുന്ന വസ്തുതയാണ്. ഉപവാസവും വ്രതാ നുഷ്ഠാനങ്ങളും ആ ജീവിതസപര്യയെ പ്രോജ്ജ്വലമാക്കി. ബ്രഹ്മമുഹൂർത്ത ത്തിലാരംഭിക്കുന്ന പ്രാർത്ഥനകളും, മനനങ്ങളും, പഠനങ്ങളും രാവേറെ യാകുവോളം ദീർഘിച്ചിരുന്നു. രഹസ്യപ്രാർത്ഥനകളും, ധ്യാനചിന്തകളും, ഭരണകാര്യാന്വേഷണങ്ങളും, രാഗാർദ്രമായ കൂദാശാനുഷ്ഠാനങ്ങളും ആ ജീവിതത്തെ സമ്പൂർണ്ണമാക്കി. പരിശുദ്ധ സഭയുടെ പാരമ്പര്യങ്ങൾക്കും വിശ്വാസ സത്യങ്ങൾക്കും വിപരീതമായി പ്രവർത്തിക്കാൻ ഒരുമ്പെടുന്ന വരോട്, അവർ എത്ര പ്രഗത്ഭരായിരുന്നാൽപോലും, പ്രതികരിക്കാൻ തിരു മേനി മടികാണിച്ചിട്ടില്ല. അവരെ യഥാർത്ഥ ശ്ലൈഹിക വിശ്വാസത്തിന്റെ

പാതയിലേക്കു നയിക്കേണ്ടത് തന്റെ കർത്തവ്യമാണെന്നു വിശ്വസിച്ചിരുന്ന പിതാവായിരുന്നു അവിടുന്ന്. ന്യൂജനറേഷൻ ആത്മീയ വക്താക്കൾക്കും, പ്രസ്ഥാനങ്ങൾക്കും എതിരെ പള്ളികൾക്കു കല്പന പോലും അയച്ച് വിലക്കേർപ്പെടുത്താൻ തിരുമേനിക്ക് രണ്ടാമതൊന്നാലോചിക്കാനില്ലായിരുന്നു.

പത്തനാപുരം താബോർ ദയറായും, അവിടുത്തെ ചിട്ടവട്ടങ്ങളും, രീതികളും തിരുമേനിയുടെ ജീവിതത്തെ രൂപപ്പെടുത്തുന്നതിൽ വളരെയേറെ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ബാല്യകാലം മുതലേ പത്തനാപുരം ദയറായിലായിരുന്ന തിരുമേനിയുടെ ജീവിതക്രമങ്ങളും, പ്രാർത്ഥനാശീലങ്ങളും, വലിയ തിരുമേനിയിൽനിന്നു ലഭിച്ച പരിശീലനവും, തീമോത്തിയോസ് തിരുമേനിയെ മലങ്കര സഭയുടെ അമരക്കാരനും, മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കാ ബാവായുമാക്കി. ജീവിതത്തെ നിസംഗമായി വീക്ഷിക്കാനും, നിഷ്കാമകർമ്മമനുഷ്ഠിക്കാനും സന്യാസിമാർക്കേ കഴിയൂ. അതിനാൽതന്നെ വ്യക്തിതാൽപര്യങ്ങൾക്കും, സ്വാർത്ഥതയ്ക്കും അശേഷം സ്ഥാനമില്ലാത്തതും, സർവ്വരേയും സമമായി വീക്ഷിക്കാനാവുന്നതുമായ കാഴ്ചപ്പാട് ഈ പരിശുദ്ധ പിതാവിനുണ്ടായിരുന്നു.

ആധുനിക കാലഘട്ടത്തിൽ മെത്രാപ്പോലീത്താ സ്ഥാനം ഉയർന്ന ജീവിത സാഹചര്യങ്ങളുടെ പ്രഭവസ്ഥാനമാണെങ്കിൽ, മറിച്ച് അതു ലാളിത്യത്തിന്റേയും എളിമയുടേയും സ്നേഹത്തിന്റേയും, വിളഭൂമിയാണെന്നു ലോകത്തിനു മുമ്പിൽ കാണിച്ചുകൊടുത്തു. പാലക്കാട്, കണ്ണൂർ, കാസർകോട്, കോഴിക്കോട്, വയനാട് ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന മലബാർ ഭദ്രാസനത്തിലെ ഇടവകകൾതോറും സഞ്ചരിക്കുകയും, വയനാടൻ മലയിടുക്കുകൾ താണ്ടി തങ്ങളെ കാണാനെത്തുകയും ചെയ്യുന്ന തിരുമേനി വയനാട്ടുകാർക്കൊരു ദിവ്യപുരുഷൻ തന്നെയായിരുന്നു. കോട്ടയത്തോ പത്തനാപുരത്തോ നിന്നാരംഭിച്ച്, തമിഴ്നാടിന്റേയും, കർണ്ണാടകത്തിന്റേയും അതിർത്തികൾ വരെയും യാത്രചെയ്യാൻ പഴയ ആ അംബാസിഡർ കാർ മാത്രമായിരുന്നു തീമോത്തിയോസ് തിരുമേനിക്കുണ്ടായിരുന്നത്, അക്കാലത്ത്.

1967 മുതലുള്ള കാലഘട്ടത്തിൽ അത്യന്തം പിന്നോക്കാവസ്ഥയിൽ കഴിഞ്ഞിരുന്ന വയനാട്ടിലെ, പുല്ലോ, ഓലയോ കഷ്ടിച്ച് ഓടോ മേഞ്ഞുണ്ടാക്കിയിരുന്ന കൊച്ചുകൊച്ചു പള്ളികളിൽ, അവിടെ പരിമിതസൗകര്യങ്ങൾ മാത്രമുള്ള 'ചരിപ്പ്' മുറികളിൽ തിരുമേനി വന്നു താമസിച്ചിരുന്നതിനെക്കുറിച്ച്, അനേകം പള്ളിക്കാരും, വ്യക്തികളും പറഞ്ഞു കേട്ടിട്ടുണ്ട്. ചാത്തമംഗലം മൗണ്ട് ഹെർമ്മോൻ എന്ന കുഞ്ഞരമന ഉണ്ടാകുന്നതു വരെയും കോഴിക്കോടു പള്ളിയോടു ചേർന്നുള്ള ചെറിയ കെട്ടിട

ത്തിലായിരുന്നു തിരുമേനിയുടെ താമസം. ബത്തേരി ഭദ്രാസനത്തിലെ കുടിയേറ്റ ജനതയുടെ ആത്മികവും, ഭൗതികവും പ്രത്യേകിച്ചു വിദ്യാഭ്യാസപരവുമായ ഉയർച്ചയും, വളർച്ചയുമായിരുന്നു തിരുമേനിയുടെ ലക്ഷ്യം. ഭദ്രാസനാതിർത്തിക്കുള്ളിൽ മാനന്തവാടിയ്ക്കടുത്തു കോറോത്തും, മേപ്പാടിയിലും ഒക്കെ പ്രവർത്തിക്കുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ സ്ഥാപനലക്ഷ്യം തന്നെ മറ്റൊന്നായിരുന്നില്ല.

സഭാമക്കളുടെ നന്മയ്ക്കും, പുരോഗതിക്കും വിദ്യാഭ്യാസത്തിന്റെ അനന്തസാദ്ധ്യതകൾ കണ്ടറിഞ്ഞ ശ്രേഷ്ഠപിതാവായിരുന്നു തിരുമേനി. അതിനാൽ തന്നെ ഇംഗ്ലീഷ് ഭാഷയിലും സാഹിത്യത്തിലും പ്രാഗത്ഭ്യം നേടി. മെത്രാപ്പോലീത്താ സ്ഥാനത്തേക്കു വരുന്നതുവരെയും, എല്ലാ അർത്ഥത്തിലും അദ്ധ്യാപകനായിരുന്നു തിരുമേനി. തൃശ്ശിനാപ്പള്ളിയിലും, പത്തനാപുരത്തും നൂറുകണക്കിനു വിദ്യാർത്ഥികളെ പഠിപ്പിച്ച ഗുരുശ്രേഷ്ഠനായിരുന്നു. കോളജ് പ്രിൻസിപ്പൽ സ്ഥാനത്തിരിക്കുമ്പോഴാണ് മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് അവരോധിക്കപ്പെടുന്നത്. ബത്തേരി സെന്റ് മേരീസ് കോളജിന്റെ 1967 മുതലുള്ള വളർച്ചയ്ക്കും, ഉയർച്ചയ്ക്കും, താങ്ങും തണലുമായി തിരുമേനി പ്രവർത്തിച്ചു. തിരുമേനിയുടെ അധ്യാപനപരിചയവും, ഭരണപരമായ കഴിവുകളും മലങ്കരസഭയിലെ ഈ ഉന്നതവിദ്യാഭ്യാസ കേന്ദ്രത്തെ ഉന്നതശ്രേണികളിലെത്തിച്ചു. മലങ്കര ഓർത്തഡോക്സ് സഭ കോർപ്പറേറ്റു സംവിധാനത്തിലെ A+ ഗ്രേഡിൽ നാക് അക്രഡിറ്റേഷനുള്ള ഈ കോളജിന്റെ ഉയർച്ചയിലും വളർച്ചയിലും തിരുമേനിയുടെ ദർശനവും, പ്രാഗത്ഭ്യവും ഉണ്ട്. 1966-67 കാലഘട്ടത്തിൽ തിരുമേനി ബത്തേരിയിൽ താമസിച്ചിരുന്നതുതന്നെ കോളജിന്റെ ഓഫീസിനോടു ചേർന്നുള്ള ചെറിയകെട്ടിടത്തിലായിരുന്നു.

ഭക്തിപാരവശ്യം മാത്രമല്ല, സേവനവ്യഗ്രതയും ഈ പിതാവിൽ ദർശിക്കാം. സഭയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്ക് മലബാറിലും, ബത്തേരിയിലും ശക്തമായ അടിത്തറ പാകാൻ തിരുമേനിക്കു കഴിഞ്ഞു. ഇടവകകളിലും, സ്ഥാപനങ്ങളിലും, വിദ്യാർത്ഥിപ്രസ്ഥാനത്തിന്റേയും, യുവജനപ്രസ്ഥാനത്തിന്റേയും, ശാഖകൾ സ്ഥാപിച്ച് ക്രമമായും ചിട്ടയായും പ്രവർത്തിച്ചിരുന്നു. സണ്ടേസ്കൂൾ, മർത്തമറിയം സമാജം, ബാലികാ-ബാല സമാജങ്ങൾ, ഇവയുടെയൊക്കെ പ്രവർത്തനങ്ങൾ ഫലപ്രദമായി മുന്നേറാൻ തിരുമേനി ഏറെ ശ്രദ്ധിച്ചിരുന്നു. അഖില മലങ്കരാടിസ്ഥാനത്തിൽ സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന കോൺഫ്രൻസ് 1967-ൽ സുൽത്താൻ ബത്തേരി കോളജിൽ വെച്ചു നടത്തിയത് തിരുമേനിയുടെ നേതൃത്വത്തിലായിരുന്നു (ഫാ. കെ. ഡേവിഡായിരുന്നു അന്നത്തെ ഡയറക്ടർ).

യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമെങ്കിൽ, മലബാറിലേയും, വയനാട്ടിലേയും, സഭാമക്കൾക്ക് ദൈവികജ്ഞാനവും, വേദപുസ്തക പരിജ്ഞാനവും, സഭാ വിജ്ഞാനവും സംലബ്ധമാക്കാൻ ഏറെ കഷ്ട പ്പെട്ടു പ്രവർത്തിച്ച പിതാവായിരുന്നു ദിദിമോസ് ബാവാ. ചുങ്കത്തറ, ബത്തേരി മീനങ്ങാടി കൺവൻഷനുകൾ തിരുമേനിക്ക് ആവേശമായി രുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റേയും, യുവജന പ്രസ്ഥാനത്തിന്റേയും ഒക്കെ ദേശീയ വാർഷിക കോൺഫ്രൻസുകൾ, കോഴിക്കോട്, നിലമ്പൂർ, ബത്തേരി എന്നിവിടങ്ങളിൽ നടത്തിയത് തിരുമേനിയുടെ നിർദ്ദേശ ത്തിലും നേതൃത്വത്തിലും മാത്രമായിരുന്നു.

ശാസ്ത്രവും, വിവരസാങ്കേതിക വിദ്യയും ഒക്കെ ഇന്ന് ബഹുദൂരം മുന്നേറിയിരിക്കുന്നു. അവയുടെയൊക്കെ വളർച്ചയും തളർച്ചയും നമു ക്കുമുന്നിൽ വ്യക്തമാണ്. എന്നാൽ സ്നേഹവും ത്യാഗവും, ദൈവേ ഷ്ടവും മാത്രമേ ആത്യന്തികമായി വിജയിക്കുകയുള്ളു എന്ന വിശ്വാ സവും പ്രത്യാശയും ഈ പ. പിതാവിലൂടെ നാം കണ്ടറിയുന്നു.

വിശ്വാസവിപരീതങ്ങൾക്കും അന്ത്യോക്യൻ മേൽക്കോയ്മയ്ക്കും, അടിമപ്പെടാതെ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ നിരന്തരം സംരക്ഷിച്ച വിശ്വാസധീരനായിരുന്നു തിരുമേനി. മലബാറിൽ പ്രത്യേ കിച്ച് വയനാട്ടിൽ ഈ പിതാവു നടത്തിയ പ്രവർത്തനങ്ങളും ഇടപെട ലുകളും സഭാചരിത്രത്തിൽ സുവർണ്ണലിപികളിൽ രേഖപ്പെടുത്തപ്പെടേ ണ്ടതാണ്. 1972-ലെ പ. പാത്രിയർക്കീസ് ബാവായുടെ കല്പനയെ തുടർന്ന് സഭയിലുണ്ടായ തർക്കങ്ങളും, കലഹങ്ങളും എല്ലാവർക്കും അറി വുള്ളതാണല്ലോ. ആഭ്യന്തര കലഹങ്ങളും, സഭയുടെ അസ്തിത്വം തന്നെ ചോദ്യം ചെയ്യപ്പെട്ട കോടതിതർക്കങ്ങളും, പിളർപ്പുകളും, ഒക്കെ തിരു മേനിയെ ഏറെ ദുഃഖിപ്പിച്ചിരുന്നു. എന്നാൽ പരിശുദ്ധ സഭയുടെ വിശ്വാ സവും, വീറും, വിശുദ്ധിയും സംരക്ഷിക്കുന്ന വിഷയത്തിൽ തിരുമേനി എക്കാലത്തും മറ്റേവരേയുംകാൾ ഒരുപടി മുന്നിലായിരുന്നു (അഗ്രഗാമി യായിരുന്നു). മലബാർ ഭദ്രാസനത്തിൽ നിലമ്പൂർ ഭാഗത്തല്ലാതെയുള്ള മിക്ക ദേവാലയങ്ങളും പ്രശ്നസങ്കീർണ്ണമായിരുന്നു. ബത്തേരി, പുല്പള്ളി, മീനങ്ങാടി, ചീങ്ങേരി, മലങ്കരക്കുന്ന്, മാനന്തവാടി, കോറോം, താളൂർ എന്നിങ്ങനെ ബത്തേരി ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും അന്നു കേസും, വഴക്കും, പോലീസ് നടപടികളും ഒക്കെയായിരുന്നു. കോഴി ക്കോട്, മൈക്കാവ്, പുതുപ്പാടി, കേളകം ഭാഗത്തെ പള്ളികളിലും സ്ഥിതി വ്യത്യസ്തമായിരുന്നില്ല.

മൂവാറ്റുപുഴ, കോതമംഗലം, കോലഞ്ചേരി പ്രദേശങ്ങളിൽ നിന്നു കുടി യേറിയ ഓർത്തഡോക്സ് സഭാംഗങ്ങളുടെ ഇടവകകളിലെ പ്രശ്നങ്ങൾ അതിന്റെ എല്ലാ അർത്ഥത്തോടും, പൂർണ്ണമായ വ്യാപ്തിയോടും, ഗൗര

വത്തോടും മനസ്സിലാക്കിയ തീമോത്തിയോസ് തിരുമേനി ബത്തേരിയിൽ നേരിട്ടെത്തി 41 ദിവസം അഹോരാത്രം പ്രാർത്ഥനാപൂർവ്വം പ്രയത്നിച്ച തിന്റെ ഫലമാണ് ഭാരതപ്പുഴയ്ക്കു വടക്കുള്ള ഇന്നത്തെ മലങ്കര ഓർത്ത ഡോക്സ് സഭ. ബത്തേരി ഭദ്രാസനത്തിലെ എല്ലാ വൈദികരേയും, അത്മായരേയും, സഭയിലും, സഭാവിശ്വാസത്തിലും ഉറപ്പിച്ചു നിർത്താൻ തിരുമേനിക്കു കഴിഞ്ഞു. പള്ളികളും, വീടുകളും തിരുമേനി സന്ദർശിച്ചു. ഇടവകകളിൽ നേതൃത്വസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്നവരുമായും വ്യക്തികളുമായും തിരുമേനി നിരന്തരം സംവദിച്ചു. ഫലമോ മാർ ത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനം വിട്ടു അവർ പോയില്ല. സുൽത്താൻ ബത്തേരി കത്തീഡ്രൽ പള്ളിപോലും പോലീസ് പൂട്ടിപ്പോയ ഒരു ദിവസം ഉണ്ടായി. ഒരു വെള്ളിയാഴ്ച, പോലീസ് ആക്ടനുസരിച്ച് ഇനി പള്ളി ഒരിക്കലും തുറക്കില്ല; പിറ്റേന്നു ചേർന്ന മാനേജിംഗ് കമ്മറ്റി ക്കുശേഷം ശനിയും ഞായറുമായി അന്നത്തെ മന്ത്രി ഇ. ജോൺ ജേക്ക ബുമായി ചേർന്നു നടത്തിയ ഇടപെടലുകളുടെ ഫലമായിട്ടാണ്, ഞായ റാഴ്ച വൈകുന്നേരം 5 മണിക്ക് കല്ലേറും, ലാത്തിയടിയും ഒക്കെ മറിക ടന്നെത്തി ഫാ. മത്തായി നൂറനാലിനു കുർബ്ബാന അർപ്പിക്കാനായത്. അക്കാര്യത്തിൽ അന്നു തിരുമേനി നടത്തിയ ഇടപെടലുകൾ അത്രയ്ക്കു ശക്തമായിരുന്നു. പത്തനാപുരം ദയറായിലെ ഫാ. കെ. എ. ഏബ്രഹാം അച്ചനും, പ്രൊഫ. കെ. റ്റി. കുര്യനും ഈ യജ്ഞത്തിൽ കൂടെ ഉണ്ടായി രുന്നവരാണ്. തുടർന്ന് പല പള്ളികളും, പൂട്ടാതെ കഴിച്ചതും, പൂട്ടിപ്പോ യവ തന്നെ തുറക്കാൻ കഴിഞ്ഞതും, ബത്തേരി ഭദ്രാസനം തന്നെ ഉണ്ടാ യതും ചരിത്രത്തിന്റെ ഭാഗം. സഭാവൈദിക ട്രസ്റ്റി ഫാ. മത്തായി നൂറ നാൽ, പൂമറ്റത്തിൽ പൗലോസ് കോർഎപ്പിസ്കോപ്പാ, താളൂർ സക്കറിയാ റമ്പാച്ചൻ, മനയത്തു ജേക്കബ് അച്ചൻ, എടേക്കാട് ഏബ്രഹാം മാത്യു അച്ചൻ, ഏബ്രഹാം മുള്ളംപൊട്ടയ്ക്കലച്ചൻ, കുര്യാക്കോസ് പൊട്ടയ്ക്ക ലച്ചൻ, നിരത്തകാലായിൽ സജി അച്ചൻ, മാനന്തവാടി സഖറിയാ അച്ചൻ, താളൂർ ജേക്കബ് അച്ചൻ, കട്ടക്കയത്തു ജോസഫ് അച്ചൻ, അഡ്വക്കേറ്റ് ഭാസ്കരൻ നമ്പ്യാർ, അഡ്വ. ചെറിയാൻ ഗൂഡല്ലൂർ, കെ. ഒ. പീറ്റർ മാസ്റ്റർ, പ്രൊഫ. കെ. റ്റി. കുര്യൻ തുടങ്ങിയവരൊക്കെ ഈ യത്നത്തിൽ തിരു മേനിക്കൊപ്പം നിന്നു പ്രവർത്തിച്ചവരാണ്.

സഭാപ്രതിസന്ധി രൂക്ഷമായതോടെ, ഇടവകകൾ, വീടുകൾ, കവല കൾ ഒക്കെ കേന്ദ്രീകരിച്ച് പ്രസംഗങ്ങളും, വിശദീകരണയോഗങ്ങളും, പഠനക്ലാസ്സുകളും നടത്താൻ തിരുമേനി നേതൃത്വം നൽകി. അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നിർദ്ദേശത്തോടെയും, നേതൃത്വത്തോടെയും നടത്തിയ എറണാകുളം സമ്മേളനത്തിൽ ബത്തേ രിയിൽ നിന്ന് നാല്പതിലേറെ ബസ്സുകൾ നിറയെ വിശ്വാസികൾ പോയി

സംബന്ധിച്ചതിനു പിന്നിലും തിരുമേനിയുടെ സംഘാടകവൈഭവം ദർശിക്കാനാകും. തമിഴ്നാട്ടിലുള്ള നമ്മുടെ പള്ളികളിലെ കേസ്സുകൾക്കായി കോയമ്പത്തൂരിലും, ഊട്ടിയിലും, ഗൂഡല്ലൂരിലും തിരുമേനി നേരിട്ടുപോയി ദിവസങ്ങളോളം താമസിക്കുകയും, വക്കീലന്മാരോടു ചേർന്ന് വേണ്ടതൊക്കെ ചെയ്യുകയും ചെയ്തിരുന്നു.

ബത്തേരി ഭാഗത്തുള്ള പല ഇടവകകളിലും തിരുമേനി എഴുന്നെള്ളുമ്പോൾ, തിരുമേനിയുടെ അസാധാരണമായ പ്രാർത്ഥനാജീവിതത്തിൽ ആകൃഷ്ടരായ അനേകർ രോഗികളേയും, മാനസികവിഭ്രമം ഉള്ളവരേയും ഒക്കെ തിരുമേനിയുടെ അടുത്തു പ്രാർത്ഥിക്കാൻ കൊണ്ടുവരുന്നതും, പള്ളിക്കകത്തു തലയിൽ കുരിശുവച്ച് തിരുമേനി പ്രാർത്ഥിക്കുന്നതോടെ അത്ഭുതകരമായി അവർ സുഖം പ്രാപിക്കുന്നതും പതിവായിരുന്നതായി നമ്മോടുതന്നെ പലരും സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

മറ്റുള്ളവരോട്, പ്രത്യേകിച്ച് പാർശ്വവൽക്കരിക്കപ്പെട്ടവരോടുള്ള തിരുമേനിയുടെ സ്നേഹവും, കരുതലും വളരെ വലുതായിരുന്നു. നാല്പതിലേറെ വർഷങ്ങൾക്കു മുമ്പ് തിരുമേനി ബത്തേരി പള്ളിയിലും മറ്റും താമസിച്ചു മടങ്ങുമ്പോൾ അന്നത്തെ പള്ളിമൂപ്പൻ 'ദാവീദു മൂപ്പനെ' വിളിച്ച് കൈയിലുള്ള ഒരു പിടി പണം കൈയിൽ വെച്ചുകൊടുക്കുന്നതിനു സാക്ഷികൾ ഇന്നും ഉണ്ട്. തിരുമേനിയുടെ കാരുണ്യശീലങ്ങൾ സുവിദിതങ്ങളാണ്.

പൗരോഹിത്യത്തിന്റെ ശ്രേഷ്ഠതയും ഔന്നത്യവും നല്ലവണ്ണം തിരിച്ചറിഞ്ഞിരുന്ന തിരുമേനിയുടെ ജീവിതവും പെരുമാറ്റവും എക്കാലത്തും തദനുസൃതം മാത്രമായിരുന്നു. പൗരസ്ത്യ പാരമ്പര്യത്തിലെ പ്രാർത്ഥിക്കുന്നവനാണ് ദൈവശാസ്ത്രജ്ഞൻ എന്ന വാക്കുകൾ അന്വർത്ഥമാക്കിയ പിതാവാണ് ദിദിമോസ് ബാവാ.

മാർത്തോമ്മാ പൈതൃകത്തിലുറച്ച ഭാരത ക്രൈസ്തവ സഭയിലെ ആദ്ധ്യാത്മികാചാര്യനും, ഗുരുവും പരിശുദ്ധനുമായിരുന്നു തിരുമേനി. മാവേലിക്കരയിൽ ജനിച്ച്, പത്തനാപുരത്ത് വളർന്ന്, ഭാരതീയ സംസ്കാരത്തിന്റെ വളക്കൂറുള്ള മണ്ണിൽ പരിശീലനം നേടിയ സ്മര്യപുരുഷൻ പൗരസ്ത്യ പാരമ്പര്യം ശീലിച്ച സഭാപിതാക്കന്മാരുടെ ഗണത്തിൽ പ്രാതഃസ്മരണീയനാണ്.

ഈ പുണ്യപിതാവ്, ദൈവിക പാതകളെ പിൻചെന്ന്, നമുക്കായി കർത്തൃസന്നിധിയിൽ കരേറ്റുന്ന മദ്ധ്യസ്ഥതയിലൂടെ, ആത്മികനിറവുള്ളവരായി പ്രാർത്ഥനയോടും, ഉപവാസത്തോടും, സ്നേഹത്തോടും, കരുതലോടും നമുക്കും ജീവിക്കാൻ കഴിയട്ടെയെന്നു പ്രാർത്ഥിക്കുന്നു.

# 4

# തോമസ് മാർ തീമോത്തിയോസ് തിരുമേനിയും മൗണ്ട് താബോർ ദയറായും

ഭാഗ്യസ്മരണാർഹനായ മാർ തോമ്മാ ദീവന്നാസ്യോസ് പിതാവ് ചെറുപ്പകാലം മുതലേ ഒരു ദയറായക്കാരനായി തന്റെ ജീവിതം ദൈവതിരുമുമ്പാകെ സമർപ്പിച്ചുകൊണ്ടു ജീവിക്കണമെന്നും ദൈവം തമ്പുരാൻ കടാക്ഷിക്കുന്നപക്ഷം ഒരു ദയറാ സ്ഥാപിക്കണമെന്നും ഉള്ള അദമ്യമായ ആഗ്രഹം മനസ്സിൽ സൂക്ഷിച്ചിരുന്ന ഒരു പുണ്യപുരുഷനായിരുന്നു. തന്റെ ആറാമത്തെ വയസ്സിൽ പരിശുദ്ധ പരുമല തിരുമേനിയുടെ സമക്ഷത്തിൽ മാതാപിതാക്കൾ ബാലനെ സമർപ്പിച്ച സമയം പരിശുദ്ധ പിതാവ് ബാലനെ പ്രാർത്ഥിച്ചനുഗ്രഹിച്ച് ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് ബാലനെ വളർത്തിക്കൊള്ളണമെന്നും കടിഞ്ഞൂലിന്റെ കാഴ്ചയെ ദൈവം കൈക്കൊണ്ടിരിക്കുന്നു എന്നു കല്പിക്കയും ചെയ്തിരുന്നു. ബാലന്റെ വിദ്യാഭ്യാസകാര്യത്തിൽ പരിശുദ്ധ പിതാവ് ശ്രദ്ധിക്കുകയും വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. ബാലനായ സി. എം. തോമസ് സമയം കിട്ടുമ്പോഴൊക്കെ പരുമലയ്ക്കു നടന്നുചെന്ന് പ. പിതാവിനെ കാണുകയും വിവരങ്ങൾ ധരിപ്പിക്കുകയും ചെയ്യുമായിരുന്നു. സി. എം. തോമസ് ക്ലാസ്സിൽ ഒന്നാമനായിരുന്നു. ഇംഗ്ലീഷ് ഭാഷയിൽ സംസാരിക്കുന്നതിനും ബഹുസമർത്ഥനായിരുന്നു. മലയാള കവിതകൾ വായിക്കുന്നതിലും, സാഹിത്യം, തത്വശാസ്ത്രം, മതം മുതലായ വിഷയങ്ങളെക്കുറിച്ചുള്ള ഗ്രന്ഥങ്ങളും, ഹൈന്ദവ മതഗ്രന്ഥങ്ങളും, ഉപനിഷത്തുകളും വായിച്ചു പഠിച്ച് നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്നു. കൂടാതെ ചെറുപ്രായത്തിൽ തന്നെ പഴയനിയമവും പുതിയനിയമവും വായിച്ചു തീർക്കുന്നതിനും വേദസത്യങ്ങൾ ആഴമായി പഠിക്കുന്നതിനും വ്യഗ്രത കാട്ടിയിരുന്നു.

സി. എം. തോമസിനെ ഒരു ദയറായ പട്ടക്കാരനാക്കണമെന്ന് മണ്ണത്തൂർ ഗീവറുഗീസ് റമ്പാച്ചനും എം. എ. അച്ചൻ എന്നറിയപ്പെട്ടിരുന്ന ഫാദർ പി. റ്റി. ഗീവറുഗീസും ആഗ്രഹിക്കുകയും ചെയ്തിരുന്നു. 1912 നവംബർ മാസത്തിൽ വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനി ചെങ്ങന്നൂർ പള്ളിയിൽ വച്ച് ശെമ്മാശനായി പട്ടംകെട്ടി. അന്നത്തെ ദിവസം ഹൂദോസ് ഈത്തോ ദിവസമായിരുന്നു. അന്ന് അഭിവന്ദ്യ തിരുമേനി സഭ

യ്ക്കായുള്ള പ്രതിഷ്ഠയെക്കുറിച്ചുള്ള പ്രസംഗം പുതിയ ശെമ്മാശനെ സാരമായി സ്പർശിച്ചു. സഭയ്ക്കുവേണ്ടിയും, സഭയുടെ വിശ്വാസത്തിനുവേണ്ടിയും സ്വന്ത ജീവൻ പോലും ബലിയർപ്പിക്കുന്നതിന് അന്നു പ്രതിജ്ഞ ചെയ്ത് പുതിയ ശെമ്മാശൻ എം.ഡി. സെമിനാരിയിലും, പഴയ സെമിനാരിയിലും, കൽക്കത്തായിലും വിദ്യാഭ്യാസകാലം കഴിച്ചു.

നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്ന ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ കുണ്ടറ കേന്ദ്രമാക്കി സ്കൂളും സെമിനാരിയും സ്ഥാപിച്ചു പ്രവർത്തിക്കുമ്പോൾ സി. എം. തോമസ് ശെമ്മാശനെ കുണ്ടറ സ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി നിയമിച്ചു. അഭിവന്ദ്യ തിരുമേനിയോടു കൂടെ താമസിച്ചുകൊണ്ട് ഓർത്തഡോക്സ് വിശ്വാസത്തിന്റെ അപ്പസ്തോലിക ശ്രേഷ്ഠത, ദയറായക്കാരുടെ ചരിത്രം, ജീവിതനിഷ്ഠ ഇവയെപ്പറ്റിയുള്ള ജ്ഞാനം, ഓർത്തഡോക്സ് വിശ്വാസത്തിന്റെയും സഭയുടേയും ശാശ്വതമായ നിലനിൽപ്പിന് ദയറായക്കാരുടെ പ്രാർത്ഥനാജീവിതവും പ്രവർത്തനവും സുപ്രധാന ഘടകങ്ങളാണ് എന്ന വസ്തുത നേരിട്ടനുഭവിക്കുന്നതിനു ശെമ്മാശനു സാധിച്ചു. അതു തന്റെ ഭാവിജീവിതത്തിന് പ്രചോദനവും ഉറച്ച അടിസ്ഥാനവുമായി തീർന്നു.

ഇക്കാലയളവിൽ തന്നെ അദ്ദേഹം ഒരു ദയറാ സ്ഥാപിക്കുന്നതിന് പത്തനാപുരം എന്ന സ്ഥലം തെരഞ്ഞെടുക്കുകയും അവിടെ ഉണ്ടായിരുന്ന ഒരു ചെറിയ സ്കൂൾ വിലയ്ക്കു വാങ്ങി പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. കുണ്ടറയിലെ താമസക്കാലത്ത് കൊടുവിളയിലെ മാർ ഏലിയാ ദീർഘദർശിയുടെ നാമത്തിലുള്ള സുറിയാനിപ്പള്ളിയിൽ ഒരാഴ്ച താമസിച്ച് ധ്യാനം എടുക്കുമായിരുന്നു. അവിടെ വച്ചു തന്നെ വി. കുമ്പസാരവും വി. കുർബാനാനുഭവവും കഴിഞ്ഞ് ചിങ്ങ മാസം 6-നു (ആഗസ്റ്റ് 6, മറുരൂപപ്പെരുന്നാൾ) തിരിച്ച് കുണ്ടറയിൽ എത്തുമായിരുന്നു. ഈ വാർഷിക ധ്യാനത്തിൽ മറുരൂപപ്പെരുന്നാളും, താബോർ മലയുടെ പേരും ഏലിയാ ദീർഘദർശിയുടെ നാമവും മനസ്സിൽ സ്ഥിര പ്രതിഷ്ഠ നേടിയിരുന്നതുകൊണ്ടാണ് അദ്ദേഹം പത്തനാപുരത്തു സ്ഥാപിച്ച ദയറാ പ്രസ്ഥാനങ്ങൾക്ക് താബോർ എന്ന നാമം നൽകിയത്.

സ്കൂളിനും, ചാപ്പലിനും കല്ലിടുന്നതിന് പ. കാതോലിക്കാ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് 1933 മകരം 6 (ജനുവരി 19) നു മാക്കാംകുന്ന് പള്ളിയിൽ നിന്നും പത്തനാപുരത്ത് എഴുന്നള്ളി മകരമാസം 8-ാം തീയതി മാർ സ്തേഫാനോസ് സഹദായുടെ നാമത്തിൽ ശിലാസ്ഥാപനം നിർവഹിച്ചു. അങ്ങനെ സ്കൂളിനും ചാപ്പലിനും സ്തേപ്പാനോസിന്റെ നാമം ലഭിച്ചു. ഒരു സാധു വിദ്യാർത്ഥി

മന്ദിരം സ്ഥാപിച്ചു. അതിന്റെ മേൽനോട്ടം വഹിക്കുന്നതിന് ചെറുപ്പക്കാരായ ഓർത്തഡോക്സുകാർ മൂന്നുനാലു പേരെ ആക്കി. അവർ പ്രാരംഭ കാല അംഗങ്ങളായി. അവർക്കു ചില നിയമങ്ങൾ പ്രധാനമായി വേദ പുസ്തക വായന, ധ്യാനം, അനുദിനമുള്ള മൗനസമയങ്ങൾ, കൃത്യമായ കുമ്പസാരം, വി. കുർബാനാനുഭവം എന്നിവ നിയമങ്ങളായി നൽകി. ശെമ്മാശന്റെയും കൂടെയുള്ളവരുടെയും ആത്മീയ ദിഷ്ടതികൾക്ക് മുടക്കം വരാതിരിക്കുന്നതിനുവേണ്ടി തലവൂർ പറങ്കിമാമൂട്ടിൽ യോഹന്നാൻ കത്തനാരെ ഒരു ഗുരുഭൂതനെന്ന നിലയിൽ ശെമ്മാശൻ ക്ഷണിക്കുകയും അദ്ദേഹം തന്റെ മരണംവരെയും ഈ സ്ഥാപനത്തെയും അതിലുള്ള അംഗങ്ങളെയും ശുശ്രൂഷിക്കുകയും ചെയ്തു. അദ്ദേഹം സുറിയാനി ഭാഷയിൽ നല്ല പാണ്ഡിത്യം ലഭിച്ച ഒരു വൈദികശ്രേഷ്ഠൻ കൂടെ ആയിരുന്നു.

1929-ൽ ദയറാ സ്ഥാപിതമായെങ്കിലും ആവശ്യമായ കെട്ടിടങ്ങളോ, കൂടുതൽ അംഗങ്ങളോ ഒന്നും ഇല്ലായിരുന്നു. ആദ്യത്തെ അന്തേവാസികളായി വന്നവരെല്ലാം ഇല്ലായ്മകൾ അനുഭവിച്ചിരുന്നതു മൂലം സ്ഥാപനം വിട്ടുപോകുകയും ചെയ്തു. 1937-ൽ സി. എം. തോമസ് റമ്പാച്ചൻ ഇംഗ്ലണ്ടിലെ പഠിത്തം കഴിഞ്ഞു തിരിച്ചുവന്നശേഷം ചില അംഗങ്ങളെ ദയറായിലേക്കു ലഭിച്ചു. ബ്രദേഴ്സ് ആയ എൻ. ജെ. തോമസ്, സി. ടി. തോമസ്, സി. സഖറിയാ, സി. ഒ. യോഹന്നാൻ, സി. ടി. ഐസക്ക് എന്നിവർ ദയറാംഗങ്ങളായി ജീവിതം ആരംഭിച്ചു.

ആശ്രമപിതാവും ശ്രേഷ്ഠഗുരുവായ അഭിവന്ദ്യ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി റമ്പാനായശേഷം ഇംഗ്ലണ്ടിൽ ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിലെ പഠിത്തവും, ലോകപ്രശസ്തമായ കൗളി ആശ്രമത്തിലെ താമസം മൂലം മനസ്സിലാക്കിയതും തന്റെ ജീവിതത്തിൽ സ്വായത്തമാക്കിയതുമായ ആശ്രമനിയമങ്ങളും പ്രാർത്ഥനയും, ധ്യാനവും, മൗനവും, കുമ്പിടീലും, ആരാധനയും എല്ലാം ദയറാംഗങ്ങൾക്ക് ചൊല്ലി കൊടുക്കുകയും, സ്വജീവിതത്തിൽ അതേപടി പകർത്തി അവരവരുടെ ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിന് ശ്രമിക്കുകയും ചെയ്തു.

ബ്രദർ എൻ. ജെ. തോമസ്, ബ്രദർ സി. സഖറിയാ, ബ്രദർ സി. റ്റി. തോമസ് മുതലായ ആദ്യ അംഗങ്ങളായവർ ബ. യോഹന്നാൻ അച്ചനിൽ നിന്നും സുറിയാനിയുടെ ആദ്യപാഠങ്ങളും, ഗീതങ്ങളും, രാഗങ്ങളും എല്ലാം അഭ്യസിക്കാൻ തുടങ്ങി. സുറിയാനി പഠനത്തിലും ബ്രദർ സി. റ്റി. തോമസ് സമർത്ഥനായതിനാൽ ബ. അച്ചന് കൂടുതൽ സന്തോഷവും ഇഷ്ടവും ആയിരുന്നതിനാൽ പൊതുവിലുള്ള പഠിപ്പിക്കൽ കൂടാതെ തോമസ് ബ്രദറിന് മാത്രമായി അദ്ദേഹം നടന്നും ഇരുന്നും സുറിയാനി

ഗീതങ്ങൾ ചൊല്ലിക്കൊടുക്കുമായിരുന്നു. സുപ്പീരിയർ തിരുമേനിയെ യോഹന്നാനച്ചൻ വിവരം ധരിപ്പിച്ചപ്പോൾ മറുപടിയും അനുകൂലമായി രുന്നു. അതു ഞാൻ തിരിച്ചറിഞ്ഞാണ് മാവേലിക്കരക്കാരനായ തോമസിനെ വിളിച്ചുകൊണ്ടു വന്നത് എന്നും പറയുകയുണ്ടായി. പ്രസ്തുത മല്പാനച്ചൻ പിന്നീട് ഒരവസരത്തിൽ, വൈദികനായി കഴി ഞ്ഞിരുന്ന സി. റ്റി. തോമസിനെപ്പറ്റി പ്രവചിക്കുകയുണ്ടായി. "ഇദ്ദേഹം ഒരു മേല്പട്ടക്കാരൻ ആയിത്തീരുമെന്ന്." അങ്ങനെ സംഭവിക്കുകയും ചെയ്തു.

സി. റ്റി. തോമസച്ചനെ സുപ്പീരിയറാക്കുന്നതിനുള്ള ഗുണവിശേഷ ങ്ങൾ ചെറുപ്പത്തിൽ തന്നെ അദ്ദേഹത്തിലുണ്ടായിരുന്നു. ആദ്യകാല അംഗങ്ങൾ എല്ലാവരും വൈദികരായശേഷം സുപ്പീരിയർ തിരുമേനി ആശ്രമാംഗങ്ങളായ ഞങ്ങളെ എല്ലാവരേയും കൂട്ടി പല കാര്യങ്ങൾ പറഞ്ഞു തന്നശേഷം ഒരു പ്രസ്താവന നടത്തി. "Superiority is not in Seniority, but in Sanctity." അതിൽ നിന്നും എല്ലാവർക്കും വായിച്ചെടു ക്കാൻ സാധിച്ചു. വലിയ തിരുമേനിയുടെ കുഞ്ഞോമ്മാച്ചനാണ് പിൻഗാമി എന്നും സുപ്പീരിയർ എന്നും. പിന്നെയും തിരുമേനി കല്പിച്ചു, സുപ്പീരി യർക്കാണ് ദയറായിൽ സ്ഥാനക്കൂടുതലും അധികാരവും. തദനുസരണ മായ ഗുണവിശേഷങ്ങൾ ഞാൻ അയാളിൽ ആദിമുതലേ കാണുന്നു ണ്ട്. ദയറായുടെയും വി. സഭയുടേയും നിയമവലയത്തിനുള്ളിലാണ് അയാളുടെ ജീവിതം. നിങ്ങൾ എല്ലാവരും കേട്ടല്ലോ. അയാൾ ഉപവാ സവും, വ്രതാനുഷ്ഠാനവും, പ്രാർത്ഥനാസ്വഭാവവും, ആത്മീയ കാര്യ ങ്ങളിൽ തീക്ഷ്ണതയുമുള്ള ഒരു വ്യക്തിയാണ്.

ആദ്യകാല അംഗങ്ങളെല്ലാം തിരുച്ചി പൊന്നയ്യാ ഹൈസ്കൂൾ കെട്ടി ടത്തിൽ താമസിച്ചുകൊണ്ട് സ്ഥലത്തെ കോളജുകളിൽ പഠനം നടത്തി യിരുന്ന അവസരത്തിൽ പോലും സി. റ്റി. തോമസച്ചൻ വ്രതാനുഷ്ഠാ നവും, ബുധൻ, വെള്ളി നോമ്പുദിവസങ്ങളിലും ഭക്തിജീവിതം നയിക്കു ന്നവരെപ്പോലെ ഭക്ഷണം കഴിക്കാതെ ഉപവാസം അനുഷ്ഠിക്കുമായി രുന്നു. ഒരവസരത്തിൽ സുപ്പീരിയർ തിരുമേനി സ്കൂൾ സന്ദർശത്തി നായി കേരളത്തിൽ നിന്നും തിരുച്ചി പൊന്നയ്യാ സ്കൂളിൽ എത്തിയ പ്പോൾ സി. റ്റി. തോമസച്ചന്റെ ഈ ഭക്തി ആചരണത്തെപ്പറ്റി അറിഞ്ഞു. ഉടൻ തന്നെ തിരുമേനി ശിഷ്യനെ വിളിച്ചു ഗുണദോഷിച്ച് ആ ഉപവാസ ശീലം നിർത്തലാക്കി. ശരിക്കും ഭക്ഷണം കഴിച്ചുകൊണ്ടു വേണം ഇനി മുതൽ കോളജിൽ പോകേണ്ടത് എന്നു തിരുമേനി പറഞ്ഞതിനാൽ ശിഷ്യൻ തോമസച്ചൻ അപ്രകാരം അനുസരിച്ചു. ദീവന്നാസ്യോസ് തിരു മേനി സി. റ്റി. തോമസച്ചനു കൊടുത്ത മുൻഗണന പല കാര്യങ്ങളിലും ദൃശ്യമായിരുന്നു. തിരുമേനിയുടെ ആയുർവേദ പുസ്തകത്തിൽ അതിന്റെ

മാർജിനുകളിൽ പല മരുന്നുകളുടെയും നേർക്ക് സി. റ്റി. റ്റി. എന്ന ഇനിഷ്യലോ പേരോ കാണാവുന്നതാണ്. മറ്റു പലരുടെയും പേരുകളും ഉണ്ടായിരുന്നു. സി. റ്റി. തോമസച്ചനും കൂടെയുള്ളവരും കോളജിൽ പഠിക്കുമ്പോൾ അവർക്കുള്ള ഉച്ചഭക്ഷണകാര്യത്തിൽ തിരുമേനി പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു. ഭക്ഷണം പാത്രങ്ങളിലാക്കി ചുമട്ടുകാരൻ കൊണ്ടുപോകുന്നതുവരെ തിരുമേനി അതീവശ്രദ്ധയോടെ നോക്കിക്കൊണ്ടിരിക്കുമായിരുന്നു. അക്കാലത്ത് നാഷണൽ കോളജിൽ പഠിച്ചുകൊണ്ടിരുന്ന സി. റ്റി. തോമസച്ചന്റെയും സി. സഖറിയാ അച്ചന്റെയും കാര്യത്തിലായിരുന്നു തിരുമേനി അതിയായ ശ്രദ്ധ ചെലുത്തിയിരുന്നത്. സി. റ്റി. തോമസച്ചനും സി. സഖറിയാച്ചനും പൊന്നയ്യാ സ്കൂളിന്റെ പ്രധാനാദ്ധ്യാപകരും ചുമതലക്കാരുമായിരുന്ന കാലത്തും ഈ ലേഖകൻ ഉൾപ്പെടെ അവിടെ ഉപരിപഠനം നടത്തിയിട്ടുള്ള എല്ലാ ആശ്രമാംഗങ്ങൾക്കും ഉച്ചഭക്ഷണം ചുമട്ടുകാർ വശം കൊടുത്തയച്ചിരുന്നു എന്നുള്ളത് നന്ദിയോടെ ഇന്നും ഓർക്കുന്നു.

സി. റ്റി. തോമസച്ചന്റെ വ്രതാനുഷ്ഠാനം ആശ്രമത്തിൽ വന്ന കാലം മുതലേ രൂപപ്പെട്ടതാണ്. പാതിരാത്രിയിൽ എഴുന്നേറ്റ് മുട്ടിന്മേൽ നിന്നുള്ള പ്രാർത്ഥന കാതോലിക്കായും വാർദ്ധക്യവും ആയ കാലത്തും ശയ്യാവലംബി ആകുന്നതുവരെ മുടക്കം കൂടാതെ നടത്തുമായിരുന്നു.

ആശ്രമാംഗങ്ങളുടെ നിഷ്ഠാജീവിതത്തോടുകൂടി ശരീരാദ്ധ്വാനവും ഉൾപ്പെടുത്തിയിരുന്നു. എല്ലാ അംഗങ്ങളും ഇരുപത്തിരണ്ടര നമസ്കാരം കഴിഞ്ഞ് ഏതെങ്കിലും ജോലി ചെയ്യണമായിരുന്നു. അധികവും കൃഷിസ്ഥലങ്ങളായിരുന്നതിനാൽ അതിനനുസരിച്ചുള്ള ജോലികൾ ആയിരുന്നു കൂടുതലും. സി. റ്റി. തോമസച്ചൻ പത്തനാപുരം ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്ന കാലത്തും നല്ലതുപോലെ കിളയ്ക്കുമായിരുന്നു. സന്ധ്യാ നമസ്കാരം കഴിഞ്ഞ് നിലാവുള്ള രാത്രിയിലും രാത്രി പ്രഭാത നമസ്കാരങ്ങൾ വെളുപ്പിനെ നാലു മണിക്കു പൂർത്തിയാക്കിയിട്ട് ഏഴു മണി വരെയുള്ള സമയത്ത് അദ്ദേഹവും ഞങ്ങൾ എല്ലാവരും ഇന്ന് ആശ്രമപള്ളി, ഓഡിറ്റോറിയം ഇവകൾ നിൽക്കുന്ന സ്ഥലങ്ങൾ കെട്ടിടങ്ങൾ ഒന്നും ഇല്ലാതെ കൃഷിസ്ഥലങ്ങളായിരുന്നതിനാൽ നല്ലതുപോലെ അദ്ധ്വാനിക്കുമായിരുന്നു. രാവിലെ ഏഴു മണി മുതലുള്ള ധ്യാനം, മൂന്നാം മണി നമസ്കാരം ഇവ തടസ്സം കൂടാതെ നടത്തിക്കഴിഞ്ഞ ശേഷമാണ് സ്കൂളിൽ ജോലി ഉള്ളവരും എല്ലാം പോകുന്നത്. ഈ ദിനചര്യ സി. റ്റി. തോമസച്ചൻ മെത്രാപ്പോലീത്താ ആയി കോഴിക്കോട്ടു താമസിക്കുമ്പോഴും പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു.

സി. റ്റി. തോമസച്ചൻ പൊന്നയ്യാ ഹൈസ്കൂളിന്റെ പ്രധാനാദ്ധ്യാപക

നായി പ്രവർത്തിക്കുന്ന കാലത്താണ് തൃശിനാപ്പള്ളിയിൽ ഒരു ഇടവക രൂപീകൃതമായത്. അങ്ങനെ അദ്ദേഹം ആ പള്ളിയിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുള്ളതല്ലാതെ കേരളത്തിൽ ഒരു പള്ളിയിലും വികാരി ആയി സേവനം അനുഷ്ഠിച്ചിട്ടില്ല. തിരുവല്ല വേങ്ങൽ പള്ളി യിൽ, നിരണം ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ദീവന്നാസ്യോസ് തിരുമേനി തോമസച്ചനെ അയച്ച് ഞായറാഴ്ചകളിൽ മാത്രം ആരാധന നടത്തിക്കുമായിരുന്നു.

Trichy Ponniah High School-ൽ 1955-59 കാലഘട്ടത്തിൽ സി. റ്റി. തോമസ് അച്ചനെ ഹെഡ്മാസ്റ്റർ ആയി നിയമിച്ചു. പൊന്നയ്യാ ഹൈസ്കൂൾ മദ്രാസ് സംസ്ഥാനത്തെ ഒന്നാംകിട ഹൈസ്കൂളായി ഉയർത്തുന്നതിന് തന്റെ അശ്രാന്തപരിശ്രമം മൂലം സാധിച്ചു. അച്ചടക്കം, വിദ്യാഭ്യാസ നിലവാരം ഈവക കാര്യങ്ങളിൽ പുതിയ സമീപനം സ്വീക രിച്ച് അവ നടപ്പാക്കി. പത്തനാപുരം സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിൽ 1961-1964 വരെ ശ്ലാഘനീയമായ വിധത്തിൽ ഭരണം നടത്തി സ്കൂളിന്റെ എല്ലാവിധ പ്രവർത്തനങ്ങളും ഏകോപിപ്പിച്ച് പരീക്ഷ സമ്പ്രദായം പരി ഷ്കരിച്ച് അച്ചടക്കത്തിലും, ശിക്ഷണത്തിലും, വിജയശതമാനത്തിലും സ്കൂളിനെ ഉന്നതനിലയിൽ എത്തിച്ചിരുന്നു.

ലോക്കൽ സുപ്പീരിയർ ആയി നിയമനം ലഭിച്ചശേഷം ആശ്രമത്തി ന്റെയും, വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ എല്ലാ കാര്യങ്ങളും അന്വേഷി ക്കുകയും ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുകയും സമയപരിമിതി ഉണ്ടായിരുന്നെങ്കിലും എല്ലാ സ്ഥാപനങ്ങളിലും സന്ദർശനം നടത്തുകയും ചെയ്തിരുന്നു. ആശ്രമ നിയമങ്ങളും, നിഷ്ഠകളും, അനുഷ്ഠാനങ്ങളും അനുഷ്ഠിക്കേണ്ടതുപോലെ ചെയ്യുകയും ചെയ്യിക്കുകയും ചെയ്തിരുന്നു. യാമപ്രാർത്ഥനകൾ, മൗനം, രഹസ്യ പ്രാർത്ഥനകൾ, കുമ്പിടീൽ, ധ്യാനം, വേദവായന, വി. കുമ്പസാരം, വി. കുർബാനാനുഭവം ആദിയായവയിൽ അംഗങ്ങൾ വിമുഖത കാണിച്ചാൽ അവരെ ശാസിക്കുന്നതിനും, അനു സരിപ്പിക്കുന്നതിനും കർശനമായി പെരുമാറിയിരുന്നു. ഒരു നോട്ടം കൊണ്ടും രണ്ടു മൂന്നു വാക്കു കൊണ്ടും അങ്ങനെയുള്ളവരെ നേരായ പാതയിൽ കൊണ്ടുവന്നിരുന്നു എന്നുള്ളത് ശ്രദ്ധേയമായിരുന്നു. സ്കൂൾ, ബോർഡിംഗ് ഹോം മുതലായ സ്ഥാപനങ്ങളിൽ അച്ചടക്കലംഘനം ഉണ്ടാ യാൽ ക്ഷമിക്കുമായിരുന്നില്ല. കുറ്റത്തിന് അർഹിക്കുന്ന ശിക്ഷ നൽകു ന്നതിൽ യാതൊരു ദാക്ഷിണ്യവും ഇല്ലായിരുന്നു.

ആശ്രമനിയമത്തിലെ മൂന്നു പ്രതിജ്ഞകൾ (അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം) കൂടാതെ സ്നേഹം, വിനയം ഇവയെപ്പറ്റിയുള്ള പഠിപ്പിക്ക ലുകൾ മിക്കവാറും ഉണ്ടാകുമായിരുന്നു. ആശ്രമത്തിലെ വൈദിക

സഹോദരങ്ങൾക്ക് അർഹിക്കുന്ന ബഹുമാനാദരവുകൾ നിർലോപം നൽകുമായിരുന്നു. അവർ അനുഷ്ഠിക്കുന്ന കൂദാശകൾ കുറ്റമറ്റതായിരിക്കണമെന്നും ദൈവമായ കർത്താവ് അതംഗീകരിക്കത്തക്കതുപോലെ നിർവഹിക്കണം എന്നുള്ളതും നിർബന്ധമായിരുന്നു. ഈ നിഷ്ഠകളൊക്കെ ശയ്യാവലംബി ആകുന്നതുവരെ പരിപൂർണ്ണമായി നിർവഹിക്കുകയും ചെയ്തിരുന്നു.

1972 ഡിസംബർ 3-നു തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കാലം ചെയ്തു. വലിയ തിരുമേനി ആശുപത്രിയിലാണെന്നുള്ള വിവരം അറിഞ്ഞ ഉടനെ കൊച്ചു തിരുമേനി തന്റെ ഭദ്രാസനത്തിൽ നിന്നും കോട്ടയത്തെത്തി ഗുരുവിനെ ശുശ്രൂഷിക്കുന്നതിൽ ദത്തശ്രദ്ധനായിരുന്നു. ഡിസംബർ 3 ഞായറാഴ്ച ദിവസമായിരുന്നു. ശനിയാഴ്ച എല്ലാവരും അവരവരുടെ ചുമതലയുള്ള പള്ളികളിൽ പോയി ശുശ്രൂഷ അനുഷ്ഠിക്കുന്നതിനും, ആശ്രമത്തിലും ബോർഡിംഗിലും ചുമതലയുള്ളവർ പോകുന്നതിനും അനുവദിച്ചു. എല്ലാവരോടും പറഞ്ഞ കാര്യം ആരാധന കഴിഞ്ഞാലുടൻ പിതാവിന്റെ സമീപം എത്തിയിരിക്കണമെന്നായിരുന്നു. മൂന്നാം തീയതി വന്ദ്യ സഖറിയാ റമ്പാച്ചൻ മാത്രം കൂടെ നിന്നാൽ മതി എന്നു കല്പിച്ചതനുസരിച്ച് കൊച്ചുതിരുമേനി പഴയസെമിനാരിയിൽ വി. കുർബാന അർപ്പിക്കുന്നതിനു പോകുകയും ചെയ്തു. സഭയുടെ എല്ലാ ദേവാലയങ്ങളിലും വി. കുർബാന സമാപിക്കുന്ന സമയത്ത് അഭിവന്ദ്യ പിതാവ് തന്റെ അരുമനാഥനിലേക്ക് വാങ്ങിപ്പോയി. ഞങ്ങൾ പത്തനാപുരത്തെ ആരാധനകൾ കഴിഞ്ഞ് ക്രമപ്പെടുത്തേണ്ട പല കാര്യങ്ങൾ ക്രമപ്പെടുത്തിയശേഷം കാറിൽ കയറിയ സമയത്ത് കോട്ടയത്തു നിന്നും ആശ്രമപിതാവ് കാലം ചെയ്തു എന്ന ദുഃഖവാർത്ത അറിഞ്ഞു. ഉടൻതന്നെ എല്ലാവരും കോട്ടയത്തിനു പോയി. കൊച്ചുതിരുമേനി പഴയസെമിനാരിയിൽ നിന്നും അതിവേഗം എത്തിച്ചേർന്നു. സെമിനാരി വിദ്യാർത്ഥികളും അദ്ധ്യാപകരും ഉടനെ ആശുപത്രിയിൽ എത്തി. ഭൗതികദേഹം എംബാം ചെയ്ത് സ്ഥാനവസ്ത്രങ്ങൾ അണിയിച്ച് ദേവലോകത്ത് എത്തിച്ചു. ഞങ്ങൾ അവിടെ ചെന്ന് ഭൗതികദേഹം ദർശിച്ച് കൈമുത്തി. കർണ്ണാകർണ്ണിയാ അറിഞ്ഞ് പുരോഹിതന്മാരും വിശ്വാസി സമൂഹവും ദേവലോകത്തേക്കു പ്രവഹിച്ചുകൊണ്ടിരുന്നു.

പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായും, നിയുക്ത കാതോലിക്കാ വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയും തോമസ് മാർ തീമോത്തിയോസ് തിരുമേനിയും കൂടെ ആലോചിച്ച് അടുത്ത ദിവസം കബറടക്കം പത്തനാപുരം താബോർ ദയറായിൽ എന്ന തീരുമാനം നിയുക്ത കാതോലിക്കാ കൂടിവന്ന ജനക്കൂട്ടത്തോട് അറിയിച്ചു. ഉടനെ തന്നെ ഞങ്ങൾ കുറച്ചുപേർ തീമോത്തിയോസ് തിരുമേനി

യുടെ അനുവാദത്തോടെ പത്തനാപുരത്തെ ക്രമീകരണങ്ങൾക്കായി തിരിച്ചുപോവുകയും ചെയ്തു. കബർസ്ഥാനം വളരെ നേരത്തെ സൂചിപ്പിച്ച സ്ഥലത്തു തന്നെ, ചെറിയ ചാപ്പലിനോട് സമീപത്ത് പണികൾ ശ്രീ. പോൾ മത്തായിയുടെ ചുമതലയിൽ ആരംഭിച്ചു. സ്കൂൾ ചാപ്പൽ മുറ്റത്ത് ഒരു സ്റ്റേജും പന്തലും കാലം ചെയ്ത പിതാവിന്റെ മുറിയോട് അടുത്തുള്ള സ്ഥലത്ത് ഉണ്ടാക്കി. കബറടക്കത്തിനു വേണ്ട മറ്റു ക്രമീകരണങ്ങൾ എല്ലാം ചെയ്തു. വന്നുചേരുന്ന അഭിവന്ദ്യ പിതാക്കന്മാരുടെ ഭക്ഷണം, സംബന്ധിക്കുന്നവർക്കുള്ള ലഘുഭക്ഷണം മുതലായ കാര്യങ്ങൾ എല്ലാം ക്രമീകരിച്ചു. അതിരാവിലെ തന്നെ ആശ്രമാംഗങ്ങളും, മഠാംഗങ്ങളും കോളജ് ബസ്സിൽ കോട്ടയത്തിനു യാത്രയായി.

അഭിവന്ദ്യ പിതാവിന്റെ ഭൗതികദേഹം രാത്രിയിൽ തന്നെ പഴയസെമിനാരിയിൽ പൊതുദർശനത്തിനു വച്ചു. രാവിലെ വി. കുർബാനയ്ക്കു ശേഷം രഥത്തിൽ പത്തനാപുരത്തേക്കു കൊണ്ടുവരുവാനുള്ള ക്രമീകരണങ്ങൾ കോട്ടയത്തു ചെയ്തിരുന്നു. കോട്ടയം, തിരുവല്ലാ, പരുമല വഴി മാവേലിക്കര, തിരിച്ചു തിരുവല്ലായിൽ നിന്നും ഇരവിപേരൂർ കോഴഞ്ചേരി, പത്തനംതിട്ട, കോന്നി വഴി പത്തനാപുരം എന്ന തീരുമാനമനുസരിച്ച് രാവിലെ 8 മണിക്കു തന്നെ പുറപ്പെട്ടു. വന്ന വാഹനങ്ങളെല്ലാം വിലാപയാത്രയിൽ സംബന്ധിച്ചു. അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി അംശവസ്ത്രങ്ങൾ ധരിച്ച് ഭൗതികദേഹത്തിനു സമീപം നിന്നുകൊണ്ട് കോട്ടയം മുതൽ പത്തനാപുരം വരെ യാത്ര ചെയ്ത് ദീർഘമായ വിലാപയാത്രയിൽ എല്ലാ പള്ളിക്കാരും, സഭാസ്ഥാപനങ്ങളും അതാതു സ്ഥലങ്ങളിൽ നിർത്തി ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ടിരുന്നു. വികാരി അച്ചന്മാരുടെ നേതൃത്വത്തിൽ ഇടവകജനങ്ങൾ ആബാലവൃദ്ധം പേരും പുഷ്പചക്രങ്ങളുമായി ഭൗതികദേഹത്തിന് ആദരാഞ്ജലികൾ അർപ്പിച്ചിരുന്നു. വൈകിട്ട് 4 മണി ആയപ്പോഴേക്കും പത്തനാപുരത്ത് എത്തി ഭൗതികദേഹം രഥത്തിൽ നിന്നും ഇറക്കി പന്തലിന്റെ സ്റ്റേജിൽ ഉയർന്ന പീഠത്തിന്മേൽ വച്ചു. തിരുമേനി താമസിച്ചിരുന്ന മുറിയിൽ ഭൗതികദേഹം കയറ്റി കിഴക്കേ വാതിൽ തുറന്ന് മദർ സുപ്പീരിയറിനും മഠത്തിലെ എല്ലാ അംഗങ്ങൾക്കും ഒരുനോക്കു കാണുന്നതിനും കൈമുത്തുന്നതിനുള്ള അവസരം നൽകിയതിനുശേഷം ഭൗതികദേഹം വീണ്ടും സ്റ്റേജിലേക്കു കൊണ്ടുവന്നശേഷം പ. കാതോലിക്കാ ഔഗേൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ അവസാനത്തെ ശുശ്രൂഷ ആരംഭിച്ചു. അതിന്റെ അവസാനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ഹൃദയസ്പൃക്കായ ഒരു ചരമപ്രസംഗം നടത്തി. അതിനുശേഷം ഭൗതികദേഹം സംസ്കരിക്കുന്നതിന് ഒരുക്കപ്പെട്ട സ്ഥലത്തേക്ക് വൈദികർ കൊണ്ടുവന്നു. പ. ബാവാ തിരുമേനി ശോശപ്പാ കൊണ്ടു മുഖം മൂടി തൈലം ഒഴിച്ചശേഷം ഭൗതി

കദേഹം കബറിലേക്ക് ഇറക്കി. സഭാസമാധാനത്തിനു ശേഷമായിരുന്നു എങ്കിലും ഭിന്നതകൾ പിന്നെയും ആരംഭിച്ചെങ്കിലും രണ്ടു ഭാഗത്തെയും പിതാക്കന്മാരും അമേരിക്കയിൽ നിന്നും വന്ന ശമുവേൽ മാർ അത്താനാസ്യോസും, സഹോദരീസഭകളിലെ പിതാക്കന്മാരും ധൂപാർപ്പണം നടത്തിയശേഷം കബർ നിറയെ കുന്തിരിക്കം ഇട്ടു. പൊതുജനങ്ങൾക്കു കാണുന്നതിനുള്ള സൗകര്യം കൊടുത്തിരുന്നു. സഭയിലെ സ്ഥാനികളും, ഉന്നത വ്യക്തികളും, കേരളത്തിലെ മന്ത്രിമാരും ഒരു വലിയ ജനക്കൂട്ടവും ശുശ്രൂഷകളിൽ സംബന്ധിച്ചു. പോലീസ് അധികാരികൾ സശ്രദ്ധം കാര്യങ്ങളുടെ നടത്തിപ്പിനു സഹകരിച്ചു. ഏതാണ്ട് രാത്രി 8 മണിയോടുകൂടി എല്ലാവരും പിരിഞ്ഞുപോയി.

പിറ്റേദിവസം രാവിലെ ശോകമൂകമായ അന്തരീക്ഷത്തിൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. ധൂപപ്രാർത്ഥനാസമയത്ത് ദുഃഖവും കണ്ണുനീരും നിയന്ത്രിക്കുവാൻ കഴിയാത്തവിധം ആ രംഗം വിവരിക്കുവാൻ പ്രയാസം. തിരുമേനി കബറിങ്കൽ മുട്ടുകുത്തി വിലപിച്ച രംഗം സംബന്ധിച്ചവരുടെ എല്ലാം കണ്ണുകൾ ഈറനണിയിച്ചു. ദിവസവും വൈകിട്ടും രാവിലെ വി. കുർബാന കഴിഞ്ഞും കബറിങ്കലെ ധൂപപ്രാർത്ഥന ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നു.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് ഏകദേശം ഒരാഴ്ചയോളം ഇവിടെ താമസിച്ചുകൊണ്ട് വേണ്ട നിർദ്ദേശങ്ങൾ നൽകിക്കൊണ്ടിരുന്നു. അതിൽ ഒരു ദിവസം ആശ്രമാംഗങ്ങളെ എല്ലാവരെയും പ. ബാവാ തിരുമനസ്സിലെ സന്നിധിയിൽ വിളിച്ചുചേർത്ത് കാലം ചെയ്ത ആശ്രമ സുപ്പീരിയറുടെ കൈപ്പെട്ടിയിൽ നിന്നും അദ്ദേഹം തയ്യാറാക്കി വച്ചിരുന്ന വിൽപത്രം എടുത്ത് എല്ലാവരും കേൾക്കെ വായിച്ചു. അഭിവന്ദ്യ പിതാവിന്റെ പിൻഗാമിയായി അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ ചുമതലപ്പെടുത്തിയ കല്പനയും അതോടുകൂടി ആശ്രമാംഗങ്ങൾ എല്ലാവരും അദ്ദേഹത്തിനു വിധേയപ്പെട്ടും, ആശ്രമനിയമങ്ങൾ എല്ലാം പാലിച്ചുകൊണ്ടും ജീവിക്കണമെന്നുള്ളത് എല്ലാവരേയും മനസ്സിലാക്കി. പ. ബാവാ തിരുമേനി ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകി എല്ലാവരെയും അനുഗ്രഹിച്ച ശേഷം കോട്ടയത്തേക്ക് തിരിച്ചെഴുന്നള്ളുകയും ചെയ്തു.

1964 മുതൽ ആശ്രമ ചാപ്പലിൽ നിത്യകുർബാന ആരംഭിച്ചിരുന്നു. അത് ഇന്നും തുടരുന്നു. ആശ്രമത്തിലെ വൈദികർ മാറി മാറി വി. കുർബാന അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്യുന്നു. സഭയിലെ അഭിവന്ദ്യ പിതാക്കന്മാരും വൈദികരും അവർക്കു സമയം കിട്ടുന്നതനുസരിച്ച് ആശ്രമചാപ്പലിൽ വി. ബലി അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്തിരുന്നു.

പിൻഗാമി കുറച്ചുദിവസം ആശ്രമത്തിൽ താമസിച്ച് ഭരണപരമായ കാര്യങ്ങളിൽ ശ്രദ്ധിക്കുകയും ആശ്രമജീവിത നിയമങ്ങളിലും ചിട്ടകളിലും, സ്നേഹത്തിന്റെ ഐക്യത്തിലും ഇനിയുമുള്ള കാര്യങ്ങൾ നിർവഹിക്കണമെന്ന് ഉപദേശിക്കുമായിരുന്നു. കുറച്ചുദിവസം ഇവിടെ താമസിച്ചശേഷം തന്റെ ഭദ്രാസനത്തിലേക്കു പോകുകയും കൂടെക്കൂടെ വരികയും ചെയ്തിരുന്നു.

കാലംചെയ്ത പിതാവിന്റെ നാൽപതാം അടിയന്തിരം ആശ്രമത്തിന്റെയും വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും, നിരണം ഭദ്രാസനത്തിന്റെയും, പൊതുജനങ്ങളുടെയും സഹകരണത്തോടുകൂടി നടത്തുന്നതിനു തീരുമാനിക്കുകയും എല്ലായിടത്തുനിന്നും പ്രതിനിധികളെ വരുത്തി വിപുലമായ ആലോചനകൾ നടത്തുകയും എല്ലാവരും ആത്മാർത്ഥമായി അതിൽ സഹകരിക്കുകയും ചെയ്തു. 40-ാം ദിവസം പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും സഭയിലെ അഭിവന്ദ്യ പിതാക്കന്മാരുടെ സഹകരണത്തിലും വി. മൂന്നിന്മേൽ കുർബാനയും, ധൂപപ്രാർത്ഥനയും അടിയന്തിര സദ്യയും നടത്തി. ആയിരത്തിൽ പറയിലധികം അരിയുടെ സദ്യയാണു നടത്തിയത്. ഓഡിറ്റോറിയത്തിനു വടക്കു വശത്തുള്ള മൈതാനം മുഴുവൻ പന്തലിട്ട് വേണ്ട ക്രമീകരണങ്ങൾ എല്ലാം ചെയ്തിരുന്നു. ഓഡിറ്റോറിയം കലവറയായി രൂപാന്തരപ്പെടുത്തി. വെള്ളത്തിനുള്ള സൗകര്യം പ്രത്യേകം ക്രമപ്പെടുത്തി. ക്ഷണക്കത്തുകൾ നേരത്തെ തന്നെ എല്ലാ പിതാക്കന്മാർക്കും ഗവണ്മെന്റ് അധികാരികൾക്കും, സമുദായ പ്രമാണികൾക്കും, ചുറ്റുപാടുമുള്ള എല്ലാ പള്ളികൾക്കും അയച്ച് എല്ലാവരുടെയും സഹകരണം അഭ്യർത്ഥിച്ചിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ അദ്ധ്യാപകവൃന്ദം മുഴുവനും ആത്മാർത്ഥമായി സഹകരിച്ചതിനാൽ യാതൊരു പ്രയാസവും കൂടാതെ അടിയന്തിരം ഭംഗിയായും അനുഗ്രഹപ്രദമായും പര്യവസാനിച്ചു. ആശ്രമാംഗങ്ങളായ സി. സഖറിയാ റമ്പാച്ചൻ, സി. ഒ. യോഹന്നാനച്ചൻ, റ്റി. എം. ശമുവേലച്ചൻ, കെ. എ. ഏബ്രഹാം അച്ചൻ മുതലായ ആശ്രമാംഗങ്ങളെല്ലാം എല്ലാ കാര്യങ്ങളിലും അതീവ ശ്രദ്ധയോടും, ആത്മാർത്ഥമായ പ്രവർത്തനങ്ങളോടും കൂടി ഈ സംരംഭത്തിന്റെ വിജയത്തിനായി അഹോരാത്രം പ്രാർത്ഥനാപൂർവ്വം പ്രയത്നിച്ചതിനാൽ വളരെ ഭംഗിയായി അടിയന്തിര പരിപാടികൾ സമാപിച്ചു.

1972 മുതൽ 2013-ൽ ശയ്യാവലംബി ആകുന്നതുവരെ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി (പ. ദിദിമോസ് ബാവാ) മൗണ്ട് താബോർ ദയറായുടെയും അനുബന്ധ സ്ഥാപനങ്ങളുടെയും പ്രധാന ചുമതലക്കാരനായ സുപ്പീരിയർ ജനറലായി ചുമതലകൾ വഹിച്ചു. ഈ കാലയളവിനുള്ളിൽ സ്ഥാപകപിതാവ് ആരംഭിച്ച എല്ലാ പ്രസ്ഥാനങ്ങളും പരിപൂർണ്ണതയിൽ എത്തിക്കുന്നതിന് അശ്രാന്തപരിശ്രമം ചെയ്തു.

അഭിവന്ദ്യ തിരുമേനി ചുമതല ഏൽക്കുമ്പോൾ വളരെ സങ്കീർണ്ണമായ ഒരു പ്രശ്നം കടബാദ്ധ്യതകൾ ആയിരുന്നു. അതു മുഴുവൻ കൊടുത്തു തീർക്കുന്നതിനു വേണ്ടിയുള്ള പരിശ്രമത്തിൽ ആശ്രമാംഗങ്ങളുടെ എല്ലാം കലവറയില്ലാത്ത പരിശ്രമവും സഹകരണവും തിരുമേനിക്കു ലഭിച്ചു. എല്ലാ അംഗങ്ങളേയും കൂട്ടി ആലോചിച്ചതിൽ തിരുമേനിയുടെ പ്ലാനും പദ്ധതിയുമനുസരിച്ചുള്ള പ്രയത്നം മൂലം അങ്ങനെയുള്ള എല്ലാ പ്രശ്നങ്ങളും പരിഹൃതമായി. ആശ്രമചാപ്പൽ, ആശ്രമാംഗങ്ങൾക്കു താമസിക്കുന്നതിനു ബൃഹത്തായ ഇരുനിലകെട്ടിടം, സ്കൂളുകൾക്കും കോളജുകൾക്കും ആവശ്യമായ കെട്ടിടങ്ങളും, ലബോറട്ടറികളും, തൃശ്ശിനാപ്പള്ളിയിലെ സ്കൂളുകളും, മൗണ്ടു താബോർ മിഷൻ ഹോസ്പിറ്റൽ, നഴ്സിംഗ് സ്കൂൾ, അവിടെ താമസിച്ചു പ്രവർത്തിക്കുന്ന ബ. സിസ്റ്റേഴ്സിനു താമസിക്കുന്നതിനുള്ള കെട്ടിടം, ആശ്രമാംഗങ്ങൾക്കു താമസിക്കുന്നതിനുള്ള കെട്ടിടം, ചാപ്പൽ, പത്തനാപുരം, മാലൂർ, മൈലം, കുര്യനയം, പട്ടാഴി ആദിയായ സ്ഥലങ്ങളിലുള്ള കൃഷിസ്ഥലങ്ങളും, അവിടവിടെ താമസിക്കുന്ന ആശ്രമാംഗങ്ങൾക്കുള്ള താമസസൗകര്യങ്ങൾ മുതലായ എല്ലാ കാര്യങ്ങളിലും തിരുമേനിയുടെ ശ്രദ്ധ പതിയുകയും, എല്ലായിടത്തെയും പോരായ്മകൾ നല്ലൊരളവുവരെ പരിഹരിക്കുകയും ചെയ്തു.

മാസത്തിൽ രണ്ടു പ്രാവശ്യമെങ്കിലും തന്റെ ഭദ്രാസനത്തിൽ നിന്നും ദീർഘയാത്ര ചെയ്ത് പത്തനാപുരത്തു വന്ന് ആശ്രമാംഗങ്ങളുടെ നൈഷ്ഠിക ജീവിതത്തിന് ആവശ്യമായ ഉപദേശങ്ങളും പഠിപ്പിക്കലുകളും നടത്തുമായിരുന്നു. സ്ഥാപകപിതാവിന്റെ കാലത്തുതന്നെ രൂപീകരിച്ച ഭരണഘടനയുടെ രൂപവും, ഭാവവും കുറെക്കൂടെ വിപുലമാക്കി അംഗങ്ങൾ അതനുസരിച്ചു ജീവിക്കുന്നതിനും, പ്രവർത്തിക്കുന്നതിനും ഉള്ള നിയമാവലികൾ ക്രോഡീകരിച്ച് ഭരണസംവിധാനം മിഴിവുറ്റതാക്കി തീർത്തു.

സ്കൂൾ, കോളജ് ഇവയുടെ സുഗമമായ പ്രവർത്തനത്തിന് ലോക്കൽ മാനേജർ ഫാ. കെ. എ. ഏബ്രഹാം, ആശ്രമ സെക്രട്ടറിയായി വെരി. റവ. റമ്പാൻ റ്റി. എം. സാമുവേൽ, പണം സംബന്ധമായ കാര്യങ്ങൾ നിർവഹിക്കുന്നതിന് ഫാ. ഏലിയാസ് കോശി എന്നിവരെ ആശ്രമ ചാപ്റ്ററിന്റെ തീരുമാനപ്രകാരം നിയമിച്ചു ഭരണകാര്യങ്ങൾ ചിട്ടപ്പെടുത്തി. എല്ലാവരും പ്രാർത്ഥനാപൂർവ്വം കലവറയില്ലാത്ത സഹകരണം അഭിവന്ദ്യ പിതാവിനു നൽകിക്കൊണ്ടിരുന്നു. ആശ്രമാംഗങ്ങളുടെ ഏഴുനേരത്തെ നമസ്കാരങ്ങൾ, നിത്യകുർബാന അനുഷ്ഠിക്കുന്നതിനും, അതിൽ സംബന്ധിക്കുന്നതിനും, നോമ്പ്, ഉപവാസം, കുമ്പിടീൽ, വി. വേദവായന, മൗനം, പഠനം തുടങ്ങിയ സമസ്ത കാര്യങ്ങളിലും അഭിവന്ദ്യ തിരുമേനിയുടെ പ്രാർത്ഥനാപൂർവമായ മേൽനോട്ടത്തിൽ അനുഗ്രഹപ്രദമായി തീരുകയും ചെയ്തു.

# 5

# ORA ET LABORA

# പ്രാർത്ഥനയും അദ്ധ്വാനവും

## Prayer and Manual Labour

സന്യസ്തജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട മൂന്ന് പ്രതിജ്ഞക (vows) ളും അതിനോടനുബന്ധിച്ചുള്ള സ്നേഹവും വിനയവും ആരംഭം മുതൽ ജീവിതാവസാനം വരെ കാത്തുപരിപാലിച്ച സന്യസ്ത ഭവനങ്ങളും മഠങ്ങളും മൂന്ന്, നാല് നൂറ്റാണ്ടുകളിൽ പാശ്ചാത്യ നാടുകളിൽ ഉണ്ടായിരുന്നു. പരിശുദ്ധന്മാരായ അന്തോനിയോസ്, പക്കോമിയോസ്, ബസ്സേലിയോസ് എന്നീ പിതാക്കന്മാരുടെ സന്യാസഭവനങ്ങൾ ഏറ്റവും പ്രധാനപ്പെട്ട മൂന്ന് പ്രതിജ്ഞകളും അതിനോടനുബന്ധിച്ചുള്ളവയും ഭംഗ്യന്തരേണ ആചരിച്ചു വന്നിരുന്നു. ഇവിടെയെല്ലാം സന്യാസനിയമങ്ങളോടുകൂടെ അദ്ധ്വാനവും ഉൾപ്പെടുത്തിയിരുന്നു. പൗരസ്ത്യ സഭകളിൽ പ്രത്യേകിച്ച് മലങ്കരസഭയിൽ സന്യസ്ത ആശ്രമങ്ങളും മഠങ്ങളും കടന്നുവന്നത് പത്തൊമ്പതാം നൂറ്റാണ്ടിലാണ്.

സന്യസ്തജീവിതം നയിക്കുന്നവർ പ്രാർത്ഥനയും, ധ്യാനവും, മൗനവും, മനനവും ജീവിതപാതയിൽ അനവരതം കാത്തുസൂക്ഷിക്കുകയും ശുദ്ധമായ ആന്തരത്തോടുകൂടി നിർവഹിക്കുകയും വേണം. യാമപ്രാർത്ഥനകളിലുള്ള സംബന്ധം മൂലം ദേഹവും ദേഹിയും സ്രഷ്ടാവായ ദൈവത്തിൽ ലയിച്ചു ചേരുന്ന പ്രക്രിയ ആണ് നടക്കുന്നത്. പരിശുദ്ധന്മാരായ സന്യാസപിതാക്കന്മാർ ശ്വാസോച്ഛ്വാസം നിർവഹിക്കുന്നതുപോലെയാണ് പ്രാർത്ഥനയുടെ ആത്മാവിനെ ഉൾക്കൊണ്ടിരുന്നത്. പ്രാർത്ഥനയുടെ നിർവഹണത്തോടൊപ്പം അദ്ധ്വാനവും അവർ ചെയ്തുകൊണ്ടിരുന്നു. തന്മൂലം അവരുടെ നിത്യവൃത്തിക്കുള്ളവ കൂടാതെ പാവപ്പെട്ടവരെ സഹായിക്കുന്നതിനും അവർക്കു കഴിഞ്ഞിട്ടുണ്ട്. മനസ്സിന്റെ ശുദ്ധതയ്ക്കും, മറ്റുള്ളവരുടെ ഇല്ലായ്മകളിൽ സഹകരിക്കുന്നതിനും കഴിയുന്നതിൽകൂടെ സ്രഷ്ടാവിന്റെ കല്പനകൾ നിവർത്തിക്കുന്നതിനും സാധിക്കുന്നു.

ആദിമകാലങ്ങളിലായാലും, ഈ ആധുനിക കാലത്തായാലും Manual Labour ഏറ്റവും പ്രയോജനകരവും ആദരണീയവുമാണ്. റഷ്യയിൽ ഒരു കാലത്ത് അദ്ധ്വാനിക്കുന്നവനു മാത്രമേ ഭക്ഷണമുള്ളു എന്ന് ഒരു നിയമം കർശനമായി നടപ്പിലിരുന്നു എന്നു കേട്ടിട്ടുണ്ട്, വായിച്ചിട്ടുമുണ്ട്. സന്യാസികൾ അല്ലാത്തവർക്കും അത്യന്താപേക്ഷിതമാണ് Manual Labour.

രണ്ടാം ലോകമഹായുദ്ധത്തിൽ തകർന്നു തരിപ്പണമായ ജർമ്മനി മുതലായ രാജ്യങ്ങൾ അനുഭവിച്ച ദുരിതങ്ങൾ വർണ്ണിക്കുവാൻ പ്രയാസം. എന്നാൽ കുറഞ്ഞോരു കാലത്തിനുള്ളിൽ സാമ്പത്തികമായും മറ്റും ആ രാജ്യങ്ങൾ ഇത്രമാത്രം പുരോഗമനത്തിലെത്താൻ കാരണം അവിടുത്തെ ജനങ്ങളുടെ ഒത്തൊരുമിച്ചുള്ള അദ്ധ്വാനമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല.

എല്ലാ ആശ്രമങ്ങളിലും ഉണ്ടായിരുന്ന തുടക്കക്കാർ (Pioneers) ആശ്രമനിയമങ്ങളും നിഷ്ഠകളും അഭംഗുരം നിർവഹിക്കുന്നതിനോടൊപ്പം അദ്ധ്വാനവും ചെയ്തുകൊണ്ടാണ് ജീവിതം നയിച്ചതും സ്ഥാപനം വളർത്തിയതും.

പത്തനാപുരം താബോർ ദയറായും ആ രീതി തന്നെയാണ് തുടർന്നു പോന്നതും. സി. എം. തോമസ് ശെമ്മാശ്ശൻ 1929-ൽ ഒരു ചെറിയ സ്കൂൾ കാട്ടുപത്തനാപുരത്തു വാങ്ങുകയും അതിന്റെ വികസനത്തിനുള്ള പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തു. പ്രാരംഭകാലത്ത് അനേകം പ്രശ്നങ്ങൾ ഉണ്ടായതെല്ലാം സമചിത്തതയോടും ദൈവാശ്രയത്തോടും കൂടെ അദ്ദേഹം കൈകാര്യം ചെയ്തതിനാൽ അധികം താമസിയാതെ പ്രശ്നങ്ങളെല്ലാം ഏകദേശം പരിഹരിക്കുന്നതിനു കഴിഞ്ഞു. സ്കൂളിനാവശ്യമുള്ള കെട്ടിടങ്ങൾ തൽക്കാലം ഉണ്ടായതിനാൽ ഗവണ്മെന്റ് അംഗീകാരവും ലഭിച്ചു. സാമ്പത്തിക ബുദ്ധിമുട്ടുകൾ ഒരു വലിയ പ്രശ്നമായിരുന്നു. ചുറ്റുപാടും കാടുപിടിച്ചു കിടന്ന സ്ഥലങ്ങൾ വാങ്ങിച്ചു ചേർത്ത് വെട്ടിത്തെളിച്ച് കൃഷിക്ക് ഉപയുക്തമാക്കിത്തീർത്തു. പട്ടാഴിയിൽ നേരത്തെ കുറച്ചു സ്ഥലം ഗവണ്മെന്റിൽ നിന്നും പതിച്ചു നൽകിയിരുന്നിടത്ത് റബർ തൈകൾ വെച്ചത് ഫലപ്രാപ്തിയിലെത്തിയിരുന്നു.

ആദ്യമായി ഒരു സാധു വിദ്യാർത്ഥി മന്ദിരം സ്ഥാപിച്ചു. അതിന്റെ മേൽനോട്ടം വഹിക്കുന്നതിന് സി. വി. ജോൺ, സി. എം. വർഗീസ്, സി. എം. ഐസക്ക്, കുറ്റിയിൽ യോഹന്നാൻ കത്തനാർ, പനയ്ക്കൽ ഏബ്രഹാം ആദിയായവർ ആയിരുന്നു പ്രാരംഭകാല അംഗങ്ങൾ. ഈ യുവാക്കന്മാർക്ക് ചില നിയമങ്ങളൊക്കെ നൽകി പരിശീലിപ്പിക്കാൻ തുടങ്ങി. അവർക്കു പ്രധാനമായി വേദവായന, ധ്യാനം, അനുദിനമുള്ള മൗനസമയങ്ങൾ, കൃത്യമായ കുമ്പസാരം, വി. കുർബാനാനുഭവം എന്നിവ നിയമങ്ങളായി നൽകി. ചുറ്റുപാടും കാടായി കിടന്ന പ്രദേശങ്ങളെല്ലാം അന്നുള്ള സഹോദരങ്ങൾ വെട്ടിത്തെളിച്ച് കൃഷിക്കുപയുക്തമാക്കുകയും അതിൽ നിന്നുള്ള ആദായം കൊണ്ട് നിത്യവൃത്തി കഴിക്കുകയും ചെയ്തിരുന്നു. ആദ്യകാലത്ത് കുറെയേറെപേർ ദയറായിലേക്കു വന്നു എങ്കിലും പലവിധമായ പ്രയാസങ്ങൾ അനുഭവിക്കേണ്ടി വന്നതിനാൽ അവരൊക്കെയും സ്ഥാപനം വിട്ടുപോകയും ചെയ്തിട്ടുണ്ട്.

സി. എം. തോമസ് റമ്പാൻ 1937-ൽ ഇംഗ്ലണ്ടിലെ പഠിത്തം കഴിഞ്ഞു തിരിച്ചു വന്നശേഷം ബ്രദേഴ്സ് ആയ എൻ. ജെ. തോമസ്, സി. ടി. തോമസ്, സി. സഖറിയാ, സി. ഒ. യോഹന്നാൻ, സി. ടി. ഐസക്ക് എന്നിവർ ദയറാംഗങ്ങളായി. വന്ദ്യ റമ്പാച്ചൻ അവർക്ക് ആശ്രമ നിയമങ്ങളും, ആശ്രമ ജീവിതത്തെക്കുറിച്ചുള്ള ക്ലാസ്സുകളും, നിയമാവലിയും മറ്റും ശരിയായി പഠിപ്പിച്ചു. സെക്യുലർ വിദ്യാഭ്യാസത്തിൽ കൂടെയും അവരെ നല്ല ജ്ഞാനമുള്ളവരാക്കി. ആശ്രമനിയമങ്ങൾ പാലിക്കുന്നവരും, യാമപ്രാർത്ഥനകൾ, നോമ്പ്, നമസ്കാരം, മൗനം, ധ്യാനം എന്നിവയും ആശ്രമാംഗങ്ങൾക്കുള്ള മൂന്ന് വ്രതങ്ങളും (അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം) നന്നായി പഠിപ്പിച്ചു. Manual Labour (അദ്ധ്വാനം) നന്നായി ചെയ്യേണ്ടി വന്നു. സാമ്പത്തിക പരാധീനത വലിയ പ്രശ്നമായിരുന്നതിനാൽ അതിനെ മറികടക്കാൻ അത്യദ്ധ്വാനവും പട്ടിണിയും മറ്റു ക്ലേശങ്ങളും അനുഭവിച്ചു. അംഗസംഖ്യ ഏതാണ്ട് ഇരുപത്തിഅഞ്ചോളം ഉണ്ടായിരുന്നു. അധികം പേരും വിദ്യാഭ്യാസം നടത്തുന്നവരാകയാൽ ക്ലേശങ്ങൾ വർദ്ധമാനമായി തീർന്നു. കൃഷിയിൽ നിന്നുള്ള വരുമാനമായിരുന്നു ഏറ്റവും പ്രധാനം.

ബ്രദർ എൻ. ജെ. തോമസ്, ബ്രദർ സി. ടി. തോമസ്, ബ്രദർ സി. സഖറിയാ, ബ്രദർ സി. ഒ. യോഹന്നാൻ എന്നിവർ കടയ്ക്കാമൺ വനപ്രദേശങ്ങളിൽ പോയി കരിയില വലിയ വല്ലങ്ങളിൽ വാരിക്കെട്ടി ചുമ്മി പത്തനാപുരത്തു കൊണ്ടുവന്ന് ശേഖരിച്ചാണ് കൃഷികാര്യങ്ങൾക്ക് ഉപയോഗിച്ചിരുന്നത്. ഒരിക്കൽ ഇവർ പോയി കരിയില വല്ലങ്ങളിൽ വാരിക്കെട്ടി കൊണ്ടുവന്ന് അഴിച്ചിട്ടപ്പോൾ ബ്രദർ എൻ. ജെ. തോമസിന്റെ വല്ലത്തിൽ നിന്നും ഒരു വലിയ പാമ്പ് ഇഴഞ്ഞിറങ്ങി വന്നത് വലിയ പരിഭ്രമത്തിനിടയാക്കി എന്ന് ഈ സഹോദരങ്ങൾ തന്നെ പറഞ്ഞു കേട്ടിട്ടുണ്ട്. ഇപ്പോൾ ഹയർ സെക്കണ്ടറി സ്കൂൾ നിൽക്കുന്നതിനു വടക്കുള്ള വഴി കഴിഞ്ഞ് വടക്കോട്ടുള്ള സ്ഥലം മുഴുവനും കൃഷിസ്ഥലങ്ങളായിരുന്നു. 1956-ൽ ഞങ്ങൾ ബ്രദേഴ്സായി വന്ന സമയങ്ങളിൽ നല്ലതുപോലെ ഈ സ്ഥലങ്ങളിൽ ഏത്തവാഴ, കപ്പ, കാച്ചിൽ, ചേന, ചേമ്പ്, ഇഞ്ചി ആദിയായവ കൃഷി ചെയ്തിരുന്നു. അന്ന് ഓഡിറ്റോറിയം, ആശ്രമപള്ളി ഒന്നും ഇല്ലാതെ വിശാലമായി കാടുപിടിച്ചു കിടക്കുന്ന വടക്കോട്ടുള്ള സ്ഥലങ്ങളെല്ലാം കിളച്ചുമറിച്ച് കുറ്റിക്കാടുകളെല്ലാം പിഴുത് സമഭൂമി ആക്കി ഒന്നാംതരം കൃഷിസ്ഥലങ്ങളാക്കി. ഇപ്പോൾ കനാൽ പോകുന്ന സ്ഥലത്തിനു കിഴക്കുള്ള പ്രദേശം മുഴുവൻ റബർ കൃഷിക്ക് കുഴികൾ എടുത്ത് തയ്യാറാക്കിയത് ഞങ്ങൾ ബ്രദേഴ്സ് ആയിരുന്നു. ജോലിക്കാരെ നിർത്തുന്നതിന് മാർഗ്ഗം ഇല്ലായിരുന്നു. സ്ഥാപകപിതാവ് ഭദ്രാസന ഭരണത്തിൽ നിന്നും അല്പം സമയം കണ്ടെത്തി ആശ്രമത്തിൽ എത്തുമ്പോൾ ആശ്ര

മാംഗങ്ങളെ എല്ലാവരെയും വിളിച്ചുകൂട്ടി ഓരോരുത്തരുടെയും കാര്യങ്ങൾ പ്രത്യേകം അന്വേഷിക്കുകയും ചെയ്യുമായിരുന്നു. ഉപദേശങ്ങൾ നൽകുന്ന കൂട്ടത്തിൽ കല്പിക്കുമായിരുന്നു. “മക്കൾക്കു വിശക്കുന്നു എന്ന് ഒരുത്തരോടും പറയരുത്. ഞാൻ നിങ്ങൾക്കായിട്ടാണ് ഈ ഭൂമി വാങ്ങിച്ചിട്ടിരിക്കുന്നത്. അതിൽ നിങ്ങൾ നല്ലതുപോലെ അദ്ധ്വാനിക്കണം.” വന്ദ്യ പിതാവ് ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന Cowly ആശ്രമത്തിലെ അംഗങ്ങളുടെ അദ്ധ്വാനരീതി സരസമായി വിശദീകരിക്കുമായിരുന്നു.

അന്ന് ആശ്രമത്തിന്റെ ചുമതല വന്ദ്യ സി. സഖറിയാ അച്ചനായിരുന്നു (സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി). അദ്ദേഹം ആശ്രമനിഷ്ഠകൾ പാലിക്കുന്നതിലും, പാലിപ്പിക്കുന്നതിലും അതീവ ശ്രദ്ധയുള്ള ആളായിരുന്നതിനാൽ സ്ഥാപകപിതാവിന്റെ ജോലിഭാരം ആശ്രമത്തെ സംബന്ധിച്ചുള്ളത് ലഘുവായിരുന്നു.

ബഹു. സി. ടി. തോമസച്ചൻ (പ. ദിദിമോസ് ബാവാ) തൃശ്ശിനാപ്പള്ളി സ്കൂളിന്റെ പ്രധാനാദ്ധ്യാപകൻ ആയിരുന്നു. ആശ്രമാംഗങ്ങൾ അന്ന് നാലഞ്ചുപേർ അവിടെ ഉപരിപഠനം നടത്തുന്ന സമയം. ഗുണ്ടൂർ, മാത്തൂർ എന്നീ സ്ഥലങ്ങളിൽ താമസിച്ചു കൃഷികാര്യങ്ങളിൽ വ്യാപൃതരായിരുന്ന ആശ്രമാംഗങ്ങളുടെ ചുമതലയും അദ്ദേഹത്തിനായിരുന്നു. അദ്ദേഹത്തിന്റെ ശമ്പളം മാത്രമായിരുന്നു ഏക വരുമാന മാർഗ്ഗം. ഡിഗ്രിക്കു പഠിക്കുന്ന ശെമ്മാശ്ശന്മാർ, കൃഷിസ്ഥലങ്ങളിലെ ജോലിക്കാരുടെ കാര്യങ്ങൾ, അതിലുമുപരി സ്കൂൾ സംബന്ധമായ കടബാദ്ധ്യതകൾ ഇതെല്ലാം മറ്റൊരു ചെവി അറിയാതെ ശാന്തമായി അദ്ദേഹമാണ് നിർവഹിച്ചു കൊണ്ടിരുന്നത്.

ഈ സമയത്തുതന്നെ ട്രിച്ചിയിലുള്ള സുറിയാനി ക്രിസ്ത്യാനികളെ കൂട്ടിച്ചേർത്ത് ഒരിടവക രൂപീകരിച്ചു. മധുര, തിരുവരമ്പൂർ, നെയ്‌വേലി ആദിയായ സ്ഥലങ്ങളിലും ചെറിയ ചെറിയ Congregation കൾ തുടങ്ങുകയും കാലക്രമത്തിൽ അവയെല്ലാം ഇടവകകളായി രൂപാന്തരപ്പെടുകയും ചെയ്തു.

മാത്തൂരും, ഗുണ്ടൂരുമുള്ള കൃഷിസ്ഥലങ്ങൾ കൂടെക്കൂടെ സന്ദർശിച്ച് നിർദ്ദേശങ്ങൾ നൽകിയിരുന്നു. എല്ലാവിധത്തിലും അത്യദ്ധ്വാനം ചെയ്താണ് സ്ഥാപനങ്ങൾ വളർത്തി എടുത്തതും ആശ്രമാംഗങ്ങളെ നല്ല നിലയിൽ ആക്കി സ്ഥാപനത്തിനും സഭയ്ക്കും പ്രയോജനമുള്ളവരാക്കി തീർത്തതിൽ സി. ടി. തോമസച്ചനും, സി. സഖറിയാച്ചനും വളരെയധികം ക്ലേശങ്ങൾ സഹിച്ചു എന്നുള്ളത് നന്ദിയോടെ രേഖപ്പെടുത്തുന്നു.

1958-ലെ വലിയ അവധിക്കാലത്ത് സി. ടി. തോമസച്ചൻ പത്തനാപുരത്തു വന്നു കുറച്ചു ദിവസം താമസിക്കുകയുണ്ടായി. അദ്ദേഹം ആശ്രമ ഭവനത്തിൽ എത്തുന്നത് എല്ലാ അംഗങ്ങൾക്കും സന്തോഷമാണെങ്കിലും ഉള്ളിൽ ഭയവും ഉണ്ട്. ഹൈസ്കൂൾ റോഡിനു വടക്കുവശം എല്ലാം കൃഷി സ്ഥലങ്ങളാണ്. മഴ ലഭിച്ചാലുടനെ കൃഷി ഇറക്കത്തക്കവണ്ണം സ്ഥലം പാകമാക്കി ഇട്ടിരിക്കുകയാണ്. മഴ ലഭിച്ചതിന്റെ അടുത്ത ദിവസം കൃഷി ഇറക്കാൻ തീരുമാനിച്ചു. രണ്ടു ജോലിക്കാരെ വിളിച്ചിരുന്നു. വെളുപ്പിനെ തന്നെ നമസ്കാരങ്ങൾ എല്ലാം നടത്തി. അന്ന് ഇന്നത്തെപ്പോലെ നിത്യക്കുർബാന ഇല്ലായിരുന്നു. 1964-ൽ ആണ് നിത്യകുർബാന ആരംഭിച്ചത്. സി. ടി. തോമസച്ചൻ (പ. ദിദിമോസ് ബാവാ) മുതൽപേർ എല്ലാവരും തയ്യാറായി ജോലിക്കാരെ നോക്കിനിൽക്കുകയാണ്. 8 മണി ആയിട്ടും അവർ വന്നില്ല. സി. റ്റി. തോമസച്ചൻ പറഞ്ഞു, “ജോലിക്കാർ വന്നാലും അവരെ പണിക്കു നിർത്തുന്നില്ല. നമുക്കു ജോലി തുടങ്ങാം.” ഡീക്കൻ പി. എം. ചെറിയാൻ (മോശ അച്ചൻ), മാന്നാർ സ്വദേശി ബ്രദർ ബഹനാനും തടം വെട്ടിക്കോളാം എന്ന് പറഞ്ഞു. ഞങ്ങൾ ബ്രദേഴ്സ് വളം ഇടുക, കമ്പ് നടുക. അപ്പോൾ പ്രശ്നം കപ്പക്കമ്പു മുറിക്കാൻ ആർക്കും പരിചയം ഇല്ല. കമ്പിന്റെ നടുന്ന ഭാഗം നല്ല വൃത്താകൃതിയിലിരുന്നാൽ മാത്രമേ ചുറ്റിനും വേര് പതക്കയുള്ളു. സി. റ്റി. തോമസച്ചൻ പറഞ്ഞു അദ്ദേഹം കമ്പു മുറിച്ചു കൊള്ളാം എന്ന്. ഒരു ചെറിയ കുരണ്ടി ഇട്ട് ഇന്ന് ഓഡിറ്റോറിയം നിൽക്കുന്ന സ്ഥലത്ത് ഒരു ഇലഞ്ഞിമരത്തിന്റെ തണലിൽ ഇരുന്നുകൊണ്ട് കമ്പ് മുറിയും ആരംഭിച്ചു. എല്ലാവരും നല്ലതുപോലെ അദ്ധ്വാനം ആരംഭിച്ചു. പത്തു മണി ആയപ്പോൾ പ്രഭാതഭക്ഷണത്തിന് ജോലി നിർത്തി. ചെണ്ടമുറിയൻ പുഴുങ്ങിയതും, കാന്താരി ചമ്മന്തിയും, കാപ്പിയും കഴിച്ച് വീണ്ടും പണി തുടങ്ങി. ഏകദേശം നാലു മണി ആയപ്പോഴേക്കും ഒരുക്കിയിട്ടിരുന്ന പുരയിടം മുഴുവൻ കപ്പ ഇട്ടു കഴിഞ്ഞു. അപ്പോൾ ജോലിക്കാർ ഇല്ലെങ്കിലും ആശ്രമക്കാരെ തോല്പിക്കാൻ ആർക്കും സാധിക്കുകയില്ല എന്നു മനസ്സിലായി. അക്കാലങ്ങളിലെല്ലാം Manual Labour ഭംഗിയായി ചെയ്യുമായിരുന്നു.

ഈ പുരയിടത്തിന്റെ ചുറ്റും കശുവണ്ടി ഉണ്ടായിരുന്നു. അതും പറിച്ചു കൂട്ടുന്നത് ബ്രദേഴ്സ് ആയിരുന്നു. തോപ്പിലെ പുരയിടം മുഴുവനും കമുക് ആയിരുന്നു. അതിലെ പാക്ക് പറിക്കാൻ കമുകിൽ കയറാൻ പരിചയമുള്ള ഒന്നു രണ്ടു പേർ ഉണ്ടായിരുന്നു. അവർ പഠിക്കുന്നതിനായിട്ടു മാത്രം വന്നവരായിരുന്നു. അന്ന് ആശ്രമത്തിൽ താമസമായിരുന്നു. കുണ്ടറക്കാരൻ ദാനിയേൽ, പന്തളത്തുകാരൻ ജോൺ മുതലായവർ കമുകിൽ കയറി പാക്കിൻകുല അറുത്തെടുത്ത് കയറിൽ കെട്ടി താഴേക്ക് ഇറക്കിത്തരും. ഞങ്ങൾ അത് അടർത്തി കുട്ടകളിൽ ആക്കി ആശ്രമത്തിൽ ശേഖരിക്കും.

വൈകിട്ട് സന്ധ്യാനമസ്കാരം കഴിഞ്ഞാലുടനെ എല്ലാവരും ചേർന്ന് പാക്കു പൊളിക്കും. മൂന്നുനാലു ദിവസം നല്ലതുപോലെ പരിശ്രമിച്ചെങ്കിലേ ഇത്രയും പാക്ക് പൊളിച്ചെടുക്കാൻ സാധിക്കുകയുള്ളു. ചാക്കോച്ചായനാണ് മാർക്കറ്റിംഗ് എല്ലാം നടത്തുന്നത്. ഈ വിധത്തിലൊക്കെയായിരുന്നു അന്നത്തെ ആശ്രമക്കാരുടെ സ്ഥിതി. 1959, 1960 ആയപ്പോഴേക്കും കൃഷിസ്ഥലങ്ങൾ ഇല്ലാതായി എന്നുതന്നെ പറയാം. കാരണം ഓഡിറ്റോറിയം, ട്രെയിനിംഗ് കോളജിനുള്ള കെട്ടിടം, 1964-ൽ ആർട്സ് കോളജ് അനുവദിച്ചപ്പോൾ താൽക്കാലിക ഷെഡ്ഡുകൾ മുതലായവ ആവശ്യമായി വന്നതിനാൽ പുരയിടം എല്ലാം കെട്ടിടങ്ങളും, ഷെഡുകളും ആയി മാറിയിരുന്നു.

ഫാ. എൻ. ജെ. തോമസിന്റെ ചുമതലയിൽ ഒരു പൂന്തോട്ടം വളരെ ഭംഗിയായി ക്രമീകരിച്ചിരുന്നു. ഓവൽ ആകൃതിയിലായിരുന്നു വിഭാവനം ചെയ്തിരുന്നത്. അന്നത്തെ ഹൈസ്കൂളിന്റെ നടുമുറ്റത്ത് താഴെ റോഡിൽ എത്തുന്നതുവരെ ആയിരുന്നു അതിന്റെ സ്ഥാനം. ഗാർഡന്റെ ഒരു വശത്തു കൂടി വാഹനങ്ങൾ കയറുകയും മറുവശത്തുകൂടി ഇറങ്ങിപ്പോകുകയും ചെയ്യാനുള്ള സൗകര്യം ഉണ്ടായിരുന്നു. ജനുവരിയിൽ പരിശുദ്ധ സ്തേപ്പാനോസ് സഹദായുടെ പെരുന്നാൾ ദിവസങ്ങളിൽ ഗാർഡനു ചുറ്റും വാഴപ്പിണ്ടി നാട്ടി, മരോട്ടിക്ക പറിച്ചുകൊണ്ടുവന്ന് രണ്ടായിട്ട് മുറിച്ച് അതിനുള്ളിലെ അരിയും മറ്റും നീക്കി എണ്ണ ഒഴിച്ച് തിരി ഇട്ട് കത്തിക്കുമായിരുന്നു. അക്കാലത്ത് അതൊക്കെ നല്ല അലങ്കാരങ്ങളായിരുന്നു.

പ. ദിദിമോസ് ബാവായും കൂട്ടരും നല്ല കൃഷിക്കാരും അദ്ധ്വാനികളും ആയിരുന്നു പ. പൗലൂസ് ശ്ലീഹാ കല്പിച്ചതുപോലെ എനിക്കും എന്നോടുകൂടെയുള്ളവർക്കും വേണ്ടി ഈ കൈ കൊണ്ട് അദ്ധ്വാനിച്ചു. അതുപോലെ അംഗങ്ങൾ എല്ലാവരും ആശ്രമനിഷ്ഠകളും ചിട്ടകളും കൈവെടിയാതെ അദ്ധ്വാനിച്ചതിന്റെ ഫലമാണ് ഇന്നു കാണുന്ന മൗണ്ട് താബോറും പ്രസ്ഥാനങ്ങളും.

സി. ടി. തോമസച്ചനും, സി. സഖറിയാ അച്ചനും ട്രിച്ചി സ്കൂളിന്റെ സാരഥികൾ ആയിരുന്നപ്പോഴും നടത്തിയ അദ്ധ്വാനത്തിന്റെ ഫലമാണ് അവിടുത്തെ ഹയർ സെക്കണ്ടറി സ്കൂൾ, മൗണ്ട് താബോർ മിഷൻ ഹോസ്പിറ്റൽ, നേഴ്സിംഗ് സ്കൂൾ, കോൺവന്റ്, ആശ്രമം മുതലായ സ്ഥാപനങ്ങൾ.

അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കാലഘട്ടത്തിലാണ് പോത്തുകൽ, രാമൻകുത്ത്, വയനാട്, മേപ്പാടി ഈ അവികസിത പ്രദേശങ്ങളൊക്കെ പുരോഗതിയുടെ നിലയിലേക്കു വന്നത്.

ഇപ്പോഴത്തെ തലമുറ വന്നപ്പോഴേക്കും കായികാദ്ധ്വാനം കുറഞ്ഞു. അതിനു പറ്റിയ ആളുകളുടെ അഭാവം, അംഗങ്ങളുടെ സംഖ്യ കുറവ്, കൃഷിക്കുപയുക്തമായ സ്ഥലങ്ങളെല്ലാം കെട്ടിടങ്ങൾ ആദിയായവയാൽ പഴയ അദ്ധ്വാനരീതി ഇല്ല എന്നുതന്നെ പറയാം. അതിന്റെ പരിണിത ഫലങ്ങളും വളരെയേറെ ആണ്. അന്നത്തെ സാമ്പത്തിക ഞെരുക്കം, ഭക്ഷണ ദാരിദ്ര്യം, താമസസൗകര്യമില്ലായ്മ ആദിയായ കാരണങ്ങൾ കൊണ്ട് ആശ്രമാംഗങ്ങളായി ഉണ്ടായിരുന്നവരിൽ അധികംപേരും സ്ഥാപനം വിട്ടുപോയിട്ടുണ്ട്. അന്ന് സ്ഥാപനത്തിൽ അടിയുറച്ചു നിന്ന് പ്രാർത്ഥനയിൽ കൂടെയും, അദ്ധ്വാനത്തിൽ കൂടെയും ഈ സ്ഥാപനത്തിന്റെ കെട്ടുപണിക്കു സഹായിച്ചവർ അധികംപേരും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. ബാക്കി അവശേഷിക്കുന്നവരും അവരുടെ പാതയിലേക്ക് നോക്കിപാർത്തിരിക്കുന്നു.



**പ. മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകുന്നു.**

# 6

# കാതോലിക്കാ സ്ഥാനത്തേക്ക്

1992 സെപ്റ്റംബർ മാസം 10-നു പരുമല സെമിനാരിയിൽ കൂടിയ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയെ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു.

2005 ഒക്ടോബർ മാസം 31-ാം തീയതി പരുമല സെമിനാരിയിൽ വച്ച് മലങ്കരയുടെ ഏഴാമത്തെ കാതോലിക്കാ ആയി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന നാമത്തിൽ അഭിഷിക്തനായി. കാതോലിക്കാ വാഴ്ചയിൽ മുൻഗാമി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ക്ഷീണാവസ്ഥയിലായിരുന്നെങ്കിലും ശുശ്രൂഷയിൽ സംബന്ധിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. സീനിയർ മെത്രാപ്പോലീത്തന്മാരായിരുന്ന ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ മക്കാറിയോസ് എന്നിവരുടെ നേതൃത്വത്തിൽ പ. മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ് സ്ഥാനാഭിഷേക ശുശ്രൂഷ പൂർത്തിയാക്കി. 85-ാമത്തെ വയസ്സിലാണ് തിരുമേനി ഈ സിംഹാസനത്തിൽ ഉപവിഷ്ടനായത്.

തിരുമേനിയുടെ ഭരണകാലം വളരെ ചുരുങ്ങിയതായിരുന്നെങ്കിലും പരിശുദ്ധ സഭയുടെ എല്ലാ രംഗങ്ങളിലും അച്ചടക്കത്തിന്റെയും ആത്മീയതയുടെയും വെള്ളിവെളിച്ചം വീശുവാൻ തുടങ്ങി. മെത്രാൻ സ്ഥാനത്തേക്കു മത്സരിക്കുന്നവർക്കു വേണ്ടിയുള്ള Norms ക്രോഡീകരിക്കപ്പെട്ടു. രണ്ടു പ്രാവശ്യമായി പാമ്പാക്കുട വച്ചും, ശാസ്താംകോട്ട വച്ചും മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ വിളിച്ചുകൂട്ടി മെത്രാൻ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പു (ഏഴു പേരെ വീതം) നടത്തി. രണ്ടു പ്രാവശ്യമായി പുതുപ്പള്ളി പള്ളിയിൽ വച്ചും കോട്ടയം എം.ഡി. സെമിനാരിയിലെ ഏലിയാ കത്തീഡ്രലിൽ വച്ചും പതിന്നാലു മെത്രാപ്പോലീത്തന്മാരെ അഭിഷേകം ചെയ്തു. പുതിയ ഭദ്രാസനങ്ങൾ രൂപീകരിച്ച് പുതിയ മെത്രാപ്പോലീത്തന്മാരെ ഭദ്രാസന സാരഥികളായി നിയമന കല്പന കൊടുത്തു. പഴയ സെമിനാരിയിൽ വച്ച് പരിശുദ്ധ മൂറോൻ കൂദാശ നടത്തി. മെത്രാൻ തെരഞ്ഞെടുപ്പിനു കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനിൽ വരണാധികാരികളായി പ്രഗത്ഭരായ സ്ത്രീകളെ നിയമിച്ചു. ഇടവക പൊതുയോഗങ്ങളിൽ സ്ത്രീകൾക്ക് പ്രാതിനിധ്യവും വോട്ടവകാശവും നൽകി. ഏതു പ്രതിസന്ധികളെയും മൗനമായും സമചിത്തതയോടെയും കൈകാര്യം ചെയ്യാനുള്ള പ്രാപ്തി

പ്രാർത്ഥനാ ജീവിതത്തിൽ കൂടി അതിജീവിക്കുവാൻ പ. പിതാവിനു കഴിഞ്ഞിരുന്നു.

## പുതിയ അമരക്കാരനിൽ ഉറച്ച വിശ്വാസത്തോടെ

(പ. ദിദിമോസ് ബാവായ്ക്കു കാതോലിക്കാ സ്ഥാനം ലഭിച്ച 2005-ൽ ജോൺ പണിക്കരച്ചൻ മലങ്കരസഭാ മാസികയിൽ പ്രസിദ്ധീകരിച്ച എഡിറ്റോറിയൽ)

താൻ ജീവിക്കുന്ന കാലത്തിന്റെയും, താനുൾപ്പെടുന്ന സമൂഹത്തിന്റെയും സ്പന്ദനങ്ങൾ ഒറ്റയ്ക്കു വിളിച്ചറിയിക്കേണ്ടി വരുന്ന പല മനുഷ്യരുണ്ട്. വിശേഷാൽ നേതൃത്വം ഏല്പിക്കപ്പെടുന്നവർ വാഗ്വിലാസത്തിന്റെയും പ്രത്യയശാസ്ത്രവൽക്കരണത്തിന്റെയും സമരപ്രഖ്യാപനങ്ങളുടെയും വ്യൂഹങ്ങൾക്കുള്ളിൽ വസ്തുതകൾ തമസ്കരിക്കപ്പെടുകയും വിഭാഗീയത ശാശ്വതവൽക്കരിക്കപ്പെടുകയും ചെയ്യുന്ന പരിസരത്തിലാണ് മലങ്കരസഭ പുതിയ ഇടയന്റെ തണലിലേക്കു കയറിയിരിക്കുന്നത്. താബോറിലെ തപസ്സിന്റെയും ഹെർമ്മോനിലെ നിരന്തര പ്രാർത്ഥനയുടേയും തേജസ്സ് തുളുമ്പുന്ന മുഖശ്രീയോടെ തോമസ് മാർ തീമോത്തിയോസ് പിതാവ്, മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന നാമത്തിൽ പ. സഭാനൗകയുടെ അമരക്കാരനായി കരേറിയപ്പോൾ തന്റെ ദൗത്യത്തെക്കുറിച്ചുള്ള ഉത്തമബോദ്ധ്യമായിരിക്കും അദ്ദേഹം ഉള്ളിൽ വഹിച്ചിരിക്കുന്നത്.

ആത്മീയ തീർത്ഥാടകനും പ്രകാശഗോപുരവുമായിരിക്കുന്ന പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പിൻഗാമിയായി അവരോധിക്കപ്പെട്ടിരിക്കുന്ന പ. ദിദിമോസ് പിതാവ് ചെയ്യാൻ സാധിക്കുന്നത് പറയുകയും പറയുന്നതിനനുസൃതമായി പ്രവർത്തിക്കുകയും ചെയ്യുന്ന മഹാപുരോഹിതനാണ്. മലങ്കരസഭ അദ്ദേഹത്തിൽ ഏറെ പ്രതീക്ഷകൾ അർപ്പിക്കുന്നു. പ. പിതാവിന്റെ ശ്രദ്ധ ആവശ്യം പതിയേണ്ട ചില സാഹചര്യങ്ങൾ കുറിക്കുന്നു.

1. മലങ്കരമെത്രാപ്പോലീത്താ സഭാഭരണഘടനയിലെ കേന്ദ്രബിന്ദുവാണ്.

ഭദ്രാസനങ്ങൾ ഭരണഘടനാനുസൃതം മലങ്കരമെത്രാപ്പോലീത്തായോടുള്ള വിധേയത്വം പുലർത്തണം. ഇടവകകളും ഭദ്രാസന കേന്ദ്രം വഴി മലങ്കര മെത്രാപ്പോലീത്തായോട് വിധേയത്വത്തിൽ ആയിരിക്കണം. സഭാഭരണഘടന ഉറപ്പിക്കുന്ന ഈ സത്യം വികലമാക്കുന്ന ചില പ്രവണതകൾ അടിമുതൽ മുടിവരെ എല്ലാ രംഗങ്ങളിലും ഒളിഞ്ഞും തെളിഞ്ഞും വരുന്നതിനാൽ വിഭാഗീയതയും അതുമൂലമുള്ള അരാജകത്വവും സഭാ

സാക്ഷ്യത്തിനു മങ്ങലേല്പിക്കുന്നു. ഭരണഘടനാനുസൃതം രൂപം കൊണ്ടിട്ടുള്ള ഭരണസമിതികൾ പരസ്പരവിശ്വാസത്തോടെ മലങ്കരസഭ എന്ന കാഴ്ചപ്പാടിൽ ചുമതലകൾ നിർവഹിക്കണം.

2. മലങ്കരസഭയുടെ തനിമയും ഉൾഭരണ സ്വാതന്ത്ര്യവും ഉറപ്പിക്കുന്നതിന് കോടതിവിധികളും വ്യവഹാരങ്ങളും സഹായകമായിട്ടുണ്ട്. എന്നാൽ സമീപകാല സംഭവങ്ങൾ കോടതി വ്യവഹാരങ്ങളുടേയും വിധികളുടെയും സാധുതയെ ചോദ്യം ചെയ്യുന്ന രീതിയിലുള്ളവയാണ്. 'കോടതിവിധികൾ പരിഹാരമല്ല' എന്ന വിഘടിത വിഭാഗത്തലവന്റെ പ്രസ്താവനകളും അതിനു സർക്കാരും, മാധ്യമങ്ങളും, ഇതരസഭകളും നൽകുന്ന ഒത്താശകളും കൗശലത്തിന്റേതാണെന്ന് മനസ്സിലാക്കുവാൻ പ്രയാസമില്ല. കോടതിവിധികൾ ഉണ്ടാകുന്നതിലെ കാലതാമസം, ഉണ്ടാകുന്ന വിധികൾ നടപ്പിലാക്കുവാൻ മടിക്കുന്ന സർക്കാരുകൾ, സഭയിലെ കേസ് നടത്തിപ്പുകാരുടെ നിഷ്ക്രിയത, ഇങ്ങനെ പലതും സഭാമക്കളുടെ ചിന്താക്കുഴപ്പത്തിന് കാരണങ്ങളാണ്. ഇവയ്ക്കു പരിഹാരമുണ്ടാകണം. മലങ്കരസഭ എന്തിനുവേണ്ടി നിലകൊള്ളുന്നു എന്ന സത്യം ഉറപ്പിക്കുകയും അതോടൊപ്പം ദൈവസ്നേഹം പങ്കിടീലിന്റെ അനുഭവമാക്കി വിട്ടുവീഴ്ചകൾ ആവശ്യമായിടത്ത് അപ്രകാരമുള്ള സംവിധാനങ്ങൾ ഉണ്ടാക്കുകയും ചെയ്യണം.

3. സഭയിലെ പല ആഭ്യന്തരപ്രശ്നങ്ങളും പരിഹരിക്കപ്പെടാതെ തുടരുന്നത് വിശ്വാസികളുടെ മനോബലം തകരുന്നതിനു കാരണമാകുന്നു. പ്രാദേശികതലങ്ങളിൽ ഉണ്ടാകുന്ന പ്രശ്നങ്ങളുടെ പരിഹാരത്തിന് പ്രാദേശികതലത്തിൽ തന്നെ സംവിധാനങ്ങൾ രൂപപ്പെടുത്തണം. സഭയുടെ ആരാധനാരീതികൾ, ആരാധനാ സമയമാറ്റങ്ങൾ എന്നിവ സംബന്ധിച്ചും വ്യക്തമായ നിർദ്ദേശങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.

4. പ. കാതോലിക്കാ ബാവാ ആത്മശിക്ഷണത്തിന്റെയും അച്ചടക്കത്തിന്റെയും പ്രധാനാചാര്യനാണ്. സഭയിൽ അച്ചടക്കരാഹിത്യം ഉണ്ടാകുന്നത് പ. പിതാവിന് അസ്വസ്ഥത നൽകും. വ്യക്തികളുടെ സ്വാതന്ത്ര്യത്തിനും സ്വാശ്രയ വളർച്ചയ്ക്കുമൊക്കെ പ്രാധാന്യമുണ്ടെങ്കിലും അച്ചടക്കം പാലിച്ചെങ്കിലേ പറ്റുകയുള്ളു. ചിലരുടെ വ്യക്തിഗത വിഷയങ്ങളിൽ നിന്നു ജനിക്കുന്ന പകയും വിദ്വേഷവും സഭയെ ആക്ഷേപിക്കുവാനും ശിഥിലീകരിക്കുവാനും ഉപയോഗിക്കുമ്പോൾ ജനാധിപത്യ മര്യാദകൾ ലംഘിക്കപ്പെടും. ആരോഗ്യകരമായ വിമർശനങ്ങൾ നല്ലതാണെങ്കിലും വൈരനിര്യാതനബുദ്ധിയോടെ നടത്തുന്ന 'തേജോവധ സംസ്കാരം' ദൈവജനത്തിന്റെ ധാർമ്മികതയെ നഷ്ടപ്പെടുത്തുന്നതാണ്.

5. സാമൂഹിക പ്രതിസന്ധികളോടുള്ള ക്രിയാത്മക പ്രതികരണം അത്യാവശ്യമാണ്. ന്യൂനപക്ഷാവകാശ സംരക്ഷണത്തിനുവേണ്ടി മലങ്കരസഭയുടെ അദ്ധ്യക്ഷന്മാരെ മുമ്പിൽ നിർത്തി കാര്യം നേടുന്ന രീതി കേരളത്തിലെ ക്രൈസ്തവ സമൂഹങ്ങളുടെ ഇടയിൽ ഉണ്ടെങ്കിലും ക്രൈസ്തവ സഭകളുടെയോ അവയിലെ അംഗങ്ങളുടെയോ അനാവശ്യ ഇടപെടലുകൾ മൂലം സമൂഹത്തിൽ ഉണ്ടാകുന്ന പ്രശ്നങ്ങളോടു ക്രിയാത്മക പ്രതികരണം നടത്തുവാൻ ആരും തയാറാകുന്നില്ല. വിഷയങ്ങളുടെ പ്രസക്തിയും പ്രതികരണങ്ങളുടെ ലക്ഷ്യവും മനസ്സിലാക്കി ദൈവികമായി പ്രതികരിക്കുവാൻ മലങ്കരസഭയ്ക്കു സാദ്ധ്യമാകണം.

6. സ്ഥാനങ്ങൾക്ക് ഉചിതമായ പ്രവർത്തനശൈലി ഉണ്ടാകുന്ന സഭാ സെക്രട്ടറിയേറ്റ് ആവശ്യമാണ്. പ്രവർത്തനശേഷി നഷ്ടപ്പെട്ടവർക്ക് സ്ഥാനചലനം ഉണ്ടാകണം. സെക്രട്ടറിയേറ്റ് അംഗങ്ങളും ജീവനക്കാരും ആഴ്ചയിലൊരിക്കലെങ്കിലും ഒരുമിച്ചുകൂടി പ്രവർത്തനങ്ങൾ വിലയിരുത്തി മുന്നോട്ടു പോകണം.

7. മലങ്കരസഭയുടെ മാർത്തോമ്മാ പൈതൃകം അർത്ഥവത്താകത്തക്ക രീതിയിലുള്ള ആത്മീയ നവോത്ഥാനം ആവശ്യമായിരിക്കുന്നു. റീത്ത്, പെന്തക്കോസ്ത് തുടങ്ങി വിവിധ സമൂഹങ്ങളിലേക്ക് കാലാകാലങ്ങളിലായി ചേക്കേറിയിരിക്കുന്ന വിശ്വാസികളേയും സമൂഹങ്ങളേയും മാതൃസഭയിലേക്ക് പുനരൈക്യപ്പെടുത്തുവാനുള്ള ജീവനും നവോത്ഥാനവും സഭയിൽ സൃഷ്ടിക്കപ്പെടണം.

പ. ദിദിമോസ് പിതാവിന്റെ വഴിത്താരയിൽ അഭിമുഖീകരിക്കേണ്ടി വരുന്ന മുള്ളുകളും പറക്കാരകളും, ചെന്നായ്ക്കളും തീർത്തും കുറവല്ല. വെല്ലുവിളികളെ ദൈവവിളികളായി കണക്കാക്കുന്ന മോശയുടെ ധൈര്യം പിതാവിനെ തുണയ്ക്കട്ടെ. തിരുമേനിയുടെ നായകത്വത്തിൽ ഉറച്ച വിശ്വാസത്തോടെ സഭ സടകുടഞ്ഞെഴുന്നേൽക്കുന്നു. അവിടുത്തെ ശാന്തവും നിശബ്ദവും, സ്ഥിരവുമായ പ്രവർത്തനശൈലിയിൽ സഭാമക്കൾ വിശ്വസിക്കുന്നു. വിജയപാതയിലെ പാഥേയങ്ങൾ തിരുമേനിയുടെ കൈവശമുണ്ട്. ശുദ്ധി, ക്ഷമ, സ്നേഹം, സ്ഥൈര്യം. മലങ്കരയുടെ അവസാനിക്കാത്ത ചരിത്രം പിതാവിലൂടെ ശോഭിതമായി തുടരട്ടെ.

## കാതോലിക്കാസ്ഥാനം ഏറ്റശേഷമുള്ള ആദ്യത്തെ മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളെ,

പ. സഭയുടെ പ്രധാന സേവകനായി ദൈവം തമ്പുരാൻ ബലഹീനനായ നമ്മെ കരംപിടിച്ചു ഉയർത്തിയിരിക്കുന്നു. ദൈവത്തിനു സ്തുതി.

ദൈവാരാധനയിലൂടെ ആന്തരിക സൗന്ദര്യം ആർജ്ജിച്ചെടുത്ത പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ടു തന്നെ അദ്ദേഹത്തിന്റെ തൃക്കരങ്ങളാൽ സ്ഥാനചിഹ്നങ്ങൾ അണിയിച്ചു കൊണ്ട് നമ്മെ ഈ സ്ഥാനത്തേക്കാക്കിയതിനാൽ നാം അതീവ ധന്യനാണ്. സഭയുടെ കാമ്പും കരുത്തും ശക്തിയും സ്രോതസ്സുമൊക്കെയായി ഇന്നും പരിശോഭിക്കുന്ന പ. പിതാവിനെ മലങ്കര സഭാമക്കൾ ഒരിക്കലും മറക്കുകയില്ല എന്ന് നാം ഉറപ്പാക്കുന്നതിനോടൊപ്പം അദ്ദേഹത്തിനു വേണ്ടി നാം ഏവരും ദൈവസന്നിധിയിൽ മുട്ടിപ്പായി പ്രാർത്ഥിക്കണം എന്നു കൂടി ഓർമ്മിപ്പിക്കുന്നു. കൂടാതെ പ. സഭ നമ്മെ ഏല്പിച്ചിരിക്കുന്ന ദൗത്യം അനുഗ്രഹകരമായി പൂർത്തീകരിക്കുവാൻ വേണ്ടിയും നിങ്ങളേവരുടേയും പ്രാർത്ഥനാപൂർവ്വമായ കൈത്താങ്ങലുകൾ സ്നേഹപൂർവ്വം നാം ആവശ്യപ്പെടുന്നു.

പൗരസ്ത്യവും പൗരാണികവും അപ്പോസ്തോലികവുമായ നമ്മുടെ സഭ ഭാരതമണ്ണിൽ വളരുവാനും മുന്നേറുവാനും നാം അധികം പരിശ്രമിക്കേണ്ടിയിരിക്കുന്നു. കർത്താവ് സ്ഥാപിച്ച സഭ ഭാരതമണ്ണിൽ നട്ടു വളർത്തിയ മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം അർത്ഥവത്തായി കാത്തുസൂക്ഷിക്കുവാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട്. പ്രാർത്ഥന, നോമ്പ്, ദാനധർമ്മം തുടങ്ങിയ നന്മകളിലൂന്നിയ വിശുദ്ധജീവിതം നയിക്കുന്ന സഭാമക്കളാണു നാമെങ്കിൽ സഭയുടെ ആത്മീയ സൗന്ദര്യവും പരിശുദ്ധാത്മശക്തിയും വർദ്ധിക്കും എന്നതിൽ ആർക്കും സംശയം വേണ്ട. ഒരുമിച്ചു പ്രാർത്ഥിക്കുവാനും, പ്രവർത്തിക്കുവാനും നമുക്കു പ്രതിജ്ഞയെടുക്കാം. സർവശക്തൻ സകലതും സാധ്യമാക്കും. വിശുദ്ധിയിൽ നിന്നും വിശുദ്ധിയിലേക്കുള്ള യാത്രയായി നമ്മുടെ സഭാജീവിതത്തെ മനസ്സിലാക്കുവാൻ എല്ലാ സഭാമക്കളും ശ്രദ്ധിക്കണം.

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരപ്പെരുന്നാളിനോടനുബന്ധിച്ചുള്ള നോമ്പിന്റെ അനുഭവത്തിലൂടെ നാം കടന്നുപോകുകയാണ്. നോമ്പിലൂടെയും, ആത്മതപനത്തിലൂടെയും നമ്മുടെ ശരീരാത്മദേഹികളെ കർത്താവിനെ സ്വീകരിക്കുവാൻ തക്കവണ്ണം ശുദ്ധീകരിക്കാം. സ്നേഹത്തിന്റെയും വിനയത്തിന്റെയും പുൽക്കൂടുകളായി നാം മാറുമ്പോൾ സർവശക്തൻ നമ്മിലും ജനിക്കും. തിരുജനനത്തിന്റെ അനുഗ്രഹങ്ങളും പുതുവത്സരത്തിന്റെ നന്മകളും നാം നിങ്ങൾക്കേവർക്കും ആശംസിക്കുന്നു.

വീണ്ടും വാത്സല്യമുള്ളവരേ,

ഭാരതമക്കൾ എന്ന നിലയിൽ നമ്മുടെ പിതാവായ മാർതോമ്മാ ശ്ലീഹായെ പ്രത്യേകം അനുസ്മരിക്കേണ്ട അവസരമാണിതെന്ന് നാം

ഓർപ്പിക്കാതെ തന്നെ നിങ്ങൾക്ക് അറിവുള്ളതാണല്ലോ. നമ്മുടെ കർത്താവിന്റെ ശ്ലൈഹിക സിംഹാസനം ഭാരതമണ്ണിൽ സ്ഥാപിച്ച പുണ്യപിതാവ് കുന്തമേറ്റ് രക്തസാക്ഷി മരണം പ്രാപിച്ചതിനെ മലങ്കര മക്കൾ അനുതാപത്തോടും ദൈവസ്തുതിയോടും കൂടെ അനുസ്മരിക്കുന്ന ഈ സമയം (ഡിസംബർ 18-21) അദ്ദേഹത്തിന്റെ സ്മരണയും മദ്ധ്യസ്ഥതയും നമ്മുടെ ജീവിതാനുഭവമായി മാറണം. പരിശുദ്ധൻ സ്ഥാപിച്ച ദേവാലയങ്ങളിൽ നിലയ്ക്കൽ, ആർത്താറ്റ്, തിരുവിതാംകോട് തുടങ്ങിയവയൊക്കെ ഇന്ന് തീർത്ഥാടനകേന്ദ്രങ്ങളാണ്. ഈ ദേവാലയങ്ങളുടെ പരിസരങ്ങളിൽ പുതിയ സ്ഥാപനങ്ങൾ ഉണ്ടാക്കിയും തിരുശേഷിപ്പു സ്ഥാപനം നടത്തിയും വിശ്വാസികളുടെ ശ്രദ്ധ തിരിച്ചുവിടുന്ന കൗശലതന്ത്രങ്ങൾ പലതും നടത്തുന്നതായി നമ്മുടെ ശ്രദ്ധയിൽപെട്ടിട്ടുണ്ട്. പ്രത്യക്ഷത്തിൽ നല്ലതെന്നു തോന്നുമെങ്കിലും മാർഗ്ഗത്തിലും ഉദ്ദേശ്യത്തിലും കാണുന്ന ശുദ്ധിയില്ലായ്മ വിവേചിച്ചറിഞ്ഞു ദൈവിക പ്രതികരണം നടത്തേണ്ടത് നമ്മുടെ കടമയാണെന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കട്ടെ.

പ. മാർതോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയും കാവലും ഭാരതത്തിനാകമാനം കോട്ടയായിരിക്കട്ടെ എന്നു നാം പ്രാർത്ഥിക്കുന്നു. സർവശക്തനായ ദൈവംതമ്പുരാൻ നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ.



# 7

# സ്ഥിതപ്രജ്ഞനായ അഭിനവ കാതോലിക്കാ ബാവാ

(പ. ദിദിമോസ് ബാവായുടെ സ്ഥാനപ്രാപ്തിയിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ എഴുതിയ ലേഖനം. പിതൃതുല്യ നായ ഗുരുശ്രേഷ്ഠന് ഒരെളിയ ശിഷ്യൻ വാക്കുകളിലൂടെ അർപ്പിക്കുന്ന ശ്രദ്ധാഞ്ജലിയാണീ ലേഖനം.)

മലങ്കരസഭയിലെ അഭിനവ കാതോലിക്കായുടെ പീഠാരോഹണം അതുല്യവും ശ്രദ്ധേയവുമായിരിക്കുന്നു. എല്ലാ അളവിലും അർത്ഥ ത്തിലും കറതീർന്ന ഒരു സന്യാസിശ്രേഷ്ഠനാണ് ഇന്ന് അഗ്നിശുദ്ധി യോടെ വി. മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കു ന്നത്. വി. സഭയുടെ ദർശന വിശേഷത്തിലെ ദീപ്തമായ ഈ ആത്മാംശം ഏറെ പഠനവിധേയമാകേണ്ടതുമാണ്. പൗരസ്ത്യ സഭകളുടെ ആരംഭ ശക്തിയുടെ തലയെടുപ്പ് നയജ്ഞന്മാരുടെയോ പണ്ഡിതവരേണ്യന്മാരു ടെയോ, അഥവാ കോശസ്ഥിതിയിൽ അഭിമാനിക്കുന്നവരുടെയോ സംഭാ വനയല്ല. ഋഷിതുല്യരായ പരിത്യാഗികളുടെ തപശ്ചര്യയാണ് സഭയുടെ ജ്ഞാനവും, നയവും, സമ്പത്തുമെല്ലാം. ഈ മാർഗ്ഗത്തിൽ ഒരു ചൂണ്ടു പലക പോലെ നിൽക്കുന്നയാൾ മലങ്കരയിൽ ഒന്നാമത് പ. പരുമല തിരു മേനിയാണ്. വിദ്യാധനന്മാരും, നയകോവിദരും, ധനാഢ്യന്മാരുമെല്ലാം എഴുന്നേറ്റിട്ടുണ്ട്. പക്ഷേ പരിവ്രാജകന്റെ തപസ്സാണ് സഭയ്ക്കു കരുത്തും, നിലയും, നിലനിൽപ്പുമെല്ലം നൽകിയിട്ടുള്ളത് എന്നതാണ് സഭയുടെ ചരിത്രം. ഈ ദർശനം സൗകര്യപൂർവ്വം മാറ്റിവച്ചാൽ പിന്നെ ഒന്നും അവശിഷ്ടമായുണ്ടാവില്ല. ഈ ഭൂമുഖത്ത് പല സഭാവിഭാഗ ങ്ങൾക്കും ഈ അമളി പിണഞ്ഞിട്ടുമുണ്ട്. സമ്പത്തിന്റെ കൊഴുപ്പിലും അണികളുടെ ബാഹുല്യത്തിലും "സാർവത്രികത" നടിച്ചു ഞെളിയു ന്നവരുടെ സംഘടനയുടെ ഉള്ളിൽ നടമാടുന്ന അധർമ്മങ്ങൾ വിനാശം വരുത്തുമെന്നതിൽ സന്ദേഹമെന്തിന്?

ഈഗുപ്തായ (കോപ്റ്റിക്) സഭയിൽ ഇന്ന് സന്യാസസംഘങ്ങൾക്ക് പുനർജനിയുടെ കാലമാണ്. 900 സന്യാസ ഭവനങ്ങൾ, ഇപ്പോഴത്തെ കോപ്റ്റിക് പാത്രിയർക്കീസ് പോപ്പ് ഷനൂഡ മൂന്നാമൻ സ്ഥാനമേറ്റശേഷം പുതുതായി ആരംഭിക്കുകയോ, പഴയവ പുനർജീവിപ്പിക്കുകയോ ചെയ്തി ട്ടുണ്ട്. സന്യാസസംഘടനകളുടെ ഉയിർത്തെഴുന്നേൽപ്പും ആത്മിക ശാക്തീ കരണവും ഈജിപ്തിലെ സഭയ്ക്ക് ആധുനിക കാലത്ത് ഒരു നവജീ

വൻ നൽകിയിട്ടുണ്ട് എന്നത് സുവിദിതമാണ്. അവിടെ മേൽപ്പട്ടക്കാരെല്ലാം തന്നെ സന്യാസഭവനങ്ങളിൽ നിന്ന് വിളിക്കപ്പെടുന്നവരുമാണ്.

ഈ സംസ്കാരത്തിന് മലങ്കരസഭയിൽ സുദീർഘമായ ചരിത്രമില്ല. എങ്കിലും അതു മലങ്കരസഭയ്ക്ക് അന്യവുമല്ല. പ്രായത്തിലും അനുഭവ സമ്പത്തിലും, തപശ്ചര്യയിലും മുതിർന്ന മലങ്കരയുടെ അഭിനവ കാതോലിക്കാ ഈ ധാരയിലെ “ആശയബിംബ” (Metaphor) മാണ്. ഈ ആശയപ്രപഞ്ചം മലങ്കരയിൽ വേരൂന്നി വളർത്തിയാൽ സഭയ്ക്കു മേൽഗതിയായി. സന്യാസത്തിന്റെ ചിട്ടകളും നിഷ്ഠകളും ചുറ്റുവട്ടങ്ങളുമില്ലാതെ വളരുന്ന നേതൃസ്ഥാനികൾ സഭയുടെ ദർശനത്തിൽ പെടുന്നില്ല എന്ന് ഇപ്പോഴത്തെ സംവിധാനങ്ങളിൽ നിന്നും തന്നെ വെളിവാകുന്നുണ്ട്. “ആത്മീയ നവോത്ഥാന”ത്തിനുവേണ്ടി ഏറെ അധരവ്യായാമം നടത്തിയിട്ടു ഫലമില്ല എന്ന് തെളിയിച്ച സഭാസമൂഹങ്ങളുടെ കരിംപട്ടികയിൽ നാമും പെടും! ത്യാഗമനസ്ഥിതിയില്ലാത്ത നേതൃമോഹികളും അന്യരെ ചവിട്ടിത്താഴ്ത്തി വലുതാകാൻ ശ്രമിക്കുന്ന ‘‘കരുത്തരു’’മൊക്കെ സഭയ്ക്കു വരുത്തുന്ന അപജയവും ക്ഷയങ്ങളും ചില്ലറയല്ല. യഥാർത്ഥ മനുഷ്യന് സമമായി മെഴുകുപ്രതിമകൾ ഉണ്ടാക്കുന്നതുപോലെയാണിത്.

കാരിരുമ്പിന്റെ കാഠിന്യവും ഇളംതെന്നലിന്റെ നൈർമ്മല്യവും മസൃണതയും – ഇതാണു തപസ്സിൽ കടഞ്ഞെടുക്കുന്ന ഒരു ആത്മിക വ്യക്തിത്വത്തിന്റെ മുഖം. ഇതിനെ സമഗ്രമായി ഗ്രഹിക്കാതെ “അറ്റവും വാലും” മാത്രം മനസ്സിലാക്കിയാൽ, അപക്വമായ വിലയിരുത്തലുകളാകും ഫലം. പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായിൽ വ്യക്തിത്വത്തിന്റെ ഈ സവിശേഷത ശ്രദ്ധേയമായിരുന്നു. ഇത് പ്രശ്നസൂചകമായി പറയപ്പെടുന്ന പിളർന്ന വ്യക്തിത്വ (split personality) ത്തിന്റെ ലക്ഷണമേയല്ല. സന്യാസനിഷ്ഠയിൽ മൂശയിൽ സ്വർണ്ണമെന്നപോലെ രൂപമെടുത്തവർക്കേ ഇതു സാദ്ധ്യമാവൂ. പരുമല പുണ്യവാളൻ ഈ വിശിഷ്ടഗണത്തിലെ ഗുരുസ്ഥാനീയനാണെന്നു പറയേണ്ടതില്ലല്ലോ.

‘നിഷ്ഠ’ ഒരു ‘വൈരാഗ്യ’വും നിർബന്ധവുമാണ്. കേവലം സമയത്തു കാര്യങ്ങളും അനുഷ്ഠാനങ്ങളും നിർവഹിക്കുന്നു എന്നതല്ല അതിന്റെ പൊരുൾ. അത് ഒരുതരം നിരന്തര സംസ്കാരമാണ്. അതിനെ ഇളക്കി ചലിപ്പിക്കാൻ ഭൗതികശക്തികൾക്കാവില്ല. അതിന്റെ അതിരുകൾ ഭൗമമാനസർക്കും അപ്രാപ്യമാണ്. മലങ്കരയുടെ അഭിനവ കാതോലിക്കായിൽ കാണുന്ന ‘ശാന്തത’ ആഴക്കടലിന്റെ ശാന്തതയാണ്. സ്ഥാനം പ്രാപിച്ച ദിനംപോലും അദ്ദേഹം മനമിളകി (excited) പോയില്ല. അനിർവ്വചനീയവും അഗാധവുമായ ഒരു ശാന്തതയായിരുന്നു ആ ചലനങ്ങളിലും പീഠാരോഹണ കർമ്മങ്ങളിലും. ഇത് അനിതരസാധാരണമാണ്. എന്തോ വലിയ

കാര്യം തന്നെ ചുറ്റിപ്പറ്റി നടക്കുന്നു എന്നതിനേക്കാൾ മറ്റുള്ളവരോടൊപ്പം അവരിലൊരാളായി അദ്ദേഹം അലിഞ്ഞു ചേരുന്നതുപോലെ തോന്നി. ആ ശാന്ത ശബ്ദമാധുര്യത്തിൽ പോലും അതു സ്പഷ്ടമായിരുന്നു.

മനസ്സിന്റെ ഈ അപൂർവ സന്തുലനാവസ്ഥയിൽ നിന്നുതിരുന്ന കർമ്മങ്ങൾ ചിലപ്പോൾ അതിശക്തമായി വരാം. ചിലപ്പോൾ ചുറ്റുമുള്ളവർ പ്രതീക്ഷിക്കുന്നതുപോലെ ശീഘ്രനടപടികൾ നടത്തി 'കൈയടി'' വാങ്ങലുമുണ്ടാകില്ല. രണ്ടായാലും ചിലപ്പോൾ ചുറ്റുമുള്ളവർ പിണങ്ങിയെന്നു വരാം. എങ്കിലും 'മലകളിളകിലും മഹാജനാം മനമിളകാ' എന്ന കവി വാക്യം പോലെ ഹൃദയനൈർമ്മല്യത്തിലും ഋജുബുദ്ധിയിലുമൂന്നുന്ന അത്തരം നീക്കങ്ങളിൽ നിന്നും അവരെ പിന്തിരിപ്പിക്കുക അസാദ്ധ്യം.

ഈ പിതാവിന്റെ നീക്കങ്ങളെപ്പറ്റി, മറ്റു പലരെയും പറ്റി പറയുന്നതു പോലെ 'അതികഠിന'മെന്നോ 'അതിമൃദുല'മെന്നോ വിശേഷിപ്പിക്കുന്ന നിരൂപണങ്ങൾ ഉണ്ടാകാം. പക്ഷേ പ്രാർത്ഥനയുടെ ശാന്തതയിൽ ചെയ്യുന്ന നിശ്ചയങ്ങൾ പ്രത്യക്ഷത്തിൽ ദുർബലമെന്നു വ്യവഹരിച്ചേക്കാമെങ്കിലും ആത്യന്തികമായി വിജയം കാണുമെന്നതിൽ തരിമ്പും സംശയം വേണ്ട. ഇത്തരക്കാരെ ശരിയായി വിലയിരുത്തുന്നതിലുള്ള നമ്മുടെ കഴിവുകേടാണ് അവരെ 'ദുർബലർ' എന്നു വിളിക്കാൻ നമ്മെ പ്രേരിപ്പിച്ചേക്കാവുന്നത്. ഇത്തരം നിരൂപണ ദൗർബല്യത്തിലെ പ്രധാന ഹേതു നയതന്ത്രജ്ഞനെപ്പറ്റിയുള്ള ധാരണകളാണ്. വളവും വക്രതയുമില്ലാത്ത സ്ഥിതിയാണ് പരമമായ നയതന്ത്രജ്ഞത എന്ന് അധികം പേരും ഇനിയും ഗ്രഹിച്ചിട്ടില്ല.

ഒരു സന്യാസിയുടെ ആന്തരശക്തിയും, ബാഹ്യഭാവവും ഉറച്ചിരിക്കുന്നത് സന്യാസദീക്ഷയിലൂടെ സ്വായത്തമാക്കുന്ന നിർമ്മതയിലാണ്. ആരോടും ഒന്നിനോടും പ്രത്യേക പ്രേമഭാവമില്ലാത്ത അവസ്ഥയാണത്. പണ്ട് ശ്രീബുദ്ധൻ തപസ്സിലൂടെ കണ്ടുപിടിച്ച പരമാർത്ഥവും ഇതു തന്നെയായിരുന്നു. അതായത് തൃഷ്ണയും അതുണർത്തി വിടുന്ന മമതയുമാണ് സംസാരദുഃഖങ്ങൾക്കു പ്രധാന ഹേതു. അഭിനവ കാതോലിക്കാ ബാവാ, പതിറ്റാണ്ടുകൾ നീളുന്ന തന്റെ സന്യാസനിഷ്ഠയിലൂടെ നേടിയെടുത്ത നിർമ്മലത അദ്ദേഹത്തിന്റെ പ്രവർത്തനശൈലിക്കു മാറ്റുകൂട്ടുമെന്ന് ഉറപ്പാണ്.

ഒരു ഉത്തുംഗനായ ഗുരുവിനെ ലഭിക്കുന്നത് മഹാഭാഗ്യമായിട്ടാണ് ഭാരതീയ ആചാര്യന്മാർ വ്യവഹരിക്കുന്നത്. മാർ തോമ്മാ ദീവന്നാസ്യോസ് എന്ന മഹാഗുരുവിന്റെ ശിക്ഷണത്തിൽ വളരാനിടയായത് നമ്മുടെ പിതാവിന്റെ മഹാഭാഗ്യം തന്നെയായിരുന്നു. ആദർശത്തിലും നിഷ്ഠയിലും, പരിത്യാഗത്തിലും, സേവനത്തിലും കുശലനായിരുന്ന ആ മഹാപുരു

ഷന്റെ സഹവാസം ഈ പിതാവിനെ വലിയൊരളവ് സ്വാധീനിച്ചതായി നിർമ്മത്സരികൾ സശിരഃകമ്പം സമ്മതിക്കും. അതോടൊപ്പം മറ്റു രണ്ടു മഹാരഥന്മാരും അദ്ദേഹത്തിനു ഗുരുക്കന്മാരായി. പ. കല്ലാശ്ശേരിൽ ബാവാ, പ. ഔഗേൻ പ്രഥമൻ ബാവാ എന്നിവരാണവർ. ഒന്നല്ല മൂന്ന് സൂര്യതേജസ്വികളായ ഗുരുക്കന്മാരുടെ ശിഷ്യസ്ഥാനം ഇതുപോലെ അവകാശപ്പെടാൻ അധികംപേർക്കും കഴിയുകയില്ല.

പട്ടിണിയിലും അദ്ധ്വാനങ്ങളിലും നിഷ്ഠയിലും വഴി വളർന്ന സന്യാസാനുഭവങ്ങളും മലബാർ ഭദ്രാസനത്തെ നാലു പതിറ്റാണ്ടോളം പരിപാലിച്ചതിന്റെ അനുഭവസമ്പത്തും അനേകം പരിശുദ്ധ പിതാക്കന്മാരോടുള്ള അടുപ്പവും ഈ പിതാവിന് കരുതൽ ധനം തന്നെയാണ്. വി. മറിയാം എല്ലാം ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിച്ചുകൊണ്ടിരുന്നതുപോലെ ഒരു അനുഭവസമ്പത്തിന്റെ പിൻതുണയില്ലെങ്കിൽ പരാജയപ്പെടാനിടയുണ്ട്. തീരുമാനങ്ങളുടേയും, അഭിപ്രായങ്ങളുടേയും നിർദ്ദേശങ്ങളുടേയും ആധികാരികതയിൽ അനുഭവസമ്പത്തിനുള്ള സ്ഥാനം ചെറുതല്ല.

ഉത്തമസന്യാസിയും സാഹിത്യകാരനും സത്യാന്വേഷിയുമായിരുന്ന പ. ഔഗേൻ ബാവാ ലാളിത്യത്തിന്റെയും വിനയത്തിന്റെയും പ്രതീകം തന്നെ ആയിരുന്നു. പിൻഗാമിക്ക് ‘വിനയം’ അല്പം കൂടുതലാണെന്ന് പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തന്നെ നർമ്മം കലർത്തിയാണെങ്കിലും അരുളിച്ചെയ്തിട്ടുണ്ട്. ഔഗേൻ ബാവായുടെ വിനയവും മൗനവും ശിഷ്യനായ ദിദിമോസ് പ്രഥമൻ ബാവായും സ്വന്തമാക്കിയിട്ടുണ്ട്. പേരിനൊരു പര്യായം പോലെയായിട്ടുണ്ട് വിനയം ഈ പിതാവിന്. നേതൃസ്ഥാനികളിൽ അനുയായികൾ തേടുന്ന പ്രധാന ഗുണവിശേഷങ്ങളിൽ ഒന്നാണിത്. അഭിനവ കാതോലിക്കാ ബാവാ വിനയസമ്പന്നനായതിൽ മലങ്കര സഭയ്ക്ക് അഭിമാനിക്കാൻ വകയുണ്ട്. വിനയമുള്ളിടത്തേ വളർച്ചയുണ്ടാകൂ.

ഹൈസ്കൂൾ അദ്ധ്യാകൻ, പ്രഥമാദ്ധ്യാപകൻ, കോളജ് അദ്ധ്യാപകൻ, വകുപ്പു മേധാവി, ആശ്രമാദ്ധ്യക്ഷൻ, യുവജനപ്രസ്ഥാനം പ്രസിഡണ്ട് എന്നീ നിലകളിലെല്ലാം പ്രവർത്തിച്ച അഭിനവ കാതോലിക്കാ ബാവാ തിരുമേനി ഗുരുക്കന്മാരുടെ ഗുരുവാണ്. ഭാരതീയ വിചാരധാരയിലെ സ്ഥിതപ്രജ്ഞനെന്ന വിശേഷണം അദ്ദേഹത്തിനു സമ്പൂർണ്ണമായി ഇണങ്ങുന്നുണ്ട്. ബഹളമില്ലാത്ത പ്രവർത്തനശൈലി, മനസ്സിന്റെ നിരന്തര സന്തുലിതാവസ്ഥ, നിഷ്ഠയുടെ കരുത്ത്, വിശുദ്ധിയുടെ പ്രകാശം ഇവയെല്ലാം സ്ഥിതപ്രജ്ഞരെ തിരിച്ചറിയാനുള്ള അടയാളങ്ങളാണ്. വികാരങ്ങളിളക്കിയുള്ള ഭക്തിയല്ല, ആഴമുള്ള മനനവും ശാന്തത

യിലെ സഹനവുമാണ് ഭക്തിയുടെ ശ്രേഷ്ഠഭാവങ്ങൾ എന്നദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു. നിത്യേന യാമംതോറും അല്ലാത്തപ്പോഴുമുള്ള പ്രാർത്ഥനയാണ് അദ്ദേഹത്തിന്റെ ഭക്തിജീവിതത്തിന്റെ കാമ്പ്. പ. ദൈവമാതാവിന്റെയും ഗീവറുഗീസ് സഹദായുടെയും പരുമല തിരുമേനിയുടെയും ചിത്രങ്ങൾ മാറോടണച്ചുകൊണ്ട് കാറിൽ യാത്ര ചെയ്യുമ്പോൾ പോലുമുള്ള പ്രാർത്ഥന അദ്ദേഹത്തിന് പ്രാണവായുപോലെയാണ്. നിദ്രയിൽ സുഖം കാണുന്നവർക്ക് അപവാദമാണ് മനനത്തിനും ഏകാന്ത പ്രാർത്ഥനയ്ക്കും രാവേറെ ചിലവിടുന്ന ഈ മുനിശ്രേഷ്ഠൻ! സ്വജീവിതത്തിന്റെ ഈ ഭാഗത്തെപ്പറ്റി അദ്ദേഹം ആരെയും അറിയിക്കാറില്ല. സഹചാരികൾക്ക് കുറെയൊക്കെ മനസ്സിലാകും അത്ര മാത്രം.

പഴയനിയമകാലത്ത് ദീർഘദർശിമാരെയും, ദർശകരേയും “ദൈവത്തിന്റെ മനുഷ്യനായുള്ളോവേ” എന്നു സംബോധന ചെയ്തിരുന്നു. അത്തരം സംബോധനയ്ക്ക് അർഹനാണ് പ്രാർത്ഥനാമനുഷ്യനായ ഈ പിതാവ്. വക്രതയില്ലാത്ത പെരുമാറ്റങ്ങളും, ആത്മാർത്ഥമായ സ്നേഹവായ്പും, സകലത്തിലും ദൈവാശ്രയവും അദ്ദേഹത്തിനു കൈമുതലാണ്. ലോകപരമായി ‘വലിയവരായവരുടെ” സാമീപ്യമോ, സൗഹൃദമോ ഒന്നും അദ്ദേഹം കാംക്ഷിക്കാറില്ല. അവ അദ്ദേഹത്തെ സ്വാധീനിക്കാറുമില്ല. എല്ലാം ഒരു മൗനത്തിലൊതുക്കി സർവേശസന്നിധി പ്രാപിക്കുന്ന അപൂർവതയാണ് ഇതിന്റെയെല്ലാം പിന്നിൽ.

ആയിരം പൂർണ്ണേന്ദുക്കളെ ദർശിക്കുവാനുള്ള ഭാഗ്യവും മുൻഗാമിയുടെ സാന്നിദ്ധ്യാശീർവാദത്തോടെ മലങ്കരയുടെ സാരഥ്യമേൽക്കാനുള്ള യോഗവും അദ്ദേഹത്തിനുണ്ടായി. കിട്ടിയതിനെക്കുറിച്ച് കുറവോ, ദുരഭിമാനമോ, കിട്ടാഞ്ഞതിനെക്കുറിച്ച് പരാതികളോ ഈ അപൂർവ്വ വ്യക്തിത്വത്തിന് തീരെയില്ല. അദ്ദേഹം നേതൃത്വം നൽകുന്ന സന്യാസസമൂഹത്തിന്റെ ഏറ്റവും വലിയ “asset” അദ്ദേഹം തന്നെയാണ്. എപ്പോൾ സംസാരിച്ചാലും ദയറായുടെ വേരുകളിലേക്ക് തിരിഞ്ഞുനോക്കുന്ന അദ്ദേഹത്തിന്റെ രീതി ആവർത്തനമാണെന്നു തോന്നിയേക്കാം. പക്ഷേ വേരുകൾ മറക്കുന്നവരുടെ ഈ ലോകത്ത് ഈ ഓർമ്മപ്പെടുത്തൽ എത്രയോ ആവശ്യമായിരിക്കുന്നു. തപശ്ചര്യയുടെ കരുത്തോടെ സ്നേഹത്തിന്റെ ആത്മാർത്ഥതയിൽ, കാലുഷ്യം നിറഞ്ഞ ഈ അന്തരീക്ഷത്തിലെ ഉലച്ചിൽ കൂടാതെ പുരോഗതിയുടെ പാതയിലൂടെ ലക്ഷ്യബോധത്തോടെ നയിക്കാൻ ഈ പിതാവിന് ഇടയാകട്ടെ. “ദിദിമോസ്” എന്നാൽ “ഇരട്ട” എന്നർത്ഥം. ഭൗതികലോകത്തിൽ വസിക്കുമ്പോൾ തന്നെ ആത്മലോകത്തെ പുൽകി ആസ്വദിക്കുന്നതാവണം ആ നാമത്തിന്റെ പൊരുൾ! നന്മശ്രീമാനായ ഈ മഹാമഹിമ നാമാവിന് ആയിരം പ്രണാമങ്ങൾ!!

# 8

# മാർത്തോമ്മാ ശ്ലീഹായുടെ ദൗത്യത്തെ ഇരട്ടിപ്പിക്കുന്ന പിൻഗാമി

## ഫാ. ഡോ. കെ. എം. ജോർജ്

മലങ്കരസഭയുടെ മഹാചാര്യനായി സ്ഥാനമേറ്റിരിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മിതഭാഷണത്തിനും, ആത്മശിക്ഷണത്തിനും, ഉറച്ച തീരുമാനശേഷിക്കും, തപോനിഷ്ഠമായ ആത്മിക ജീവിതത്തിനും മുമ്പുതന്നെ പ്രസിദ്ധനാണ്. ഭാരതത്തിന്റെ അപ്പോസ്തോലനായ തോമ്മാശ്ലീഹായുടെ അപരനാമമായ ദിദിമോസ് (ഇരട്ട) എന്ന പേർ സ്വീകരിച്ചതിലൂടെ മാർത്തോമ്മാ ശ്ലീഹായുടെ ദൗത്യത്തെ ഇന്ത്യയിൽ ഇരട്ടിപ്പിക്കാനുള്ള ദിവ്യനിയോഗമാണ് അദ്ദേഹം ഏറ്റെടുത്തിരിക്കുന്നത്. മലങ്കരസഭയ്ക്ക് 21-ാം നൂറ്റാണ്ടിൽ അതിന്റെ മിഷനറി ദൗത്യത്തെ വികസിപ്പിക്കുന്നതിനും ആന്തരികമായ അച്ചടക്കം നേടുന്നതിനും ജനങ്ങൾക്കു സർവതോന്മുഖമായ അജപരിപാലനം നൽകുന്നതിനും സമുജ്ജ്വലമായ ആദ്ധ്യാത്മിക ദർശനത്തിലൂടെ മലങ്കരസഭയെ കൂട്ടിയോജിപ്പിക്കുന്നതിനും ദൈവം അദ്ദേഹത്തെ വിളിച്ചിരിക്കുന്നു.

ദേവലോകത്ത് പ. ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്വീകരണച്ചടങ്ങിൽ മുഖ്യപ്രഭാഷണം നടത്തിയ മാർത്തോമ്മാ സഭാദ്ധ്യക്ഷൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്താ പറഞ്ഞു, “ബാവാ തിരുമേനി ഓർത്തഡോക്സ് സഭയുടെ മാത്രം കാതോലിക്കാ അല്ല, മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യത്തിലുള്ള എല്ലാ സഭകളുടെയും കാതോലിക്കാ ബാവായാണ്.” പിന്നീട് മറ്റൊരു സമ്മേളനത്തിലും അദ്ദേഹം ഇക്കാര്യം ആവർത്തിച്ചു. ഇന്ത്യയിലെ പുരാതന ക്രൈസ്തവരായ നസ്രാണികളുടെ ആധുനിക ചരിത്രത്തിൽ അവഗണിക്കപ്പെടുന്ന ഒരു വസ്തുതയും നാം പൂർണ്ണമായി സാക്ഷാത്കരിക്കേണ്ട ഒരു ദർശനവുമാണ് ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ ഒരു പ്രവചനം എന്ന വിധം ചൂണ്ടിക്കാണിച്ചത്. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പീഠത്തിന്റെ പ്രധാന ചുമതലക്കാരനായി ദൈവം വിളിച്ചിരിക്കുന്ന പ. ദിദിമോസ് ബാവാ ഇന്ത്യയിലെ എല്ലാ ക്രൈസ്തവരുടെയും “കാതോലിക്കാ” അഥവാ പൊതുപിതാവ് എന്ന സ്ഥാനം ആത്മികമായി സാക്ഷാത്കരിക്കാൻ നിയുക്തനാണ്. ഭാരതീയ ക്രൈസ്തവരുടെ ഐക്യത്തിന്റെ സാര

ഥിയും സംരക്ഷകനുമായി തീരാനുള്ള വിളിയാണ് മലങ്കരസഭയുടെ കാതോലിക്കായ്ക്ക് ഉള്ളത്. മലങ്കരസഭയുടെ കാതോലിക്കാ റോമിലെയോ, അന്ത്യോഖ്യയിലെയോ പാത്രിയർക്കീസിന്റെ സാമന്തനല്ല. സമസ്വഭാവമുള്ള സഹോദരനാണ്. ഈ വസ്തുത വേർപെട്ടു നിൽക്കുന്ന സഹോദരങ്ങൾ ഉൾപ്പെടെ മലങ്കരസഭാംഗങ്ങളെല്ലാവരും അഹങ്കാരലേശമില്ലാതെ വിനയപൂർവ്വം മനസ്സിലാക്കി പ്രവർത്തിച്ചാൽ പ. ദിദിമോസ് ബാവായുടെ പൊതുവായ ഇടയപരിപാലനത്തെ ഏറ്റവും ഫലപ്രദമാക്കി തീർക്കാൻ നമുക്കു കഴിയും.

കൗമാരപ്രായത്തിൽ തന്നെ സന്യാസജീവിതത്തിലേക്കു പ്രവേശിച്ച വ്യക്തിയാണ് ദിദിമോസ് ബാവാ. പ്രശസ്തമായ പത്തനാപുരം ദയറായുടേയും സ്ഥാപനങ്ങളുടേയും പ്രാരംഭകനും ഉന്നതശീർഷനുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ആത്മികശിക്ഷണത്തിലും വാത്സല്യത്തിലും പോഷിപ്പിക്കപ്പെട്ട അദ്ദേഹത്തിന്റെ വ്യക്തിത്വം കഠിനമായ തപശ്ചര്യകളിൽ സ്ഫുടം ചെയ്യപ്പെട്ടതാണ്. അതുകൊണ്ട് ഗുരുഭക്തിയും അനുസരണവും, നിഷ്ഠയും നിശ്ചയദാർഢ്യവും മുഖമുദ്രകളായ അദ്ദേഹത്തിന്റെ നേതൃത്വം മലങ്കരസഭയ്ക്ക് ഒരു പുതിയ വ്യവസ്ഥിതിയുടെ നാന്ദിയാണ്.

അദ്ദേഹം മെത്രാപ്പോലീത്തായായി മലബാർ ഭദ്രാസനത്തിന്റെ ചുമതലയേൽക്കുമ്പോൾ ആ ഭദ്രാസനം മലങ്കരസഭയുടെ പുറംപോക്കിൽ കുടിലുകെട്ടി കിടന്ന ഒരവശ ഭദ്രാസനമായിരുന്നു. അതിനെ കൈപിടിച്ചുയർത്തി മലങ്കരസഭയ്ക്കു മുഴുവൻ അഭിമാനിക്കാൻ തക്കവിധം ഇന്ന് സുസംഘടിതവും സുശിക്ഷിതവുമായ ഭദ്രാസനമാക്കി മാറ്റിയത് മാർ തീമോത്തിയോസ് എന്ന നല്ല ഇടയനായിരുന്നു. ഇവിടെയും അദ്ദേഹത്തെ സഹായിച്ചത് സന്യാസജീവിതത്തിലൂടെ അദ്ദേഹം സ്വാംശീകരിച്ച ദാരിദ്ര്യവ്രതവും, ലാളിത്യവും സഭാനേതൃത്വത്തോടുള്ള അനുസരണബോധവുമായിരുന്നു. യാതൊരു കൈത്താങ്ങലും നൽകാതെ ഒരു പാവപ്പെട്ട ഭദ്രാസനത്തിലേക്ക് സഭ അദ്ദേഹത്തെ പറഞ്ഞുവിട്ടപ്പോൾ ആ നിയോഗം സന്തോഷത്തോടെ സ്വീകരിക്കുകയും അത്യുന്നതന്റെ ശക്തിയിൽ മാത്രം ആശ്രയിച്ച് തന്റെ ദൗത്യം ഏറ്റം വിജയകരമായി പൂർത്തിയാക്കുകയും ചെയ്തു.

മഹാനായ "ഗ്രിഗറി" എന്നു വിശേഷിപ്പിക്കപ്പെടുന്ന ഒരു മാർപാപ്പാ ഏഴാം നൂറ്റാണ്ടിൽ പാശ്ചാത്യസഭയെ നയിച്ചിരുന്നു. ആദ്യമായി പാശ്ചാത്യ ദേശത്ത് സന്യാസപ്രസ്ഥാനം ആരംഭിച്ച വിശുദ്ധനായ ബെനഡിക്ടിന്റെ സന്യാസശിഷ്യനായിരുന്നു ഗ്രീഗോറിയോസ് പാപ്പാ. ആ സന്യാസപ്രസ്ഥാനത്തിന്റെ മുദ്രാവാക്യമായ Ora et Labera (prayer and

work) സ്വീകരിച്ച് യൂറോപ്പിനെ മുഴുവൻ ഒരു ബനഡിക്ടൈൻ ആശ്രമമാക്കി മാറ്റണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. അന്നു ദരിദ്രമായിരുന്ന യൂറോപ്പിന് പിന്നീടുണ്ടായ കാർഷികവും വ്യാവസായികവുമായ വൻ പുരോഗതിയുടെ ശിൽപിയായി അദ്ദേഹത്തെ ചില ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നുണ്ട്. ആശ്രമവ്യവസ്ഥയുടെ രണ്ടു തത്വങ്ങൾ പ്രാർത്ഥനയും അദ്ധ്വാനവും അദ്ദേഹം യൂറോപ്പിനു മുഴുവൻ നൽകി. ഇതുപോലെ മലങ്കരസഭയ്ക്കു മുഴുവൻ ആത്മിക നവോത്ഥാനവും നല്ല അച്ചടക്കവും ജനക്ഷേമകരമായ പ്രവർത്തനത്തിലുള്ള പുരോഗതിയും കൈവരിക്കുവാൻ ദിദിമോസ് ബാവായുടെ തപോനിഷ്ഠമായ ജീവിതവും നേതൃത്വവും ഇടയാക്കുമെന്ന് നമുക്കു പ്രതീക്ഷിക്കാം. എല്ലാറ്റിലുമുപരി ചില നേതാക്കളുടെ സ്വാർത്ഥതയും സ്ഥാനമോഹവും മൂലം രണ്ടായിപ്പിളർന്ന മലങ്കരസഭയെ വീണ്ടും ക്രിസ്തുവിൽ ഒരു ശരീരമാക്കി മാറ്റുവാൻ തക്കവിധം ദൈവത്തിന്റെ പരിശുദ്ധാത്മാവ് മലങ്കരസഭയുടെ ഈ പരമാദ്ധ്യക്ഷനെ വഴിനടത്തട്ടെ എന്ന് നമുക്കു പ്രാർത്ഥിക്കാം.



# 9

# ജീവിത സായാഹ്നത്തിൽ

അഭിവന്ദ്യ തിരുമേനി മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 2005-ൽ മുൻഗാമിയിൽ നിന്നും സ്ഥാനമേറ്റു. സഭയെ കുറഞ്ഞ കാലമേ നയിച്ചുള്ളു എങ്കിലും പരിശുദ്ധ സഭയ്ക്ക് അക്കാലം ആത്മീയമായ ഉണർവും, ഭക്തിയും ഒക്കെ കൈവന്നു എന്നു രേഖപ്പെടുത്തുന്നതിൽ അനല്പമായ സന്തോഷം ഉണ്ട്.

2006-ൽ പരുമല സെമിനാരിയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ വിളിച്ചുകൂട്ടി കുന്നംകുളം ഭദ്രാസനാധിപൻ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയെ പിൻഗാമിയായി തെരഞ്ഞെടുത്തു. 2010 ഒക്ടോബർ മാസം 31-നു പരുമല സെമിനാരിയിൽ വച്ച് പിൻഗാമിയെ ബസ്സേലിയോസ് മാർതോമ്മാ പൗലൂസ് ദ്വിതീയൻ എന്ന സ്ഥാനപ്പേരിൽ തൃക്കൈകൊണ്ടു തന്നെ കാതോലിക്കാ ആയി വാഴിച്ച് സർവ അധികാരങ്ങളും ഏല്പിച്ച് കൃതകൃത്യനായി വിശ്രമ ജീവിതം പ്രാർത്ഥനയോടും സമാധാനത്തോടും കൂടി നയിക്കുന്നതിനും തിരുമനസ്സായി. മലങ്കരയുടെ പരിശുദ്ധ സുന്നഹദോസ് പ. പിതാവിന് മലങ്കരയുടെ ‘വലിയ ബാവാ’ എന്ന ബഹുമതി നൽകി ആദരിക്കുകയും ചെയ്തു.

മൗണ്ട് താബോർ ദയറായുടെ സ്ഥാപകപിതാവും, സുപ്പീരിയറും തന്റെ ഗുരുനാഥനുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി 1972-ൽ കാലംചെയ്ത സമയം മുതൽ 2014 വരെയുള്ള കാലയളവിൽ താബോർ ദയറായുടെയും മഠത്തിന്റെയും അനുബന്ധ സ്ഥാപനങ്ങളുടെയും സുപ്പീരിയറായും പ്രധാന ചുമതലക്കാരനായും സ്ഥാപനത്തെ പരിപാലിച്ചു വളർത്തിയതും വലിയ തിരുമേനി സ്ഥാപിച്ചു വളർത്തിക്കൊണ്ടു വന്ന എല്ലാ സ്ഥാപനങ്ങളുടെയും വളർച്ച പൂർത്തിയാക്കുന്നതിന് പരിശുദ്ധ പിതാവിനു സാധിച്ചതിന്റെ കാരണം തന്റെ പരിപൂർണ്ണ സമർപ്പണവും ദൈവാശ്രയവുമായിരുന്നു എന്നുള്ളതിനു രണ്ടു പക്ഷമില്ല.

സന്യാസത്തിന്റെ സൗന്ദര്യം, ത്യാഗത്തിന്റെ നിർമ്മലത, ഗുരുഭക്തി, ആശ്രമ നിയമങ്ങളോടുള്ള അന്യാദൃശ്യമായ അഭിനിവേശം, മൗനം, ധ്യാനം, ഇടവിടാതെയുള്ള പ്രാർത്ഥന, ആശ്രമാംഗങ്ങളോടും, സഭയിലെ എല്ലാ വിഭാഗങ്ങളിലുമുള്ള വിശ്വാസ സമൂഹത്തോടുമുള്ള സ്നേഹവും, കരുതലും, ദാനധർമ്മം ചെയ്യുന്നതിനുള്ള വ്യഗ്രത, സമ്പുഷ്ടമായ ആരാധനാജീവിതം, മിതഭാഷണം ഈ സവിശേഷഗുണങ്ങളെല്ലാം അദ്ദേ

ഹത്തെ മറ്റുള്ളവരിൽ നിന്നും വ്യത്യസ്തനാക്കി. എല്ലാ ഉന്നതിയുടേയും പ്രധാന കാരണം തന്റെ സന്യാസനിഷ്ഠകളോടു കൂടിയ ജീവിതവും പ്രാർത്ഥനയും, തീരുമാനങ്ങളെടുക്കുന്നതിനും അതു നടപ്പാക്കുന്നതിനുമുള്ള കഴിവ് ഒന്നിനെക്കുറിച്ചും ആകുലതയോ, ആവലാതിയോ ഇല്ലാതെയുള്ള പ്രവർത്തനശൈലി ഇവയായിരുന്നു.

ബാലനായ തന്നെ ഭവനത്തിൽ നിന്നും വിളിച്ചുകൊണ്ടു വന്ന് തന്നോടു കൂടെ പാർപ്പിച്ച്, പഠിപ്പിച്ച് ഒരു സാധാരണ മനുഷ്യന് എത്തിപ്പെടാൻ സാധിക്കാത്ത ഉന്നതവും ശ്രേഷ്ഠവുമായ ഒരു അവസ്ഥയിലേക്കും, പരിശുദ്ധ സഭയുടെ പ്രധാന അമരക്കാരനായി വളർത്തിയ ശ്രേഷ്ഠഗുരുഭൂതനായ മാർതോമ്മാ ദീവന്നാസ്യോസ് തിരുമേനിയോടുള്ള ഭക്തിയും, സ്നേഹവും, അനുസരണവും, ബഹുമാനവും വാക്കുകൾക്കതീതമാണ്. ആ പുണ്യ സ്മരണ തന്റെ ജീവിതത്തിലുടനീളം കാത്തുസൂക്ഷിച്ചു. ഏതു രംഗത്തും അത് ഉൽഘോഷിക്കാതെ ഒരു പ്രസംഗവും പര്യവസാനിപ്പിച്ചിട്ടില്ല. അതുപോലെ തന്നെ മുൻഗാമിയായിരുന്ന പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുടെ അവസാനകാലത്ത് അദ്ദേഹത്തെ ശുശ്രൂഷിച്ചതും അനുഗ്രഹത്തിന്റെ വഴികളായിരുന്നു.

പരിശുദ്ധ സഭയുടെ ഭരണം, തന്റെ അനാരോഗ്യം മൂലം വിഘാതം സൃഷ്ടിക്കുന്നു എന്നു മനസ്സിലായപ്പോൾ പരപ്രേരണ കൂടാതെ സ്ഥാനത്യാഗം ചെയ്യുന്നതിനും സർവ്വ അധികാരങ്ങളും പിൻഗാമിയെ ഭരമേല്പിക്കുന്നതിനും വളരെ സുതാര്യമായി ഭരണകൈമാറ്റം നടത്തുന്നതിനും സാധിച്ചു. 2014 ആദ്യം വരെയും വളരെ ശാന്തമായി കാതോലിക്കേറ്റ് അരമനയിൽ പ്രാർത്ഥനയിലും ധ്യാനത്തിലും മുഴുകിയിരുന്നു. 2014 മെയ് മാസത്തിൽ പരുമല ആശുപത്രിയിൽ വിദഗ്ദ്ധ ഡോക്ടർമാരുടെ പരിചരണത്തിൽ ആയിരുന്നു. തന്റെ ഇഹലോകജീവിതത്തിനു പരിസമാപ്തി ആയിരിക്കുന്നു എന്നു മനസ്സിലായപ്പോൾ ഭക്ഷണം പോലും വെടിഞ്ഞ് ആ സമയത്തിനുവേണ്ടി പ്രാർത്ഥനാപൂർവ്വം ഒരുങ്ങി കിടന്നു.

2014 മെയ് മാസം 26-നു ആ സമയം സമാഗതമാവുന്നു എന്ന് മെഷീൻ അറിയിച്ചുകൊണ്ടിരുന്നു. അഭിവന്ദ്യ തിരുമേനിമാരും ആശ്രമാംഗങ്ങളും, വൈദികഗണവും ആ മുറിയിൽ സന്നിഹിതരായിരുന്നു. പിതാക്കന്മാരുടെ നേതൃത്വത്തിൽ സന്ധ്യാനമസ്കാരം നടത്തി. അതിനു മുമ്പുതന്നെ അഭിവന്ദ്യ ഐറേനിയോസ് തിരുമേനിയും ബ. യൽദോ അച്ചനും അടുത്തിരുന്ന് പ്രാർത്ഥനകളും വിശ്വാസപ്രമാണവും ചൊല്ലിക്കൊണ്ടിരുന്നു. അപ്പോൾ ഉണ്ടായിരുന്ന അഭിവന്ദ്യ പിതാക്കന്മാർ എല്ലാവരും പരിശുദ്ധ പിതാവിന്റെ നെറ്റിയിൽ സ്ലീബാ വച്ചുകൊണ്ട് പ്രാർത്ഥനകൾ നടത്തി

ക്കൊണ്ടിരുന്ന സമയം പ. പിതാവിന്റെ ജീവൻ പിതൃസന്നിധിയിലേക്ക് പറന്നുപോയി. മുറിയിലെ അന്തരീക്ഷം വളരെ ശാന്തമായിരുന്നു. ഡോക്ടേഴ്സ് എത്തി മരണം സ്ഥിരീകരിച്ചു. കുന്നംകുളത്തായിരുന്ന പ. ബാവാ തിരുമേനി വേഗം വന്നെത്തി. ഭൗതികദേഹം എംബാം ചെയ്തു സ്ഥാനവസ്ത്രങ്ങൾ അണിയിച്ച് കസേരയിൽ ഇരുത്തി. അപ്പോഴേക്കും വലിയ ഒരു ജനതതി ആശുപത്രിയിൽ തടിച്ചുകൂടിയിരുന്നു. മൃതദേഹം പുറത്തേക്കിറക്കുന്നതിന് ജനത്തിരക്കുമൂലം അസാദ്ധ്യമായിരുന്നെങ്കിലും എല്ലാവരും സംയമനം പാലിച്ചു. പ. പിതാവ് കാലംചെയ്തു എന്നുള്ള ദുഃഖസന്ദേശം എല്ലാ ചാനലുകളും അറിയിച്ചതിനാൽ ലോകം മുഴുവനും വാർത്ത അല്പസമയത്തിനുള്ളിൽ എത്തിയിരുന്നു. ആംബുലൻസിൽ ഭൗതികദേഹം പരുമല കബറിങ്കലും, പള്ളിയിലും വച്ചു പ്രാർത്ഥനകൾ നടത്തിയശേഷം രാത്രിയിൽ തന്നെ പഴയസെമിനാരിയിൽ എത്തിച്ചു. സെമിനാരി ചാപ്പലിൽ ഭൗതികദേഹം വച്ചു പ്രാർത്ഥനകൾ രാത്രി മുഴുവനും തുടർന്നു. അതിരാവിലെ വി. കുർബാനയ്ക്കുശേഷം നഗരികാണിക്കൽ ആരംഭിച്ചു. ദേവലോകം അരമനയിലെ ക്രമങ്ങളും യാത്രചോദിക്കലും കഴിഞ്ഞ് രഥത്തിൽ ഭൗതികദേഹം വച്ച് വിലാപയാത്ര ആരംഭിച്ചു. പുതുപ്പള്ളി പള്ളിയിലും പ്രവേശിപ്പിച്ച് യാത്ര ചോദിക്കൽ കഴിഞ്ഞ് തിരുവല്ല, മാവേലിക്കര, പന്തളം അടൂർ വഴി രാത്രി 2 മണി ആയപ്പോഴേക്കും പത്തനാപുരം ദയറാ ചാപ്പലിൽ ഒരുക്കിയിരുന്ന ഉയർന്ന പീഠത്തിൽ പടിഞ്ഞാറോട്ടഭിമുഖമായി വച്ചു.

പൊതുജനങ്ങൾക്ക് തിക്കും തിരക്കും കൂടാതെ ഭൗതികദേഹം ദർശിക്കുന്നതിനും, കൈമുത്ത് മുതലായവയും സൗകര്യമായി നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തിരുന്നു. പ. ബാവാ തിരുമേനിയും, സഭയിലെ എല്ലാ മേല്പട്ടക്കാരും, വൈദികരും, സഹോദരി സഭകളിലെ പിതാക്കന്മാരും വമ്പിച്ച ഒരു ജനതതിയും എത്തിയിരുന്നു. കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ നേതൃത്വത്തിൽ മന്ത്രിസഭാംഗങ്ങളും സന്നിഹിതരായിരുന്നു. പിതാവിന്റെ ജീവിതകാലത്തു തന്നെ ഒരുക്കിയിരുന്ന കബറിൽ തന്റെ ബഹുമാന്യനായ ഗുരുവിന്റെ കബറിനു സമീപം ഒരു മണിയോടുകൂടി കബറടക്കം കഴിഞ്ഞു.

# പ. വലിയബാവായുടെ കബറടക്കവേളയിൽ പിൻഗാമി നടത്തിയ ചരമ പ്രസംഗം

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഭൗതികമായി ഏറ്റവും അധികം നഷ്ടം, മനസ്സിൽ ശക്തിപ്പെടുന്ന സമയമാണിത്. 40 വർഷക്കാലം മേൽപട്ട ക്കാരനായി, മഹാചാര്യനായി മലങ്കരസഭയെ വഴിനടത്തിയ പ. വലിയ ബാവാ പഴയ തലമുറയിലെ 'അവസാനത്തെ' കണ്ണിയാണ്.

മലങ്കരസഭയുടെ സുവർണ്ണ കാലഘട്ടത്തിൽ 1966-ൽ കോലഞ്ചേരി യിൽ വച്ച് വാഴിക്കപ്പെട്ട പിതാവാണ് പ. വലിയ ബാവാ. സഭകൾ യോജിച്ച് പ്രവർത്തിച്ച സുവർണ്ണ കാലമായിരുന്നു അത്. ശാശ്വതസമാധാനം സഭ യിൽ ഓളം വെട്ടിനിൽക്കുന്ന സമയത്താണ് അദ്ദേഹം മെത്രാപ്പോലീ ത്തായായി വാഴിക്കപ്പെട്ടത്.

പ്രതിസന്ധിഘട്ടത്തിൽ 'പ്രാർത്ഥനയാണു ബലം' എന്നു വിശ്വസിച്ച പിതാവാണ് പ. വലിയ ബാവാ. സുപ്രധാന വിഷയങ്ങൾ വരുമ്പോൾ ഞാൻ വലിയ ബാവായുടെ അടുക്കൽ പോയി 'തിരുമേനിയുടെ കൈകൾ ബലഹീനനായ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിക്കണമെന്നു' പറയു മ്പോൾ ആ കൈകൾ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിക്കും. ഒരു പോറൽ പോലും ഏൽക്കാതെ ഉദ്ദേശിച്ച കാര്യങ്ങൾ എല്ലാം സാധ്യമാകുമ്പോൾ ഈ പിതാവിന്റെ പ്രാർത്ഥനയുടെ ബലം ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ആദ്യത്തെ സുന്നഹദോസ് വിളിച്ചു കൂട്ടിയപ്പോഴും തിരുമേനിയുടെ കൈ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിച്ചശേഷമാണ് സുന്നഹദോസ് ആരംഭി ച്ചത്. അസാദ്ധ്യമായ പല കാര്യങ്ങളും വലിയ തിരുമേനിയുടെ പ്രാർത്ഥ നയാൽ ഭംഗിയായി പൂർത്തീകരിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. പ്രതിസന്ധി ഉണ്ടാകുമ്പോൾ ഇനി ആരോടു പോയി ചോദിക്കും എന്നത് എന്റെ മന സ്സിനെ അലട്ടുന്നു. ആത്മാർത്ഥതയുള്ള പ്രാർത്ഥനയുടെ ഒരു മാതൃക നമുക്ക് ഭൗതികമായി നഷ്ടപ്പെടുന്നു. എന്നാലും പ. പിതാവ് സ്വർഗ്ഗ ത്തിൽ നമുക്കുവേണ്ടി പ്രാർത്ഥിക്കും.

മലങ്കരസഭയെ നമ്മുടെ പിതാക്കന്മാർ നയിച്ചിട്ടുള്ളത് നിയമം കൊണ്ടല്ല. മനുഷ്യസ്വാധീനവും കൈക്കരുത്തും കൊണ്ടല്ല, പണം കൊണ്ടും അല്ല. നിരന്തരമായ പ്രാർത്ഥനയുടെ ബലംകൊണ്ടാണ്. പ്രാർ ത്ഥിക്കുന്ന മനസ്സുകളുടെ നിലവിളി ദൈവസന്നിധിയിൽ എത്തും. അവിടെ നിന്നും ലഭിക്കുന്ന അനുഗ്രഹങ്ങളുടെ നേട്ടംകൊണ്ട് മാത്രമാണ് 2000 വർഷം പഴക്കമുള്ള ഈ സഭ നിലനിൽക്കുന്നത്.

നമ്മുടെ പിതാക്കന്മാർ അതിബുദ്ധിശാലികൾ ഒന്നുമല്ല. നമ്മുടെ പിതാ ക്കന്മാർ തന്ത്രശാലികളുമല്ല. നമ്മുടെ പിതാക്കന്മാർ സാധാരണക്കാരാണ്.

പക്ഷേ അവർ പ്രാർത്ഥിക്കുമായിരുന്നു. അവർക്കു തന്ത്രങ്ങളില്ല, അവർക്കു രാഷ്ട്രീയമില്ല, അവർക്കു ധനത്തിന്റെ സ്വാധീനം കൊണ്ട് കാര്യസാദ്ധ്യവുമില്ല. കൈക്കരുത്തുകൾ ഉപയോഗിക്കാറില്ല. അസത്യം പറഞ്ഞ് കാര്യങ്ങൾ നേടാൻ ഇഷ്ടപ്പെടാറില്ല. എന്നാൽ സത്യത്തിന്റെയും പ്രാർത്ഥനയുടെയും വഴിയിലൂടെ അവർ സഞ്ചരിച്ചു. മലങ്കരസഭയെ നേരിന്റെ വഴിയിലൂടെ നയിച്ചവരാണ് നമ്മുടെ പിതാക്കന്മാർ. ആ പിതാക്കന്മാരിലെ അവസാനത്തെ കണ്ണികളിൽ ഒരാളാണ് പരിശുദ്ധ വലിയ ബാവാ തിരുമേനി.

പ്രിയമുള്ളവരേ, നമുക്ക് അല്പം നൊമ്പരം ഉണ്ട്. വലിയ ബാവായുടെ അഭാവം മൂലം ഉണ്ടാകുന്ന നൊമ്പരം ശക്തമാണ്. സ്വർഗ്ഗസന്നിധിയിൽ ഇരുന്ന് ഈ പിതാവ് നമ്മുടെ സങ്കടം കേൾക്കും. നമുക്കായി പ്രാർത്ഥിക്കും. ഈ സഭ മുന്നേറും. 21-ാം നൂറ്റാണ്ടിൽ ഈ സഭയ്ക്ക് ഒരു പോറലും ഏൽക്കാതെ മുമ്പോട്ടു പോകുവാൻ കഴിയും. ദൈവസന്നിധിയിൽ സ്വാധീനമുള്ള, കരുത്തുള്ള പിതാക്കന്മാർ സ്വർഗ്ഗത്തിൽ നമുക്കുവേണ്ടി കാത്തിരിപ്പുണ്ട്. പ. വലിയ ബാവായുടെ മദ്ധ്യസ്ഥത യാചിച്ച് പ്രസംഗം അവസാനിപ്പിക്കുന്നു.

*(പ. വലിയ ബാവായുടെ കബറടക്കശുശ്രൂഷാമദ്ധ്യേ പത്തനാപുരം മൗണ്ടു താബോർ ദയറായിൽ നടത്തിയ പ്രസംഗ സംഗ്രഹം. 28-5-2014)*

# അനുശോചന സന്ദേശങ്ങൾ

പരിശുദ്ധ കാതോലിക്കാ ബാവായുമായി റോമിൽ നടന്ന കൂടിക്കാഴ്ച ഉണർത്തിയ ഊഷ്മളതയും സഭകൾ തമ്മിലുള്ള അടുപ്പവും നിലനിർത്താൻ സാധിക്കണം. മാർത്തോമ്മാശ്ലീഹായുടെ സാക്ഷ്യത്തിന്റെ അടിത്തറയിലുള്ള മലങ്കരസഭയ്ക്കും സമൂഹത്തിനും കാലംചെയ്ത ദിദിമോസ് പ്രഥമൻ വലിയ ബാവാ നൽകിയ ആത്മീയ നേതൃത്വം ഗണനീയമാണ്.

**- പോപ്പ് ഫ്രാൻസിസ്**

പരിശുദ്ധ ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ വലിയ ബാവാ വിശുദ്ധിയുടെ സാന്നിദ്ധ്യമാണ്. വലിയ ബാവാ ഇടയശുശ്രൂഷയിൽ ഉത്തമ മാതൃകയാണ്. അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക ജീവിതവും സന്യാസജീവിതവും അജപാലന ശുശ്രൂഷയിലെ വൈദഗ്ദ്ധ്യവും ശ്രേഷ്ഠമായിരുന്നു. സഭയുടെ ഐക്യത്തെക്കുറിച്ച് നല്ല ആഗ്രഹം പുലർത്തി. ക്രൈസ്തവ പാരമ്പര്യങ്ങളെ കോർത്തിണക്കി ദൈവസന്നിധിയിൽ അദ്ദേഹം നടത്തിയ പ്രാർത്ഥന ശ്രേഷ്ഠമാണ്. ഭാരതത്തിലെ ക്രൈസ്തവർക്ക് ഉത്തമ മാതൃകയാണ് ‘വലിയ ബാവാ.’

**- മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി**

ദിദിമോസ് ബാവാ മാർത്തോമ്മാ സഭയുടെ വലിയ സ്നേഹിതനും എന്റെ ഉത്തമ സുഹൃത്തുമായിരുന്നു. അദ്ദേഹം താബോർ ആശ്രമത്തിൽ ചേർന്ന് ആശ്രമജീവിതത്തിന്റെ എല്ലാ ശിക്ഷണങ്ങൾക്കും വിധേയനായി. മികച്ച അദ്ധ്യാപകനും വൈദികനുമായിരുന്നു. മെത്രാപ്പോലീത്തായായും ബാവായായും വളരെ ശോഭിച്ചിരുന്നു. ദേവലോകത്ത് ഞാൻ എത്തുമ്പോൾ എല്ലാം ഹൃദ്യമായി എന്നെ സ്വീകരിക്കും. അദ്ദേഹം പുലർത്തിയ വലിയ സ്നേഹം എന്നെ സന്തോഷിപ്പിക്കുകയും ഇപ്പോൾ ദുഃഖിപ്പിക്കുകയും ചെയ്യുന്നു. മുമ്പ് പോയ വിശുദ്ധന്മാരോടുകൂടെ അദ്ദേഹത്തെ എനിക്കും കാണാം എന്നു പ്രത്യാശിക്കുന്നു.

**– ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ**

ക്രിസ്തീയ സഭയുടെ താപസമുഖമായിരുന്നു വലിയ ബാവാ തിരുമേനി. അനേകം വർഷങ്ങളിലെ ആത്മബന്ധം അദ്ദേഹവുമായിട്ടുണ്ട്. ലാളിത്യവും ആർജവത്വവും കൊണ്ട് ശ്രദ്ധേയമായ വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. സഭാ ഐക്യരംഗത്തും വിദ്യാഭ്യാസരംഗത്തും തിരുമേനി നൽകിയ നേതൃത്വം എക്കാലവും ഓർമ്മിക്കപ്പെടും.

**– മാർ ജോസഫ് പൗവ്വത്തിൽ**

വലിയ ബാവായുടെ ധന്യമായ ജീവിതം കേരള സമൂഹത്തിനും ഭാരതത്തിനും നല്കിയ സേവനം അതിമഹത്തായ സാക്ഷ്യമായിരുന്നു. ക്രൈസ്തവ സഭകൾക്ക് ദിശാബോധം നൽകിയ ജീവിതമായിരുന്നു വലിയ ബാവായുടേത്. യാക്കോബായ സുറിയാനി സഭയുടെ പ്രത്യേകമായ അനുശോചനം അറിയിക്കുന്നു.

**– ഡോ. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ**

പരിശുദ്ധ വലിയ ബാവായുടെ മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. വലിയ ബാവാ സഭയ്ക്കും സമൂഹത്തിനും ചെയ്ത സേവനങ്ങൾ വളരെ വലുതാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥനാശൈലിയും സഹായതീക്ഷ്ണമായ മനോഭാവവും എക്കാലവും ഓർക്കും. സഭയ്ക്കു ശരിയായ നേതൃത്വം നൽകി ജനത്തെ മുഴുവൻ സ്നേഹിച്ച നന്മയുടെ നീണ്ട പ്രവർത്തനങ്ങൾ നൽകിയ പിതാവാണ് വലിയ ബാവാ തിരുമേനി. അദ്ദേഹം മലബാർ ഭദ്രാസനത്തിന്റെ ചുമതല വഹിച്ചപ്പോൾ അവിടെ പല പരിപാടികളിലും എനിക്കു പങ്കെടുക്കുവാൻ കഴിഞ്ഞു. സ്നേഹത്തോടും സേവന തല്പരതയോടും പ്രവർത്തിച്ച വലിയ ബാവായുടെ കാൽപ്പാദങ്ങളിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

**– ഉമ്മൻചാണ്ടി**

പരിശുദ്ധ വലിയ ബാവാ മിതഭാഷിയായിരുന്നു. എടുത്ത തീരുമാനങ്ങളിൽ എന്നും ഉറച്ച നിലപാടുകൾ സ്വീകരിച്ചിരുന്ന മഹാവ്യക്തിത്വമായിരുന്നു. സഭയ്ക്കും സമൂഹത്തിനും പ്രകാശം പകരുവാനും നേർവഴിക്കു നയിക്കുവാനും വലിയ ബാവാ നൽകിയ നേതൃത്വം ശ്രേഷ്ഠമായിരുന്നു.

**– രമേശ് ചെന്നിത്തല**

മലബാർ ഭദ്രാസനത്തിൽ എന്റെ മുൻഗാമിയായ പരിശുദ്ധ ദിദിമോസ് ബാവാ പ്രാർത്ഥനാ ജീവിതത്തിന്റെയും എളിമയുടെയും പര്യായമായിരുന്നു. മറ്റുള്ളവരോടുള്ള കരുതൽ എപ്പോഴും പുലർത്തി. മറ്റുള്ളവരുടെ വേദന കണ്ടാൽ കണ്ണു നിറയും.

നിഷ്ഠയുള്ള ജീവിതം നയിച്ച അദ്ദേഹം ആശ്രമജീവിതത്തിന്റെ പരിശുദ്ധി മറ്റുള്ളവരിലേക്കും പകർന്നു. പുതിയ പള്ളികൾ പണിയുന്നതിൽ അതീവ തല്പരനായിരുന്നു. ആരാധനാ സൗകര്യം ഇല്ലെങ്കിൽ ജനങ്ങൾ ഇതര സഭകളിലേക്ക് പോകുമെന്നായിരുന്നു ഉത്കണ്ഠ.

2005 മുതൽ ദേവലോകത്ത് പ്രവർത്തിക്കുമ്പോൾ അദ്ദേഹത്തിന്റെ അപാരമായ ശാന്തത അത്ഭുതപ്പെടുത്തിയിട്ടുണ്ട്. സഭകളുടെ സമാധാനം വലിയ ബാവായുടെ സ്വപ്നമായിരുന്നു. സ്നേഹത്തോടെ മാത്രമേ അദ്ദേഹം എല്ലാവരോടും ഇടപെട്ടിട്ടുള്ളൂ.

**– ഡോ. സഖറിയാ മാർ തെയോഫിലോസ്** (മലബാർ)

സഭയെ ശരിയായ പാതയിലൂടെ നയിച്ച പുണ്യപിതാവാണ്. ആത്മീയ ഔന്നത്യത്തിൽ സഭയെ എത്തിച്ച മഹനീയ വ്യക്തിത്വം. ഈ കബറിടത്തിൽ ആയിരങ്ങൾ ദിവസവും സന്ദർശിക്കുന്ന പുണ്യഭൂമിയായിത്തീരും.

**– പി. സി. ജോർജ്ജ്**

വലിയ ബാവാ സന്യാസജീവിതത്തിന്റെ ഉദാത്ത മാതൃകയാണ്. ജീവിതമൂല്യങ്ങൾക്ക് വളരെ പരമപ്രാധാന്യം നൽകി. സഭയ്ക്കും സമൂഹത്തിനും നൽകിയ മഹത്തായ സേവനങ്ങൾ കൃതജ്ഞതാപൂർവ്വം സമൂഹം ഓർക്കും.

ഈശ്വരവിശ്വാസം ജനനന്മയ്ക്ക് എന്ന അടിസ്ഥാനത്തിൽ നിന്ന് ജനങ്ങളുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിച്ച മനുഷ്യസ്നേഹിയായ പിതാവാണ്. സമൂഹത്തിന്റെ നന്മയ്ക്കായി എക്കാലവും പ്രവർത്തിക്കുവാൻ വലിയ പിതാവിനു കഴിഞ്ഞു.

**– വി. എം. സുധീരൻ**

വലിയ ബാവാ സമൂഹത്തിൽ ഐക്യം വളരുവാൻ ആഗ്രഹിച്ചു. നാട്ടിൽ യോജിപ്പും പരസ്പര സ്നേഹവും ഐക്യവും വളരണമെന്ന് വലിയ ബാവാ ആഗ്രഹിക്കുകയും അതിനായി പ്രവർത്തിക്കുകയും ചെയ്തു.

**- പിണറായി വിജയൻ**

വലിയ ബാവാ ആദ്ധ്യാത്മിക ജീവിതത്തിന്റെ അഗാധമായ സാന്നി ദ്ധ്യമാണ്. 1982 മെയ് 19-നാണ് അദ്ദേഹവുമായുള്ള ബന്ധം ആരംഭിക്കു ന്നത്. അന്ന് അദ്ദേഹം കോലാലംപൂരിൽ ഒരു പട്ടംകൊട ശുശ്രൂഷ യ്ക്കായി എത്തിയതാണ്. അദ്ദേഹത്തെ ശുശ്രൂഷിക്കുവാനായി എനി യ്ക്കാണ് നിയോഗം ലഭിച്ചത്. അഗാധമായ സ്നേഹബന്ധം 32 വർഷ മായി തുടർന്നു. ഞങ്ങളുടെ വിവാഹവും ഓഫീസിന്റെ കൂദാശയും എല്ലാം നടത്തിയത് ഈ പുണ്യപിതാവാണ്. പ്രാർത്ഥനാജീവിതമാണ് വലിയ ബാവാ. പ്രാർത്ഥനയിൽ കൂടി എല്ലാം സാദ്ധ്യമായി തീരും എന്ന് അദ്ദേഹം നമ്മെ പഠിപ്പിക്കുന്നു. ആ പുണ്യപിതാവിന്റെ മുമ്പിൽ ഞങ്ങൾ മദ്ധ്യസ്ഥത യാചിക്കുന്നു.

**- ജേക്കബ് മാത്യു (ജോജോ) മലേഷ്യ**

എത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ മത്ഥിയാസ്, ആംഗ്ലിക്കൻ സഭയുടെ ആർച്ചുബിഷപ്പ് ഓഫ് കാന്റർബറി റൈറ്റ് റവ. ജസ്റ്റിൻ വെൽബി, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ജനറൽ സെക്രട്ടറി ഡോ. റോജർ ഗെയ്ക്വാർഡ്, കേരള കൗൺസിൽ ഓഫ് ക്രിസ്ത്യൻ ചർച്ചസ്, നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റ് എന്നിവയുടെ പ്രതിനിധികൾ ദേവലോകത്ത് എത്തി അനുശോചിച്ചു.

# 1

# കർത്താവിന്റെ പഞ്ചശീലം

മനുഷ്യനു ദൈവത്തിൽ നിന്നും ലഭിച്ചിട്ടുള്ള ഏറ്റം വലിയ ദാനം അവന്റെ ജീവനാണ്. സമ്മാനം നൽകുന്നയാളിനും സ്വീകരിക്കുന്ന ആളിനും അതു സന്തോഷം ഉളവാക്കുന്നു. ദൈവം മനുഷ്യന്റെ ജീവദാതാവു മാത്രമല്ല, ജീവസംരക്ഷകനും കൂടിയാകുന്നു. ഇയ്യോബിന്റെ ഭാഷയിൽ പറഞ്ഞാൽ 'സകല ജീവനുള്ളവകളുടേയും പ്രാണനും സകല മനുഷ്യവർഗ്ഗത്തിന്റെ ശ്വാസവും ദൈവത്തിന്റെ കൈയിൽ ഇരിക്കുന്നു.' സങ്കീർത്തനക്കാരൻ പറയുന്നതും ശ്രദ്ധേയമാണ്. 'ദൈവം നമ്മെ ജീവനോടെ കാക്കുന്നു. നമ്മുടെ കാലുകൾ ഇടറുവാൻ സമ്മതിക്കുന്നതുമില്ല.' ഇത്രത്തോളം മനുഷ്യനെ കരുതുന്ന ദൈവത്തെ മനുഷ്യൻ എങ്ങനെ കരുതുന്നു എന്ന് ചിന്തിക്കേണ്ടതാണ്.

ജീവനോടൊപ്പം ദൈവം നമുക്കു നൽകുന്ന വലിയ സമ്മാനം നമ്മുടെ ആയുസ്സാണ്. അതു സംബന്ധിച്ച് മനുഷ്യനു ഒരു നിശ്ചയവുമില്ലല്ലോ. ദൈവം മാത്രം അറിയുന്ന ഒരു വസ്തുതയാണ് ഓരോ മനുഷ്യനും എപ്പോൾ മരിക്കുന്നു എന്നത്. മരണത്തെ സംബന്ധിച്ച് അത് എപ്പോൾ സംഭവിക്കും എന്നറിയാത്തതിനാൽ നിശ്ചിതവും അത് എപ്പോഴെങ്കിലും സംഭവിച്ചേ മതിയാവൂ എന്നതിനാൽ സുനിശ്ചിതവുമാണ്. എങ്കിലും മനുഷ്യായുസ്സിനെക്കുറിച്ച് ദൈവം അവന് ഒരു വാഗ്ദത്തം നൽകിയിട്ടുണ്ട്. പുറ. 20:12: 'നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്ത് നിനക്ക് ദീർഘായുസ്സുണ്ടാകുവാൻ നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക.' ഈ കാലത്ത് ഈ കല്പനയ്ക്ക് എത്രമാത്രം പ്രസക്തിയുണ്ട് എന്നു പറയുവാൻ ആർക്കു കഴിയും? മനുഷ്യർ തമ്മിൽ തമ്മിലുള്ള സ്നേഹബന്ധത്തിൽ ശൈഥില്യം സംഭവിച്ചുകൊണ്ടിരിക്കുന്ന കാലത്ത് മാതാപിതാക്കന്മാരും മക്കളുമായുള്ള ബന്ധത്തിലും ശൈഥില്യം ബാധിച്ചുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. എന്നാൽ സ്നേഹവാനായ ദൈവം മനുഷ്യൻ എങ്ങനെ ജീവിച്ചാൽ ഈദൃശമായ വൈതരണികൾ തരണം ചെയ്ത് സന്തോഷമായി ജീവിക്കാൻ കഴിയുമെന്ന് ഇസ്രായേൽ മക്കളോടു കല്പിക്കുന്നതു കാണുക.

'നിങ്ങൾ ജീവിച്ചിരിക്കേണ്ടതിനും നിങ്ങൾക്ക് നന്നായിരിക്കേണ്ടതിനും നീ കൈവശമാക്കുന്ന ദേശത്ത് ദീർഘായുസ്സോടെ ഇരിക്കേണ്ടതിനും നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളോടു കല്പിച്ചിട്ടുള്ള എല്ലാ വഴിയിലും നടന്നുകൊൾവിൻ.' ആവ. 5:33.

'നടന്നുകൊൾവിൻ' എന്നു കല്പിക്കുന്നത് 'ജീവിച്ചുകൊൾവിൻ' എന്നാണെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ലല്ലോ. അതുകൊണ്ടാണ് ജീവിതം ജീവനേക്കാൾ വിലപ്പെട്ടതാകുന്നു എന്ന് പ. പൗലൂസ് ശ്ലീഹാ തന്റെ ജീവിതം ഉദ്ധരിച്ചുകൊണ്ട് നമ്മെ പ്രബോധിപ്പിക്കുന്നത്. അപ്പോ. പ്രവൃ. 20:23: 'എങ്കിലും ഞാൻ എന്റെ പ്രാണനെ വിലയേറിയതായി എണ്ണുന്നില്ല. എന്റെ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തിനു സാക്ഷ്യം പറയേണ്ടതിന് കർത്താവായ യേശു തന്ന ശുശ്രൂഷയും തികയ്ക്കേണം എന്നേ എനിക്കുള്ളു.' ഒരു ക്രിസ്തീയ ജീവിത ദർശനത്തിൽ പൗലൂസ് ശ്ലീഹായുടെ ജീവിതസാക്ഷ്യം എത്ര വിലപ്പെട്ടതാണ്. പക്ഷേ, ആർക്ക് അത് ആദരിക്കാനും അനുഭവത്തിൽ വരുത്തുവാനും സാധിക്കും? ഭൗതികത്വത്തിൽ മുങ്ങിക്കിടക്കുന്ന മനുഷ്യന് ദൈവകല്പന ശ്രവിക്കാനും അതനുസരിച്ചു ജീവിക്കാനും സാധിക്കുന്നില്ലെങ്കിൽ അതിൽ അതിശയപ്പെടാനൊന്നുമില്ല. പൗലൂസ് ശ്ലീഹാ അന്ത്യകാലത്തെക്കുറിച്ച് എത്ര വ്യക്തമായ രീതിയിലുള്ള ഒരു ചിത്രമാണ് തന്റെ ശിഷ്യനായ തീമോത്തിയോസിനെ വരച്ചു കാണിക്കുന്നത്. 2 തീമോ. 3:1-5. അന്ത്യകാലത്ത് ദുർഘടസമയങ്ങൾ വരും എന്നറിക. മനുഷ്യർ സ്വസ്നേഹികളും, ദ്രവ്യാഗ്രഹികളും, വമ്പുപറയുന്നവരും, അഹങ്കാരികളും ദൂഷകന്മാരും അമ്മയപ്പന്മാരെ അനുസരിക്കാത്തവരും, നന്ദികെട്ടവരും അശുദ്ധരും വാത്സല്യമില്ലാത്തവരും ഇണങ്ങാത്തവരും ഏഷണിക്കാരും അജിത്രിയന്മാരും ഉഗ്രന്മാരും സൽഗുണദോഷികളും ദ്രോഹികളും ധാർഷ്ട്യരും നിഗളികളുമായി ദൈവപ്രിയമില്ലാതെ ഭോഗപ്രിയരായി ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തി ത്യജിക്കുന്നവരുമായിരിക്കും. ഈ ചിത്രം മനുഷ്യൻ കാണേണ്ടേ? കർത്താവ് കല്പിച്ചതുപോലെ, കണ്ടിട്ടും കാണാതെയും, കേട്ടിട്ടും ഗ്രഹിക്കാതെയും ഇരിക്കുന്ന മനുഷ്യന്റെ അവസ്ഥ എത്ര ഭയങ്കരം? ദൈവത്തിന്റെ സ്വന്തരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവനായ മനുഷ്യൻ തന്റെ പ്രവർത്തികളിൽ കൂടിയും, ജീവിതശൈലികളിൽ കൂടിയും, ദൈവികസാദൃശ്യം നശിപ്പിക്കുകയാണല്ലോ ചെയ്യുന്നതെന്ന് പ. പൗലൂസ് ശ്ലീഹായുടെ ചിത്രരചന എത്ര സ്പഷ്ടമായി കാണിക്കുന്നു. മനുഷ്യനായി ജനിച്ച കർത്താവ് മനുഷ്യനായി ജീവിച്ച് മനുഷ്യർക്കു കാഴ്ചവെച്ചത് തന്റെ വിലപ്പെട്ട ജീവിതം തന്നെയായിരുന്നു.

ഒരുവന്റെ ജീവിതം എന്നു പറയുന്നത് അവന്റെ സ്വഭാവത്തിന്റെ ആകെ തുകയായിരിക്കും. സ്വഭാവം, ശീലം എന്ന വാക്കിനാലും അറിയപ്പെടുന്നുണ്ടല്ലോ. അതായത് സൽസ്വഭാവം, സുശീലം എന്നും ദുഃസ്വഭാവം ദുർശീലമെന്നും.

കർത്താവിന്റെ പഞ്ചശീലങ്ങളെക്കുറിച്ച് ചിന്തിക്കുന്നതിന്റെ പ്രാരംഭ

മായിട്ടാണ് ജീവിതത്തെക്കുറിച്ച് ഏതാനും കാര്യങ്ങൾ ഇതുവരെ ചിന്തിച്ചത്. ഇനി കർത്താവ് പഠിപ്പിച്ച പഞ്ചശീലങ്ങളിലേക്കു കടക്കാം.

കർത്താവ് പഠിപ്പിച്ച പഞ്ചശീലങ്ങൾ വി. ലൂക്കോസിന്റെ സുവിശേഷം ആറാം അദ്ധ്യായത്തിൽ കാണുന്നതാണ്. വി. ലൂക്കോസ്. 6:36-38.

**പഞ്ചശീലങ്ങൾ ഇപ്രകാരമാണ്**

1. മനസ്സലിവുള്ളവരായിരിക്കുക (Be merciful)
2. വിധിക്കരുത് (Judge not)
3. ശിക്ഷയ്ക്കു വിധിക്കരുത് (condemn not)
4. ക്ഷമിക്കുക (Forgive)
5. കൊടുപ്പിൻ (Give)

മനുഷ്യജീവിതത്തിൽ അടിസ്ഥാനപരമായ ഈ സുകൃതങ്ങൾ ഉണ്ടെങ്കിൽ ആ ജീവിതം തീർച്ചയായിട്ടും ധന്യമായിരിക്കും. സംശയമില്ല. സമൂഹജീവിയായ മനുഷ്യൻ അന്യോന്യമുള്ള ബന്ധം ഈ നല്ല ശീലങ്ങളിലൂടെയാണ് ദൃഢമാക്കേണ്ടത്. അല്ലായെങ്കിൽ അന്യോന്യബന്ധം ശിഥിലമായി പോകുമെന്ന് മാത്രമല്ല മനുഷ്യൻ മനുഷ്യനാകാതെ ഒരു ജീവിയായി രൂപാന്തരപ്പെടുകയും ചെയ്യും. സങ്കീർത്തനക്കാരൻ ഇതേപ്പറ്റി പറയുന്നത് ശ്രദ്ധിക്കാം. 'മാനത്തോടിരിക്കുന്ന മനുഷ്യൻ വിവേകശൂന്യനായാൽ നശിച്ചുപോകുന്ന മൃഗങ്ങൾക്കു തുല്യനത്രേ' (സങ്കീ. 49:20). ജീവികളിൽ മനുഷ്യനു മാത്രം ദൈവം നൽകിയിട്ടുള്ള ഒരു സമ്മാനമാണ് വിവേകം. നന്മയും തിന്മയും ഉൾക്കൊണ്ടിരിക്കുന്ന ലോകത്തിൽ നന്മയേത് തിന്മയേത് എന്ന് തിരിച്ചറിയുവാനും തിന്മയെ തിരസ്കരിച്ച് നന്മയെ സ്വീകരിപ്പാനുമുള്ള ശക്തിയാണ് വിവേകമെന്ന് മനസ്സിലാക്കേണ്ടതുണ്ട്. ദൈവദാനമായ ഈ ശക്തി യഥാവസരം പ്രവർത്തിപ്പാൻ മനുഷ്യൻ കൂട്ടാക്കാത്തതിന്റെ പരിണിതഫലമാണ് ലോകത്തിൽ തിന്മയുടെ വർദ്ധനവ് എന്നു പറയുന്നതിൽ അശേഷം തെറ്റില്ല.

കർത്താവിന്റെ പഞ്ചശീലങ്ങൾ എന്നു വ്യവഹരിക്കപ്പെട്ടിരിക്കുന്നത് മനുഷ്യനെ യഥാർത്ഥ മനുഷ്യനാക്കുക മാത്രമല്ല അവനെ ഒരു വിശുദ്ധ ജീവിതത്തിന് ഉടമയാക്കിത്തീർക്കുമെന്നതിനും പര്യാപ്തമാണ്. ദൈവത്തിൽ വിശ്വസിക്കുന്ന നാം ഓരോരുത്തരും നമ്മുടെ ജീവിതം ധന്യമാക്കുന്നതിന് ദൈവമേ കരുണ ചെയ്യണമേ എന്നു പ്രാർത്ഥിക്കുന്നത് സാധാരണമാണല്ലോ. കരുണ എന്നുള്ള സുകൃതം ദൈവഭാവത്തിന്റെ അംശമാണ്. ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യനിലും ആ സുകൃതത്തിന്റെ അംശം നിശ്ചയമായും ഉണ്ട്. ആ സുകൃതം നമ്മിൽ വളർത്തിയിട്ട് അത് മറ്റു സഹോദരങ്ങളിലേക്കും ഒഴുക്കേണമെന്നുള്ളത്

ദൈവതിരുവിഷ്ടമാണ്. അതുകൊണ്ടാണ് 'കരുണ ഉള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവരുടെമേൽ കരുണ ഉണ്ടാകും' എന്നു കർത്താവ് കല്പിച്ചിട്ടുള്ളത്. കർത്താവ് കല്പിച്ച് അരുളിച്ചെയ്തിട്ടുള്ള ഒരു സുവർണ്ണനിയമമാണ് (Golden Rule) 'മനുഷ്യർ നിങ്ങൾക്ക് ചെയ്യണം എന്ന് നിങ്ങൾ ഇച്ഛിക്കുന്നത് നിങ്ങൾ അവർക്കു ചെയ്‌വിൻ' (വി. മത്തായി 7:12) എന്നുള്ളത്.

മനുഷ്യനിൽ കാണുന്ന ഏറ്റവും വലിയ ആത്മീയ രോഗങ്ങളാണ് വിധിക്കുക, ശിക്ഷയ്ക്കു വിധിക്കുക എന്നുള്ളത്. ഈ രോഗം ബാധിക്കാത്തവർ മനുഷ്യരിൽ ഉണ്ടോ എന്നു ചോദിച്ചാൽ ഇല്ല എന്നു തന്നെ തീർത്തു പറയാം. മറ്റുള്ളവരുടെ കുറ്റം കണ്ടുപിടിച്ച് അവരെ നിശിതമായി വിമർശിക്കുകയും ആ കുറ്റങ്ങൾ അവരുടെ മേൽ ചുമത്തുകയും ചെയ്യുക എന്നുള്ളതാണ് ഒരുവിധത്തിൽ 'വിധിക്കുക' എന്ന് പറയുന്നതിൽ നിന്നും മനസ്സിലാക്കേണ്ടത്. അപ്രകാരം വിധിയെഴുതി വായിക്കുമ്പോൾ അതിന് ഇന്നപ്രകാരമുള്ള ശിക്ഷയാണ് അർഹമായിട്ടുള്ളതെന്ന് തീർപ്പു കല്പിക്കുകയും ചെയ്യുന്നത് മനുഷ്യസഹജമാണ്. ഈ വക രോഗങ്ങൾ രണ്ടും ബാധിച്ചവർ സ്വയം നശിക്കുന്നതിന് ഇടയുണ്ടെന്നുള്ളതിനാലാണ് കർത്താവ് അവയെ നിരോധിച്ച് കല്പിച്ചിരിക്കുന്നത്. അങ്ങനെയുള്ളവർക്ക് മതിയായ ഒരു ചികിത്സയും താൻ നിർദ്ദേശിക്കുന്നുണ്ട്. വി. മത്തായി 7:12. 'നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതിന് വിധിക്കരുത്. നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിക്കും.' വി. മത്തായി 7:5. 'മുമ്പേ സ്വന്ത കണ്ണിൽ നിന്ന് കോൽ എടുത്തുകളക. പിന്നെ സഹോദരന്റെ കണ്ണിൽ നിന്ന് കരട് എടുത്തു കളവാൻ വെടിപ്പായി കാണും.'

ജീവിതത്തിൽ മനുഷ്യന് ഏറ്റവും ആവശ്യമുള്ള രണ്ടു സംഗതികളാണ് ക്ഷമയും ദാനധർമ്മവും. ഇവ രണ്ടും ദൈവത്തിൽ നിന്നും നാം അനുഭവിക്കുന്നതാണ്. ഈ ലോകത്തിൽ ദൈവം നമുക്കു തരുന്നതല്ലാതെ നമുക്കു മറ്റെന്തുള്ളു. ഈ വിശ്വാസം നമ്മിൽ പ്രബലപ്പെടുമ്പോൾ സ്വാർത്ഥത നമ്മിൽ നിന്ന് അപ്രത്യക്ഷപ്പെടുകയും ദൈവത്തിൽ നിന്നും നമുക്കു ലഭിക്കുന്ന അഥവാ ദൈവം നമുക്കു നൽകുന്ന നന്മകൾ നാം പങ്കുവെയ്ക്കുന്നതിൽ സന്തോഷിക്കുകയും ചെയ്യും.

പഞ്ചശീലങ്ങളിൽ അവസാനമായി ക്ഷമാശീലത്തെക്കുറിച്ചാണ് കർത്താവ് കല്പിക്കുന്നത്. ജീവിതം മധുരമാകുന്നത് സമാധാനത്തിൽ കൂടിയാണ്. ക്ഷമിക്കുകയും ക്ഷമിക്കപ്പെടുകയും ചെയ്യുമ്പോഴാണ് സമാധാനത്തിന്റെ ഉറവകൾ ഒരുവനിൽ ഉത്ഭവിക്കുന്നത്. അതിന്റെ ആത്യന്തിക ഫലവും സന്തോഷമായിരിക്കും.

# 2

# ജീവിത ദൗത്യങ്ങൾ

മനുഷ്യന്റെ ജീവിതം ഒരു യാത്രയാണ്. അങ്ങനെയാണെങ്കിൽ ആ യാത്രയ്ക്ക് ഒരു ലക്ഷ്യമുണ്ട്. ഒരു അന്ത്യമുണ്ട്. യാത്രക്കാരുടെ ആത്മാർത്ഥമായ ആഗ്രഹം യാത്ര സുഗമമായിരിക്കണമെന്നായിരിക്കുമല്ലോ. യാത്രയിൽ ആപത്തോ തദനുരൂപമായ പ്രതിബിംബങ്ങളോ ഇല്ലാതെ ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരണം. അതുപോലെ ജീവിതയാത്രയിലും സുരക്ഷിതത്വം ഉണ്ടായിരിക്കണമെന്നാണല്ലോ യാത്രക്കാരന്റെ ആഗ്രഹം. ഇത് നിവർത്തിയാകുന്നതിന് പ്രഥമവും പ്രധാനവുമായ ഒരു കാര്യം ജീവിതത്തെക്കുറിച്ച് അവന് അനല്പമായ അറിവുണ്ടായിരിക്കണമെന്നുള്ളതാണ്. ദൈവവും മനുഷ്യനുമായുള്ള ബന്ധം ക്രിസ്തീയ വീക്ഷണത്തിലും വിശ്വാസത്തിലും ദൈവം സ്രഷ്ടാവും മനുഷ്യൻ സൃഷ്ടിയുമാണെന്നുള്ള അതിപ്രധാനമായ ഒരു അവബോധമാണ്. വി. വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോൾ മനുഷ്യൻ ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നു കാണാം.

അപ്പോ. പ്രവൃ. 17:25-ൽ "ദൈവം എല്ലാവർക്കും ജീവനും ശ്വാസവും സകലവും നൽകുന്നവനുമാകുന്നു" എന്ന് പറയുന്നു. "ആകയാൽ അവനിലല്ലോ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്" (അപ്പോ. പ്ര. 17:28). ഇതിൽ നിന്നും ദൈവം നമ്മുടെ ജീവിത ദാതാവാണെന്നും അവൻ നമ്മെ ജീവനോടെ കാക്കുന്നുവെന്നും നമുക്ക് മനസ്സിലാക്കാം. ആകയാൽ നമ്മുടെ ജീവൻ ദൈവത്തിന്റെ ദാനമാണെന്ന് നാം വിശ്വസിക്കേണ്ടിയിരിക്കുന്നു. ഈ ദാനം സ്വീകരിച്ചുകൊണ്ട് എന്താണ് നാം ചെയ്യേണ്ടതെന്നു ചിന്തിക്കണം. അപ്പോൾ ദൈവപ്രകൃതിയുടെ അംഗമായിത്തീരുന്നതിന് ആവശ്യമായ രീതിയിൽ അവൻ ജീവിതം നയിക്കേണ്ടതാണെന്ന നിഗമനത്തിൽ എത്തിച്ചേരാം.

### ജീവിതം വിലപ്പെട്ടതാകുന്നു

മനുഷ്യജീവിതം അവന്റെ ജീവനേക്കാൾ വിലപ്പെട്ടതാകുന്നുവെന്ന് കർത്താവ് കല്പിക്കുന്നു. "ആഹാരത്തേക്കാൾ ജീവനും, ഉടുപ്പിനേക്കാൾ ശരീരവും വലുതല്ലോ" (വി. ലൂക്കോസ് 12:23). ഈ സനാതനതത്വം ഇന്നത്തെ ലോകത്തിന് സ്വീകാര്യമാകുമോ? തീർച്ചയായും ഇല്ല എന്നു പറയുന്നതിൽ തെറ്റില്ലെന്നു തോന്നുന്നു. ആകയാൽ ദൈവത്തെക്കുറിച്ചുള്ള അതിപ്രസരം ഇന്ന് മനുഷ്യനെ ഗ്രസിച്ചിരിക്കുന്നു. ആകയാൽ

ദൈവത്തെക്കുറിച്ചുള്ള ചിന്തയും ആത്മീയ ജീവിതത്തെക്കുറിച്ചുള്ള വിശ്വാസവും തീക്ഷ്ണതയും മനുഷ്യന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ദൈവം ഏതുമില്ല എന്നൊരു ചിന്താഗതിയാണ് മനുഷ്യനെ ഭരിക്കുന്നത്. അപ്പോസ്തോലനായ പൗലോസ് പറയുന്നത് "എങ്കിലും ഞാൻ എന്റെ പ്രാണനെ വിലയേറിയതായി എണ്ണുന്നില്ല. എന്റെ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തിന് സാക്ഷ്യം പറയേണ്ടതിന് കർത്താവായ യേശു തന്ന ശുശ്രൂഷയും തികയ്ക്കേണം എന്നേ എനിക്കുള്ളു" (അപ്പോ. പ്ര. 20:24). വി. പൗലോസ് ശ്ലീഹായുടെ ഈ ചിന്താഗതി അദ്ദേഹം തന്റെ ജീവിതംകൊണ്ട് ലോകത്തിന് കാണിച്ചു കൊടുത്തു. നാം ഓരോരുത്തരും ഇന്ന് ആത്മീയത്തെക്കുറിച്ച് വാതോരാതെ സംസാരിക്കുമെങ്കിലും ഫലത്തിൽ ആത്മീയത കൈമോശം വന്നവരെപ്പോലെയല്ലേ ജീവിക്കുന്നത്. മനുഷ്യായുസ്സിനെക്കുറിച്ച് ചിന്തിക്കുമ്പോൾ അത് ദൈവ വാഗ്ദത്തമുള്ളതാണെന്നു വി. വേദപുസ്തകത്തിൽ നിന്നും നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും. ദൈവം കല്പിച്ച് യിസ്രായേൽ മക്കൾക്ക് നൽകുന്ന പത്ത് കല്പനകളിൽ അഞ്ചാമത്തേത് വാഗ്ദാനത്തോടുകൂടിയ കല്പനയാകുന്നു. "നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്ത് തനിക്ക് ദീർഘായുസ്സുണ്ടാകാൻ നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക" (പുറ. 20:12). വീണ്ടും ആവർത്തനപുസ്തകം 5:33-ൽ നാം ഇപ്രകാരം വായിക്കുന്നു. "നിങ്ങൾ ജീവിച്ചിരിക്കേണ്ടതിനും നിങ്ങൾക്ക് നന്നായിരിക്കേണ്ടതിനും നിങ്ങൾ കൈവശമാക്കുന്ന ദേശത്ത് ദീർഘായുസ്സോടെയിരിക്കേണ്ടതിനും നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളോട് കല്പിച്ചിട്ടുള്ള എല്ലാ വഴിയിലും നടന്നുകൊൾവിൻ." ഇതിൽ നിന്നെല്ലാം നാം മനസ്സിലാക്കേണ്ടത് വിലയേറിയ ഒരു ജീവിതം നയിക്കാൻ ഒരു യഥാർത്ഥ ക്രിസ്ത്യാനി കടപ്പെട്ടവനാകുന്നുവെന്നാണ്. ഈ ഉത്തരവാദിത്തം നിറവേറ്റാൻ മനസ്സുവെയ്ക്കാതെ വെറും ലൗകികരായി ജീവിക്കുന്ന മനുഷ്യന്റെ ഗതി എത്ര കഷ്ടതരമാണെന്ന് കർത്താവു തന്നെ ധനവാന്റെയും ലാസറിന്റെയും കഥ ഉദ്ധരിച്ചുകൊണ്ട് പറയുന്നത് നാം വായിക്കുന്നുണ്ടല്ലോ. ലോകസുഖങ്ങൾക്ക് അടിമപ്പെട്ട് സുഖലോലുപനായി ജീവിക്കുന്ന ധനവാന്റെ അന്ത്യം എങ്ങനെയായിരുന്നുവെന്നും ദരിദ്രനായി ജീവിച്ച ലാസറിന്റെ അന്ത്യം എങ്ങനെയായിരുന്നുവെന്നും ആ ഉപമയിൽ കർത്താവ് വിവരിക്കുന്നത് ഭൗതികതയുടെ അതിപ്രസരത്തിൽ മുഴുകി ജീവിക്കുന്ന മനുഷ്യന് ഒരു ചൂണ്ടുപലകയാണ്. ഓരോ ദിവസത്തെയും ജീവിതം നമ്മെ കടന്നുപോകുന്നു. ആ ജീവിതം എങ്ങനെ കടന്നുപോകുന്നുവെന്ന് ബുദ്ധിമാനായ മനുഷ്യൻ ചിന്തിക്കുമെന്നതിന് സംശയമില്ല.

ജീവിതത്തെ വ്യാപാരത്തോട് സാദൃശ്യപ്പെടുത്താറുണ്ടല്ലോ. വ്യാപാരം

ലാഭകരമായിരിക്കാൻ വ്യാപാരി എപ്പോഴും ബദ്ധശ്രദ്ധനായിരിക്കും. അല്ലെങ്കിൽ നഷ്ടം സംഭവിക്കാൻ വളരെ സാദ്ധ്യതകൾ ഉണ്ടാകും. ഇതു പോലെ ജീവിതവ്യാപാരവും ലാഭകരമായിരിക്കാൻ മനുഷ്യൻ ശ്രദ്ധിക്കേണ്ടതാണ്. ഓരോ ദിവസത്തെയും ജീവിതം സ്വയപരിശോധനയ്ക്ക് വിധേയമാക്കി അന്നന്നത്തെ ലാഭവും നഷ്ടവും കണക്കാക്കേണ്ടതാണ്. നഷ്ടമാണെന്നു ബോദ്ധ്യപ്പെട്ടാൽ മാത്രമേ ആ നഷ്ടം പരിഹരിച്ച് ലാഭമുണ്ടാക്കുന്നതിന് സാധിക്കുകയുള്ളൂ. ചുരുക്കത്തിൽ ബുദ്ധിമാനായ ഒരു വ്യാപാരി തന്റെ വ്യാപാരം എങ്ങനെ ലാഭകരമാക്കാൻ പരിശ്രമിക്കുന്നുവോ അതുപോലെതന്നെ ജീവിതവ്യാപാരം ലാഭകരമാക്കിത്തീർക്കുന്നതിന് ഒരു ക്രിസ്ത്യാനി ശ്രദ്ധിക്കേണ്ടതാണ്.

ജീവിതത്തിലെ ലാഭം എന്നു പറയുന്നത് ദൈവസ്നേഹമാണ്. മനുഷ്യനെ സംബന്ധിച്ചിടത്തോളം ദൈവസ്നേഹമാണ് വലിയ സമ്പത്ത്. ആ സമ്പത്ത് വർദ്ധിപ്പിക്കാൻ ഓരോ ദിവസവും അവർ ശ്രദ്ധിക്കുകയും ശ്രമിക്കുകയും ചെയ്തെങ്കിലേ സാദ്ധ്യമാകൂ. അതിന് അവർ എന്തെല്ലാം ചെയ്യണം എന്നതിനെക്കുറിച്ച് ചുരുക്കമായി ചിന്തിക്കാം.

### പ്രതിദിന ജീവിതം

ഒന്നാമതായി പ്രതിദിന ജീവിതം ധന്യമാക്കുന്നതിൽ ശ്രദ്ധിക്കണമെന്നു പറഞ്ഞല്ലോ. കർത്താവ് അതേക്കുറിച്ച് എന്തു പറയുന്നുവെന്നു നോക്കാം. വി. ലൂക്കോസ് 9:23-ൽ "പിന്നെ അവൻ എല്ലാവരോടും പറഞ്ഞത്, എന്നെ അനുഗമിക്കുവാൻ ഒരുത്തൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ച് നാൾതോറും തന്റെ ക്രൂശെടുത്തുംകൊണ്ട് എന്നെ അനുഗമിക്കട്ടെ." ഇവിടെ നാൾതോറും എന്ന് കർത്താവ് കല്പിക്കുന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഇത് നമ്മോടെന്നല്ല ലോകത്തിലുള്ള എല്ലാവരോടുമുള്ള കർത്തൃകല്പനയാണെന്നും നാം വിസ്മരിക്കരുത്. മനുഷ്യന്റെ ഭാഗത്ത് പലപ്പോഴും വന്നുകൂടുന്ന ഒരു വലിയ തെറ്റാണ് ആത്മീയ കാര്യങ്ങളിലുള്ള അസ്ഥിരതയും അലസതയും. ജീവിതത്തിന് ഒരു ചിട്ടയും നിഷ്ഠയും ആവശ്യമാണ്. ചിലപ്പോൾ ചെയ്യുക, ചിലപ്പോൾ ചെയ്യാതിരിക്കുക എന്ന പ്രമാണം സത്യമായ ഒരു ജീവിതത്തിന്റെ താളം തെറ്റിക്കുന്നതാണ്. ജീവിതത്തിന് മാറ്റ് കൂടണമെങ്കിൽ അതിന് സ്ഥിരമായ ഒരു പ്രവർത്തനശൈലി കൂടിയേ തീരൂ. ഒരു ക്രിസ്തീയ ജീവിതത്തിന്റെ പരമമായ ലക്ഷ്യം കർത്താവിനെ അനുഗമിക്കുക എന്നുള്ളതാണല്ലോ. ആയത് ഇന്നലെപ്പോലെ ഇന്നും ഇന്നത്തെപ്പോലെ നാളെയും ആയിരിക്കണം. ആത്മീയ ജീവിതത്തിന്റെ തീക്ഷ്ണത ഓരോ ദിവസം കഴിയുംതോറും കൂടിക്കൂടി തന്നെ വരണം. ക്രൂശ് എന്നു പറയുമ്പോൾ കർത്താ

വിന്റെ ജീവിതം തന്നെയെന്നു നാം ധരിക്കണം.

### പ്രതിദിന പ്രബോധനം

രണ്ടാമതായി ഒരു ധന്യജീവിതത്തിന്റെ ഓരോ ദിവസവും നാം ചെയ്യേണ്ട കർത്തവ്യത്തെക്കുറിച്ചാണ് ചിന്തിക്കാനുള്ളത്. വി. പൗലോസ് ശ്ലീഹാ അതേക്കുറിച്ച് വിശ്വാസികളെ പ്രബോധിപ്പിക്കുന്നത് ഇപ്രകാരമാണ്. എബ്രാ. 3:13-ൽ "നിങ്ങൾ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെടാതിരിക്കേണ്ടതിന് 'ഇന്ന്' എന്നു പറയുന്നിടത്തോളം നാൾതോറും അന്യോന്യം പ്രബോധിപ്പിച്ചുകൊൾവിൻ." പ്രബോധനം ഒരു ക്രിസ്ത്യാനിയുടെ ജീവിതത്തിൽ അത്യന്താപേക്ഷിതമായ ഒരു ധർമ്മമാണ്. എന്താണ് പ്രബോധിപ്പിക്കേണ്ടത് എന്നതിനെക്കുറിച്ച് പ്രബോധകൻ വ്യക്തമായിതന്നെ ബോധവാനായിരിക്കണം. കർത്താവ് തന്നെ പ്രബോധനം കൊണ്ടാണല്ലോ തന്റെ ഈ ലോകദൗത്യം നിർവഹിച്ചത്. തന്റെ ശിഷ്യന്മാരെ കർത്താവ് ഭരമേല്പിച്ചതും "പ്രബോധനത്താൽ അഥവാ സുവിശേഷത്താൽ സകലരെയും ശിഷ്യരാക്കിക്കൊൾവീൻ" എന്നാണല്ലോ. കർത്താവിൽ വിശ്വസിക്കുന്ന ഏവർക്കും ഈ ഉദ്ബോധനത്തോട് കടപ്പാടുണ്ട്. പ്രബോധനം രണ്ടു വിധത്തിലാകാം. ഒന്നാമത് വചനം കൊണ്ട്, രണ്ടാമത് ജീവിതംകൊണ്ട്. നാം നാവുകൊണ്ട് സംസാരിക്കുന്നതുപോലെ തന്നെ നമ്മുടെ ജീവിതവും സംസാരിച്ചുകൊണ്ടിരിക്കുന്നുവെന്നത് നിഷേധിക്കാനാവാത്ത ഒരു സത്യമാണ്. ഈ രണ്ടുവിധത്തിലും പ്രബോധനത്തിന്റെ സത്തയായ സാക്ഷ്യം നിർവഹിക്കുന്നതിന് നമുക്ക് സാധിക്കും. എന്നാൽ നാവുകൊണ്ടും ജീവിതംകൊണ്ടും നല്ല സാക്ഷ്യം നൽകാൻ കഴിയും എന്നതുപോലെ ചീത്തയായ സാക്ഷ്യവും നൽകാൻ കഴിയും. അതുകൊണ്ട് കർത്താവ് കല്പിച്ചിരിക്കുന്നതുപോലെ നാം നന്മയെ മുറുകെ പിടിക്കുകയും തിന്മയെ ഉപേക്ഷിക്കുകയും ചെയ്യുന്നതിൽ ഒട്ടും അലംഭാവം കാണിക്കാൻ പാടില്ല. ജ്ഞാനിയായ ശലോമോൻ പറയുന്നത് ശ്രദ്ധിക്കുക, "പ്രബോധനം കേട്ട് ബുദ്ധിമാന്മാരായിരിപ്പിൻ" (സദൃ. 8:33).

### പ്രതിദിന വായന

മൂന്നാമതായി നമ്മുടെ ജീവിതത്തെ വിലപ്പെട്ടതാക്കിത്തീർക്കുന്നതിന് പ്രതിദിന വായന അത്യന്താപേക്ഷിതമാണ്. വായനകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത് വി. വേദപുസ്തകവുമായുള്ള ബന്ധമാണെന്നു നാം മനസ്സിലാക്കണം. അപ്പോ. പ്ര. 17:11-ൽ നാം ഇപ്രകാരം വായിക്കുന്നു. "ബെരോവയിലുള്ളവർ തെസലോനിക്യയിലുള്ളവരേക്കാൾ ഉത്തമന്മാരായിരുന്നു. അവർ വചനം പൂർണ്ണജാഗ്രതയോടെ കൈക്കൊണ്ടതു കൂടാതെ അത് അങ്ങനെ തന്നെയോ എന്ന് ദിനംപ്രതി തിരുവെഴുത്തുകളെ പരിശോ

ധിച്ചും പോന്നു." തിരുവചനം ക്രിസ്ത്യാനിയുടെ ജീവനാണ്. ഈ സത്യം എത്രപേർ മനസ്സിലാക്കുന്നു. ഓർത്തഡോക്സുകാർക്ക് വേദപുസ്തക പരിചയം വളരെ കുറവാണെന്നാണ് പെന്തക്കോസ്തുകാർ ആദിയായ നവാഗത ക്രിസ്തീയ വിഭാഗക്കാരുടെ പ്രചരണം. ആ ആരോപണം പൂർണ്ണമായി നിഷേധിക്കാൻ കഴിയുമോ എന്ന് എനിക്കും സംശയമാണ്. അതുകൊണ്ട് നമ്മുടെ ഭവനങ്ങളിൽ വി. വേദപുസ്തക പാരായണത്തിൽ മാത്രമല്ല പഠനത്തിലും ശുഷ്കാന്തി വർദ്ധിക്കേണ്ടിയിരിക്കുന്നു. "നിന്റെ വചനം എന്റെ കാലുകൾക്കു വിളക്കും എന്റെ ഊടുവഴികൾക്കു പ്രകാശവുമാകുന്നു" എന്ന സങ്കീർത്തനക്കാരന്റെ പ്രഖ്യാപനം എത്രയോ ശരിയാണ്. മനുഷ്യനെ നേർവഴിക്കു നടത്തുന്നതിനും ധാർമ്മികച്യുതി വരാതെ അവനെ ജാഗ്രതയിൽ നിലനിർത്തുന്നതിനും തിരുവചനത്തിനുള്ള ശക്തി അതുല്യമാണ്. അത് ആത്മാവിനെ ശുദ്ധീകരിക്കുന്നതിനും ശരീരത്തെ പുഷ്ടിപ്പെടുത്തുന്നതിനും പര്യാപ്തമാണ്. പ. ഓർത്തഡോക്സ് സഭയുടെ വിശ്വാസം പൂർണ്ണമായും വി. വേദപുസ്തകത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണെന്ന് ഓർത്തഡോക്സുകാർക്കുപോലും സംശയം ജനിപ്പിക്കുന്ന ഒരു ദുരവസ്ഥയിലാണ് നമ്മുടെ സഭാംഗങ്ങളിൽ പലരും എന്നു പറയാൻ ഞാൻ മടിക്കുന്നില്ല. ആ ദുരവസ്ഥ മാറണമെങ്കിൽ ബെരോവയിലുള്ളവരെപ്പോലെ വചനം പൂർണ്ണജാഗ്രതയോടെ കൈക്കൊള്ളുകയും അത് അങ്ങനെ തന്നെയോ എന്ന് ദിനംപ്രതി വി. തിരുവെഴുത്തുകളെ പരിശോധിക്കുകയും വേണം. ഒരു ക്രിസ്തീയ ഭവനത്തിലെ ഏറ്റവും വലിയ സമ്പത്താണ് വി. വേദപുസ്തകം. ഈ യാഥാർത്ഥ്യം നമ്മെ എല്ലാവരെയും ഭരിക്കട്ടെ.

### പ്രതിദിന പ്രാർത്ഥന

അവസാനമായി ഒരു ക്രിസ്ത്യാനിയെ ജീവനുള്ളവനാക്കിത്തീർക്കുന്നത് പ്രാർത്ഥനയെന്ന ദിവ്യ ഔഷധമാണെന്നു പറയട്ടെ. പിതാക്കന്മാർ പറയുന്നു: "പ്രാർത്ഥന ആത്മാവിന്റെ ശ്വാസോച്ഛ്വാസമാകുന്നു." ശരീരം ജീവനുള്ളതാകണമെങ്കിൽ ശ്വാസോച്ഛ്വാസം നടക്കണം. ഇല്ലെങ്കിൽ അവൻ മൃതനാണ്. അതുപോലെ പ്രാർത്ഥനയില്ലാത്ത മനുഷ്യൻ നിർജ്ജീവനായിത്തീരും. കർത്താവ് കല്പിക്കുന്നത് പ്രതിദിന പ്രാർത്ഥന കൊണ്ട് മനുഷ്യൻ തൃപ്തിപ്പെടരുതെന്നാണ്. താൻ കല്പിക്കുന്നു, "നിങ്ങൾ ഇടവിടാതെ പ്രാർത്ഥിക്കുന്നവരായിരിപ്പീൻ." ഒരു ക്രിസ്ത്യാനിക്ക് പ്രാർത്ഥനയോടുള്ള പ്രതിബദ്ധത എല്ലാറ്റിലും വലുതും ശ്രേഷ്ഠവുമാണെന്ന് കർത്താവ് തന്റെ ഇഹലോക ജീവിതത്തിൽ മാതൃകയാക്കി കാണിച്ചുതന്നത് വി. വേദപുസ്തകത്തിൽ വ്യക്തമായിക്കാണുന്ന ഒരു യാഥാർത്ഥ്യമാണ്. മതം എന്നു പറയുന്നത് ദൈവവും മനുഷ്യനുമായുള്ള സംസർഗമാണെന്ന് ആചാര്യന്മാർ പറയുന്നു. അങ്ങനെയെങ്കിൽ ദൈവ

സംസർഗത്തിനുള്ള പ്രധാന മാധ്യമം പ്രാർത്ഥനയല്ലാതെ മറ്റൊന്നല്ല. ജ്ഞാനിയായ ശലോമോന്റെ സദൃശവാക്യം നാം വായിക്കുമ്പോൾ "ജ്ഞാനം" പറയുന്നതായി ചിത്രീകരിക്കുന്ന ഒരു ഭാഗം കാണുന്നുണ്ട്. സ. പ്ര. 8:34-ൽ "ദിവസംപ്രതി എന്റെ പടിവാതിൽക്കൽ ജാഗരിച്ചും എന്റെ വാതിൽ കട്ടളയ്ക്കൽ കാത്തുകൊണ്ടും എന്റെ വാക്കു കേട്ടനുസരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ" എന്നു കാണുന്നു. ഇത് വ്യക്തമാക്കുന്നത് പ്രാർത്ഥനയെക്കുറിച്ചല്ലാതെ മറ്റൊന്നല്ല എന്നാണ്. ആകയാൽ ദൈവസംസർഗത്തിന്റെ വാതിൽ തുറക്കാനുള്ള താക്കോലാണ് പ്രാർത്ഥനയെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. നന്ദിയും സ്തോത്രവും പ്രതിദിന സമർപ്പണവും പ്രാർത്ഥനയിൽ അടങ്ങിയിരിക്കുന്നു. പ. പിതാക്കന്മാരെല്ലാം ദൈവസന്നിധിയിലേക്ക് എത്തിയത് പ്രാർത്ഥനയെന്ന ഗോവണിയുടെ പടികൾ കയറിയാണെന്ന് അവരുടെ ജീവചരിത്രം വായിച്ചാൽ കാണാവുന്നതാണ്. പ. പരുമല തിരുമേനിയുടെ കൈമുതലും പ്രാർത്ഥനയും അതിനെ ശക്തിപ്പെടുത്തുന്ന നോമ്പും ഉപവാസവും ആയിരുന്നു. നമുക്കും പരിശുദ്ധന്മാരുടെ പാത പിൻതുടർന്ന് ദൈവസന്നിധിയിൽ എത്തിച്ചേരാൻ പരിശ്രമിക്കാം. ആദ്ധ്യാത്മിക ജീവിതത്തിൽ മേൽവിവരിച്ച പ്രതിദിന ചുമതലകൾക്ക് പുറമേ അവയോട് അനുബന്ധമായി പല സുകൃതങ്ങളും അനുഭവത്തിൽ കൊണ്ടുവരേണ്ടത് ധന്യമായ ദൈവിക ജീവിതത്തിന് മാറ്റു കൂട്ടുന്നതിന് സഹായിക്കുമെന്നത് ആരും മറക്കാതിരിക്കട്ടെ.



# 3

# ജീവിതത്തിന്റെ ജീവൻ

മനുഷ്യന് ജീവിതത്തെക്കുറിച്ച് അതായത് അവനെക്കുറിച്ചുതന്നെ അനല്പമായ അറിവുണ്ടായിരിക്കണം. വിദ്യാഭ്യാസം എന്നാൽ എന്താണെന്ന് മഹാനായ സോക്രട്ടീസിനോട് അദ്ദേഹത്തിന്റെ ശിഷ്യന്മാരിലൊരാൾ ചോദിച്ചപ്പോൾ 'ഒരുവൻ അവനെത്തന്നെ അറിയുന്നതാണ് ശരിയായ വിദ്യാഭ്യാസം' എന്നാണ് അദ്ദേഹം കൊടുത്ത മറുപടി. താൻ എവിടെ നിന്നു വന്നു? എന്തിനു വന്നു? എവിടേക്കു പോകുന്നു? എന്നീ കാര്യങ്ങളെക്കുറിച്ച് മനുഷ്യനായി ജനിച്ചവൻ ചിന്തിക്കേണ്ടതാണ്. തന്നെത്തന്നെ അറിയുന്നതിന് ഒരുവനെ സഹായിക്കുന്ന ഈ മൂന്നു ചിന്തകളും അവന്റെ ജീവിതത്തെ താളം തെറ്റാതെ സൂക്ഷിക്കുന്നതിന് വളരെ സഹായിക്കും. സർവ്വചരാചരങ്ങളുടെയും സൃഷ്ടികർത്താവ് ദൈവമാണെന്ന് എല്ലാ മതങ്ങളും പഠിപ്പിക്കുന്നു. മനുഷ്യനും ആ സൃഷ്ടികളിൽ ഒന്നാണെങ്കിലും അവനെക്കുറിച്ച് സോക്രട്ടീസ് പറയുന്നത് "അവൻ വിവേകമുള്ള ഒരു മൃഗമാണെന്നാണ്." മനുഷ്യനും മൃഗവുമായിട്ടുള്ള വ്യത്യാസം മൃഗത്തിന് ഇല്ലാത്തതും മനുഷ്യന് ഉള്ളതുമായ 'വിവേകം' ഒന്നു മാത്രമാണ്. വിവേകം എന്നതോ നന്മയും തിന്മയും തിരിച്ചറിയുവാനുള്ള ശക്തിയും. ഈ ശക്തിവിശേഷം ദൈവം മനുഷ്യനു മാത്രം നൽകിയിരിക്കുന്ന ഒരു ദിവ്യദാനമാണ്. സങ്കീർത്തനക്കാരൻ പറയുന്നു: "മാനത്തോടിരിക്കുന്ന മനുഷ്യൻ വിവേകഹീനനായാൽ നശിച്ചുപോകുന്ന മൃഗങ്ങൾക്കു തുല്യനത്രെ" (സങ്കീ. 49:20).

### മനുഷ്യ സൃഷ്ടി

"ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു" (ഉല്പ. 1:27). സങ്കീർത്തനക്കാരൻ മനുഷ്യസൃഷ്ടിയെക്കുറിച്ചു പറയുന്നതും ഇത്തരുണത്തിൽ ചിന്തിക്കേണ്ടതാണ്. "ദൈവം മനുഷ്യനെ മാലാഖമാരേക്കാൾ അല്പം മാത്രം താഴ്ത്തി തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു" (സങ്കീ. 8:5). എത്ര മഹത്തരമായ പദവിയിലാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന് നാമോരോരുത്തരും ഓർത്തിരിക്കേണ്ടതാണ്. ഇവിടെയാണ് മനുഷ്യജീവിതം എപ്രകാരമായിരിക്കണമെന്നുള്ള ചിന്തയുടെ പ്രസക്തി. ജീവിതം മാലാഖമാരെപ്പോലെയായിരിക്കണമെന്ന് ഇക്കാലത്ത് ചിന്തിക്കുന്നവരുണ്ടോ? ചുരുക്കം എന്ന് പറയാതിരിക്കാൻ നിവൃത്തിയില്ല. എന്നാൽ വിവേകശൂന്യരായി ജീവിക്കുന്നവർ എത്രയോ അധികം എന്നു പറയുന്നതിൽ ലേശം

പോലും അതിശയോക്തിയില്ല. ഭൗതികവാദത്തിന്റെ അതിപ്രസരം മനുഷ്യനെ ഇന്ന് ആസ്തികബോധത്തിൽ നിന്ന് അകറ്റിക്കൊണ്ടിരിക്കുകയാണ്. ആസ്തികചിന്ത മനുഷ്യന് നഷ്ടപ്പെടുമ്പോൾ അവൻ മൃഗതുല്യമോ അതിലും അധഃപതിച്ച നിലയിലോ ആയിത്തീരുമെന്നുള്ളതിന് യാതൊരു സംശയവുമില്ല.

**ജീവിതം**

ഇതിൽനിന്നെല്ലാം നാം മനസ്സിലാക്കിയിരിക്കേണ്ട പ്രധാന കാര്യം 'ജീവിതം ജീവനേക്കാൾ വിലപ്പെട്ടതാണെന്നുള്ളതാണ്.' ഈ തത്വം ഇന്നു നാം വിസ്മരിച്ചിരിക്കുകയാണ്. ഈ വിശിഷ്ട തത്വത്തിൽ അധിഷ്ഠിതമായ ജീവിതത്തിന് ഇന്ന് സമൂഹത്തിൽ വിലയില്ലാതായിരിക്കുന്നു. ഒരു കാലത്ത് പൂർവ്വികർ ധാർമ്മികമായി കരുതിയിരുന്ന പല വിലപ്പെട്ട മൂല്യങ്ങളും ഇന്ന് അധാർമ്മികവും അധാർമ്മികമായിരുന്നവ ഇന്ന് ധാർമ്മികവുമായിത്തീർന്നിരിക്കുകയാണ്. 'ഭക്തി' എന്ന പദം പ്രധാനമായും ഈശ്വരനോടുള്ള മനുഷ്യന്റെ സ്നേഹബഹുമാനങ്ങളെ കുറിക്കുന്നതാണെങ്കിലും നമ്മുടെ പൂർവ്വികന്മാർ മാതാപിതാക്കന്മാരോടും ഗുരുക്കന്മാരോടും കാണിച്ചിരുന്ന സ്നേഹബഹുമാനങ്ങൾക്ക് 'ഭക്തി' ചേർത്തു പറയുമായിരുന്നു. അതായത് മാതൃഭക്തി, പിതൃഭക്തി, ഗുരുഭക്തി എന്നിങ്ങനെ. ഇന്ന് ഈദൃശ ഭക്തിക്ക് നമ്മുടെ നാട്ടിൽ വല്ല സ്ഥാനവുമുണ്ടോ? ഇല്ലെന്ന് സംശയം കൂടാതെ പറയാൻ ആരും മടിക്കുമെന്ന് ഞാൻ വിചാരിക്കുന്നില്ല. നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ധാർമ്മിക മൂല്യങ്ങൾ എങ്ങനെ വീണ്ടെടുക്കാമെന്ന് ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുകയാണ്.

ഒന്നാമതായി മനുഷ്യന്റെ വിലപ്പെട്ട സമ്പത്ത് അവന്റെ ജീവിതം ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായിരിക്കണമെന്നുള്ളതാണ്. അങ്ങനെയുള്ള ഒരു ജീവിതത്തിന് മനുഷ്യസ്വഭാവത്തെതന്നെ വൈശിഷ്ട്യമുള്ളതാക്കിത്തീർക്കാൻ കഴിയും. സുകൃതാധിഷ്ഠിത ജീവിതമാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. ഇത് സാർവ്വത്രികമായ ഒരു സത്യം കൂടിയാണ്. ഈ സത്യത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഒരുവൻ മറ്റൊരുവനെ വിലയിരുത്തുന്നത്. 'ജീവിതം സംസാരിക്കുന്നു' എന്നു പറയുന്നത് ഈ വിലയിരുത്തലാണെന്നും മനസ്സിലാക്കണം. ഒരു ചെറിയ ഉദാഹരണം ഇവിടെ ഉദ്ധരിക്കട്ടെ. ഇംഗ്ലണ്ടിലെ ഒരു ഗ്രാമത്തിലുള്ള ഭക്തനായ ഒരു വൃദ്ധ വൈദികന്റെയടുക്കൽ ഒരു യുവാവ് ചെന്നിട്ട് 'പിതാവേ യേശുവിനെ എനിക്കു കാണിച്ചു തന്നാൽ ഞാൻ അവനിൽ വിശ്വസിച്ചുകൊള്ളാ'മെന്ന് പറഞ്ഞു. ആ വൃദ്ധ വൈദികൻ ഉടനെ ഉത്തരം പറയാൻ വിഷമിച്ചുകൊണ്ട് അല്പനേരം മൗനപ്രാർത്ഥനയിൽ മുഴുകി. കണ്ണുതുറന്നപ്പോൾ റോഡിൽകൂടി അതാ ഒരു വൃദ്ധൻ വടികുത്തി നടന്നുപോകുന്നു. ആ

മനുഷ്യനെ ചൂണ്ടിക്കാട്ടികൊണ്ട് വൈദികൻ ആ യുവാവിനോട് പറഞ്ഞു: “മകനേ അതാ പോകുന്നു യേശു.” പകച്ചുനിന്ന ആ ചെറുപ്പക്കാരൻ കണ്ടത് ആ ഗ്രാമത്തിലെ പരമഭക്തനെന്ന് അറിയപ്പെട്ടിരുന്ന വൃദ്ധനെയാണ്. ചെറുപ്പക്കാരന് കാര്യം മനസ്സിലായി. ഇവിടെ എന്താണ് സംഭവിച്ചത്. ഭക്തനായ ആ വൃദ്ധന്റെ ജീവിതം സംസാരിച്ചുകൊണ്ടിരുന്നുവെന്നുള്ളതാണ്. നമ്മുടെ ഓരോരുത്തരുടെയും ജീവിതം ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുന്നുവെന്ന യാഥാർത്ഥ്യം ആരും മറക്കാതിരിക്കുക. മാതാപിതാക്കന്മാർ മക്കളെ ഗുണദോഷിക്കാറുണ്ടല്ലോ. എന്നാൽ മാതൃകാപരമായി ജീവിക്കുന്ന മാതാപിതാക്കളുടെ ജീവിതം മക്കളോടു മാത്രമല്ല മറ്റുള്ളവരോടും അവരുടെ ഉപദേശത്തെക്കാൾ ശക്തമായി സംസാരിക്കുമെന്നതിന് സംശയമില്ല.

ലോകത്തിൽ നമ്മുടെ ജീവിത സൗകര്യങ്ങൾ വർദ്ധിക്കുമ്പോഴാണ് നാം ദൈവത്തെ മറക്കുന്നതെന്നുള്ളതിനു സംശയമില്ലല്ലോ. അപ്പോൾ സ്വാഭാവികമായ ജീവിതശൈലിതന്നെ മാറിയിരിക്കും. എങ്കിലും നന്മ ചെയ്തു ജീവിക്കുന്നയാളിന്റെ ജീവിതം നന്മ സംസാരിച്ചുകൊണ്ടിരിക്കും. തിന്മയാണ് ചെയ്യുന്നതെങ്കിൽ നേരെ മറിച്ചും. അതുകൊണ്ട് മാതാപിതാക്കന്മാർ മക്കൾക്കും, അദ്ധ്യാപകർ ശിഷ്യർക്കും മേലുദ്യോഗസ്ഥർ താഴെയുള്ളവർക്കും അധികാരികൾ പ്രജകൾക്കും നല്ല മാതൃക കാണിച്ചുകൊണ്ട് ജീവിക്കണം. രാജാവും ദീർഘദർശിയുമായിരുന്ന ദാവീദ് സങ്കീർത്തനത്തിൽ ഈ യാഥാർത്ഥ്യം വ്യക്തമാക്കുന്നു. “ദൈവത്തെ തന്റെ ശരണമാക്കാതെ തന്റെ ദ്രവ്യസമൃദ്ധിയിൽ ആശ്രയിക്കുകയും ദുഷ്ടതയിൽ തന്നെത്താൻ ഉറപ്പിക്കുകയും ചെയ്യുന്ന മനുഷ്യൻ അതാ എന്നു പറയും” (സങ്കീ. 52:8). ഇത് സാർവ്വത്രികമായ ഒരു തത്വം തന്നെയാണ്. “വിധിക്കരുത് എന്നാൽ നിങ്ങളും വിധിക്കപ്പെടുകയില്ല”യെന്ന് കർത്താവ് കല്പിച്ചത് നമുക്ക് അവശ്യം വേണ്ട ഒരു മുന്നറിയിപ്പാണ്.



**പ. മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകുന്നു.**

# 4

# ജീവിത പുരോഗതിക്കുള്ള മാർഗങ്ങൾ

ജീവിതം ഒരു യാഥാർത്ഥ്യമാണ്. മരിക്കാതിരിക്കാൻ എന്തു ചെയ്യണമെന്ന് ഒരാൾ തന്റെ സ്നേഹിതനോട് ചോദിച്ചു. പണ്ഡിതനായ സ്നേഹിതൻ മറുപടി പറഞ്ഞു. "മരിക്കാതിരിക്കണമെങ്കിൽ ജനിക്കാതിരിക്കണം." അതുകൊണ്ട് ജനിച്ചാൽ മരിക്കുമെന്നുള്ളത് സുനിശ്ചിതമായ ഒരു സത്യം തന്നെയാണ്. ജനനത്തിനും മരണത്തിനും മദ്ധ്യേയുള്ള കാലയളവിനാണല്ലോ നാം ജീവിതകാലം എന്ന് പറയാറുള്ളത്. ആ ജീവിതകാലം എങ്ങനെയായിരിക്കണം എന്നുള്ളത് ചിന്താർഹമായ ഒരു വസ്തുതയാണെന്നുള്ളതിൽ സംശയമില്ല. ജീവിതം നന്നായിരിക്കണം. അത് പുരോഗമനമുള്ളതായിരിക്കണം.

ഉത്ഭവം കഴിഞ്ഞാൽ വളർച്ചയുള്ളതെല്ലാം ജീവനുള്ളവയാണ് എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ലല്ലോ. എന്നാൽ വളർച്ചയുണ്ടെങ്കിലും വൃക്ഷലതാദികൾ ചരിക്കുന്നില്ല. ചരിക്കുന്ന ജീവികളിൽ മകുടമാണ് മനുഷ്യൻ. എങ്ങനെ ജീവിക്കണം, എന്തിന് ജീവിക്കണം എന്നൊക്കെ ചിന്തിപ്പാൻ മനുഷ്യനു മാത്രമേ കഴിവുള്ളൂ എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. പക്ഷിമൃഗാദികൾക്ക് ജീവനുണ്ട്. പക്ഷേ അവർക്ക് ജീവിതത്തെക്കുറിച്ച് ചിന്തിക്കാൻ കഴിവില്ല. ആകയാൽ അങ്ങനെയുള്ള ജീവികൾ ജനിക്കുന്നു, മരിക്കുന്നു എന്നുള്ളതല്ലാതെ അതിനിടയിൽ എന്ത് സംഭവിക്കുന്നു എന്നൊന്നും അവ അറിയുന്നില്ല. ഇതിൽനിന്നും മനുഷ്യൻ ഒരു ഉൽകൃഷ്ട ജീവിയാണെന്നുള്ളതിൽ രണ്ടുപക്ഷമില്ല. അതുകൊണ്ട് മനുഷ്യൻ ഒരു ഉൽകൃഷ്ട ജീവിതം നയിക്കുന്ന ജീവിയായിതന്നെ കാണപ്പെടണം.

ഇതിന് മനുഷ്യനെ പ്രാപ്തനാക്കിത്തീർക്കുന്നതിന് സൃഷ്ടിയിൽത്തന്നെ രണ്ടു ദിവ്യശക്തികൾ കൊടുത്തിട്ടുണ്ട്. ഒന്ന് വിവേക ശക്തിയും (Reasoning Power) മറ്റേത് ആജ്ഞാശക്തിയും (Will Power) ആണ്. ഒരു വിധത്തിൽ പറഞ്ഞാൽ ഈ രണ്ട് ശക്തികളുമാണ് മനുഷ്യനെ ഒരു ഉൽകൃഷ്ടജീവിയാക്കിത്തീർക്കുന്നത്. സങ്കീർത്തനക്കാരൻ ഇത് വ്യക്തമാക്കുന്നത് ഇപ്രകാരമാണ്. "മാനത്തോടിരിക്കുന്ന മനുഷ്യൻ വിവേകശൂന്യനായാൽ നശിച്ചുപോകുന്ന മൃഗങ്ങൾക്ക് തുല്യനത്രേ" (സങ്കീ. 49:20). യാതൊരു വിശദീകരണവും കൂടാതെ നന്മതിന്മകളെ തിരിച്ചറിയുവാനുള്ള ശക്തിയാണ് വിവേകം എന്നു പറയാം. എന്നാൽ വിവേകം ജീവിതത്തിൽ പ്രാവർത്തികമാക്കണമെങ്കിൽ ആജ്ഞാശക്തി സജീവ

മായി പ്രവർത്തിക്കണം. അതായത് നന്മ ഏതെന്നും തിന്മ ഏതെന്നും അറിഞ്ഞാൽ പോരാ. നന്മ ഏതെന്ന് അറിഞ്ഞാൽ അതിനെ സ്വീകരിക്കാനും തിന്മ ഏതെന്ന് ബോദ്ധ്യപ്പെട്ടാൽ അതിനെ ശക്തിയായി നിരാകരിക്കാനും കഴിയണം. എങ്കിൽ മാത്രമേ ദൈവം മനുഷ്യന് നൽകിയിട്ടുള്ള ഈ ദിവ്യദാനങ്ങൾ മനുഷ്യജീവിതത്തിൽ അർത്ഥവത്താകയുള്ളു. ഒരുവന്റെ ജീവിതത്തിൽ എപ്പോഴെങ്കിലും പരാജയം നേരിടുന്നെങ്കിൽ അത് വിവേകശക്തിയും ആജ്ഞാശക്തിയും പ്രവർത്തനരഹിതമാകുമ്പോഴാണെന്ന് മനസ്സിലാക്കുന്നവൻ പുരോഗമനമാർഗത്തിൽ തന്നെയാണെന്ന് സംശയമെന്യേ പറയാവുന്നതാണ്.

സന്മാർഗികളെന്നും ദുർമാർഗികളെന്നും മനുഷ്യനെ രണ്ടായി തിരിച്ച് വ്യവഹരിക്കുന്നത് സാധാരണമാണല്ലോ. സന്മാർഗികൾ നല്ല ജീവിതവും ദുർമാർഗികൾ ചീത്തജീവിതവും നയിക്കുന്നവരായിരിക്കുമല്ലോ. ഇതിൽ രണ്ടാമത്തെ വിഭാഗത്തിൽപ്പെട്ടവരെ സംബന്ധിച്ച് ദൈവത്തിന് എപ്പോഴും ദുഃഖമായിരിക്കുമെന്നുള്ളതിന് സംശയമില്ല. ദൈവജനമായ ഇസ്രായേൽ മക്കൾ ദൈവത്തിൽ നിന്ന് അകന്ന് ജീവിച്ചിട്ടുള്ള അവസരങ്ങളിലെല്ലാം ദൈവം ദുഃഖിക്കുന്നതും ദുഃഖത്തിന് കാരണക്കാരായവരെ താൻ ശിക്ഷിക്കുന്നതുമായ സംഭവങ്ങൾ വി. വേദപുസ്തകം പരിശോധിക്കുമ്പോൾ ധാരാളമായി കാണാവുന്നതാണ്. അതിൽനിന്നെല്ലാം ലോകത്തിലെ അസമാധാനാവസ്ഥയ്ക്ക് കാരണം മനുഷ്യന്റെ വഴിപിഴച്ച ജീവിതമല്ലാതെ മറ്റൊന്നുമല്ല എന്നുള്ള വസ്തുതയും മനസ്സിലാക്കാവുന്നതാണ്.

ഭൗതികത്തിലുള്ള വളർച്ചയാണ് ലോകത്തിന്റെ പുരോഗതി എന്ന് മനുഷ്യർ ധരിച്ചുവശായിരിക്കുന്ന ഒരു കാലയളവിലാണ് നാം ജീവിക്കുന്നത്. എന്നാൽ ഈ ഭൗതികനേട്ടങ്ങൾ മനുഷ്യന്റെ ഏറ്റവും പ്രധാനമായി കരുതേണ്ട ആത്മീയ വളർച്ചയെ തളർത്തിക്കൊണ്ടിരിക്കുന്നു എന്ന സത്യം അവൻ മനസ്സിലാക്കുന്നില്ല. തൽഫലമായി സമ്പൽസമൃദ്ധിയിൽ മുന്നേറുന്ന രാജ്യങ്ങൾ ഏത് വഴിക്ക് നീങ്ങുന്നു എന്ന് വിശദീകരിക്കേണ്ട ആവശ്യമില്ല എന്നാണ് എനിക്ക് തോന്നുന്നത്. കാരണം തിന്മയുടെ അതിപ്രസരങ്ങൾ അവിടങ്ങളിൽ അനുദിനം വർദ്ധിച്ചു വരുന്നു എന്നതാണ്. രാജ്യത്ത് സത്യവും നീതിയും പുലരുമ്പോഴാണ് മനുഷ്യജീവിതം സന്തോഷകരമാകുന്നത്. അത് ഇന്ന് ലഭ്യമാകാതെ പോകുന്ന ഭരണരീതി തന്നെ എത്രയോ സങ്കടകരമായ അവസ്ഥയാണ് സൃഷ്ടിക്കുന്നത്. ഇതിൽനിന്നെല്ലാം ലോകം വിടുവിക്കപ്പെടേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു മനസ്സിലാക്കാം. ഈ ദുരവസ്ഥയിൽ നിന്നും ലോകത്തെ രക്ഷിപ്പാനാണല്ലോ കർത്താവ് മനുഷ്യനായി അവതരിച്ചതും ലോകത്തിൽ ജീവിച്ച് ലോകത്തിനുവേണ്ടി മരിച്ചതും. തന്റെ ഇഹലോക ജീവിതവ്യാപാരകാലത്ത് താൻ പഠിപ്പിച്ചതെല്ലാം മനുഷ്യന്റെ ജീവിത പുരോ

ഗതിക്ക് അനുപേക്ഷണീയമായിരുന്നു എന്ന് തിരുവചനം പഠിച്ചാൽ മന സ്സിലാക്കാൻ പ്രയാസമില്ല. അവയിൽ പ്രസക്തമായ ചില കാര്യങ്ങളെ ക്കുറിച്ച് ചിന്തിക്കുന്നത് ആവശ്യമാണെന്ന് ഞാൻ കരുതുന്നു.

### 1. ദൈവത്തിൽ വിശ്വസിക്കുക. വി. യോഹന്നാൻ 14:1

“നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുത്. ദൈവത്തിൽ വിശ്വസിപ്പിൻ. എന്നിലും വിശ്വസിപ്പിൻ.” ലോകരക്ഷകനായ കർത്താവിന്റെ ഈ വാക്കു കൾ ഏതൊരുവന്റെയും ജീവിതത്തിലെ അടിസ്ഥാനമായിരിക്കണം. നല്ല ഉറപ്പുള്ള അടിസ്ഥാനത്തിന്മേൽ വീട് പണിയാതിരുന്നാൽ ആ വീടിന്റെ നിലനിൽപ്പ് അപകടത്തിലാണെന്ന് കർത്താവ് കല്പിക്കുന്നത് പ്രായോ ഗികമായി എത്രയോ ശ്രദ്ധേയമാണ്. മനുഷ്യജീവിതം സുഖദുഃഖ സമ്മി ശ്രമാണെന്നുള്ളതിന് സന്ദേഹമില്ലല്ലോ. ഏതു സാഹചര്യത്തിലും ദൈവാ ശ്രയത്തിൽ ഉറച്ചുനിൽക്കുന്ന ഒരുവന് സുഖത്തിലും ദുഃഖത്തിലും ഒരേ പോലെ സന്തോഷം നിലനിർത്താൻ കഴിയും. പ്രയാസങ്ങൾ നേരിടു മ്പോൾ കാറ്റത്ത് ഞാണറ്റപോലെ ഉലഞ്ഞ് ആടുന്ന ഒരു വ്യക്തിക്ക് നില നിൽപുതന്നെ പ്രയാസമായി വരും. നിരീശ്വരത്വം പ്രബലമായി വ്യാപിച്ചു വരുന്ന കാലത്ത് ലോകം എങ്ങോട്ടെന്ന് നിരാശാബോധത്തോടെ ചിന്തി ക്കുന്ന ആളുകളുടെ സംഖ്യ ഏറിവരികയാണ്. “യഹോവയിൽ ആശ്ര യിക്കുന്നവൻ കുലുങ്ങാതെ നിൽക്കുന്ന സീയോൻ പർവ്വതം പോലെ യാകുന്നു” (സങ്കീ. 125:1) എന്ന സങ്കീർത്തനക്കാരന്റെ വാക്കുകളിൽ അവർ ഉറച്ചു നിൽക്കും.

### 2. എല്ലാം നന്നായി ആരംഭിക്കുക

മനുഷ്യനെ പൊതുവെ ഗ്രസിച്ചിരിക്കുന്ന ഒരു മഹാരോഗം ഉദാസീന തയാണ്. യഥാസമയം ചെയ്യേണ്ട കാര്യങ്ങൾ നീട്ടിനീട്ടിക്കൊണ്ടു പോവുക ഈ രോഗത്തിന്റെ ലക്ഷണമാണ്. തൽഫലമായി ഈ രോഗ ത്തിന് അടിമപ്പെട്ടവർ അനുഭവിക്കേണ്ടി വരുന്ന കഷ്ടനഷ്ടങ്ങൾ ഏറെ യാണ്. ഇരുമ്പ് ചുട്ടുപഴുക്കുമ്പോൾ അടിച്ചെങ്കിൽ മാത്രമേ ശില്പി ഉദ്ദേ ശിക്കുന്നരീതിയിൽ അതിനെ രൂപപ്പെടുത്തുവാൻ സാധിക്കുകയുള്ളു. താമസിച്ചാലോ ഫലം വിപരീതമായിരിക്കും. അതിനാൽ ബാല്യകാലം മുതൽ മനുഷ്യൻ പരിശീലിക്കേണ്ട ഒരു സുകൃതമാണ് ഏതു കാര്യവും നന്നായി ആരംഭിക്കുക എന്നത്. അങ്ങനെയുള്ളവരുടെ ജീവിതത്തിൽ പുരോഗതിയുടെ വഴി ഒരിക്കലും അടഞ്ഞു പോകയില്ല. നന്നായി ആരം ഭിക്കുന്നതെല്ലാം പകുതി ചെയ്തു തീർക്കുന്നതിനോട് തുല്യമായിരിക്കും എന്ന ഇംഗ്ലീഷ് പഴമൊഴി വളരെ അർത്ഥവത്താണ്.

### 3. ദൈവത്തിലുള്ള വിശ്വാസം പരസ്യമായി ഏറ്റുപറയുക

ഒരു വ്യക്തിയുടെ വിശ്വാസം രഹസ്യമായി സൂക്ഷിപ്പാനുള്ളതല്ല. പരസ്യമായി പ്രഖ്യാപിക്കുവാനുള്ളതാണ്. പ്രഖ്യാപനം രണ്ടു തരത്തിലാകാം. മാതൃകാപരമായ ജീവിതം ഒന്നാം തരത്തിലുള്ള പ്രഖ്യാപനമാണ്. അത് മറ്റുള്ളവരെ നല്ല ജീവിതത്തിലേക്ക് വഴി നടത്തുന്നതിന് പര്യാപ്തമായിത്തീരും. രണ്ടാമത് വാക്കുകൾ കൊണ്ടുള്ള പ്രഖ്യാപനമാണ്. വാക്കുകൾ കൊണ്ടുള്ള പ്രഖ്യാപനം ജീവിതം കൊണ്ടുള്ള പ്രഖ്യാപനംപോലെ ഫലപ്രദമല്ല എന്നുതന്നെ പറയാം. അപ്പോസ്തോലനായ പൗലൂസ് റോമർക്കെഴുതിയ ലേഖനത്തിൽ വ്യക്തമാക്കുന്നത് ഇപ്രകാരമാണ്. റോമർ 10:9: "യേശുവിനെ കർത്താവെന്ന് ഏറ്റുപറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർത്തഴുന്നേൽപിച്ചു എന്ന് ഹൃദയം കൊണ്ട് വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷപ്പെടും." ഒരുവൻ ഹൃദയംകൊണ്ട് വിശ്വസിക്കുന്നതാണല്ലോ അവന്റെ ജീവിതത്തിൽ പ്രകടമാകുന്നത്. ഇത് അവന്റെ ജീവിതഗതിയെ പുരോഗമനത്തിലേക്ക് നയിക്കുമെന്നുള്ളതിന് സംശയമില്ല.

### 4. തിരുവചനം പഠിച്ചുകൊണ്ടിരിക്കണം

നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും ഊടുവഴികൾക്ക് പ്രകാശവും ആകുന്നു എന്ന് സങ്കീർത്തനക്കാരൻ പറയുന്ന വാക്കുകൾ ജീവിതയാത്രയിൽ മാർഗദർശനം നൽകുന്നതിന് എത്രയോ പര്യാപ്തമാണ്. ദിവ്യവചനത്താൽ പ്രകാശിതരാകാത്തവർ അന്ധകാരത്തിലാണ് വസിക്കുന്നതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ലോകത്തിൽ പാപാന്ധകാരവും അജ്ഞാനാന്ധകാരവും ഉണ്ട്. ഇത് രണ്ടും മനുഷ്യനെ കുരുടനാക്കിത്തീർക്കുന്നു എന്നുള്ള സത്യം അനേക അനുഭവങ്ങളിൽകൂടി ലോകത്തിന് വെളിപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. വഴിയറിയാത്തവന് വഴിയിൽ പ്രകാശം കൂടിയില്ലെങ്കിൽ എങ്ങനെ ലക്ഷ്യത്തിൽ എത്തിച്ചേരാൻ കഴിയും? അതിന് പരിഹാരം തിരുവചനമാണ്. അത് പഠിച്ചും പോഷണം പ്രാപിക്കണം. പ. പൗലൂസ് ശ്ലീഹാ തന്റെ വാത്സല്യ ശിഷ്യൻ തീമോത്തിയോസിനെ പ്രബോധിപ്പിക്കുന്നത് ശ്രദ്ധേയമാണ്. 1 തീമോ. 4:6. ഭാവിയിൽ ദുരുപദേഷ്ടാക്കൾ ഉണ്ടാകുമെന്നും അവരോട് എങ്ങനെ പെരുമാറണമെന്നും പറഞ്ഞശേഷം അദ്ദേഹം തീമോത്തിയോസിനെ ഗുണദോഷിക്കുകയാണ് "ഇത് നീ സഹോദരന്മാരെ ഗ്രഹിപ്പിച്ചാൽ നീ അനുസരിച്ച വിശ്വാസത്തിന്റെയും സദുപദേശത്തിന്റെയും വചനത്താൽ പോഷണം ലഭിച്ച് ക്രിസ്തുയേശുവിന് നല്ല ശുശ്രൂഷകനാകും."

### 5. ഇടവിടാതെ പ്രാർത്ഥിക്കുക

മനുഷ്യന്റെ ജീവിതപുരോഗതിക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്ത മറ്റൊരു ഘടകമാണ് ദൈവസംസർഗം. ദൈവസംസർഗത്തിന് ഏറ്റവും പ്രധാന മായ മാധ്യമം പ്രാർത്ഥനയാണ്. മനുഷ്യർ തമ്മിലുള്ള സംസർഗ്ഗത്തിന്റെ മുഖ്യ മാധ്യമം സംസാരമാണെന്നുള്ളതിൽ രണ്ടു പക്ഷമില്ലല്ലോ. സ്നേഹ ത്തിന്റെ ഒരു പ്രകടനമാണ് സംസാരം. ആകയാൽ ദൈവത്തെ സ്നേഹി ക്കുന്നവൻ ദൈവത്തോട് സംസാരിക്കും. അതാണ് പ്രാർത്ഥനയെന്ന് വിവ ക്ഷിക്കപ്പെടുന്നത്. ദൈവത്തോട് സംസാരിക്കാത്തവൻ അഥവാ പ്രാർത്ഥി ക്കാത്തവൻ ദൈവത്തെ സ്നേഹിക്കുന്നവനായിരിക്കുകയില്ല. തൽഫല മായി ദൈവം അവനോടും സംസാരിക്കുന്നില്ല. തെസ്സലോനീക്യർക്ക് എഴു തിയ ഒന്നാം ലേഖനത്തിൽ പ. പൗലൂസ് ശ്ലീഹാ അവരെ ഉപദേശിക്കു ന്നത് ഇപ്രകാരമാണ്. 1 തെസ. 5:16. “തമ്മിലും എല്ലാവരോടും എപ്പോഴും നന്മ ചെയ്തുകൊണ്ടിരിപ്പിൻ. എപ്പോഴും സന്തോഷിപ്പിൻ. ഇടവിടാതെ പ്രാർത്ഥിപ്പിൻ...” എപ്പോഴും ദൈവവിചാരത്തോടു കൂടിയ ജീവിതം മനു ഷ്യനെ പുരോഗതിയിലേക്ക് തന്നെ വഴി നടത്തും എന്നതിന് സംശയ മില്ല.

### 6. നല്ലത് മുറുകെ പിടിക്കുക

മനുഷ്യൻ എപ്പോഴും ആഗ്രഹിക്കുന്നത് നല്ലതിനെയാണ്. അതിൽ നല്ലവനെന്നും അല്ലാത്തവനെന്നും ഭേദമില്ല. നല്ല വീട് വേണം, നല്ല വസ്ത്രം വേണം, നല്ല ഭക്ഷണം വേണം എന്നിങ്ങനെ എല്ലാം അവന് നല്ലതായിരിക്കണം. അതിനുവേണ്ടി അവൻ അദ്ധ്വാനിക്കുന്നതിനും കഷ്ട പ്പെടുന്നതിനും ഒരിക്കലും വൈമുഖ്യം കാണിക്കുകയില്ല. എന്നാൽ നല്ല ജീവിതം വേണമെന്നുള്ളതിൽ തീവ്രമായ ആഗ്രഹം പ്രകടിപ്പിക്കുന്നവർ ചുരുക്കമാണെന്ന് പറയുന്നതിൽ അതിശയോക്തിയില്ല. നന്മയും തിന്മയും ഇന്ന് ലോകത്തിൽ വെളിച്ചവും അന്ധകാരവും പോലെ സ്ഥിരമായി സ്ഥിതി ചെയ്യുന്ന വസ്തുതകളാണ്. അന്ധകാരത്തെ മനുഷ്യൻ ഇഷ്ട പ്പെടാത്തതുപോലെ തിന്മയെയും ഇഷ്ടപ്പെടാത്ത ഒരു മാനസികാവസ്ഥ മനുഷ്യർക്കുണ്ടാകണം. ലോകത്തിൽ നന്മയെ വളർത്തുന്നതിന് ഏറ്റവും ഉപകരിക്കുന്ന സുകൃതങ്ങളാണ് സ്നേഹം, സന്തോഷം, സമാധാനം. സമൂഹജീവിയായ മനുഷ്യന് ഈ സുകൃതങ്ങൾ അവന്റെ ജീവിതത്തിൽ എത്രയോ പുരോഗമനം വരുത്തുമെന്നുള്ളത് അസന്നിഗ്ദ്ധമായ വസ്തു തയാണ്. പ. പൗലൂസ് റോമയിലെ വിശ്വാസികളോട് “തീയതിനെ വെറുത്ത് നല്ലതിനോട് പറ്റിക്കൊൾക” എന്ന് പറയുന്നത് ഇന്ന് ജീവി ക്കുന്ന മനുഷ്യരോടുള്ള ഒരു പ്രബോധനമായി കരുതിയാൽ പുരോഗ മനപാതയിൽ അവന് സുഗമമായി സഞ്ചരിക്കാം.

### 7. മറ്റുള്ളവരെ കരുതുന്നതിലും മറ്റുള്ളവർക്ക് കൊടുക്കുന്നതിലും ലോഭമില്ലാതിരിക്കുക

ഒരു നല്ല ജീവിതത്തിന്റെ ഇളകാത്ത അടിസ്ഥാനമായി മേൽപറഞ്ഞ രണ്ടു കാര്യങ്ങളെയും കരുതാവുന്നതാണ്. സ്നേഹത്തിന്റെ പരമമായ പ്രകടനങ്ങളാണ് കരുതലും കൊടുക്കലും. ഇത് ദൈവത്തിന്റെ സ്വഭാവ വിശേഷത്തിൽപ്പെട്ടതുമാണ്. സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം അനുഗ്രഹിക്കുന്നു. മനുഷ്യജീവിതത്തിൽ പുരോഗമനത്തിന് ഏറ്റവും തടസ്സമായി നിൽക്കുന്നത് സ്വാർത്ഥതയാണ്. സുഖവും ദുഃഖവും പങ്കുവയ്ക്കുന്നത് സ്വാർത്ഥതയെ അകറ്റും.



**തൃശിനാപ്പള്ളി ആശുപത്രി ഉദ്ഘാടനം**

# 5

# പൂർണ്ണഹൃദയത്തോടെ ചെയ്യേണ്ട കാര്യങ്ങൾ

മനുഷ്യനു മാത്രമല്ല, എല്ലാ ജീവജാലങ്ങൾക്കും രക്തമാണ് ജീവൻ. മനുഷ്യനിലെ സിരാചക്രങ്ങളുടെ കേന്ദ്രം ഹൃദയമാണല്ലോ. ആ ഹൃദയം സ്ഥായിയായി പ്രവർത്തിക്കേണ്ട അവയവമാണെന്ന് എല്ലാവർക്കും അറിയാം. ഹൃദയം പ്രവർത്തനരഹിതമാകുമ്പോൾ മരണമാണ് സംഭവിക്കുന്നത്. നമ്മുടെ ഭാഷയിൽ അതിന് പേര് ഹൃദയസ്തംഭനം എന്നാണല്ലോ. എന്നാൽ ഹൃദയം പ്രവർത്തനനിരതമാകുമ്പോൾ പഞ്ചേന്ദ്രിയങ്ങളും പ്രവർത്തനനിരതമാകും. അതായത് നേത്രേന്ദ്രിയം, ശ്രോതേന്ദ്രിയം, ഘ്രാണേന്ദ്രിയം, രസനേന്ദ്രിയം, ത്വഗിന്ദ്രിയം ഇവയാണ് പഞ്ചേന്ദ്രിയങ്ങൾ. ഇവയുടെ വിഷയങ്ങളാകട്ടെ രൂപം, ശബ്ദം, ഗന്ധം, രസം, സ്പർശനം എന്നിവയുമാകുന്നു. അദൃശ്യങ്ങളായ ഇവയെ പ്രതിഷ്ഠിച്ചിരിക്കുന്ന ദൃശ്യാവയവങ്ങളാണ് ത്വക്ക്, കണ്ണ്, ചെവി, മൂക്ക്, നാക്ക് എന്ന് പ്രത്യേകം മനസ്സിലാക്കണം. ഹൃദയം പ്രവർത്തിക്കുന്നതിനാലാണ് ഈ ഇന്ദ്രിയങ്ങളെല്ലാം പ്രവർത്തിക്കുന്നതെന്നുള്ള അതിപ്രധാനമായ കാര്യം മനുഷ്യൻ ശ്രദ്ധാപൂർവ്വം ഓർക്കാറുണ്ടോ എന്നത് സംശയമാണ്. മനുഷ്യൻ പൂർണ്ണ ആരോഗ്യവാനാണെന്ന് പറയണമെങ്കിൽ പഞ്ചേന്ദ്രിയങ്ങളും അന്തർ ഇന്ദ്രിയങ്ങളും ഒന്നുപോലെ പ്രവർത്തനനിരതമാകണം. അതിൽ ഏതെങ്കിലും ഒന്നിനു കേടു പറ്റിയാൽ അവൻ രോഗിയാണെന്ന് നാം വിധിയെഴുതും. എന്നാൽ ദൈവത്തിന്റെ അത്ഭുതസൃഷ്ടിയായ മനുഷ്യൻ പൂർണ്ണ ആരോഗ്യവാനായിരിക്കണമെങ്കിൽ സൃഷ്ടികർത്താവിന്റെ കൃപയും കരുണയും കൂടിയേ തീരൂ. ഇക്കാര്യത്തിൽ മനുഷ്യൻ ഇന്നു കാട്ടുന്ന അനാസ്ഥ അക്ഷന്തവ്യമാണെന്ന് പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല തന്നെ. ഈ അനാസ്ഥ മാറണമെങ്കിൽ നാം പ്രധാനമായും ചില കാര്യങ്ങളിൽ ശ്രദ്ധ വെയ്ക്കേണ്ടിയിരിക്കുന്നു.

### 1. പൂർണ്ണ ഹൃദയത്തോടെ ദൈവത്തെ അന്വേഷിക്കണം

പഞ്ചേന്ദ്രിയങ്ങളുടെ കേന്ദ്രം ഹൃദയമാണെന്ന് പറഞ്ഞല്ലോ. അങ്ങനെയെങ്കിൽ പൂർണ്ണ ഹൃദയത്തോടെ നാം ദൈവത്തെ അന്വേഷിക്കേണ്ടിയിരിക്കുന്നു. അഥവാ മുഴുഹൃദയത്തോടെ ദൈവസംസർഗ്ഗം ചെയ്യേണ്ടിയിരിക്കുന്നു. യഹോവയുടെ കല്പനപ്രകാരം മോശ ഇസ്രായേൽ മക്കളോട് പറയുന്ന ഒരു കാര്യം (ആവ. 4:29) ശ്രദ്ധേയമാണ്. ഇസ്രാ

യേൽ മക്കളുടെ വാഗ്ദത്ത ദേശത്തേക്കുള്ള പ്രയാണമദ്ധ്യേ കാണ്മാനും കേൾപ്പാനും ഭക്ഷിപ്പാനും മണക്കുവാനും പ്രാപ്തിയില്ലാത്തവയായ മരവും കല്ലുംകൊണ്ട് മനുഷ്യരുടെ കൈവേലയായ ദേവന്മാരെ നിങ്ങൾ സേവിക്കും. എങ്കിലും അവിടെവച്ച് നിന്റെ ദൈവമായ യഹോവയെ നീ തിരയുകയും പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടുംകൂടെ അന്വേഷിക്കുകയും ചെയ്താൽ നിങ്ങൾ അവനെ കണ്ടെത്തും. ഇന്ന് മനുഷ്യന്റെ മുഴുമനസ്സോടെയുള്ള അന്വേഷണം ധനം, സുഖം, മാനം, കീർത്തി ആദിയായ കാര്യങ്ങളിലാണെന്നുള്ളത് ആർക്കും നിഷേധിക്കാനാവാത്ത ഒരു സത്യമാണ്. മുമ്പേ ദൈവത്തെയും അവന്റെ രാജ്യത്തെയും അന്വേഷിക്കുക. അപ്പോൾ മറ്റുള്ളതെല്ലാം നിന്നെ അന്വേഷിച്ചു വരുമെന്നുള്ള ദൈവത്തിന്റെ കല്പനയ്ക്ക് ഇന്ന് മനുഷ്യന്റെ മനസ്സിൽ സ്ഥാനമില്ലാതായിരിക്കുകയാണ്.

## 2. ദൈവത്തിങ്കലേക്ക് തിരിയുക

പൂർണ്ണമനസ്സോടെ ദൈവത്തെ അന്വേഷിക്കുകയും സ്നേഹിക്കുകയും ചെയ്യണമെങ്കിൽ ദൈവത്തിങ്കലേക്ക് നാം തിരിയണം. “അവങ്കലേക്ക് നോക്കിയവർ പ്രകാശിതരായി. അവരുടെ മുഖം ലജ്ജിച്ചുപോയതുമില്ല” (സങ്കീ. 34:5). സങ്കീർത്തനക്കാരന്റെ ഈ അനുഭവസാക്ഷ്യം ദൈവവിശ്വാസമുള്ളവർക്കെല്ലാം മാർഗദർശകമാണ്. മനുഷ്യൻ ഇന്ന് ദൈവസന്നിധിയിലേക്ക് തിരിയുന്നതിനു പകരം ലോകത്തിലേക്ക് തിരിയുന്നു. അതിന്റെ ഫലമായി ദൈവത്തിൽനിന്നും അവൻ അകന്നുപോകുന്നു. ദൈവത്തിന്റെ വകയായ അവൻ ലോകത്തിന്റെ വകയായി മാറുന്നു. ലോകവും അതിലുള്ള സകലവും നശ്വരമാണെന്ന് മനസ്സിലാക്കിയിട്ടുള്ള മനുഷ്യൻ അറിഞ്ഞുകൊണ്ടുതന്നെ നശ്വരതയിലേക്ക് തിരിഞ്ഞ് അവന് ലഭിക്കേണ്ട അനശ്വരതയെ നഷ്ടപ്പെടുത്തുന്നു. ഹാ എത്ര ദൗർഭാഗ്യം!

ഈ ദൗർഭാഗ്യം മാറണമെങ്കിൽ നാം ദൈവത്തിങ്കലേക്ക് തിരിയണം. അഥവാ ദൈവത്തെ അന്വേഷിക്കണം. തന്റെ കല്പനകൾ അനുസരിച്ച് ജീവിക്കണം. യഹോവയായ ദൈവം ഇസ്രായേൽ മക്കളോട് കല്പിക്കുന്നത് എത്ര ദയാപൂർവ്വമാണ്. “നിന്റെ ദൈവമായ യഹോവയുടെ വാക്ക് കേട്ട് ഈ ന്യായപ്രമാണ പുസ്തകത്തിൽ എഴുതിയിരിക്കുന്ന അവന്റെ കല്പനകളും ചട്ടങ്ങളും പ്രമാണിക്കുകയും നിന്റെ ദൈവമായ യഹോവയുടെ അടുക്കലേക്ക് പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും തിരിയുകയും ചെയ്താൽ യഹോവ നിന്റെ പിതാക്കന്മാരിൽ പ്രസാദിച്ചിരുന്നതുപോലെ നിന്നിലും നന്മയ്ക്കായിട്ട് പ്രസാദിക്കും” (ആവ. 30:10).

### 3. ദൈവത്തിൽ ആശ്രയിക്കുക

ദൈവത്തിങ്കലേക്ക് തിരിയുകയും ദൈവത്തെ അന്വേഷിക്കുകയും ചെയ്യുന്ന ഒരു വിശ്വാസിയുടെ ആശ്രയം മുഴുവൻ ദൈവത്തിലായിരിക്കും. ഒരു ശിശുവിന്റെ ആശ്രയം അതിന്റെ അമ്മയിലായിരിക്കും എന്ന വസ്തുത നമുക്ക് അറിയാമല്ലോ. ശിശുവിനെ സംബന്ധിച്ചിടത്തോളം സ്വന്തമായി വേണ്ട എല്ലാ കാര്യങ്ങളും സ്വയമായി ചെയ്യുന്നതിനുള്ള പ്രാപ്തിയില്ലാത്തതിനാൽ ആ ശിശു അമ്മയിലല്ലാതെ മറ്റാരിലും ആശ്രയം വെയ്ക്കാറില്ല. വിശ്വാസം ഉള്ളയിടത്തു മാത്രമേ ആശ്രയം വിജയിക്കുകയുള്ളു. വിശ്വാസത്തിന് അടിസ്ഥാനം സ്നേഹമായിരിക്കണം. ഇതുപോലെ വിശ്വാസി എന്ന പേർപെട്ട വ്യക്തി ദൈവത്തിൽ ആശ്രയിക്കണമെങ്കിൽ സ്വയമായി ഒന്നും ചെയ്യുവാൻ പ്രാപ്തിയില്ലാത്ത അവന്റെ നിസ്സഹായത ബോദ്ധ്യപ്പെട്ട് സർവ്വത്തിനും പ്രാപ്തിയുള്ള ദൈവത്തിലുള്ള അവന്റെ സ്നേഹവും വിശ്വാസവും വർദ്ധിപ്പിക്കണം. "പൂർണ്ണ ഹൃദയത്തോടെ യഹോവയിൽ ആശ്രയിക്ക, സ്വന്ത വിവേകത്തിൽ ആശ്രയിക്കരുത്" (സദൃ. വാ. 3:5) എന്ന് ജ്ഞാനിയായ ശലോമോൻ മനുഷ്യജാതിയെ ഉപദേശിക്കുന്നത് ശ്രദ്ധേയമല്ലേ. ഇന്നത്തെ മനുഷ്യൻ ദൈവത്തിൽ ആശ്രയിക്കുന്നതിനേക്കാൾ എത്രയോ പൂർണ്ണമായാണ് ലോകത്തെ ആശ്രയിക്കുന്നത്. തൽഫലമായി ജഡമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം എന്നീ മായാവലയത്തിൽ അവൻ കുടുങ്ങി ദൈവത്തിൽനിന്നും അകന്നിരിക്കുകയാണ്.

### 4. യഹോവയെ അനുസരിക്കുക

മുമ്പുപറഞ്ഞ എല്ലാ കാര്യങ്ങളിലും നാം വിജയിക്കണമെങ്കിൽ ദൈവത്തോടുള്ള നമ്മുടെ അനുസരണത്തിലും നാം പൂർണ്ണരായിത്തീരണം. അനുസരണം ബലിയേക്കാൾ ശ്രേഷ്ഠമാണെന്ന് ശമുവേൽ ദീർഘദർശി ശൗൽ രാജാവിനെയും കൂട്ടരെയും ഉപദേശിക്കുമ്പോൾ അനുസരണത്തിന്റെ മാഹാത്മ്യം എത്ര വലുതാണെന്ന് ചൂണ്ടിക്കാണിക്കുകയാണ്. അസൂയയുടെയും അഹന്തയുടെയും സന്തതിയാണ് അഹങ്കാരം. അഹങ്കാരം എവിടെയുണ്ടോ അവിടെയെല്ലാം അനുസരണക്കേടും നിയമലംഘനവും പ്രത്യക്ഷപ്പെടും. ഇന്നത്തെ ലോകത്തിന്റെ പ്രത്യേകതയെക്കുറിച്ച് പ. പൗലോസ് ശ്ലീഹാ തന്റെ പ്രിയ ശിഷ്യനായ തീമോത്തിയോസിനെഴുതിയ രണ്ടാം ലേഖനത്തിൽ വരച്ചുകാട്ടുന്ന ചിത്രം വളരെ ശ്രദ്ധേയമാണ്. "അന്ത്യകാലത്ത് ദുർഘട സമയങ്ങൾ വരും എന്നറിയുക. മനുഷ്യൻ സ്വസ്നേഹികകളും ദ്രവ്യാഗ്രഹികളും വമ്പു പറയുന്നവരും അഹങ്കാരികളും ദൂഷകന്മാരും അമ്മയപ്പന്മാരെ അനുസരിക്കാത്തവരും നന്ദികെട്ടവരും അശുദ്ധരും വാത്സല്യമില്ലാത്തവരും ഇണങ്ങാത്തവരും ഏഷ

ണിക്കാരും അജിതേന്ദ്രിയരും ഉഗ്രന്മാരും സൽഗുണദ്വേഷികളും ദ്രോഹികളും ധാർഷ്ട്യക്കാരും നിഗളികളുമായി ദൈവപ്രിയമില്ലാതെ ഭോഗപ്രിയരായി ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തി ത്യജിക്കുന്നവരുമായിരിക്കും.” ഗോത്രപിതാവായ അബ്രഹാമിന്റെ അനുസരണമാണ് ഒരു ഉന്നതമായ മാതൃകയായി നാം വി. വേദപുസ്തകത്തിൽ കാണുന്നത്. എന്നാൽ കർത്താവായ യേശുവിന്റെ അനുസരണം അതിൽനിന്നും വളരെ വിഭിന്നമാണ്. താൻ മരണത്തോളം ക്രൂശിലെ മരണത്തോളം അനുസരണമുള്ളവനായിരുന്നു. ആകയാൽ ദൈവത്തെ പൂർണ്ണമായി അനുസരിക്കുന്നവരും അന്വേഷിക്കുന്നവരും ആശ്രയിക്കുന്നവരുമായ ഭക്തന്മാരുടെ തലമുറയിൽ നമുക്കും അവകാശം ലഭിക്കുവാൻ പരിശ്രമിക്കാം.



**തൃശിനാപ്പള്ളി ആശുപത്രിയിലെ ഒരു സമ്മേളനം**

# 6

# എങ്ങനെ ദൈവമക്കളാകാം?

മനുഷ്യനിൽ ദൈവവിശ്വാസം കുറഞ്ഞുവരികയും ഭൗതികത്വം വളർന്നുവരികയും ചെയ്യുന്ന ഒരു കാലത്താണ് നാം ജീവിക്കുന്നത്. ഇക്കാലത്തെ കലികാലമെന്നും വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. മനുഷ്യവർഗത്തിന്റെ രക്ഷയ്ക്കുവേണ്ടി ഭൂജാതം ചെയ്ത് തന്റെ ദൗത്യനിർവ്വഹണത്തിനുശേഷം തന്നെത്തന്നെ യാഗമായി അർപ്പിച്ച കർത്താവ് അന്ത്യകാല ലക്ഷണങ്ങളെക്കുറിച്ച് അരുളിചെയ്തിട്ടുള്ള കാര്യങ്ങൾ യാഥാർത്ഥ്യമായിക്കൊണ്ടിരിക്കുകയാണെന്ന് തിരുവചനം പഠിച്ചാൽ നമുക്ക് മനസ്സിലാകുന്നതാണ്. ജാതി ജാതിയോടും രാജ്യം രാജ്യത്തോടും കലഹിക്കുന്നു. യുദ്ധങ്ങൾ ഉണ്ടാകുന്നു. ക്ഷാമം വർദ്ധിക്കുന്നു. കഠിനരോഗങ്ങളാൽ അനേകർ മരണമടയുന്നു. ഭൂകമ്പങ്ങൾ നിമിത്തം പലയിടങ്ങളിലും വലിയ നാശനഷ്ടങ്ങൾ നടമാടുന്നു. അകൃത്യങ്ങൾ പെരുകുന്നു. അക്രമങ്ങൾ വളരുന്നു. താദൃശ്യമായ പ്രകൃതിക്ഷോഭങ്ങൾ ലോകത്തിന്റെ പല ഭാഗങ്ങളിലും ഭീകരതാണ്ഡവം നടത്തുന്നു. ഇവയൊക്കെയല്ലേ ലോകാന്ത്യ ലക്ഷണങ്ങളായി കർത്താവ് പ്രവചിച്ചിട്ടുള്ളത്. ചുരുക്കത്തിൽ ശാന്തിയും സമാധാനവും ലോകത്തിൽനിന്നും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. എന്താണ് ഇതിനൊക്കെ കാരണമായ കാര്യങ്ങൾ? എന്തൊക്കെയാണെന്ന് പ. പൗലോസ് ശ്ലീഹാ തന്റെ വാത്സല്യ ശിഷ്യനായ തിമോത്തിയോസിന് എഴുതുന്നു. രണ്ടാമത്തെ കത്തിൽ വിവരിക്കുന്നത് ഇപ്രകാരമാണ്. “അന്ത്യനാളുകളിൽ ദുർഘടസമയങ്ങൾ ഉണ്ടാകുമെന്ന് അറിഞ്ഞുകൊള്ളുക. മനുഷ്യർ സ്വസ്നേഹികളും (സ്വാർത്ഥപ്രിയരും) ദ്രവ്യാഗ്രഹികളും വമ്പു പറയുന്നവരും അഹങ്കാരികളും ദൂഷകരും അമ്മയപ്പന്മാരെ അനുസരിക്കാത്തവരും നന്ദികെട്ടവരും ജീവിത വിശുദ്ധിയില്ലാത്തവരും സ്നേഹമില്ലാത്തവരും (മനുഷ്യത്വമില്ലാത്തവരും) വഴങ്ങാത്ത പ്രകൃതക്കാരും (ഇണങ്ങാത്തവരും) ഏഷണിക്കാരും (പരദൂഷണക്കാരും) ദുർവൃത്തരും ക്രൂരന്മാരും സൽഗുണദ്വേഷികളും വഞ്ചകരും എടുത്തുചാട്ടക്കാരും നിഗളികളുമായി ദൈവത്തെ സ്നേഹിക്കുന്നതിലുപരി ഭോഗപ്രിയരായി ജീവിക്കുന്നവരും ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തിയെ ത്യജിക്കുന്നവരും ആയിരിക്കും. അങ്ങനെയുള്ളവരെ വിട്ടൊഴിയുക” (2 തിമോ. 3:1-5). വിലയേറിയ ഈ പ്രബോധനത്തിൽ ഇന്നത്തെ മനുഷ്യരുടെ ശരിയായ ഒരു ചിത്രമല്ലേ പ. പൗലോസ് ശ്ലീഹാ ഇവിടെ വരച്ചു കാട്ടുന്നത്. ഇതിൽനിന്നും മനുഷ്യൻ തന്നെയാണ് ലോകത്തിന് നേരിടേണ്ടിവരുന്ന നാശത്തിന് കാരണക്കാരൻ എന്ന് സംശയ

ലേശമെന്യേ പറയാവുന്നതാണ്. അല്പംകൂടെ ചിന്തിച്ചാൽ ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ലോകത്തിന്റെ സാദൃശ്യത്തിലും പിശാചിന്റെ സ്വരൂപത്തിലും ആയിതീർന്നുകൊണ്ടിരിക്കുന്നു എന്ന് സംശയം കൂടാതെ പറയാം. ചുരുക്കത്തിൽ ഭൗതികത്വം ലോകത്തിൽ വളർന്നു; ദൈവികത്വം അഥവാ ആത്മികത്വം കുറഞ്ഞു. ഇതിന്റെ പൊരുൾ, മനുഷ്യൻ നിമിത്തം ലോകം മുഴുവനും സർവ്വജീവജാലങ്ങളും നാശത്തിലേക്ക് വഴുതിവീണുകൊണ്ടിരിക്കുന്നു എന്നത് സ്പഷ്ടം. "ഭൂമിയിൽ മനുഷ്യനെ സൃഷ്ടിച്ചതിൽ യഹോവ അനുതപിച്ചു, അത് അവന്റെ ഹൃദയത്തിന് ദുഃഖമായി." (ഉല്പത്തി 6:6). "ഭൂമിയിൽ മനുഷ്യന്റെ ദുഷ്ടത വലിയതെന്നും അവന്റെ ഹൃദയവിചാരങ്ങളുടെ നിരൂപണം ഒക്കെയും എല്ലായ്പ്പോഴും ദോഷമുള്ളതത്രേയെന്നും യഹോവ കണ്ടു" (ഉല്പത്തി 6:5). ഇന്നും ലോകത്തെ നോക്കി ദൈവം ദുഃഖിക്കുന്നുണ്ടെന്നതിൽ സംശയമില്ല. കാരണം "ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാൻ ഉണ്ടോ എന്ന് കാണ്മാൻ യഹോവ സ്വർഗ്ഗത്തിൽനിന്ന് മനുഷ്യപുത്രന്മാരെ നോക്കുന്നു. എല്ലാവരും വഴിതെറ്റി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു. നല്ലതു ചെയ്യുന്നവനില്ല. ഒരുത്തൻ പോലുമില്ല. യഹോവയോട് അവർ പ്രാർത്ഥിക്കുന്നില്ല" (സങ്കീ. 14:2-5). ആകയാൽ ലോകത്തെക്കുറിച്ചും മനുഷ്യനെക്കുറിച്ചും ദൈവത്തിനുണ്ടായിട്ടുള്ള ദുഃഖം മാറ്റാൻ മനുഷ്യൻ എന്തു ചെയ്യണം എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

**ഏദൻതോട്ടം**

മനുഷ്യൻ സന്തോഷത്തിന്റെ നിറവിൽ ജീവിച്ചിരുന്ന സ്ഥലമാണ് ഏദൻതോട്ടം. എന്നാൽ പാപം നിമിത്തം ആ സന്തോഷം അവന് നഷ്ടമായി. ആ നഷ്ടം പരിഹരിച്ചു തരുവാൻ കർത്താവ് മനുഷ്യനായി ഭൂമിയിൽ ജനിക്കുകയും ശരിയായ മാർഗങ്ങൾ കാണിച്ചുതരികയും ചെയ്തെങ്കിലും ഇന്നും മാർഗം തെറ്റി നടക്കുന്നവരുടെ സംഖ്യ ഏറിവരുകയാണ്. ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു എന്ന് കർത്താവ് അരുളിചെയ്തിട്ടുണ്ടല്ലോ. ആകയാൽ കർത്താവ് ആകുന്ന വഴിയിൽകൂടി മനുഷ്യൻ നടക്കേണ്ടിയിരിക്കുന്നു.

മനുഷ്യന് ഇത് സാദ്ധ്യമാകണമെങ്കിൽ അവൻ ദൈവത്തിൽ ഉറച്ച വിശ്വാസമുള്ളവനാകണം. അതുകൊണ്ടാണ് പ. പൗലോസ് ശ്ലീഹാ പറയുന്നത് "വിശ്വാസം കൂടാതെ ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയുന്നതല്ല. ദൈവത്തിന്റെ അടുക്കൽ വരുന്നവൻ ദൈവം ഉണ്ട് എന്നും തന്നെ അന്വേഷിക്കുന്നവർക്ക് പ്രതിഫലം കൊടുക്കുന്നു എന്നും വിശ്വസിക്കേണ്ടതാണല്ലോ" (എബ്രാ. 11:10). "അങ്ങനെ ദൈവത്തെ കൈക്കൊണ്ട്

അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കളാകുവാൻ അവൻ അധികാരം കൊടുത്തു" (വി. യോഹ. 1:12). ഹാ, എത്ര മഹനീയമായ പദവി. ദൈവം നമ്മുടെ പിതാവ്. നാം ദൈവത്തിന്റെ മക്കൾ അഥവാ വിശ്വാസത്തിന്റെ പദവി പുത്രത്വം - ഫലം നിത്യജീവൻ. വി. ലൂക്കോസ് കർത്താവിന്റെ വംശാവലിയെക്കുറിച്ച് വിവരിക്കുമ്പോൾ "ശേത്ത് ആദാമിന്റെ മകൻ, ആദാം ദൈവത്തിന്റെ മകൻ" എന്ന് പറഞ്ഞ് അവസാനിപ്പിക്കുന്നതിൽ നിന്നും മനുഷ്യവർഗം മുഴുവൻ ദൈവത്തിന്റെ മക്കൾ എന്നാണല്ലോ മനസ്സിലാക്കേണ്ടത് (വി. ലൂക്കോസ് 3:38). ആദാമിന് പാപം മൂലം നഷ്ടപ്പെട്ടു പോയ ഈ പുത്രത്വം, കർത്താവിന്റെ രക്ഷാകരമായ മനുഷ്യാവതാരം മൂലം വീണ്ടെടുത്ത് നമുക്ക് നൽകിയിട്ടുണ്ട്. ഇനിയും അത് കാത്തുസൂക്ഷിക്കേണ്ട ഉത്തരവാദിത്തം നമുക്കാണ്. എങ്ങനെയെന്ന് ചോദിച്ചാൽ ദൈവഹിതപ്രകാരമുള്ള നമ്മുടെ ജീവിതംകൊണ്ട്. അപ്രകാരം ഒരു ജീവിതം നയിക്കണമെങ്കിൽ അതിന് പരിശുദ്ധാത്മ സഹായവും നടത്തിപ്പും നമുക്കുണ്ടാകണം. പ. പൗലോസ് ശ്ലീഹാ പറയുന്നു: "ദൈവാത്മാവ് നടത്തുന്നവർ ഏവരും ദൈവത്തിന്റെ മക്കളാകുന്നു" (റോമ. 8:14). ഒരുവന്റെ ജീവിതം പരിശുദ്ധാത്മ നടത്തിപ്പിലാണോ എന്ന് അവന്റെ ജീവിതമാതൃകയിൽ നിന്നും മറ്റുള്ളവർക്ക് മനസ്സിലാക്കുവാൻ കഴിയും. ആകയാൽ ഈ ജീവിതമാതൃകയുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്ന് ചിന്തിക്കാം.

### 1. ദൈവമക്കൾ സമാധാനം ഉണ്ടാക്കും

കർത്താവ് കല്പിക്കുന്നു. വി. മത്തായി 5:9 – "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ മക്കൾ എന്ന് വിളിക്കപ്പെടും." ഇന്ന് ലോകത്ത് എവിടെയും അസമാധാനം വളർന്ന് വരികയാണല്ലോ. അതിന് കാരണക്കാരൻ പിശാചാണ്. പിശാചിന്റെ പേര് സുറിയാനി ഭാഷയിൽ ആകൽകറുസാ എന്നാണ്. അതിന്റെ അർത്ഥം 'വഴക്കുതീനി'യെന്നാണ്. അഥവാ 'വഴക്ക്' ഭക്ഷണമായിട്ടുള്ളവൻ. രാജ്യങ്ങളിൽ വഴക്ക്, ഭവനങ്ങളിൽ വഴക്ക്, സഭകളിൽ വഴക്ക്, എന്നു വേണ്ടാ എവിടെയാണ് വഴക്കില്ലാത്തത്? എവിടെയും വഴക്കുണ്ടാക്കുന്നതിന് സമർത്ഥനും കൗശലക്കാരനുമായ പിശാചിന് കഴിയും. അതുകൊണ്ട് പൗലോസ് ശ്ലീഹാ ശ്രദ്ധേയമായി പറയുന്നു: "ആകയാൽ നിങ്ങൾ ദൈവത്തിന് കീഴടങ്ങുവിൻ. പിശാചിനോട് എതിർത്തു നിൽപിൻ. എന്നാൽ അവൻ നിങ്ങളെ വിട്ട് ഓടിപ്പോകും" (യാക്കോ. 4:7).

### 2. ദൈവമക്കൾ സഹോദരങ്ങളെ സ്നേഹിക്കും

ദൈവം സ്നേഹമാകുന്നു എന്ന് നാം വായിക്കുന്നുണ്ടല്ലോ. അപ്പോൾ ദൈവമക്കൾ സ്നേഹനിറവുള്ളവരായിരിക്കും. ആ നിറവിൽ നിന്നും

സഹോദരങ്ങളിലേക്ക് ആ സ്നേഹനീർച്ചാലുകൾ ഒഴുക്കും. സംശയമില്ല. കർത്താവ് സമാധാന പ്രഭുവാണ്. പിശാച് കലഹപ്രഭുവും. ആകയാൽ കലഹപ്രഭുവിനെ സൂക്ഷിച്ചുകൊൾവിൻ എന്ന് പ. പത്രോസ് ശ്ലീഹാ ഓർപ്പിക്കുന്നു (1 പത്രോ. 5:8). നിർമ്മദരായിരിപ്പിൻ, ഉണർന്നിരിപ്പിൻ. നിങ്ങളുടെ പ്രതിയോഗിയായ പിശാച് അലറുന്ന സിംഹമെന്നപോലെ ആരെ വിഴുങ്ങേണ്ടു എന്ന് തെരഞ്ഞ് ചുറ്റിനടക്കുന്നു. ശ്ലീഹായുടെ ഈ മുന്നറിയിപ്പ് ഇന്ന് ലോകം ഗൗനിക്കാത്തതിനാൽ എവിടെയും പിശാച് കൊടികുത്തി വാഴുകയാണ്. അതായത് ശണ്ഠയും കലഹവും എല്ലായിടത്തും വർദ്ധിച്ചുവരുന്നു. ആകയാൽ ദൈവമക്കൾ ആരെന്നും പിശാചിന്റെ മക്കൾ ആരെന്നും ഇതിനാൽ തെളിയുന്നു. "നീതി പ്രവർത്തിക്കാത്തവർ ആരും സഹോദരനെ സ്നേഹിക്കാത്തവനും ദൈവത്തിൽ നിന്നുള്ളവരല്ല!" (1 യോഹ. 3:10). ഇതിന് ഉദാഹരണമായി യൂഹാനോൻ ശ്ലീഹ തന്നെ എടുത്തു കാണിക്കുന്ന ദൃഷ്ടാന്തം എത്രയോ ശ്രദ്ധേയമാണ്. 1 യോഹ. 3:12 – 'കയീൻ ദുഷ്ടനിൽ നിന്നുള്ളവനായി സഹോദരനെ കൊന്നു. മോശ സഹോദരന്മാർ നിമിത്തം മിസ്രയീമിലെ നിക്ഷേപവും ഫറവോന്റെ പുത്രിയുടെ മകൻ എന്ന സ്ഥാനവും ഉപേക്ഷിച്ചു.' സ്നേഹത്തിന്റെ ശക്തി അവർണ്ണനീയവും അതിന്റെ സ്വാധീനം അത്ഭുതാവഹവുമാണ്. കാരണം സ്നേഹത്തിന് സ്വർഗ്ഗം സമീപവും സ്നേഹമില്ലായ്മ അഥവാ ശത്രുതയ്ക്ക് നരകം സമീപവുമാകുന്നു. ആകയാൽ ദൈവസ്നേഹത്തിൽ അടിയുറച്ച മനുഷ്യൻ ഭാഗ്യവാൻ തന്നെ.

### 3. പാപം ചെയ്യുന്നവൻ ആര് എന്നതിനെക്കുറിച്ച് ഇനിയും ചിന്തിക്കാം

മനുഷ്യൻ നിർമ്മലനായി സൃഷ്ടിക്കപ്പെട്ടു. ആ നിർമ്മലത പാപം മൂലം അവന് നഷ്ടപ്പെട്ടു. അതിന് കാരണക്കാരൻ പിശാചാണ്. ആ പിശാചിനെ തോൽപിച്ച് മനുഷ്യന് വീണ്ടും രക്ഷാമാർഗ്ഗവും കർത്താവ് തെളിയിച്ചു. വി. മാമോദീസാ മൂലം വീണ്ടും ജനിച്ച മനുഷ്യൻ ദൈവത്തിൽനിന്നും ജനനം പ്രാപിച്ചവനായിത്തീരുന്നു. പാപവിമുക്തനായ ശിശു മാലാഖയെപ്പോലെ മാമോദീസായിൽ നിന്നും കരേറിയിരിക്കുന്നു എന്ന് വി. മാമോദീസാ ശുശ്രൂഷാകർമ്മത്തിൽ പറയുന്നു. "ദൈവത്തിൽ നിന്ന് ജനിച്ചവൻ ആരും പാപം ചെയ്യുന്നില്ല" (വി. യോഹ. 5:7). എങ്കിലും മനുഷ്യൻ പാപജീവിതത്തിലേക്ക് അറിഞ്ഞും അറിയാതെയും വീണുപോകുന്നു. ഇതിന് ഒരു പരിഹാരം വി. യോഹന്നാൻ ശ്ലീഹാ നൽകുന്നുണ്ട്.

## 4. ദൈവത്തിൽനിന്ന് ജനിച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു, ദുഷ്ടൻ അവനെ തൊടുന്നില്ല

1 യോഹ. 5:18. തന്നെത്താൻ സൂക്ഷിക്കുന്നതിന് ദൈവം മനുഷ്യന് ശക്തി നൽകിയിട്ടുണ്ട്. അതിന് വിവേകം എന്ന് പേര് പറയാം. വിവേകം എന്ന് പറയുമ്പോൾ തെറ്റേത് ശരിയേത് എന്ന് തിരിച്ചറിയുവാനുള്ള ശക്തിയെന്ന് മനസ്സിലാക്കണം. തന്നെത്താൻ സൂക്ഷിക്കുന്നതിന് മനുഷ്യനെ സഹായിക്കുന്നത് വിവേകശക്തിയാണ്. വിവേകം തക്ക സമയത്ത് വേണ്ടതുപോലെ പ്രയോജനപ്പെടുത്തിയില്ലെങ്കിൽ മനുഷ്യൻ മൃഗത്തെക്കാൾ അധഃപതിച്ചു പോകും എന്ന് സങ്കീർത്തനക്കാരൻ ഓർപ്പിക്കുന്നു. "മാനത്തോടിരിക്കുന്ന മനുഷ്യൻ വിവേകശൂന്യനായാൽ അവൻ നശിച്ചുപോകുന്ന മൃഗങ്ങൾക്ക് തുല്യനത്രേ" (സങ്കീ. 49:20).

ഇനിയും ദൈവമക്കൾ എങ്ങനെ ആയിരിക്കണം എന്നതിനെക്കുറിച്ച് ചിന്തിക്കാം.

### 1. ദൈവമക്കൾ അനുസരണയുള്ളവരായിരിക്കണം

ഒന്നാമതായി മക്കൾ അനുസരണയുള്ളവരായിരിക്കണം. ലോകത്തിൽ മനുഷ്യന് അവന്റെ മക്കളോടുള്ള സ്നേഹബന്ധം അതുല്യമാണ്. പക്ഷിമൃഗാദി എല്ലാ ജീവികൾക്കും അപ്രകാരം തന്നെയാണ്. എന്നാൽ ഈ ബന്ധത്തിന് മനുഷ്യരുടെ ഇടയിൽ സംഭ്രമജനകമായ ശൈഥില്യം സംഭവിച്ചുകൊണ്ടിരിക്കുകയാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. യഥാർത്ഥമായ സ്നേഹത്തിന് നാല് തലങ്ങളുണ്ട്. പ്രായം അനുസരിച്ചാണ് നാല് തലങ്ങളെ തിരിച്ചിരിക്കുന്നത്. കുഞ്ഞുങ്ങളോട് പ്രായമുള്ളവർക്കുള്ള സ്നേഹം വാത്സല്യമെന്ന പദത്താലും, സമപ്രായക്കാർ തമ്മിലുള്ളത് സ്നേഹം എന്ന പദത്താലും പ്രായമുള്ളവരോട് പ്രായം കുറഞ്ഞവർക്കുള്ള സ്നേഹം ബഹുമാനമെന്ന പദംകൊണ്ടും വ്യവഹരിക്കപ്പെടുന്നു. "ക്രിസ്തുയേശുവിലുള്ള വിശ്വാസത്താൽ നാമെല്ലാവരും ദൈവത്തിന്റെ മക്കളാകുന്നു." (ഗലാത്യ 3:26). ആകയാൽ മക്കളാകുന്ന നാം നമ്മുടെ പിതാവായ ദൈവത്തോട് കാണിക്കുന്ന സ്നേഹമാണ് ഏറ്റം പ്രധാനം. "കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവന് കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കാൻ എങ്ങനെ കഴിയും" എന്ന് പ. യോഹന്നാൻ ശ്ലീഹായും ചോദിക്കുന്നു. ചുരുക്കത്തിൽ മക്കളായ നാം ദൈവത്തോട് ഭക്തിയുള്ളവരായിരിക്കണം. സ്നേഹത്തിന്റെ ഉരകല്ല് അനുസരണമാണ് എന്ന് കർത്താവ് കല്പിക്കുന്നു. "എന്നെ സ്നേഹിക്കുന്നവൻ എന്റെ കല്പനകളെ പ്രമാണിക്കും" (വി. യോഹ. 14:23). ആരെയും സ്നേഹിക്കാത്തവൻ ആരെയും അനുസരിക്കുന്നവൻ ആയിരിക്കില്ല. ആരെയും അനുസരിക്കാത്തവൻ ഗർവ്വിഷ്ടനായിരിക്കും. ഗർവ്വിഷ്ടൻ

കലഹപ്രിയനായിരിക്കും. കലഹപ്രിയന് ജീവിതത്തിൽ സന്തോഷവും സമാധാനവും ഉണ്ടായിരിക്കുകയില്ല.

### 2. ദൈവമക്കൾ പ്രിയ മക്കളായിരിക്കും

എഫേ. 5:1 – "ആകയാൽ പ്രിയമക്കൾ എന്ന പോലെ ദൈവത്തെ അനുകരിപ്പിൻ."

ലോകത്തിൽ മനുഷ്യൻ എത്രനാൾ ജീവിച്ചു എന്നതിനല്ല എങ്ങനെ ജീവിച്ചു എന്നതിനാണ് പ്രാധാന്യം. എങ്ങനെയും ജീവിച്ചാൽ മതിയെന്ന് ചിന്തിക്കുന്ന മനുഷ്യൻ മൃഗത്തെപ്പോലെയായിരിക്കും. അങ്ങനെയുള്ള മനുഷ്യൻ വിവേകശൂന്യനായിരിക്കും. വൈവിധ്യമാർന്ന സ്വഭാവവിശേഷങ്ങൾ മനുഷ്യനിൽ മാത്രമേ നമുക്ക് ദർശിക്കാൻ കഴിയുകയുള്ളു. അവൻ ചിലപ്പോൾ മൃഗത്തെപ്പോലെയും ചിലപ്പോൾ പിശാചിനെപ്പോലെയും ചിലപ്പോൾ മനുഷ്യനെപ്പോലെയും ചിലപ്പോൾ ദൈവികനെപ്പോലെയും പെരുമാറാറുണ്ട്. അങ്ങനെ എല്ലാ സ്വഭാവങ്ങൾക്കും രണ്ട് വശങ്ങളുണ്ടായിരിക്കും. ഉദാഹരണമായിട്ട് സത്യമുണ്ടെങ്കിൽ അസത്യമുണ്ട്. സുകൃതമുണ്ടെങ്കിൽ ദുഷ്കൃതമുണ്ട്. മധുരമുണ്ടെങ്കിൽ കയ്പുണ്ട്. അതുപോലെ പ്രിയമുണ്ടെങ്കിൽ അപ്രിയവുമുണ്ട്. സ്വാദുള്ള ഭക്ഷണം മനുഷ്യൻ പ്രിയപ്പെടുന്നു. അല്ലാത്തതിനെ അവൻ വെറുക്കുന്നു. ആകയാൽ ദൈവത്തിന്റെ പ്രിയ മക്കൾ എന്ന പദവി ആർജ്ജിക്കണമെങ്കിൽ ദൈവത്തെ സ്നേഹിക്കുന്ന പ്രക്രിയയിൽ നമുക്ക് ഇഷ്ടം തോന്നണം. നാം ഇഷ്ടപ്പെടുന്ന കാര്യങ്ങളിൽ നാം ഉത്സാഹം കാണിക്കുന്നത് സാധാരണമാണല്ലോ. അത് മനുഷ്യന്റെ ഒരു പ്രത്യേകതയാണ്. ആ പ്രത്യേകത അഥവാ ഉത്സാഹം ദൈവത്തോടുള്ള ഭക്തികാര്യങ്ങളിലും നമുക്കുണ്ടായെങ്കിൽ മാത്രമേ ദൈവത്തിന്റെ പ്രിയമക്കളാകാൻ കഴിയുകയുള്ളു.

ദൈവത്തിന് മനുഷ്യനെക്കുറിച്ച് ചില ഇഷ്ടങ്ങളൊക്കെയുണ്ട്. "ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ" എന്ന് പ. പൗലോസ് ശ്ലീഹാ ഓർപ്പിക്കുന്നുണ്ട്. ആകയാൽ ദൈവത്തിന്റെ മക്കളായിത്തീരുന്നതിന് ദൈവം മനുഷ്യനിൽ നിന്നും ആഗ്രഹിക്കുന്ന ഒരു വിശുദ്ധ ജീവിതം അത്യന്താപേക്ഷിതമാണ്.

### 3. ദൈവമക്കൾ നിഷ്ക്കളങ്ക മക്കളായിരിക്കും

ഫിലിപ്യ 2:14 – "വക്രതയും കോട്ടവുമുള്ള തലമുറയുടെ നടുവിൽ നിങ്ങൾ അനിന്ദ്യരും പരമാർത്ഥികളും ദൈവത്തിന്റെ നിഷ്ക്കളങ്ക മക്കളും ആകേണ്ടതിന് എല്ലാം പിറുപിറുപ്പും വാദവും കൂടാതെ ചെയ്വിൻ."

നിഷ്ക്കളങ്കത അഥവാ കളങ്കമില്ലായ്മ വിശുദ്ധിയെ കുറിക്കുന്നു. ഹൃദയവിശുദ്ധിയുള്ളവർ ദൈവത്തെ കാണും എന്ന് കർത്താവ് കല്പിക്കു

ന്നുണ്ടല്ലോ. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും ആണെന്നാണല്ലോ നാം തിരുവചനത്തിൽ വായിക്കുന്നത്. സാദൃശ്യത്തിൽ എന്ന് പറയുമ്പോൾ നാം എന്താണ് മനസ്സിലാക്കേണ്ടത്? ദൈവം അരൂപിയാകുന്നതിനാൽ ദൈവത്തിന്റെ സാദൃശ്യം എന്നതിന് തന്റെ വിശുദ്ധിയും മരണമില്ലാത്ത അവസ്ഥയുമാണെന്നുള്ളതിന് സംശയമില്ല. നിഷ്ക്കളങ്കയായ ആദ്യമാതാവിനെ സാത്താൻ വഞ്ചിച്ച് ദൈവസാദൃശ്യം അഥവാ വിശുദ്ധി നശിപ്പിക്കുകയും മരണത്തിന് അടിമപ്പെടുത്തുകയും ചെയ്തു. മനുഷ്യവർഗ്ഗത്തെ മുഴുവനായും ബാധിച്ചിരിക്കുന്ന അശുദ്ധിയും മരണാവസ്ഥയും ലോകാവസാനത്തോളം നിലനിൽക്കുകയും ചെയ്യും. എന്നാൽ രക്ഷണ്യമായ കർത്താവിന്റെ സുവിശേഷത്തിൽ വിശ്വസിച്ച് തന്റെ കല്പനകൾ പ്രമാണിച്ച് ജീവിക്കുന്ന ഒരുവന് പാപംമൂലം നഷ്ടപ്പെട്ട പദവിയിലേക്ക് ഉയർന്ന് വരുവാൻ കർത്താവ് തന്റെ പരിശുദ്ധാത്മാവുമൂലം ശക്തി നൽകും എന്നുള്ളതിന് സംശയമില്ല. ഇതിന് പാപബോധവും മാനസാന്തരവുമാണ് മനുഷ്യന് ആവശ്യം.

ഇന്നത്തെ ലോകത്തിന്റെ ഒരു ചിത്രമാണ് പ. പൗലോസ് ശ്ലീഹാ മേലുദ്ധരിച്ച വാക്യത്തിൽ ചിത്രീകരിച്ചിരിക്കുന്നത്. അതായത് വക്രതയും കോട്ടവുമുള്ള മനുഷ്യജാതി. അവരുടെ നടുവിൽ നിഷ്ക്കളങ്കരായി ജീവിക്കണമെങ്കിൽ മനുഷ്യന് വളരെ പ്രയാസങ്ങളെ നേരിട്ട് വിജയിക്കേണ്ടിവരും. ഒരു തുള്ളി അഴുക്കിന് ഒരു പാത്രത്തിലെ ശുദ്ധജലത്തെ മുഴുവനും നശിപ്പിക്കുവാൻ കഴിയും. ഒരു ചെറിയ സൂചിയുടെ മുനയ്ക്ക് എടുക്കാവുന്ന വിഷംകൊണ്ട് ഒരു മനുഷ്യന്റെ ജീവൻ അപഹരിക്കുവാൻ കഴിയും എന്നതുപോലെ ഒരു ചെറിയ പാപമായാലും അതിന് മനുഷ്യന്റെ നിഷ്ക്കളങ്കതയെ ഇല്ലാതാക്കി മനുഷ്യനിലുള്ള ദൈവസാദൃശ്യത്തെ നശിപ്പിക്കാൻ കഴിയും. മനസാ, വാചാ, കർമ്മണാ എന്ന ത്രിവിധ മാർഗ്ഗങ്ങളിൽകൂടിയാണ് പാപം മനുഷ്യനിൽ ഉണ്ടാകുന്നത്. ദുർവിചാരങ്ങളിൽകൂടി മനസ്സ് അശുദ്ധമാകുമ്പോൾ നാവിന്റെ ദുർഭാഷണങ്ങളാൽ അത് പ്രകടമാക്കുകയും പ്രവർത്തനങ്ങളാൽ അത് രൂപം പ്രാപിക്കുകയും ചെയ്യുന്നു. ആയതിനാൽ മനുഷ്യന്റെ നിഷ്ക്കളങ്കത നഷ്ടപ്പെടാതെ സൂക്ഷിക്കുന്നതിന് ഈ മൂന്ന് മാർഗങ്ങളെ അവൻ നിയന്ത്രണത്തിൽ ആക്കേണ്ടിയിരിക്കുന്നു. അപ്രകാരം ദൈവത്തിന്റെ നിഷ്ക്കളങ്ക മക്കളായി ജീവിക്കാൻ നമുക്ക് പരിശ്രമിക്കാം.

## 4. ദൈവമക്കൾ പ്രകാശത്തിന്റെ മക്കളായിരിക്കണം

വി. യോഹ. 12:36 – "നിങ്ങൾ വെളിച്ചത്തിന്റെ മക്കൾ ആകേണ്ടതിന് വെളിച്ചം ഉള്ളേടത്തോളം വെളിച്ചത്തിൽ വിശ്വസിപ്പിൻ."

വെളിച്ചത്തെ ദൈവത്തിന്റെയും അന്ധകാരത്തെ പിശാചിന്റെയും പ്രതീകങ്ങളായി തിരുവചനത്തിൽ പ്രതിപാദിക്കുന്നതായി കാണുന്നു. ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചമാകുന്നു വെന്ന് കർത്താവു തന്നെ കല്പിക്കുന്നുണ്ടല്ലോ (വി. യോഹ. 9:5). വീണ്ടും കർത്താവ് കല്പിക്കുന്നു, "എന്നിൽ വസിക്കുന്നവൻ ഇരുളിൽ വസിക്കാ തിരിപ്പാൻ ഞാൻ വെളിച്ചമായി ലോകത്തിൽ വന്നിരിക്കുന്നു." ഇതിൽ നിന്നെല്ലാം ദൈവം പ്രകാശമാണെന്നും പ്രകാശത്തിൽ വസിക്കേണ്ടവൻ ദൈവത്തിൽ വിശ്വസിക്കണമെന്നും ആണല്ലോ മനസ്സിലാക്കേണ്ടത്. ആസ്തിക്യം കുറഞ്ഞുവരുന്ന ഇക്കാലത്ത് മനുഷ്യൻ ലോകമയന്മാരായി ജീവിക്കുന്ന കാഴ്ച ദൈവത്തെ മാത്രമല്ല ദൈവത്തിൽ വിശ്വസിക്കുന്ന പ്രകാശത്തിന്റെ മക്കൾക്കും ദുസ്സഹമായിരിക്കുകയാണ്. മതം ഉള്ള മനു ഷ്യൻ എന്ന് പറയുമ്പോൾ അവൻ ദൈവസംസർഗ്ഗം ഉള്ളവനാണെന്ന് മനസ്സിലാക്കാം. ദൈവസംസർഗത്തിന് ആവശ്യമായ ഉപാധികളിൽ പ്രധാനം പ്രാർത്ഥനയാണ്. പ്രാർത്ഥന ദൈവസംസർഗത്തിന്റെ ആദ്യ പടിയാണെങ്കിൽ ധ്യാനം രണ്ടാമത്തെയും തപസ്സ് മൂന്നാമത്തെയും പടി കളാണ്. ക്രിസ്ത്യാനികൾക്ക് പ്രാർത്ഥനയുണ്ടെന്ന് പറയാമെങ്കിലും ധ്യാനവും തപസ്സും അവന് അപരിചിതമാണ്. ഹിന്ദുസന്യാസിമാർ ഇവ മൂന്നിനും വളരെ പ്രാധാന്യം കൊടുക്കുകയും അവരുടെ ജീവിതത്തിൽ പ്രായോഗികമാക്കുകയും ചെയ്യുന്നുണ്ടെന്നുള്ളത് ആർക്കും നിഷേധിക്കു വാൻ കഴിയുകയില്ല.

ഒരു ക്രിസ്ത്യാനി സന്യാസജീവിതത്തിൽ പ്രവേശിച്ചിരിക്കുന്ന ആൾ ആയാലും സാധാരണജീവിതം നയിക്കുന്ന ആളായാലും ദൈവസം സർഗ്ഗം കൂടാതെയിരുന്നാൽ അവന് പ്രകാശത്തിന്റെ മക്കൾ ആകാൻ സാധിക്കുകയില്ല. പാപത്തിൽ ജീവിക്കുന്ന മനുഷ്യൻ അന്ധകാരത്തിൽ യാത്ര ചെയ്യുന്നവനാണ്. അവന്റെ മാർഗം നാശത്തിലേക്കുള്ളതുമായി രിക്കും. ദൈവമക്കൾ പ്രകാശത്തിൽകൂടി യാത്ര ചെയ്യുന്നവരും അവ രുടെ മാർഗം രക്ഷയിലേക്കുമായിരിക്കും.

# 7

# പ്രാർത്ഥനയുടെ ചിറകുകൾ

ഇന്ന് ലോകത്തിൽ അനേകമനേകം മതങ്ങളുണ്ട്. ഓരോ മതത്തിനും അതിന്റേതായ വിശ്വാസപ്രമാണങ്ങളും ആചാരമര്യാദകളും പാരമ്പര്യങ്ങളുമുണ്ട്. അതെല്ലാം പാലിക്കുകയും കാത്തുസൂക്ഷിക്കുകയും ചെയ്യുന്നവർക്ക് മാത്രമേ ആ മതത്തിന്റെ അനുയായികൾ എന്ന് അവകാശപ്പെടുവാൻ അർഹതയുള്ളു. ഒരു മതത്തിന്റെ അംഗമെന്ന് അവകാശപ്പെടുകയും, ആ അവകാശവും അയാളുടെ ജീവിതവും തമ്മിൽ യാതൊരു ബന്ധവുമില്ലാതെ കാണുകയും ചെയ്യുമ്പോൾ ആ വ്യക്തിക്ക് മതം ഉണ്ടെന്ന് പറയുന്നത് അർത്ഥശൂന്യമാണ്. ഈശ്വരവിശ്വാസത്തിൽ മനുഷ്യനെ പിടിച്ചുനിർത്തുന്ന പ്രധാന സംഘടനയാണ് മതം എന്നാണല്ലോ വിവക്ഷ. അങ്ങനെയെങ്കിൽ ആ സംഘടനയിൽ അംഗമാണെന്ന് പറയുകയും, അതിന്റെ അടിസ്ഥാനപ്രമാണങ്ങളിൽ വിശ്വാസമോ ഏതെങ്കിലും വിധത്തിലുള്ള ബന്ധമോ ഇല്ലാതെയും ജീവിക്കുന്ന വ്യക്തികൾ നിരീശ്വരന്മാരാണെന്ന് പറയുന്നതിൽ തെറ്റില്ല. മതമുണ്ടെന്ന് വിശ്വസിക്കുകയോ അവകാശപ്പെടുകയോ ചെയ്യുന്നവർ തീർച്ചയായും അതിന് അനുയോജ്യമായി ജീവിക്കുന്നില്ലെങ്കിൽ അവർ നിരീശ്വരന്മാരേക്കാൾ ഒട്ടും വ്യത്യസ്തരായിരിക്കുകയില്ല. ആകയാൽ ഏതു മതസ്ഥരായാലും അവർ അംഗങ്ങളായിരിക്കുന്ന മതത്തിന്റെ പ്രമാണങ്ങൾ അനുസരിച്ച് ജീവിച്ചേ മതിയാകൂ. എന്നാൽ ഇന്ന് കാണുന്ന ഒരു ദുരവസ്ഥ എല്ലാ മതവിശ്വാസികളിലും മതാനുസാരികളായി ജീവിക്കുന്നതിൽ അവർ കാട്ടുന്ന നിസ്സംഗതയാണ്. ഈ നിസ്സംഗതയുടെ ഫലമായി മതത്തിന് മതാനുസാരികളിലുള്ള സ്വാധീനവും മതത്തോടുള്ള പ്രതിബദ്ധതയും വളരെ കുറഞ്ഞുവരുന്നു എന്നുള്ളതാണ്. ഈ പ്രതിഭാസം ഇന്ന് സഭാംഗങ്ങളിലും വർദ്ധിച്ചുവരികയാണ്. പറയുന്ന കാര്യങ്ങൾ നിസ്സാരമെന്നു തോന്നാമെങ്കിലും വിശ്വാസികളുടെ ആത്മീയ ജീവിതത്തിന്റെ അടിസ്ഥാനം ഉറപ്പുള്ളതാക്കുന്നതിന് ചില പ്രമാണങ്ങൾ അത്യാവശ്യമാകയാൽ അവയുടെ പ്രാധാന്യം കുറച്ചു കാണുവാൻ പാടുള്ളതല്ല. അടിസ്ഥാനം ഉറപ്പുള്ളതായെങ്കിൽ മാത്രമെ കെട്ടിടം ഉറപ്പുള്ളതായിരിക്കുകയുള്ളല്ലോ. അതുപോലെ ആത്മീയ ജീവിതത്തിലും ചെറിയ ചെറിയ കാര്യങ്ങളുടെ അനുഷ്ഠാനം അനുപേക്ഷണീയമാണ്.

മതത്തെക്കുറിച്ച് പ. പിതാക്കന്മാർ പഠിപ്പിക്കുന്നത് ദൈവസംസർഗത്തിനുള്ള മാർഗമെന്നാണ്. അങ്ങനെയെങ്കിൽ ദൈവസംസർഗത്തിനുള്ള ഏറ്റവും പ്രധാനപ്പെട്ട മാധ്യമം പ്രാർത്ഥനയാണ്. എന്നാൽ പ്രാർത്ഥന

എന്നു പറയുന്നത് ദൈവസംസർഗത്തിന്റെ ഏറ്റവും താണപടിയാണ്. അതിനുപരിയായി ധ്യാനവും ഏറ്റവും ഉന്നതമായി തപസ്സും മറ്റു പടികളാണെന്നു മനസ്സിലാക്കണം. സാധാരണക്കാരനെ സംബന്ധിച്ച് പ്രാർത്ഥനയാണ് ദൈവസംസർഗത്തിന് അവനെ സഹായിക്കുന്ന മുഖ്യവും പ്രായോഗികവുമായ ഘടകം.

## പ്രാർത്ഥനാ ദിവസം

പ്രാർത്ഥന എല്ലാ ദിവസവും വേണ്ട ആത്മീയ കാര്യമാണല്ലോ. പ്രാർത്ഥനയ്ക്ക് ദിവസം കണക്കാക്കുന്നത് സന്ധ്യയോട് സന്ധ്യയായിരിക്കണം. അതായത്, ഒരു ദിവസം വൈകിട്ട് ആറു മണിക്ക് സന്ധ്യാനമസ്കാരം മുതൽ ആരംഭിച്ച് പിറ്റേദിവസം ഉച്ചതിരിഞ്ഞ് ഒമ്പതാം മണി നമസ്കാരം കഴിഞ്ഞ് ആറു മണിയോടു കൂടി അവസാനിക്കുന്ന 24 മണിക്കൂർ ആകുന്നു. ഉദാഹരണമായിട്ട് ഞായറാഴ്ച വൈകിട്ടത്തെ സന്ധ്യാനമസ്കാരം തിങ്കളാഴ്ച സന്ധ്യയുടേതായിരിക്കണം. അതുപോലെ മറ്റു ദിവസങ്ങളിലും.

## പ്രാർത്ഥനാസമയം

ഒരു ദിവസം 24 മണിക്കൂർ ഏഴു യാമങ്ങളായി വിഭാഗിച്ചിരിക്കുന്നു. യാമങ്ങൾ തമ്മിൽ മൂന്നു മണിക്കൂർ വ്യത്യാസമുണ്ടായിരിക്കും. ദിവസത്തിന്റെ വൈകിട്ട് ആറു മണിക്ക് സന്ധ്യാനമസ്കാരം. 9 മണിക്ക് സൂത്താറാ, പന്ത്രണ്ടു മണിക്ക് പാതിരാ. ഇതുകഴിഞ്ഞ് രാവിലെ ആറു മണിക്ക് പ്രഭാതം. 9 മണിക്ക് മൂന്നാം മണി. പന്ത്രണ്ടു മണിക്ക് മദ്ധ്യാഹ്നം. മൂന്നു മണിക്ക് ഒൻപതാം മണി. ഏഴു യാമങ്ങളിലും നമസ്കാരം നടത്തിയിരിക്കണമെന്നുള്ളത് വിശ്വാസികളെ സംബന്ധിച്ചിടത്തോളം നിർബന്ധമായ കാര്യമാണ്. എന്നാൽ ജീവിതായോധനത്തിൽ ഏർപ്പെട്ടിരിക്കുന്ന സാധാരണക്കാർക്ക് ഏഴു യാമങ്ങളിലും നമസ്ക്കരിക്കുന്നത് അസൗകര്യവും അസാദ്ധ്യവുമായിരിക്കും എന്നതിനാൽ രാവിലെയും ഉച്ചയ്ക്കും സന്ധ്യയ്ക്കുമായി മൂന്നു യാമങ്ങളിലായി നമസ്ക്കാരങ്ങൾ പൂർത്തിയാക്കാൻ പ. സഭ അനുവദിച്ചിരിക്കുന്നു. അതായത് രാവിലെ, പാതിര, പ്രഭാതം, മൂന്നാംമണി എന്നീ മൂന്നു യാമങ്ങൾ ചേർത്തും, ഉച്ചയ്ക്ക് മദ്ധ്യാഹ്നവും, സന്ധ്യയ്ക്ക് ഒൻപതാം മണിയും സന്ധ്യയും സൂത്താറയും ചേർത്തും പ്രാർത്ഥിക്കുന്ന പാരമ്പര്യമാണ് പ. സഭയിലുള്ളത്. ഇതിനും പുറമേ ഉറങ്ങുന്നതിന് മുമ്പായി ശയന നമസ്കാരം എന്നറിയപ്പെടുന്ന പ്രാർത്ഥനയും നടത്തുന്നു. "ഏതു യാമത്തിൽ കർത്താവ് വരും എന്ന് അറിയാത്തതിനാൽ ഉണർന്നിരുന്ന് പ്രാർത്ഥിപ്പീൻ" എന്ന നമ്മുടെ കർത്താവിന്റെ അരുളപ്പാട് വിശ്വാസികൾ ഓർത്തിരിക്കേണ്ടതാണ്. 'ഇടവിടാതെ പ്രാർത്ഥിപ്പിൻ' എന്നും കർത്താവ് കല്പിച്ചിട്ടുണ്ട്. ഇതിന്റെ

അർത്ഥം വിശ്വാസികൾ യാമപ്രാർത്ഥനകൾകൊണ്ട് തൃപ്തിപ്പെടാതെ സദാ ദൈവവിചാരമുള്ളവരായിരിക്കണമെന്നു കൂടിയാണ്. സൃഷ്ടികർത്താവായ ദൈവവും സൃഷ്ടികളായ മനുഷ്യനും തമ്മിലുള്ള ബന്ധം നിലനിർത്തുന്നത് പ്രധാനമായും പ്രാർത്ഥന എന്ന മാധ്യമത്തിൽ കൂടിയാണെന്നുള്ള അതിപ്രധാനമായ വസ്തുത പ്രാർത്ഥനയുടെ ആവശ്യകതയെ വിളിച്ചറിയിക്കുന്നു. പ്രാർത്ഥനയിൽ കൗമാ ചൊല്ലുമ്പോൾ കുമ്പിടേണ്ടത് ഓർത്തഡോക്സ് സഭയുടെ നിഷ്കർഷമായ നിർദ്ദേശമാണ്. ഇക്കാര്യത്തിൽ വീടുകളിൽ പ്രാർത്ഥന നടത്തുന്ന കുടുംബസ്ഥരായ ആളുകൾ അനാസ്ഥ കാണിക്കുന്നത് പ്രാർത്ഥനയുടെ ശക്തിയെ കുറയ്ക്കുന്നതാണ്. പ്രാർത്ഥനയ്ക്കു വിശ്വാസപ്രമാണം ചൊല്ലുമ്പോഴും മൂന്ന് കുമ്പിടണം.

## കുമ്പിടീൽ വേണ്ടുന്ന ദിവസങ്ങൾ

ഞായറാഴ്ചകളിലും മാറാനായ പെരുനാളുകളിലും പ്രാർത്ഥനയ്ക്ക് കുമ്പിടേണ്ട ആവശ്യമില്ല. അതുപോലെതന്നെ വി. കുർബാന അനുഭവിക്കുന്നവർ അന്നേ ദിവസം സന്ധ്യാനമസ്കാരത്തിനു മുമ്പ് കുമ്പിടരുത്. ഇതു കൂടാതെ ഉയിർപ്പു കഴിഞ്ഞ് പെന്തക്കോസ്തി അഥവാ അമ്പതാം പെരുനാൾ വരെയും കുമ്പിടീൽ വേണ്ടായെന്ന് പ. സഭ നിശ്ചയിച്ചിട്ടുണ്ട്. മൂന്നു നോമ്പിലും അമ്പതു നോമ്പിലും വിശ്വാസപ്രമാണം കഴിഞ്ഞാൽ നാല്പതു കുമ്പിടീൽ നടത്തുന്ന പാരമ്പര്യമാണ് നമുക്കുള്ളത്. കുറിയേലായിസോൻ, ഞങ്ങളുടെ കർത്താവേ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ, ഞങ്ങളുടെ കർത്താവേ കൃപയുണ്ടായി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമേ, ഞങ്ങളുടെ കർത്താവേ ഉത്തരമരുളി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ, എന്നീ നാലു പ്രാർത്ഥനാശകലങ്ങൾ ചൊല്ലുമ്പോൾ ഓരോന്നും പത്തു പ്രാവശ്യം വീതം ചൊല്ലിയാണ് കുമ്പിടുന്നത്. കുമ്പിടീൽ പൂർത്തിയാക്കിയശേഷം, ഞങ്ങളുടെ കർത്താവേ നിനക്ക് സ്തുതി, എന്നേക്കും ഞങ്ങളുടെ ശരണവുമേ നിനക്ക് സ്തുതി എന്ന് ചൊല്ലി അവസാനിപ്പിക്കേണ്ടതാണ്. ഈ കുമ്പിടീൽ പ്രാർത്ഥന വാക്യപ്രതിവാക്യമായിട്ടാണ് ചൊല്ലുന്നത്. നേതൃത്വം കൊടുക്കുന്നയാൾ ഒന്നു ചൊല്ലുന്നു. മറ്റുള്ളവർ ചേർന്നു പ്രതിവാക്യമായി അത് ഏറ്റുചൊല്ലുന്നു. ഇത് എത്ര ഹൃദയസ്പർശിയും മനോഹരവുമാണ്.

## നോമ്പ് - ഉപവാസം

ആത്മീയശക്തിയിൽ ഉയരുവാൻ വിശ്വാസികൾക്ക് ഭരമേല്പിക്കപ്പെട്ടിരിക്കുന്ന രണ്ട് കാര്യങ്ങളാണ്, നോമ്പും ഉപവാസവും. ആധുനിക കാലത്ത് ഇവ രണ്ടിന്റെയും പ്രസക്തി കുറഞ്ഞു വരുന്നു എന്ന കാഴ്ച

ദുഃഖകരമാണ്. പ്രാർത്ഥനയുടെ രണ്ട് ചിറകുകളാണ് നോമ്പും ഉപവാസവും എന്ന് പ. പിതാക്കന്മാർ നമ്മെ പഠിപ്പിക്കുന്നു. മാത്രമല്ല അവരുടെ ജീവിതംകൊണ്ട് നമുക്ക് മാതൃകയും കാണിച്ചു തന്നിരിക്കുന്നു. കാനോനികമായ നോമ്പുകൾ അഞ്ചാണ്. കർത്താവിന്റെ ജനനപ്പെരുനാളിനോട് അനുബന്ധിച്ചുള്ള 25 നോമ്പ്, നിനുവെ നോമ്പ് എന്നറിയപ്പെടുന്ന മൂന്നു നോമ്പ്, കർത്താവിന്റെ നോമ്പെന്നറിയപ്പെടുന്ന 40 നോമ്പോടുകൂടി തന്റെ കഷ്ടാനുഭവത്തിൽ പങ്കുചേരാൻ ഉദ്ദേശിച്ച് അനുഷ്ഠിച്ചു വരുന്ന കഷ്ടാനുഭവയാഴ്ചയും ചേർത്തുള്ള 50 നോമ്പ്, ശ്ലീഹന്മാരുടെ നാമത്തിലുള്ള 12 നോമ്പ്, പ. ദൈവമാതാവിന്റെ സ്വർഗ്ഗാരോഹണത്തോടു ചേർന്ന് അനുഷ്ഠിക്കുന്ന 15 നോമ്പ് എന്നിവയാണ്. ഇതു കൂടാതെ എല്ലാ ബുധനും വെള്ളിയും നമുക്ക് നോമ്പ് ദിവസങ്ങളായിരിക്കണം. നോമ്പ് കാലങ്ങളിൽ ശനിയും ഞായറും ഒഴികെയുള്ള ദിവസങ്ങളിൽ വിശ്വാസികൾ ഉച്ചവരെയെങ്കിലും ഉപവസിക്കണം. സസ്യാഹാരമാണ് നോമ്പുകാലങ്ങളിലെ പ്രത്യേകതയെന്ന് അറിയുവാൻ പാടില്ലാത്തവർ സഭയിൽ കാണുകയില്ല എന്നാണ് എന്റെ വിശ്വാസം. നോമ്പും ഉപവാസവും ആത്മീയ ശക്തിയും ശാരീരിക സൗഖ്യവും വർദ്ധിപ്പിക്കുന്നതിന് പര്യാപ്തമാണെന്നുള്ള സത്യം വിസ്മരിക്കാവുന്നതല്ല. നോമ്പുകാലങ്ങളിൽ വിവാഹം പാടില്ല. കൂടാതെ വലിയ നോമ്പിൽ ആദ്യത്തെ രണ്ടാഴ്ചകളിലുള്ള ശനിയും ഞായറും മാത്രമല്ലാതെ മാമോദീസാ മുക്കുവാൻ പാടില്ല എന്നത് പ. കാനോൻ നിയമമാണ്. ഈ നിയമങ്ങളൊക്കെ കർശനമായി പാലിക്കേണ്ടത് നമ്മുടെ പ. സഭയുടെ തനിമയും മഹത്വവും ദിവ്യത്വവും നിലനിർത്തുന്നതിന് ആവശ്യമാണെന്നുള്ളത് എല്ലാ വിശ്വാസികളും ഓർത്തിരിക്കേണ്ടതാണ്.

**മാമോദീസ**

മാമോദീസ പ്രാപിക്കുന്ന സകലർക്കും തലതൊടുന്നയാൾ ഉണ്ടായിരിക്കണം. പുരുഷനു പുരുഷൻ, സ്ത്രീക്കു സ്ത്രീ, അല്ലാതെ ഒരു കാരണവശാലും മറിച്ച് ആകുവാൻ പാടില്ല. കുഞ്ഞുങ്ങളെ സംബന്ധിച്ച് ആൺകുട്ടികൾക്ക് തലതൊട്ടപ്പനും പെൺകുഞ്ഞുങ്ങൾക്ക് തലതൊട്ടമ്മയും ഉണ്ടായിരിക്കണം. കുഞ്ഞുങ്ങൾക്കുവേണ്ടി അവർ വിശ്വാസം ഏറ്റുപറയുകയും വിശ്വാസപ്രമാണം ചൊല്ലുകയും വേണം. വി. മൂറോൻ അഭിഷേകത്തോടു കൂടിയാണ് മാമോദീസാ പൂർണ്ണമാവുന്നത്. മാമോദീസ കൂടാതെ ആർക്കും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിന് കഴിയുകയില്ല എന്ന് കർത്താവ് കല്പിക്കുന്നു. "സത്യമായും സത്യമായും ഞാൻ നിന്നോടു പറയുന്നു, വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ ആർക്കും കഴിയുകയില്ല" (വി. യോഹ. 3:5). മരണം എപ്പോൾ സംഭവിക്കും എന്നുള്ളത് ആർക്കും

അറിയാൻ പാടില്ല. അതാകയാൽ അത് അനിശ്ചിതമാണ്. എന്നാൽ എപ്പോൾ ആയാലും ഏതു പ്രായത്തിൽ ആയാലും അത് സംഭവിക്കു മെന്നുള്ളതിനാൽ സുനിശ്ചിതവുമാണ്. ശിശുപ്രായത്തിലും മരണത്തിന് പക്ഷഭേദമില്ലാത്തതിനാൽ സ്വർഗരാജ്യത്തിന് ശിശുക്കളും അവകാശി കൾ ആകുന്നതിന് വി. മാമോദീസാ അനുപേക്ഷണീയമാണെന്ന് കർത്തൃ കല്പനയിൽ വ്യക്തമാണെന്നുള്ളത് പ്രത്യേകം പറയേണ്ടതില്ലല്ലോ. വി. മാമോദീസായുടെ പ്രാധാന്യം എത്രമാത്രമാണെന്ന് പറഞ്ഞറിയിക്കാൻ പ്രയാസമാണ്. ഒരു കുഞ്ഞ് മാമോദീസാ മൂലം കർത്താവിന്റെ ശരീരമാ കുന്ന സഭയിൽ അംഗമായിത്തീരുന്നു. ഈ കുഞ്ഞിനെ സഭാവിശ്വാസം പഠിപ്പിച്ച് സഭയിൽ ഉറപ്പിച്ചു നിർത്തുന്നതിന് തലതൊടുന്നവർക്ക് വലിയ ഉത്തരവാദിത്വം ഉള്ളതിനാൽ നമ്മുടെ കുഞ്ഞുങ്ങളെ നമ്മുടെ സഭാംഗ ങ്ങൾ തന്നെ തലതൊടണമെന്നുള്ളത് നിഷ്കർഷമായ നിയമമാണ്. മാത്ര മല്ല വി. മാമോദീസായുടെ ഒരുക്കത്തിന് സ്വന്തം മാതാപിതാക്കന്മാരും തലതൊടുന്ന മാതാപിതാക്കന്മാരും വി. കുമ്പസാരം നടത്തി, വി. കുർ ബാന അനുഭവിക്കേണ്ടതുമാണ്.

### വിവാഹം

വിവാഹം പരിശുദ്ധവും കിടക്ക നിർമ്മലവുമായിരിക്കണം എന്ന തിരു വചനോപദേശം വിശ്വാസികൾ ഏറ്റം ശ്രദ്ധിക്കേണ്ടതാണ്. സഭാവിശ്വാ സികൾക്ക് വിവാഹം ഒരു വിശുദ്ധ കൂദാശ ആകയാൽ അത് പരിശുദ്ധ മാണ്. ഓർത്തഡോക്സ് സഭാവിശ്വാസിയായ പുരുഷൻ ഓർത്ത ഡോക്സ് വിശ്വാസിയായ സ്ത്രീയെതന്നെ വിവാഹം കഴിക്കണമെന്നു ള്ളതാണ് സഭാനിയമം. പല സഭകളും പല വിശ്വാസങ്ങളും നിലവിലി രിക്കുന്ന ഈ കാലത്ത് മേല്പറഞ്ഞ സഭാനിയമം പാലിക്കാൻ വിശ്വാ സികൾക്ക് പല ബുദ്ധിമുട്ടുകളും നേരിടേണ്ടി വരുന്നു. മറ്റു സഭയിൽപ്പെട്ട സ്ത്രീകളെ വിവാഹം കഴിക്കാൻ ഇടയാകുന്ന സാഹചര്യത്തിൽ തീർച്ച യായും അത് സഭ ക്രോഡീകരിച്ചിരിക്കുന്ന നിയമപാതയിലൂടെ കൂടെ തന്നെ പോകേണ്ടതാണ്. അങ്ങനെയുണ്ടാകുന്ന സന്ദർഭങ്ങളിൽ വിവാ ഹാലോചന ആരംഭിക്കുന്ന അവസരം മുതൽ വൈദികരുമായി ആലോ ചിച്ചു മാത്രമായിരിക്കണം എല്ലാ കാര്യങ്ങളിലും തീരുമാനം എടുക്കേ ണ്ടത്.

### ദേവാലയം

കർത്താവിന്റെ തിരുശരീരമാണ് സഭയെന്നും ആ ശരീരത്തിലെ അവ യവങ്ങളാണ് വിശ്വാസികളെന്നും നാം പഠിച്ചിട്ടുള്ളതാണല്ലോ. സഭയി ലാകമാനമുള്ള വിശ്വാസികളുടെ സമൂഹത്തെ സഭയെന്നു വിശേഷിപ്പി ക്കുമ്പോൾ ചുരുങ്ങിയരൂപത്തിൽ ഒരു ദേവാലയത്തെ സത്യത്തിന്റെ

തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദേവാലയം എന്നു പ. പൗലോസ് ശ്ലീഹാ വിവക്ഷിക്കുന്നു. ഈ ദേവാലയത്തിൽ അഥവാ പള്ളിയിൽ നടക്കേണ്ടത് എങ്ങനെ എന്നുള്ളത് സംബന്ധിച്ച് അടിസ്ഥാനപരമായ ചില കാര്യങ്ങൾ നാം മനസ്സിലാക്കിയിരിക്കേണ്ടതാണ്. കാര്യങ്ങൾ ചെറുതെന്നോ നിസ്സാരമെന്നോ തോന്നാമെങ്കിലും ചെറുതു വളർന്നാണല്ലോ വലുതാകേണ്ടത്.

പ്രഥമവും പ്രധാനവുമായി പള്ളിയിൽ പ്രവേശിക്കുന്നതിനു മുമ്പായി തലവണങ്ങി കുരിശു വരച്ചുകൊണ്ട് നിർദ്ദേശിക്കപ്പെടുന്ന പ്രാർത്ഥന ചൊല്ലണം. പ്രാർത്ഥന വി. കുർബാനക്രമത്തിൽ നിന്നും പഠിക്കാവുന്നതാണ്. ചെരുപ്പ് അഥവാ പാദരക്ഷ ഉപയോഗിക്കാത്ത മനുഷ്യർ ഇന്ന് ഇല്ലെന്നു തന്നെ പറയാം. വെളിയിൽ സഞ്ചരിക്കുമ്പോൾ നാം ഉപയോഗിക്കുന്ന ചെരുപ്പ് ഇട്ടുകൊണ്ട് പള്ളിയിൽ കയറരുത്. അത് അശുദ്ധമാണെന്നുള്ളതു തന്നെ കാരണം. മുൾപടർപ്പിൽ അഗ്നിസാദൃശ്യത്തിൽ പ്രത്യക്ഷപ്പെട്ട ദൈവം "നീ നിൽക്കുന്ന ഭൂമി വിശുദ്ധമാകയാൽ നിന്റെ കാലിൽനിന്നും ചെരുപ്പ് ഊരി കളയുക" എന്നു മോശയോട് കല്പിക്കുന്നത് വിസ്മരിച്ചു കൂടാ. നാം പണിയിപ്പിക്കുന്ന പള്ളികെട്ടിടങ്ങൾ, കൂദാശ അതായത് ശുദ്ധീകരണ ശുശ്രൂഷ കഴിയുമ്പോൾ അവിടെ ദൈവത്തിന്റെ തിരുസാന്നിദ്ധ്യമുള്ള വി. ഭൂമിയായി തീരുന്നു. അതുകൊണ്ടാണ് വൈദികർ പള്ളിയിൽ ഉപയോഗിക്കാൻവേണ്ടി മാത്രം പ്രത്യേകം ചെരുപ്പുകൾ കരുതുന്നത്.

ദൈവം സർവ്വവ്യാപിയാണെങ്കിലും ദൈവം വസിക്കുന്നു എന്ന് നാം വിശ്വസിക്കുന്ന സ്ഥലത്തിന് സ്വർഗം എന്ന് പറയുന്നുണ്ടല്ലോ. ദേവാലയത്തിലെ വി. മദ്ബഹാ ഭൂമിയിലെ സ്വർഗമാണ്. ഈ സ്വർഗ്ഗത്തിലെ തന്റെ സിംഹാസനമാണ് ത്രോണോസ്. ത്രോണോസിന്മേൽ വി. കുർബാനയിൽകൂടി കർത്താവ് എഴുന്നള്ളിയിരിക്കുന്നതിനാലാണ് ത്രോണോസ് തന്റെ സിംഹാസനമെന്ന് വിവക്ഷിച്ചത്. ത്രോണോസ് വി. മദ്ബഹായുടെ കിഴക്കു മാറി മദ്ധ്യസ്ഥാനത്ത് സ്ഥിതിചെയ്യുന്നു. ആയതുകൊണ്ട് വിശ്വാസികൾ അലക്ഷ്യമായി പള്ളിക്കു കുറുകെ നടക്കരുത് അഥവാ അങ്ങനെയൊരു സന്ദർഭമുണ്ടായാൽ പള്ളിമദ്ധ്യത്തിൽ നിന്ന് സിംഹാസനത്തിന് തലവണങ്ങി കുരിശു വരച്ചതിനു ശേഷമേ മറുവശത്തേക്കു പോകാവൂ. പള്ളി, ആരാധനയ്ക്കല്ലാതെ മറ്റൊരു കാര്യത്തിനും ഉപയോഗപ്പെടുത്തരുത്. പള്ളി എപ്പോഴും അതിന്റെ പരിശുദ്ധതയ്ക്ക് ഒത്തവണ്ണം വൃത്തിയായി സൂക്ഷിക്കണം. "യഹോവയുടെ ആലയത്തിൽ ഒരു കാവൽക്കാരനായിരിക്കുന്നത് എനിക്ക് ഏറെ ഇഷ്ടം" എന്നു മഹാനായ ദാവീദ് രാജാവ് പ്രസ്താവിക്കുമ്പോൾ പള്ളിയോടുള്ള നമ്മുടെ മനോഭാവവും പള്ളിയിലുള്ള നമ്മുടെ പെരുമാറ്റവും എപ്രകാരമെന്ന്

ഓരോരുത്തരും ചിന്തിക്കേണ്ടത് ആവശ്യവും നല്ലതുമാണ്. ദേവാലയ ത്തെക്കുറിച്ച് ഇസഹാക്കിന്റെ പുത്രനായ യാക്കോബിന്റെ ഭാഷയിൽ പറ ഞ്ഞാൽ "യഹോവ ഈ സ്ഥലത്തുണ്ട് സത്യം, ഞാനോ അതറിഞ്ഞില്ല. അവൻ ഭയപ്പെട്ടു. ഈ സ്ഥലം എത്ര ഭയങ്കരം. ഇത് ദൈവത്തിന്റെ ആല യമല്ലാതെ മറ്റൊന്നല്ല. ഇത് സ്വർഗ്ഗത്തിന്റെ വാതിൽ തന്നെ." വാതിലിൽ കൂടെയല്ലാതെ മുറിക്കകത്തു കടക്കുവാൻ സാദ്ധ്യമല്ലല്ലോ. അതുപോലെ സ്വർഗരാജ്യത്തിൽ പ്രവേശിക്കുന്നത് ദേവാലയമാകുന്ന വാതിലിൽ കൂടെ തന്നെയായിരിക്കണമെന്നർത്ഥം (ഉല്പത്തി 28:16, 17).

## നേർച്ച

യാക്കോബ് ബഥേൽ (ദേവാലയം) എന്നു പേരിട്ട സ്ഥലത്തു വച്ച് ഒരു നേർച്ച നേർന്നു. ഉല്പത്തി 28:19. സർവത്തിന്റെ സ്രഷ്ടാവും സർ വവും നൽകുന്നവനും ദൈവമാകയാൽ നൽകപ്പെടുന്നതിൽ നിന്നും ദൈവത്തിനു നേർച്ചയും കാഴ്ചയും സമർപ്പിക്കണമെന്ന് തിരുവചനം നമ്മെ പഠിപ്പിക്കുന്നു. "നിങ്ങളുടെ ദൈവമായ യഹോവയ്ക്ക് നേരുകയും നിവർത്തിക്കുകയും ചെയ്വിൻ, അവന്റെ ചുറ്റുമുള്ള എല്ലാവരും ഭയങ്കര നായവനു കാഴ്ച കൊണ്ടുവരുവീൻ" (സങ്കീ. 76:11). നേർച്ചയെക്കുറിച്ച് രാജാവും നിബിയുമായ ദാവീദിന്റെ കാഴ്ചപ്പാട് "അങ്ങനെ ഞാൻ തിരു നാമത്തെ എന്നേക്കും കീർത്തിക്കയും എന്റെ നേർച്ചകളെ നാൾതോറും കഴിക്കയും ചെയ്യും" (സങ്കീ. 61:8). ദൈവത്തിനു നേർച്ച നേരുന്നത് പരി പൂർണ്ണ ദൈവവിശ്വാസത്തോടെയായിരിക്കണം. ഇത്തരുണത്തിൽ യഹോ വയുടെ വചനം നാം ഓർത്തിരിക്കേണം. "എന്റെ ആലയത്തിൽ ആഹാരം ഉണ്ടാക്കേണ്ടതിന് നിങ്ങൾ ദശാംശം മുഴുവനും ഭണ്ഡാരത്തിലേക്ക് കൊണ്ടുവരുവിൻ, ഞാൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന് സ്ഥലംപോരാതെ വരുവോളം നിങ്ങളുടെമേൽ അനുഗ്രഹം പക രുകയില്ലയോ" (മലാഖി 3:10). ഇതിൽ നിന്നും നേർച്ച നേരുന്നതും ദശാംശം ഭണ്ഡാരത്തിലേക്കു കൊണ്ടുവരുന്നതും വിളവുകളുടെ ആദ്യ ഫലം ദൈവത്തിനു കാഴ്ചവയ്ക്കുന്നതും എത്രയോ വേദാനുസരണ മാണ് എന്ന സത്യം വിശ്വാസികൾ മനസ്സിലാക്കിയിരിക്കണം.

## വി. കുർബാന

ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി മനുഷ്യാവതാരം ചെയ്ത കർത്താവ് ഗാഗുൽത്തായിൽ ബലിയായി തീർന്നതിന്റെ തുടർച്ചയായി നാം വി. കുർ ബാനയാകുന്ന ബലിയർപ്പിക്കുന്നു. അതിൽ വിശ്വാസികൾക്കുള്ള വിശ്വാ സവും ഭക്തിയും അതുല്യമായിരിക്കണം. വി. കുർബാനയിൽ കാഴ്ച ക്കാരാവാതെ സംബന്ധികളായിരിക്കണം. കർത്താവ് ലോകത്തിലേക്ക് വരുന്നതിന് വഴിയൊരുക്കുവാൻ വി. യോഹന്നാൻ അയയ്ക്കപ്പെട്ടു. അതു

പോലെ കർത്താവ് വി. കുർബാനയിൽകൂടി നമ്മിലേക്കെഴുന്നള്ളുന്നതിന് വഴിയൊരുക്കേണ്ടിയിരിക്കുന്നു. അതാണ് വി. കുമ്പസാരമാകുന്ന കൂദാശ. വി. കുമ്പസാരം കൂടാതെ ആരും വി. കുർബാന അനുഭവിക്കാൻ ഇടയാകരുത്. കാരണം പ. പൗലോസ് ശ്ലീഹാ പറയുന്നത് ശ്രദ്ധിക്കണം. "അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയും കർത്താവിന്റെ പാനപാത്രം കുടിക്കുകയും ചെയ്യുന്നവൻ എല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ച് കുറ്റക്കാരനാകും. മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തിട്ടുവേണം ഈ അപ്പം ഭക്ഷിക്കുകയും പാനപാത്രത്തിൽ നിന്നു കുടിക്കുകയും ചെയ്യാൻ." ഇവിടെ തന്നത്താൻ ശോധന ചെയ്യണം എന്നു പറയുന്നത് കുമ്പസാരത്തിന്റെ പ്രാധാന്യത്തെ എടുത്തു കാണിക്കുകയാണ് ചെയ്യുന്നത്.

പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ വിശ്വസിക്കണം. അല്ലെങ്കിൽ ദൈവസന്നിധിയിൽനിന്നുള്ള ശിക്ഷ അനുഭവിക്കേണ്ടി വരും (സദൃ. 17:15). ദുഷ്ടനെ നീതീകരിക്കുന്നവനും നീതിമാനെ കുറ്റംവിധിക്കുന്നവനും യഹോവയ്ക്കു വെറുപ്പാകുന്നു (സദൃ. 10:7). നീതിമാന്റെ ഓർമ്മ അനുഗ്രഹിക്കപ്പെട്ടതാകുന്നു (സങ്കീ. 112:6). നീതിമാൻ എന്നേക്കും ഓർമ്മയിൽ ഇരിക്കും. മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത് ഓർത്തഡോക്സ് സഭാവിശ്വാസമാണ്. മരിച്ചു കബറടക്കപ്പെട്ട ലാസറിന്റെ കബറിടത്തിൽ പ്രാർത്ഥന നടത്തുന്നതിന് കർത്താവ് മാതൃക കാണിച്ചു. അന്ത്യനാളിൽ മരിച്ചവരെ ഉയിർപ്പിക്കുമെന്ന് ലാസറിനെ ഉയിർപ്പിച്ചത് മുഖാന്തരം കർത്താവ് ലോകത്തെ മനസ്സിലാക്കി. നമ്മുടെ സഭാവിശ്വാസം സനാതനവും പരിശുദ്ധവും വേദാനുസരണവുമാണെന്നു നമ്മൾ അറിഞ്ഞിരിക്കുക.



**തൃശിനാപ്പള്ളി മൗണ്ട് താബോർ മിഷൻ ആശുപത്രിയിലെ ഒരു സമ്മേളനത്തിൽ ഡി.എം.ഒ. പ്രസംഗിക്കുന്നു.**

# 8

# മാനസാന്തരപ്പെടുവിൻ

മനുഷ്യജാതിയോട് കർത്താവായ യേശുക്രിസ്തു കല്പിക്കുന്ന ഒരു നിർദ്ദേശമാണിത്. "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തര പ്പെടുവിൻ" (വി. മത്തായി 4:17). എന്തിനാണ് കർത്താവ് ഈ നിർദ്ദേശം നൽകിയതെന്ന് ചിന്തിക്കേണ്ടതാണ്. മാനസാന്തരം എന്ന വാക്കിന്റെ അർത്ഥം നാം മനസ്സിലാക്കുമ്പോൾ കർത്താവ് മാനസാന്തരപ്പെടുവിൻ എന്ന് കല്പിച്ചതിന്റെ അർത്ഥവും ആവശ്യവും ഏറെക്കുറെ നമുക്ക് മന സ്സിലാക്കുവാൻ സാധിക്കും. അതിന്റെ അർത്ഥം ഇപ്രകാരമാണ്. പാപ ത്തെക്കുറിച്ച് പശ്ചാത്തപിച്ച് ദൈവത്തോട് ക്ഷമായാചനം ചെയ്യുന്നതും മേലാൽ ദൈവയിഷ്ടപ്രകാരം ജീവിച്ചുകൊള്ളാമെന്ന് തീരുമാനിക്കുന്ന തുമായ മനസ്ഥിതി. പാപം സാർവ്വത്രികമായ ഒരു വസ്തുതയാണ്. വി. വേദപുസ്തകത്തിൽ മനുഷ്യസൃഷ്ടിയെക്കുറിച്ച് നാം വായിക്കുമ്പോൾ പാപരഹിതമായ ഒരു അവസ്ഥയായാണ് കാണുന്നത്. എന്നാൽ പാപം ലോകത്തിൽ പ്രവേശിച്ചത് മനുഷ്യന് ദൈവം നൽകിയ മാനമായ സ്വാത ന്ത്ര്യബുദ്ധിയുടെ ദുർവിനിയോഗത്തിൽ കൂടിയാണെന്നുള്ളതിന് രണ്ടു പക്ഷമില്ലല്ലോ. അപ്രകാരം മനുഷ്യൻ മൂലം ലോകത്തിൽ കടന്ന പാപം അവനെ ദൈവസംസർഗ്ഗത്തിൽ നിന്നും അകറ്റി. ദൈവദത്തമായി അവനു ലഭിച്ചിരുന്ന വിശുദ്ധിയും മരണമില്ലായ്മയും അവൻ നഷ്ടപ്പെടുത്തിക്ക ളഞ്ഞു. ഇന്ന് നാം അശുദ്ധരും മരണവിധേയരുമായിരിക്കുന്നത് നമ്മുടെ ആദ്യമാതാപിതാക്കളുടെ പാപഫലമാണെന്ന് ഇനിയും ഗ്രഹിക്കാത്തവർ ഇല്ല തന്നെ.

ദൈവപുത്രനായ കർത്താവിന്റെ മനുഷ്യാവതാരം പാപത്തിൽ നിന്നും മനുഷ്യജാതിയെ അഥവാ ലോകത്തെ രക്ഷിക്കാനായിട്ടാണെന്നുള്ളത് കർത്താവിന്റെ ജനനത്തെക്കുറിച്ച് കന്യാമറിയമിന് വിവാഹ നിശ്ചയം ചെയ്യപ്പെട്ടിരുന്ന യൗസേഫിനോട് കർത്താവിന്റെ ദൂതൻ സ്വപ്നത്തിൽ വെളിപ്പെടുത്തിക്കൊടുക്കുന്നത് ശ്രദ്ധിച്ചാൽ മനസ്സിലാകും. "മറിയം ഒരു മകനെ പ്രസവിക്കും. അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നും രക്ഷിപ്പാനിരിക്കുന്നതു കൊണ്ട് നീ അവന് യേശു എന്ന് പേര് ഇടേണം എന്നു പറഞ്ഞു" (വി. മത്തായി 1:21). ഇപ്രകാരം മനുഷ്യരക്ഷ യ്ക്കുവേണ്ടി മനുഷ്യനായി ഭൂജാതം ചെയ്ത കർത്താവിന്റെ സുവിശേഷ പ്രസംഗത്തിൽ ഏറ്റം പ്രധാനപ്പെട്ട കല്പനയാണ് "മാനസാന്തരപ്പെടു വിൻ" എന്നുള്ളത്. കാരണം മനുഷ്യജാതി അത്രമാത്രം ദൈവത്തിൽ നിന്നും അകന്നുപോയിരിക്കുന്നു. കർത്താവിന്റെ മുന്നോടിയായി വന്ന

വി. യോഹന്നാൻ മംദാനായുടെയും പ്രസംഗം ഇതു തന്നെയായിരുന്നു. "ആ കാലത്ത് യോഹന്നാൻ സ്നാപകൻ വന്നു. യഹൂദ മരുഭൂമിയിൽ പ്രസംഗിച്ചു. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവിൻ" (വി. മത്തായി 3:1, 2). വി. പൗലോസ് അപ്പോസ്തോലൻ അരയോപഗ കുന്നിൽ നിന്നുകൊണ്ട് ചെയ്യുന്ന പ്രസംഗത്തിൽ വളരെ ശക്തമായി പ്രതിപാദിക്കുന്ന വിഷയവും ഇതു തന്നെയാണ്. "എന്നാൽ അറിവില്ലായ്മയുടെ കാലങ്ങളെ ദൈവം ലക്ഷ്യമാക്കാതെ ഇപ്പോൾ എല്ലായിടത്തും എല്ലാവരും മാനസാന്തരപ്പെടണമെന്ന് മനുഷ്യരോട് കല്പിക്കുന്നു (അപ്പോ. പ്ര. 13:30). യിസ്രായേലിലെ മരുഭൂമിയിൽ കർത്താവിൽ നിന്നും, യോഹന്നാൻ മംദാനയിൽ നിന്നും, പൗലോസ് ശ്ലീഹായിൽ നിന്നും മുഴങ്ങികേട്ട ആ ശബ്ദം നമ്മുടെ കാതുകളിലും അലയടിക്കുന്നില്ലേ? ഒന്നു ചിന്തിച്ചു നോക്കുക. നാം എല്ലാവരും പാപത്തിലല്ല ജീവിക്കുന്നത്. അറിഞ്ഞും അറിയാതെയും ചെയ്യുന്ന പാപങ്ങൾക്ക് കണക്കുണ്ടോ. 'മനസ്സാ വാചാ കർമ്മണാ' എന്നീ മൂന്നു വിധത്തിൽ നാം പാപം ചെയ്തുകൊണ്ടിരിക്കുകയല്ലേ. റോമർ 3:10-12-ൽ പൗലോസ് ശ്ലീഹാ ഇന്നത്തെ മനുഷ്യരുടെ പ്രത്യേകിച്ച് ദൈവമക്കൾ എന്ന അവകാശവാദത്തിൽ ജീവിക്കുന്നവരുടെ ഒരു ചിത്രമാണ് വരച്ചു കാണിച്ചിരിക്കുന്നത്. "നീതിമാൻ ആരുമില്ല, ഒരുത്തൻ പോലുമില്ല. ഗ്രഹിക്കുന്നവൻ ഇല്ല. ദൈവത്തെ അന്വേഷിക്കുന്നവരും ഇല്ല. എല്ലാവരും വഴിതെറ്റി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു. നന്മ ചെയ്യുന്നവനില്ല. ഒരുത്തൻ പോലുമില്ല." അതുകൊണ്ടാണ് ഇപ്പോൾതന്നെ മാനസാന്തരപ്പെടണമെന്ന് കർത്താവ് എല്ലാവരോടും കല്പിക്കുന്നതായി പ്രസംഗിച്ചത്. 'ഇപ്പോൾ' എന്ന പദത്തിന് വളരെ അർത്ഥമുണ്ട്. ജ്ഞാനിയായ ശലോമോൻ പറയുന്നത് ശ്രദ്ധിക്കാം. "നാളത്തെ ദിവസത്തെ ചൊല്ലി പ്രശംസിക്കരുത്. ഒരു ദിവസത്തിൽ എന്തെല്ലാം സംഭവിക്കുമെന്ന് അറിയുന്നില്ലല്ലോ" (സദൃ. 27:1).

ആത്മീയ ജീവിതത്തിൽ ഇന്നു നാം എവിടെ എങ്ങനെ നിൽക്കുന്നുവെന്നു ചിന്തിക്കേണ്ടത് വളരെ ആവശ്യമാണ്. സഭാമക്കളിൽ ഇന്നു കാണുന്നതും വളർന്നു വരുന്നതുമായ ആത്മീയ നിസ്സംഗതയാകുന്ന മനോരോഗത്തിന് ആവശ്യമായ വിദഗ്ദ്ധ ചികിത്സ ചെയ്തേ മതിയാകൂ. ഇരുമ്പിനെ തുരുമ്പാക്കുന്നതുപോലെ നിസ്സംഗത ആത്മാവിനെ നശിപ്പിക്കുന്നതാകുന്നു. ഒരുവൻ സർവ്വലോകവും നേടിയിട്ട് ആത്മാവിനെ നശിപ്പിക്കുന്നുവെങ്കിൽ അവന് എന്ത് പ്രയോജനമെന്ന് കർത്താവ് ചോദിക്കുന്നു. ഇതിന് മതിയായ ഉത്തരം കൊടുക്കേണ്ടത് നമ്മുടെ കടമയല്ലേ? കർത്തവ്യമല്ലേ. അതെ എന്നു പറയാൻ നമ്മളാരും മടിക്കുകയില്ല. പക്ഷേ അതിന് നാം എന്തു ചെയ്യുന്നുവെന്ന് കാര്യമായി ചിന്തിക്കാറില്ല എന്നതാണ് സത്യം. അതുകൊണ്ട് നിസ്സംഗത എന്നാൽ എന്ത് എന്ന് അറിയേ

ണ്ടിയിരിക്കുന്നു. വേണമെങ്കിൽ വേണം, വേണ്ടായെങ്കിൽ വേണ്ട എന്നു വയ്ക്കുന്നതിൽപരം ആത്മഹത്യാപരമായ മറ്റൊരു കാര്യം ചിന്തിക്കാൻ തന്നെ കഴിയുകയില്ല. ഏതിനും പ്രത്യേകിച്ച് ആത്മീയ കാര്യങ്ങളിൽ മാറ്റിവയ്ക്കൽ എന്ന ചിന്താഗതി ഒരിക്കലും പുരോഗമനത്തിന് ഉതകുന്നതല്ല. അതു നമ്മെ തളർത്തുകയല്ലാതെ ഒരിക്കലും വളർത്തുകയില്ല. ഞാൻ വലിയ പാപമൊന്നും ചെയ്യുന്നില്ലായെന്നുള്ള മൗഢ്യമായ ചിന്താഗതി ഇന്നു മനുഷ്യരുടെ ഇടയിൽ വ്യാപരിക്കുന്നുണ്ട്. നാമെല്ലാവരും ആ ഗണത്തിൽപെടുമെന്നാണ് എന്റെ അഭിപ്രായം. എന്നാൽ അങ്ങനെ ചിന്തിക്കുന്നവരെക്കുറിച്ച് വി. യോഹന്നാൻ ശ്ലീഹാ പറയുന്നത്: "കർത്താവിനെ അംഗീകരിക്കുന്നുവെന്നു പറയുകയും അവന്റെ കല്പനകളെ പ്രമാണിക്കാതിരിക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു" (1 യോഹ. 2:4). "നമുക്ക് പാപം ഇല്ലായെന്ന് നാം പറയുന്നുവെങ്കിൽ നമ്മെത്തന്നെ വഞ്ചിക്കുന്നു. സത്യം നമ്മിൽ ഇല്ലാതെയായി" (1 യോഹ. 1:8). ആകയാൽ മാനസാന്തരം ആവശ്യമുള്ളത് ആർക്കാണെന്ന് ചോദിച്ചാൽ അത് പാപത്തിൽ ജീവിക്കുന്നവർക്കാണെന്ന് പറയാൻ മടിക്കേണ്ടതില്ല. അവർ എന്തു ചെയ്യണമെന്ന് യഹോവയാം ദൈവം യെഹസ്ക്കിയേൽ പ്രവാചകൻ മുഖാന്തിരം തന്റെ ജനത്തോട് അരുളിച്ചെയ്യുന്നു. "ആ കൃത്യം നിങ്ങൾക്ക് നാശകരമായി ഭവിക്കാതിരിക്കേണ്ടതിന് നിങ്ങൾ മനംതിരിഞ്ഞ് നിങ്ങളുടെ അതിക്രമങ്ങളെ ഒക്കെയും നിങ്ങളിൽ നിന്ന് എറിഞ്ഞുകളവിൻ. നിങ്ങൾ പുതിയൊരു ഹൃദയവും പുതിയൊരു ആത്മാവും സമ്പാദിച്ചുകൊൾവിൻ. യിസ്രയേൽ ജനമേ നിങ്ങൾ എന്തിനു മരിക്കുന്നു" (യെഹ. 15:30, 31).

പാപത്തിന്റെ ശമ്പളം മരണമത്രേയെന്ന് വി. പൗലോസ് ശ്ലീഹായും പറയുന്നു. (റോമ. 6:23). ഇവിടെ മരണം എന്നു പറയുന്നത് ശരീരത്തിൽ നിന്നും ആത്മാവ് വേർപെടുന്ന ശാരീരിക മരണത്തെക്കുറിച്ചാണെന്ന് തെറ്റിദ്ധരിക്കാൻ പാടില്ല. നേരെമറിച്ച് പാപത്തിന്റെ ഫലമായി ദൈവസംസർഗത്തിൽ നിന്നും അകന്നുപോകുന്ന ആത്മാവിന്റെ അവസ്ഥയാണെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഏദൻതോട്ടത്തിൽ വച്ച് ആദമിനും ഹവ്വായ്ക്കും സംഭവിച്ച ദുരന്തം ഇക്കാര്യം വ്യക്തമാക്കുന്നു. വിലക്കപ്പെട്ട ഫലം ഭക്ഷിക്കുമ്പോൾ മരിക്കുമെന്നുള്ള കല്പന പ്രാബല്യത്തിലിരിക്കെ ആദാമും ഹവ്വായും കല്പന ലംഘിച്ചെങ്കിലും അവൻ ശരീരപ്രകാരം മരിച്ചില്ല. പിന്നെയോ ദൈവം നൽകിയ സ്വർഗത്തിൽ നിന്നും അവർ ബഹിഷ്ക്കരിക്കപ്പെട്ടു. ഇത് ഇന്ന് നമുക്കും സംഭവിക്കാവുന്നതാകയാൽ നമ്മുടെ ജീവിതം ജാഗ്രതയോടുകൂടി സൂക്ഷിക്കേണ്ടതാകുന്നു.

ലോകത്തിൽ ജനിച്ചിട്ടുള്ളവരിൽ കർത്താവ് ഒരുവൻ മാത്രമാകുന്നു പാപമില്ലാത്തവൻ. ആകയാൽ ജനിച്ചവരിൽ ആരുംതന്നെ പാപരഹിത

രല്ല. അതുകൊണ്ടാണ് ലോകത്തിന്റെ പാപത്തിനുവേണ്ടി തന്നത്താൻ ബലിയായി ക്രൂശിൽ തൂക്കപ്പെട്ട കർത്താവ് പാപത്തെ വിട്ടകന്ന് മാന സാന്തരപ്പെടുന്നതിന് ഉപദേശിച്ചത്. യഥാർത്ഥ മാനസാന്തരത്തിന് ആവ ശ്യമായ ചില ഘടകങ്ങൾ ഉണ്ടെന്ന് തിരുവചനത്തിൽ നിന്നും സഭ നമ്മെ പഠിപ്പിക്കുന്നു. പാപം ചെയ്തവൻ ഒന്നാമതായി ചെയ്ത പാപത്തെക്കു റിച്ച് ബോദ്ധ്യപ്പെടുകയും അതേക്കുറിച്ച് പശ്ചാത്തപിക്കുകയും ചെയ്യണം. കർത്താവിനെ തള്ളിപ്പറഞ്ഞ പ്രിയ ശിഷ്യനായ പത്രോസും പിതാവിനെ അങ്ങേയറ്റം ദുഃഖിപ്പിച്ച മുടിയനായ പുത്രനും അതിന് ഉദാ ഹരണങ്ങളാണ്. അവർ പശ്ചാത്തപിച്ചു, അവർക്ക് കരുണ ലഭിച്ചു. രണ്ടാ മതായി, ചെയ്തുപോയ പാപത്തെക്കുറിച്ച് യഥാർത്ഥമായി പശ്ചാത്ത പിച്ച ഒരു വ്യക്തി അത് ഏറ്റുപറഞ്ഞ് ഉപേക്ഷിച്ച് ശുദ്ധീകരണം പ്രാപി ക്കണം. "തന്റെ ലംഘനം മറച്ചുവയ്ക്കുന്നവന് ശുഭം വരികയില്ല. അവയെ ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്നവനോ കരുണ ലഭിക്കും" (സദൃ. 28:13). മുടി യനായ പുത്രൻ തന്റെ പിതാവിനോട് കുറ്റം ഏറ്റുപറഞ്ഞ് അപ്പന്റെ സ്നേഹത്തിനും സന്തോഷത്തിനും പാത്രീഭൂതനാകുന്നു. ഇപ്രകാരം യിസ്രായേൽ ജനം മുഴുവനും പാപം ഏറ്റുപറഞ്ഞ് യോർദ്ദാൻ നദിയിൽ യോഹന്നാനിൽ നിന്നും സ്നാനം ഏറ്റതായി കാണുന്നു (വി. മർക്കോസ് 1:15).

പാപത്തെക്കുറിച്ച് ബോധം വരുത്തുന്നത് പരിശുദ്ധാത്മാവാണ്. മാന സാന്തരമാണ് അതിന്റെ ഫലം. അപ്രകാരം പുതുക്കം പ്രാപിച്ച ഒരു വ്യക്തി മാനസാന്തരത്തിന് യോഗ്യമായ ഫലം പുറപ്പെടുവിക്കണമെന്നു ള്ളത് വ്യക്തമാണ്. ഒരു വൃക്ഷം അതിന്റെ ഫലങ്ങളാൽ അറിയപ്പെടുമെ ന്നാണല്ലോ കർത്താവ് കല്പിച്ചിട്ടുള്ളത്. ആ ഫലങ്ങളെക്കുറിച്ച് വി. പൗലോസ് ശ്ലീഹാ പറയുന്നു: "ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം. ഈ വകയ്ക്ക് വിരോധമായി ഒരു ന്യായപ്രമാ ണവുമില്ല" (ഗലാ. 5:22, 23).

മാനസാന്തരം പൂർണ്ണവും യഥാർത്ഥവുമാണെങ്കിൽ നാം ചെയ്തു പോയ തെറ്റുകൾക്ക് പ്രായശ്ചിത്തവും കൂടി നിവർത്തിക്കേണ്ടിയിരി ക്കുന്നു. ചുങ്കക്കാരനായ സക്കായി സ്വയം പ്രായശ്ചിത്തം പ്രഖ്യാപി ക്കുന്നു. തന്റെ വീട്ടിൽ പാർക്കാൻ തിരുമനസ്സായ കർത്താവിനോട് സക്കായി: "കർത്താവേ എന്റെ വസ്തുവകയിൽ പകുതി ഞാൻ ദരി ദ്രർക്കു കൊടുക്കുന്നു. വല്ലതും ചതിവായി വാങ്ങിയിട്ടുണ്ടെങ്കിൽ നാലു മടങ്ങ് മടക്കിക്കൊടുക്കുന്നുവെന്നു പറഞ്ഞു." ഒരു യഥാർത്ഥ ക്രിസ്ത്യാ നിക്ക് ഇത് ഉത്തമമായ ഒരു മാതൃകയാകുന്നു. ജീവിതം അസത്യവും ക്ഷണഭംഗുരവുമാകുന്നു. ആ ജീവിതത്തെ നിത്യമാക്കുന്നതിന്

നാമേവരും ആത്മിക കാര്യങ്ങളിൽ ഇന്നു കാണിക്കുന്ന നിസ്സംഗത മാറ്റി, വന്നുപോയിട്ടുള്ള തെറ്റുകളെക്കുറിച്ച് പശ്ചാത്തപിക്കുന്നവരായി പരിശുദ്ധാത്മസഹായത്താൽ ആത്മാവിന്റെ ഫലങ്ങൾ പുറപ്പെടുവിക്കുന്നവരായിത്തീരുവാൻ പരിശ്രമിക്കുക. അധർമ്മികളുടെയും അവിശ്വാസികളുടെയും കൂട്ടായ്മയിൽ നിന്നും അകന്നാൽ നിങ്ങൾ ദൈവത്തിന്റെ പുത്രന്മാരും പുത്രിമാരും ആയിരിക്കും എന്ന കർത്താവിന്റെ വാഗ്ദാനം പ്രാപിക്കാൻ ഉറ്റുശ്രമിക്കുക.

“പ്രിയമുള്ളവരേ, ഈ വാഗ്ദത്തങ്ങൾ നമുക്ക് ഉള്ളതുകൊണ്ട് നാം ജഡത്തിലേയും ആത്മാവിലേയും സകല കന്മഷവും നീക്കി നമ്മെ ത്തന്നെ വെടിപ്പാക്കി ദൈവഭയത്തിൽ വിശുദ്ധിയെ തികച്ചുകൊൾക” (2 കോരി. 7:1).



**തൃശിനാപ്പള്ളി ആശുപത്രി വാർഷിക ദിനം**

# 9

# കർത്താവും പ്രാർത്ഥനയും

കർത്താവ് തന്റെ പിതാവുമായുള്ള സാമീപ്യം എങ്ങനെയാണ് നില നിർത്തിയിരിക്കുന്നത്? തന്റെ ജീവിതം ദിവ്യസ്നേഹത്തിലും ധ്യാന ത്തിലും എപ്രകാരമാണ് താൻ പോഷിപ്പിച്ചിരിക്കുന്നത്? ഇതിന്റെയെല്ലാം ഉത്തരം പ്രാർത്ഥനയൊന്നു മാത്രം. പ്രാർത്ഥനയെന്ന വിഷയത്തെക്കു റിച്ച് തന്റെ പഠിപ്പിക്കലുകളിൽ വളരെ പ്രാധാന്യം കൊടുത്തിരുന്നുവെന്ന് സുവിശേഷം പഠിക്കുമ്പോൾ നമുക്ക് മനസ്സിലാക്കാവുന്നതാണ്. യഥാർ ത്ഥവും ഫലപ്രദവുമായ പ്രാർത്ഥന എങ്ങനെ നടത്തണമെന്നുള്ളതിന് ആവശ്യമായ വ്യവസ്ഥകൾ താൻ തന്നെ നൽകുന്നതിനും ശ്രദ്ധിച്ചിരുന്നു. ആ വ്യവസ്ഥകളിൽ ഏറ്റവും പ്രധാനപ്പെട്ടത് ഹൃദയവിശുദ്ധിയാണ്. തന്റെ ഗിരിപ്രഭാഷണത്തിൽ നാം വായിക്കുന്നത്: “ഹൃയശുദ്ധിയുള്ള വർ ഭാഗ്യവാന്മാർ. അവർ ദൈവത്തെ കാണും” എന്നാണല്ലോ (വി. മത്തായി 5:8). വിശുദ്ധസ്ഥലത്തു നിൽക്കാൻ യോഗ്യതയുള്ളവർ “വെടി പ്പുള്ള കൈയും നിർമ്മല ഹൃദയവുമുള്ളവരായിരിക്കണം” എന്ന് സങ്കീർ ത്തനക്കാരൻ പറയുന്നു (സങ്കീ. 24:4). അപ്പോസ്തോലനായ പൗലോസും ഇതിനെ പ്രബലപ്പെടുത്തിക്കൊണ്ട് ഉദ്ബോധിപ്പിക്കുന്നു. “എല്ലാവരോടും സമാധാനം ആചരിച്ച് ശുദ്ധീകരണം പ്രാപിപ്പീൻ. ശുദ്ധീകരണം കൂടാതെ ആരും ദൈവത്തെ കാണുകയില്ല” (എബ്രാ. 12:14). ഈ ശുദ്ധീകരണം പ്രാപിക്കുന്നതിനുള്ള മുഖ്യമാർഗം പ്രാർത്ഥനയല്ലാതെ മറ്റൊന്നുമല്ല.

Religion എന്ന ഇംഗ്ലീഷ് പദത്തിന് നാം മലയാളത്തിൽ ‘മതം’ എന്നാണ് പറയുന്നത്. എന്നാൽ മതം എന്നുള്ളതിന് നാം ഉദ്ദേശിക്കുന്ന ഒരു ആത്മീയ അർത്ഥവ്യാപ്തി ഇല്ലെന്നുള്ളതാണ് സത്യം. മലയാള നിഘണ്ടുവിൽ മതം എന്ന വാക്കിന് കൊടുത്തിരിക്കുന്ന അർത്ഥം ‘അഭി പ്രായം’ എന്നാണ്. എന്നാൽ ഇന്ന് ആ പദം ആത്മീയമായ പരിവേഷ ത്തിൽ ആയിത്തീർന്നിരിക്കുന്നു. ആ ആത്മീയ അർത്ഥത്തിൽ ക്രിസ്തു മതം, ഹിന്ദുമതം എന്നൊക്കെയുള്ള പദപ്രയോഗങ്ങൾ നാം ചിന്തിക്കു കയും മനസ്സിലാക്കുകയും ചെയ്യുന്ന അർത്ഥത്തിൽ തന്നെ സ്ഥിര പ്രതിഷ്ഠ നേടിക്കഴിഞ്ഞു. ആകയാൽ മതം എന്ന പദത്തിന് നമ്മുടെ പ. പിതാക്കന്മാർ നൽകിയിരിക്കുന്ന നിർവ്വചനം നമ്മുടെ ശ്രദ്ധയിൽ പെടേ ണ്ടതാണ്. മതം എന്നാൽ ദൈവവുമായുള്ള സംസർഗമാണ്. “Religion is a Communion with God.” ദൈവസംസർഗം സാദ്ധ്യമാകണമെങ്കിൽ അതിനുള്ള പ്രധാന മാർഗം പ്രാർത്ഥനയാണ്. പ്രാർത്ഥനയെന്നാൽ പ്രകർഷേണയുള്ള അർത്ഥനയെന്നാണ്. എന്നു പറഞ്ഞാൽ നല്ല ഭംഗി

യായി ചോദിക്കുക എന്നാണ്. പക്ഷേ ദൈവത്തോടുള്ള സംസർഗം നില നിർത്തുന്നതിന് ഭംഗിയായി ചോദിക്കുക എന്നതു മതിയാകയില്ലല്ലോ. എന്നാൽ ദൈവ സംസർഗത്തിൽ പ്രാർത്ഥനയ്ക്കുള്ള സ്ഥാനം ഭാഗിക മാണ്. പ്രാർത്ഥനയെക്കുറിച്ച് ഇന്ന് നാം ധരിച്ചിരിക്കുന്ന അർത്ഥം പൂർണ്ണ മാകണമെങ്കിൽ താഴെപ്പറയുന്ന കാര്യങ്ങൾ അതിൽ ഉൾക്കൊണ്ടിരി ക്കണം. ഈ വിശദീകരണം നമ്മുടെ നമസ്കാരങ്ങളിൽ ഉൾപ്പെടുത്തി യിരിക്കുന്ന പ്രുമിയോൻ എന്ന പ്രാർത്ഥനയുടെ ആരംഭത്തിൽ കാണാ വുന്നതാണ്. അവിടെ പറയുന്നത് ഇപ്രകാരമുള്ള സ്തുതിയും സ്തോത്രവും പ്രഭയും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല ഉന്നതിയും സദായിപ്പോഴും കരേറ്റുവാൻ അടിയങ്ങൾ യോഗ്യരായിത്തീരണമേ എന്നാണ്. യഥാർത്ഥ പ്രാർത്ഥനയിൽ മേൽപറഞ്ഞ അഞ്ച് കാര്യങ്ങൾ കൂടി ഉൾപ്പെടുത്തിയെങ്കിൽ മാത്രമേ പ്രാർത്ഥന പൂർണ്ണമാകുകയുള്ളു.

പ്രാർത്ഥനയെക്കുറിച്ച് പ. പിതാക്കന്മാരുടെ ചിന്താഗതിയും വിശ്വാ സവും എന്താണെന്ന് പരിശോധിക്കാം. പ്രാർത്ഥനയെ രണ്ടു പടികളി ലായി തരംതിരിക്കാം. ഒന്നാമത്തേത് പ്രാർത്ഥനയെന്ന പദംകൊണ്ടു തന്നെയാണ് വിവക്ഷിച്ചിരിക്കുന്നത്. അതായത് മനുഷ്യനും ദൈവവു മായുള്ള സംഭാഷണം (Talking to God). സ്നേഹിതരായ രണ്ടുപേർ അവ രുടെ സ്നേഹം പ്രകടമാക്കുന്നത് അവർ തമ്മിലുള്ള മധുരഭാഷണത്തിൽ കൂടിയാണെന്നുള്ളത് നമുക്ക് അറിയാമല്ലോ. ദൈവത്തെ സ്നേഹിക്കുന്ന ഒരു വ്യക്തി ദൈവസന്നിധിയിൽ ഇരുന്നുകൊണ്ട് തന്റെ എല്ലാ കാര്യ ങ്ങളും ദൈവത്തോട് പറയുക വഴി ദൈവത്തോടുള്ള അവന്റെ ബന്ധം ദൃഢതരമാക്കിത്തീർക്കുന്നു. ഈ ബന്ധത്തിന് കുറവു വരാതെയിരിക്ക ണമെങ്കിൽ അവൻ അനുദിനം അനുവർത്തിക്കേണ്ട ഒരു കാര്യമായി പ്രാർത്ഥന തീരണം.

പ്രാർത്ഥനയുടെ രണ്ടാമത്തെ പടിയാണ് ധ്യാനം. ഒന്നാമത്തേത് മനു ഷ്യൻ ദൈവത്തോട് സംസാരിക്കുന്നതാണെങ്കിൽ രണ്ടാമത്തേത് ദൈവം മനുഷ്യനോട് സംസാരിക്കുന്നതാണ്. അതിനെയാണ് ധ്യാനം എന്നു പറ യുന്നത് (Listening to God). സ്നേഹിതന്മാർ തമ്മിൽ സംഭാഷിക്കുമ്പോൾ ഒരാൾ മാത്രം സംസാരിച്ചാൽ മതിയാകുകയില്ലല്ലോ. മറ്റെയാളും സംസാ രിക്കണം. ആ സംസാരം കേൾക്കുന്നതിന് ആദ്യം സംസാരിച്ചയാളിന് ക്ഷമ മാത്രമല്ല മൗനവും ആവശ്യമാണ്. മിണ്ടാതെയിരുന്ന് ഞാൻ ദൈവ മെന്ന് അറിഞ്ഞുകൊൾവിൻ എന്ന് സങ്കീർത്തനക്കാരൻ പറയുന്നു (സങ്കീ. 46:10). അന്യോന്യ സംഭാഷണത്തിൽകൂടി സ്നേഹിതന്മാർ തമ്മി ലുള്ള ബന്ധം ദൃഢീകരിക്കുന്നതുപോലെ പ്രാർത്ഥനയിൽ കൂടിയും ധ്യാനത്തിൽ കൂടിയും മനുഷ്യനും ദൈവവുമായുള്ള ബന്ധം സുദൃഢ മായിത്തീരുന്നു. അതുകൊണ്ട് ദൈവസംസർഗത്തിൽ കഴിയാനാഗ്രഹി

ക്കുന്നയാൾ “യഹോവയുടെ മുമ്പാകെ മിണ്ടാതെയിരുന്ന് അവനായി പ്രത്യാശിക്കുന്നവൻ” ആയിരിക്കേണ്ടതാണ് (സങ്കീ. 37:7). മാത്രമല്ല ദൈവത്തിൽ നിന്ന് കേൾക്കുന്നതിന് ആഗ്രഹിച്ച് അവന്റെ മുഖത്തേക്ക് നോക്കിയിരിക്കുന്നവർ പ്രകാശിതരാകും. അവരുടെ മുഖം ലജ്ജിച്ചു പോകയില്ല (സങ്കീ. 34:5).

കർത്താവ് തന്റെ ശിഷ്യന്മാരെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു (വി. ലൂക്കോസ് 11:2–4). താൻ പഠിപ്പിക്കുക മാത്രമല്ല തന്റെ തന്നെ ജീവിതത്തിൽ കൂടി പ്രാർത്ഥന എത്ര മാത്രം ആവശ്യമെന്ന് കാണിച്ചുകൊടുക്കുകയും ചെയ്തു. മുട്ടിപ്പായിട്ടുള്ള പ്രാർത്ഥന മനുഷ്യന്റെ കർത്തവ്യമാണെന്നും പ്രാർത്ഥനയിൽ വന്നുകൂടുന്ന തടസ്സങ്ങളിൽ നിരാശരായി പിന്തിരിയാതെ “യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും, അന്വേഷിപ്പിൻ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും” എന്ന് വിശ്വസിച്ചുകൊണ്ട് മുമ്പോട്ട് പോകണമെന്നും കർത്താവ് കല്പിച്ചിരിക്കുന്നത് പ്രാർത്ഥനയുടെ ആവശ്യകതയും ശക്തിയും നമ്മെ മനസ്സിലാക്കുന്നതിനാണ്. നമ്മുടെ പ്രാർത്ഥന എങ്ങനെയെല്ലാമായിരിക്കണമെന്നും കർത്താവ് കല്പിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ശത്രുക്കൾക്കുവേണ്ടിയും മിത്രങ്ങൾക്കുവേണ്ടിയും ഒരുപോലെ നാം പ്രാർത്ഥിക്കണം. നമ്മുടെ പ്രാർത്ഥന ക്ഷമയുടെ നിറവിലായിരിക്കണം. മടുത്തുപോകാതെ ഉത്സാഹമുള്ളവരായി പ്രാർത്ഥിക്കണം. പിതാവിന്റെ ഇഷ്ടത്തിന് സമർപ്പിക്കപ്പെട്ട രീതിയിൽ ആയിരിക്കണം. സർവ്വോപരി സ്വാർത്ഥരഹിതവും വിശ്വാസസ്ഥിരതയുമുള്ള ആത്മാവിൽ ആയിരിക്കണം. ചുരുക്കത്തിൽ പ്രാർത്ഥന ജീവശ്വാസം തന്നെയായിരിക്കണം.

ലോകത്തിൽ മനുഷ്യനായി ജീവിച്ചിട്ടുള്ളവരിൽ പ്രാർത്ഥന ആവശ്യമില്ലാതെ ആരെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അത് കർത്താവ് മാത്രമാണ്. പിന്നെ എന്തിനാണ് സ്വയം പ്രാർത്ഥിക്കാനും തന്റെ മാതൃകയിൽക്കൂടി മറ്റുള്ളവർക്ക് പ്രാർത്ഥനയുടെ ആവശ്യകത മനസ്സിലാക്കി കൊടുക്കാനും താൻ ശ്രമിച്ചത്. തീർച്ചയായും അത് നമ്മെ പഠിപ്പിക്കാൻ വേണ്ടിയായിരുന്നു. പിതാവിനോട് സമനായിരുന്ന പുത്രന് പ്രാർത്ഥനയുടെ ആവശ്യമുണ്ടായിരുന്നെങ്കിൽ മനുഷ്യരായ നമുക്ക് എന്തുമാത്രം അത് ആവശ്യമാണെന്ന് ചിന്തിക്കുക.

# 10

# കുടുംബജീവിതം

ലോകത്തിൽ ഏറ്റവും വലിയ കുടുംബം സഭയാണ്. ആ കുടുംബത്തിന്റെ നാഥൻ കർത്താവാണ്. ഈ ആശയം പ. പൗലോസ് ശ്ലീഹാ വളരെ വ്യക്തമായി വിവരിക്കുന്നുണ്ട്. "എന്നാൽ നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുവൻ വെവ്വേറെ അവയവങ്ങളുമാകുന്നു" (1 കോരി. 12:27). ഈ ആശയംതന്നെ അദ്ദേഹം ഒന്നുകൂടെ വിവരിച്ചുകൊണ്ട് റോമയിലെ വിശ്വാസികളെ ഉൽബോധിപ്പിക്കുന്നത് കൂടുതൽ ശ്രദ്ധേയമാണ്. റോമ. 12:4, 5. "ഒരു ശരീരത്തിൽ പല അവയവങ്ങൾ ഉണ്ടല്ലോ. എല്ലാ അവയവങ്ങൾക്കും പ്രവർത്തി ഒന്നല്ല താനും. അതുപോലെ പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ ആവയവങ്ങളുമാകുന്നു." ശിരസ്സും, ശരീരവും അവയവങ്ങളും അഭേദ്യമായ ബന്ധത്തിൽ സ്ഥിതിചെയ്യുന്നതുപോലെ സഭയാകുന്ന ശരീരത്തിൽ വിശ്വാസികളാകുന്ന അവയവങ്ങൾ അഭേദ്യമായ ബന്ധത്തിൽ കഴിയണം. വളരെ വിശാലമായ ഒരു കുടുംബമാണ് സഭയെന്ന് പറഞ്ഞുവല്ലോ. ഈ ബൃഹത്തായ കുടുംബത്തിന്റെ ചെറിയ ചെറിയ ഘടകങ്ങളാണ് സാധാരണ കുടുംബങ്ങൾ എന്നു കൂടെ കണക്കാക്കുന്നതിൽ തെറ്റില്ല.

### കുടുംബ സംവിധാനം

കുടുംബം എന്ന വാക്കിനാൽ അർത്ഥമാക്കുന്നത് ഒരു വീടും അതിൽ അധിവസിക്കുന്ന ആളുകളും എന്നാണല്ലോ. അതായത് കുടുംബനാഥൻ (പിതാവ്) കുടുംബനാഥ (മാതാവ്) മക്കൾ എന്നിവർ ഉൾപ്പെടുന്ന ഒരു ചെറിയ സംഘം. കുടുംബത്തിന്റെ ഉത്ഭവം നാം വിശ്വസിക്കുന്നപ്രകാരം ദിവ്യമാണ്. കാരണം കുടുംബസ്ഥാപകൻ ദൈവമാണ്. "ദൈവം തന്റെ സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. ദൈവം അവരെ അനുഗ്രഹിച്ചു" (ഉല്പത്തി 1:27). എന്താണ് ഈ അനുഗ്രഹം? മനുഷ്യജീവിതത്തിൽ നാം ഇന്നു കാണുന്ന എല്ലാ അവസ്ഥകളും അടങ്ങിയ രണ്ട് കാര്യങ്ങളാണ് അനുഗ്രഹത്തിൽ ഉൾക്കൊള്ളുന്നതെന്ന് 28-ാം വാക്യം വായിക്കുമ്പോൾ നമുക്ക് മനസ്സിലാകുന്നതാണ്.

1. നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി ഭൂമിയിൽ നിറയുവീൻ.

2. ഭൂമിയിലും സമുദ്രത്തിലും ആകാശത്തിലുമുള്ള സകലത്തേയും അടക്കി വാഴുവീൻ.

ഇതിൽ നിന്നും കുടുംബസ്ഥാപകൻ സർവ സൃഷ്ടിജാലങ്ങളുടെയും സ്രഷ്ടാവായ ദൈവം തന്നെ എന്നതിനാൽ, കുടുംബത്തിന്റെ ഉന്നത മായ മഹിമാവസ്ഥയെക്കുറിച്ച് മനുഷ്യൻ ബോധവാനായിരിക്കേണ്ട താണ്. മാത്രമല്ല, ദൈവവും കുടുംബവുമായുള്ള സുദൃഢബന്ധം അറ്റു പോകാതെ സൂക്ഷിക്കുന്നതിൽ മനുഷ്യൻ വളരെ ശ്രദ്ധേയനായിരിക്കേ ണ്ടതുമാണ്.

## ആദ്യ കുടുംബം തകർച്ചയിൽ

ആദ്യ മാതാപിതാക്കന്മാരും ദൈവവുമായുള്ള ബന്ധം എത്ര ശ്രേഷ്ഠ മായിരിക്കുന്നു എന്ന് വി. വേദപുസ്തകത്തിൽ സംഗ്രഹിക്കുന്നു. ദൈവ ശബ്ദം കേൾക്കുവാനും ദൈവത്തോട് സംസാരിക്കാനും ദൈവമഹിമയെ അറിയാനും ആ ദിവ്യസമ്പർക്കം മൂലം അവാച്യമായ സന്തോഷം അനു ഭവിപ്പാനും അവർക്കു കഴിഞ്ഞിരുന്നു. എന്നാൽ പാപം മൂലം മേൽപറഞ്ഞ ദിവ്യമായ എല്ലാ അവസ്ഥകളും മനുഷ്യജാതിക്ക് നഷ്ടപ്പെടുന്ന കാഴ്ച എത്രയോ ദയനീയമാണ്. ഇന്നും മനുഷ്യജാതി പാപത്തിന്റെ കൈയ്പു നിറഞ്ഞ കാസാ പാനം ചെയ്തുകൊണ്ടിരിക്കുന്നു. കർത്താവായ യേശു മിശിഹാ മനുഷ്യനായി ജനിച്ച് പാപം നിമിത്തം ദൈവസാമീപ്യ സന്തോഷം നഷ്ടപ്പെട്ട മനുഷ്യനെ രക്ഷിപ്പാൻ തന്റെ ജീവൻ തന്നെ മറുവിലയായി കൊടുത്തെങ്കിലും മനുഷ്യജാതി ഇന്നും പാപത്തിന് അടി മപ്പെട്ട് ജീവിക്കുന്നത് ദൈവത്തെ എത്രമാത്രം ദുഃഖിപ്പിക്കുന്നതാകുമെന്ന് മനുഷ്യർ ചിന്തിക്കുന്നുണ്ടോ?

## ക്രിസ്തീയ കുടുംബം

ലോകരക്ഷിതാവായ കർത്താവായ യേശുമിശിഹായിൽ വിശ്വസിച്ച് ജീവിക്കുന്ന ഒരു കുടുംബം അനുഗ്രഹിക്കപ്പെട്ടതായിരിക്കും. അപ്രകാര മുള്ള ഒരു ഭവനത്തെ പരിശുദ്ധ ദേവാലയത്തിന്റെ ഒരു പ്രതീകമായി പ. പിതാക്കന്മാർ വിവക്ഷിക്കുന്നു (A Christian home is a Church in miniature). ദേവാലയം ദൈവം അധിവസിക്കുന്ന വിശുദ്ധ ആലയമാണെന്ന് നാം വിശ്വസിക്കുകയും പരിഗണിക്കുകയും ചെയ്യുന്നുണ്ടല്ലോ. അപ്രകാ രംതന്നെ ക്രിസ്തീയ ഭവനം ആയിരിക്കണമെന്നാണ് അതിന്റെ അർത്ഥം. അതുപോലെ വിശുദ്ധ സ്ഥലത്തുള്ള പ്രവർത്തനങ്ങളും വിശുദ്ധമായി രിക്കണം. അതായത് ദൈവസംസർഗത്തിന് ആവശ്യമായ എല്ലാ ആത്മീയ കാര്യങ്ങളും അങ്ങനെയുള്ള ഭവനത്തിൽ നടക്കണം. ഇന്നത്തെ കുടുംബാന്തരീക്ഷം എപ്രകാരമാണെന്ന് ഇവിടെ വിവരിക്കേണ്ടതില്ലല്ലോ. "സംഗീതത്തിന്റെ താളംതെറ്റിയാൽ ത്രിമൂർത്തികൾ മരിച്ചു വീഴും" എന്ന് ഹിന്ദു വിശ്വാസ പാരമ്പര്യത്തിലുള്ളതായി പറഞ്ഞു കേട്ടിട്ടുണ്ട്. ഇന്ന് എല്ലാ ഭവനങ്ങളിലും താളംതെറ്റിയ ജീവിതശൈലിയാണ് കാണപ്പെടു

ന്നത് എന്ന് പറയേണ്ട കാര്യമില്ല. കുടുംബത്തിന്റെ ദിനചര്യകളിൽ 'താള മില്ല.' അതായത് ഒരു ദിവസത്തിനുള്ള 24 മണിക്കൂർ സമയം എന്തെല്ലാം കാര്യങ്ങൾ ക്രമീകരിച്ചിരിക്കണം, ചെയ്യണം എന്ന് മുൻകൂട്ടി തീരുമാ നിച്ച് കൃത്യമായി പാലിക്കുന്നതിൽ ആർക്കും നിർബന്ധമില്ലാത്തതിനാൽ കുടുംബകാര്യങ്ങൾ എല്ലാം ഒരു 'അവിയൽപ്പരുവത്തിൽ' കടന്നു പോകുന്നു. ജീവിതമത്സരത്തിൽ ഏർപ്പെട്ടിരിക്കുന്ന ഇന്നത്തെ ആളുകൾ എങ്ങനെയെങ്കിലും ജീവിക്കണം എന്ന തത്വത്തിലാണ് ഉറച്ചു നിൽക്കു ന്നത്. അതുകൊണ്ട് മാർഗം ഏതായാലും തരക്കേടില്ല. കാര്യം സാധി ച്ചാൽ മതി എന്ന പ്രമാണം സമൂഹം അംഗീകരിച്ചതായി തോന്നിപ്പോ കുന്നു. മനുഷ്യൻ സ്വത്ത് ആർജ്ജിക്കുന്നതിന്റെ ഉദ്ദേശ്യം അഥവാ ലക്ഷ്യം ജീവസന്ധാരണം അല്ലെങ്കിൽ കുടുംബസംരക്ഷണം എന്നതിന് രണ്ടുപക്ഷമില്ല. പക്ഷേ, അതിന് സ്വീകരിക്കുന്ന മാർഗ്ഗങ്ങൾ മനസാ ക്ഷിയെ മരവിപ്പിച്ചവർക്കു മാത്രമേ സാധിക്കുകയുള്ളു എന്നതാണ് സത്യം. അഴിമതിയും അധാർമ്മികതയും തത്തുല്യങ്ങളായ ഇതര കാര്യ ങ്ങളും നിറഞ്ഞു നിൽക്കുന്ന ഇന്നത്തെ ജനസമൂഹം ആത്മീയതയിൽ തകർന്നുകൊണ്ടിരിക്കുന്ന കാഴ്ച എത്രയോ ദയനീയമാണ്. പണ്ട് അധാർമ്മികമായി കരുതിയിരുന്ന കാര്യങ്ങൾ ഇന്ന് ധാർമ്മികമായും ധാർമ്മികമായി കരുതിയിരുന്നവ അധാർമ്മികമായും മാറിയിരിക്കുന്ന ദുര വസ്ഥ സമൂഹത്തെ ജീർണ്ണാവസ്ഥയിലേക്കു നയിച്ചുകൊണ്ടിരിക്കും. എന്തു ഭയങ്കരം!

ലോകരക്ഷകനായ കർത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്കുന്ന കുടുംബങ്ങളും ഏറെക്കുറെ ഇന്നത്തെ ഒഴുക്കിൽപ്പെട്ടിരിക്കുന്നു എന്ന് പറയുന്നതിൽ അതിശയോക്തിയില്ല. നൂന്റെ മകനായ മോശയുടെ ശുശ്രൂഷകനായ യോശുവ ഏറ്റുപറഞ്ഞ "ഞാനും എന്റെ കുടുംബവുമോ യഹോവയെ സേവിക്കുക" (യോശു. 24:15) എന്ന ഉന്നതമായ സാക്ഷ്യം ഏറ്റുപറയാൻ ഇന്ന് ക്രിസ്ത്യാനികൾ തയ്യാറാകാതെ ഈ ദുരവസ്ഥ ക്രിസ്തീയ സമൂഹത്തിൽ നിന്നും മാറുകയില്ല. ദൈവിക ഭവനങ്ങൾ മഹാന്മാരുടെ കളിത്തൊട്ടിലുകളാണെന്ന് അർത്ഥം വരത്തക്ക ഒരു പഴ മൊഴി ഇംഗ്ലീഷുകാരുടെ ഇടയിൽ പ്രചാരത്തിലുണ്ട്. അത് അക്ഷരംപ്രതി ശരിയാണെന്നുള്ളതിനു സംശയമില്ല. വി. വേദപുസ്തകത്തിന്റെ അടി സ്ഥാനത്തിൽ ഒരു ക്രിസ്തീയ കുടുംബത്തിലെ അംഗങ്ങൾ എങ്ങനെ വർത്തിക്കണമെന്ന് ചുരുക്കമായി ചിന്തിക്കാം.

ഒരു കുടുംബത്തിലെ അംഗങ്ങൾ കുടുംബനായകൻ അഥവാ (ഭർ ത്താവ്) കുടുംബനായിക (ഭാര്യ) കുഞ്ഞുങ്ങൾ എന്നിവരുൾപ്പെട്ടതാ ണല്ലോ. ഇവരോരോരുത്തരും എങ്ങനെയുള്ളവരായിരിക്കണമെന്ന് പ. പൗലോസ് ശ്ലീഹായും പ. പത്രോസ് ശ്ലീഹായും അവരുടെ ലേഖനങ്ങ

ളിൽ കൂടി വിശ്വാസികളെ ഉൽബോധിപ്പിച്ചിരിക്കുന്ന കാര്യങ്ങൾ വിചിന്തനം ചെയ്യുന്നത് ഇത്തരുണത്തിൽ നന്നാണെന്നു വിചാരിക്കുന്നു.

### 1. കുടുംബനായകൻ (ഭർത്താവ്)

ഒരു കുടുംബത്തിന്റെ നായകത്വം വഹിക്കുന്ന ആൾ വിവാഹസമയത്ത് ഭർത്താവെന്നും അയാൾക്ക് മക്കൾ ഉണ്ടായിക്കഴിഞ്ഞാൽ പിതാവെന്നും അറിയപ്പെടുന്നു. ആ വ്യക്തിയുടെ സ്വഭാവവിശേഷങ്ങൾ എന്തെല്ലാമായിരിക്കണമെന്ന് പ. പൗലോസ് ശ്ലീഹാ താൻ സ്ഥാപിച്ചു വളർത്തിയ സഭയിലെ വിശ്വാസികളെ ഉൽബോധിപ്പിക്കുന്നത് ഇന്നത്തെ കുടുംബനാഥന്മാർ പഠിക്കേണ്ടതാണ്.

ഒന്നാമതായി അദ്ദേഹം പറയുന്നത് ഭാര്യാഭർത്തൃ ബന്ധത്തെക്കുറിച്ചാണ്. എഫേ. 5:22–33 വരെയുള്ള വാക്യങ്ങളിൽ ക്രിസ്തീയ കുടുംബജീവിതത്തെക്കുറിച്ച് അദ്ദേഹം വിവരിക്കുന്നു.

1. ക്രിസ്തു ശരീരത്തിന്റെ രക്ഷിതാവായി സഭയ്ക്ക് തലയാകുന്നതുപോലെ ഭർത്താവ് ഭാര്യയ്ക്ക് തലയാകുന്നു.

2. എന്നാൽ സഭ ക്രിസ്തുവിന് കീഴടങ്ങിയിരിക്കുന്നതുപോലെ ഭാര്യ ഭർത്താവിന് സകലത്തിലും കീഴടങ്ങിയിരിക്കണം.

3. ക്രിസ്തു സഭയെ സ്നേഹിച്ചതുപോലെ ഭർത്താക്കന്മാർ ഭാര്യമാരെ സ്നേഹിക്കണം. അത് അവർ സ്വന്ത ശരീരത്തെ സ്നേഹിക്കുന്നതുപോലെ ആയിരിക്കണം.

4. ഭാര്യ ഭർത്താവിനെ ഭയഭക്തിയോടുകൂടി അനുസരിച്ച് ജീവിക്കണം. സന്തോഷവും സമാധാനവും നിറഞ്ഞ കുടുംബജീവിതം ഇക്കാലത്ത് തകർച്ചയിലേക്ക് വഴുതിപ്പോകുന്നത് മേൽപറഞ്ഞ സ്നേഹബന്ധം ഭാര്യാ-ഭർത്താക്കന്മാർക്ക് ഇല്ലാത്തതുകൊണ്ടല്ലേ?

ഇനിയും ചിന്തിപ്പാനുള്ളത് മക്കളെക്കുറിച്ചാണ്. മക്കൾ കുടുംബത്തിലെ പ്രധാന ഘടകങ്ങളാണ്. അവർ ദൈവം മാതാപിതാക്കൾക്ക് നൽകുന്ന ഒരു ദാനമാണ്.

മക്കളോട് പ. ശ്ലീഹായുടെ ഉൽബോധനം വളരെ ശ്രേഷ്ഠമാണ്. എഫേ. 6:1–4. "മക്കളെ നിങ്ങളുടെ അമ്മയപ്പന്മാരെ കർത്താവിൽ അനുസരിപ്പീൻ. അതു ന്യായമല്ലോ. നിനക്കു നന്മ ഉണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടിരിപ്പാനും നിന്റെ അപ്പനേയും അമ്മയേയും ബഹുമാനിക്ക എന്നത് വാഗ്ദത്തത്തോടുകൂടിയ ആദ്യ കല്പന ആകുന്നു" (യഹോവയായ ദൈവം മോശ മുഖാന്തിരമായി യിസ്രായേൽ മക്കൾക്ക് കൊടുത്ത 10 കല്പനകളിൽ ഒന്ന്). "പിതാക്കന്മാരെ നിങ്ങളുടെ മക്കളെ

കോപിപ്പിക്കാതെ കർത്താവിന്റെ ബാലശിക്ഷയിലും പഥ്യോപദേശത്തിലും പോറ്റി വളർത്തുവീൻ.”

മാതാപിതാക്കളും മക്കളും ഒരുപോലെ മനസ്സിലാക്കി ഉത്തരവാദിത്വത്തോടുകൂടി നിവർത്തിക്കേണ്ട ഒരു ഉപദേശമാണ് ശ്ലീഹാ ഇവിടെ നൽകിയിരിക്കുന്നത്. ഇവയെല്ലാം അനുസരിച്ച് പാലിച്ച് ജീവിക്കുന്ന ഒരു കുടുംബം അനുഗ്രഹിക്കപ്പെട്ട കുടുംബമാണ് എന്നത് സംശയമില്ലാത്ത ഒരു സംഗതിയാണ്.



**ഒരു വിവാഹ കൂദാശ**

# 11

# സമാധാനം എങ്ങനെ കണ്ടെത്താം

ലോകത്തിൽ ഏറ്റവും വിലപ്പെട്ട ഒന്നാണ് സമാധാനം. മനുഷ്യജീവിതത്തിൽ ലൗകികമായും ആത്മീയമായും വിലപ്പെട്ട അനേകം കാര്യങ്ങളുണ്ട്. ഓരോ മനുഷ്യനും ഓരോ കാര്യങ്ങളെ ഓരോ തരത്തിലാണ് വിലയിരുത്തുന്നത്.

ഇന്ന് വളരെ വിലപ്പെട്ടതായി നാം കരുതുന്ന ലോഹങ്ങളിൽ ഒന്നാണ് കനകം. അതുപോലെയാണ് ആത്മീയ കാര്യങ്ങളിൽ സമാധാനവും. ലോഹങ്ങൾ നമുക്ക് വില കൊടുത്ത് വാങ്ങാൻ കഴിയും. എന്നാൽ സമാധാനമോ? ലോകത്തിലുള്ള കനകം മുഴുവൻ കൊടുത്താലും സമാധാനം നമുക്ക് വാങ്ങാൻ കഴിയുകയില്ല. സമാധാനത്തിന്റെ ഉടമസ്ഥൻ ദൈവമാണ്. ദൈവത്തിൽനിന്നു വേണം മനുഷ്യൻ സമാധാനം വാങ്ങേണ്ടത്. ആ സമാധാനം സ്വർഗീയമാണ്. ലോകം തരുന്ന സമാധാനമുണ്ട്. ദൈവം തരുന്ന സമാധാനവുമുണ്ട്. ലോകം തരുന്നത് അനിത്യമാണ്. ദൈവം തരുന്നത് ശാശ്വതമാണ്. "ഞാൻ നിങ്ങൾക്ക് സമാധാനം തന്നേച്ചു പോകുന്നു. എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് തരുന്നു. ലോകം തരുന്നതുപോലെയല്ല. ഞാൻ നിങ്ങൾക്കു തരുന്നത്" (വി. യോഹ. 14:27) എന്നാണ് എഴുതപ്പെട്ടിരിക്കുന്നത്. ഈ സമാധാനമാണ് നമുക്കു വേണ്ടത്.

നമ്മുടെ കർത്താവിനെ സമാധാനപ്രഭു എന്ന് വിശേഷിപ്പിക്കാറുണ്ടല്ലോ. കർത്താവിന്റെ തിരുജനനത്തിൽ സ്വർഗീയ മാലാഖമാർ പാടി. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം." ആകയാൽ ദൈവവുമായി ഉറ്റബന്ധം പുലർത്തുന്ന മനുഷ്യർക്കു മാത്രമേ സമാധാനം അനുഭവിച്ച് ജീവിക്കുവാൻ സാധിക്കുകയുള്ളു.

### ഭാഗ്യവാന്മാർ

"സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും" (വി. മത്താ. 5:9). എത്ര ഉന്നതമായ പദവിയാണ് സമാധാനപ്രിയരായ ആളുകളെ സംബന്ധിച്ച് കർത്താവിന്റെ വാഗ്ദാനം. ഇന്ന് ലോകത്തിൽ സമാധാനമുണ്ടോ എന്നു ചോദിച്ചാൽ 'ഇല്ല' എന്നു പറയാൻ ആരും മടി കാണിക്കേണ്ട കാര്യമില്ല. നമുക്കു ചുറ്റും നാം കാണുകയും കേൾക്കുകയും ചെയ്യുന്ന കാര്യങ്ങൾ എത്ര മാത്രം ഭീകരമാണ്. കൊല്ലും കൊലയും നിത്യസംഭവങ്ങളായി മാറിയി

രിക്കുകയാണ്. അക്രമം പെരുകുന്നു. വ്യക്തികൾ തമ്മിലുള്ള സ്നേഹ ബന്ധം തകരുന്നു. രാഷ്ട്രങ്ങൾ തമ്മിലുള്ള സൗഹൃദം വഷളായിക്കൊണ്ടിരിക്കുന്നു. ഭവനങ്ങളിൽ മാതാപിതാക്കന്മാരും മക്കളും തമ്മിലുള്ള ബന്ധംപോലും മുറിഞ്ഞുകൊണ്ടിരിക്കുന്നു. അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിലും ഭരണാധികാരികളും ഭരണീയരും, മുതലാളിയും തൊഴിലാളിയും തമ്മിലും എന്നു വേണ്ട എല്ലാ തലത്തിലും സ്നേഹബന്ധം ഉലഞ്ഞുറയുന്നു. ഈ സ്ഥിതിവിശേഷം മാറിയില്ലെങ്കിൽ മനുഷ്യജീവിതം നരകതുല്യമല്ലേ.

**പരിശുദ്ധാത്മദാനം**

സമാധാനം സ്വർഗീയമാണെന്ന് മുമ്പ് സൂചിപ്പിച്ചല്ലോ. കാരണം അത് പരിശുദ്ധാത്മദാനമാണ്. വി. പൗലോസ് ശ്ലീഹാ ഗലാത്യ സഭയോട് അത് വിവരിച്ചു പറയുന്നത് കാണുക. “ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം...” (ഗലാ. 5:22, 23). ലൗകികമായ നേട്ടങ്ങളാണ് ഭാഗ്യം എന്നു കരുതുന്ന ഇന്നത്തെ ലോകത്തിൽ വി. പൗലോസ് ശ്ലീഹായുടെ പ്രബോധനം പക്ഷേ ആര് ചെവിക്കൊള്ളും? ആത്മീയ മൂല്യങ്ങൾ പരിഹാസ്യമായി കാണുന്ന ലോകം അന്ധത ബാധിച്ച് വശായിരിക്കുന്ന കാഴ്ചയാണ് ഇന്ന് ദർശിക്കുന്നത്. പരിശുദ്ധാത്മദാനം പ്രാപിക്കാൻ മനുഷ്യർ ശ്രദ്ധിക്കാത്തതുമൂലം അവന്റെ ജീവിതം ദുരിതമായിത്തീരുന്നു എന്ന വസ്തുത എത്രയോ പരമാർത്ഥമാണ്. ദൈവ വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു ജീവിതത്തിനു മാത്രമേ സമാധാനം ഉൾക്കൊള്ളാൻ കഴിയൂ. ദൈവം എവിടെ എന്നുള്ള ചോദ്യത്തിന് ദൈവത്തിന് പ്രിയരായി ജീവിച്ചിട്ടുള്ള പരിശുദ്ധന്മാർ പറയുന്നത് ശ്രദ്ധിക്കുക. വിശ്വാസത്തോടു കൂടിയ പ്രാർത്ഥനയുള്ളിടത്ത് സ്നേഹം ഉണ്ടായിരിക്കും. സ്നേഹമുള്ളിടത്ത് സന്തോഷവും, സന്തോഷമുള്ളിടത്ത് സമാധാനവും, സമാധാനമുള്ളിടത്ത് ദൈവവും ഉണ്ടായിരിക്കും. ദൈവം ഉള്ളിടത്ത് സർവ്വ അനുഗ്രഹങ്ങളുമുണ്ടായിരിക്കും. ഇതു തന്നെയല്ലേ വി. പൗലോസ് ശ്ലീഹാ ഗലാത്യസഭയോട് ഉപദേശിച്ചിട്ടുള്ളത്.

**കലഹം**

ലോകത്തിൽ കലഹത്തിന് മനുഷ്യസൃഷ്ടിയോളം പഴക്കമുണ്ട്. ഏദൻതോട്ടത്തിന്റെ പ്രാന്തപ്രദേശത്താണ് അതിന്റെ ആരംഭമെന്ന് വി. വേദപുസ്തകത്തിൽ നാം വായിക്കുന്നു. അസൂയയാൽ അന്ധനായിത്തീർന്ന കായേൻ സ്വന്ത സഹോദരനെ കൊല്ലുന്നു. അന്നു മുതൽ ഇന്നുവരെയും കലഹം, മനുഷ്യജാതി പൂർവ്വസ്വത്തായിട്ട് അവകാശമാക്കിയിരിക്കുന്നു. ചരിത്രത്തിൽ ഇപ്രകാരം പറയുന്നു. മനുഷ്യജീവിതത്തിൽ കഴിഞ്ഞ നാലായിരം വർഷങ്ങൾക്കുള്ളിൽ കഷ്ടിച്ച് മുന്നൂറ് വർഷങ്ങ

ളാണ് അവൻ അല്പമായെങ്കിലും സമാധാനത്തോടുകൂടി ജീവിച്ചിട്ടുള്ളത്. ഈ ചരിത്രസത്യം കാണാൻ ഇന്നും മനുഷ്യൻ ശ്രദ്ധിക്കുന്നില്ലല്ലോ എന്ന വസ്തുത, മനുഷ്യജീവിതം എന്നും നരകതുല്യമാണെന്നതിലേക്ക് വിരൽ ചൂണ്ടുന്നു. ശുഭാപ്തി വിശ്വാസമുള്ളവർപോലും ലോകത്തിലെ ഈ സ്ഥിതിവിശേഷത്തിന് കാരണമായി ഏതോ ഗൗരവമായ തെറ്റ് ഈ ലോകത്തെ ഭരിക്കുന്നു എന്ന് വിശ്വസിക്കാൻ പ്രേരിതമായിത്തീരുന്നു. നശീകരണത്തിനും, കലഹത്തിനും, യുദ്ധത്തിനും ഇടയായിത്തീരുന്ന ഈ ദുരവസ്ഥ ലോകത്തിൽ ഇന്ന് വ്യാപകമാകുന്നുവെന്ന പരമാർത്ഥം ചിന്തിക്കുന്ന മനുഷ്യനെ ഭയചകിതനാക്കുന്നു.

ചന്ദ്രനിൽ നിന്നോ, മറ്റ് ഗ്രഹങ്ങളിൽ നിന്നോ ആരെങ്കിലും ഭൂമിയിലെ പ്രധാന തൊഴിൽ എന്താണെന്ന് അന്വേഷിക്കാൻ അയയ്ക്കപ്പെട്ടാൽ അയാൾ ആത്മാർത്ഥതയോടെ ഭൂമിയിലെ പ്രധാനമായ വ്യവസായം കലഹമാണെന്ന് റിപ്പോർട്ട് ചെയ്യാതിരിക്കയില്ല. ഇതിന്റെ അർത്ഥം ലോകത്തിൽ മനുഷ്യർ സഹവർത്തനയിൽ കലഹപ്രിയരും സമാധാനപരമായി ജീവിക്കുന്നതിനു കഴിയാതെ സ്വാർത്ഥതയിൽ ജീവിക്കുവാൻ ബദ്ധശ്രദ്ധരായിരിക്കുന്നു എന്നാണ്.

**സമാധാനം എങ്ങനെ പ്രാപ്യമാക്കാം**

സമാധാനം ദൈവത്തിന്റെ വകയാണെന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അങ്ങനെയെങ്കിൽ ഒന്നാമതായി ലോകത്തിൽ സമാധാനം ഉണ്ടാകുന്നതിന് മനുഷ്യൻ ദൈവത്തോട് സമാധാനം പുലർത്തുന്നവനായിരിക്കണം. അങ്ങനെയുള്ളവർ മറ്റുള്ളവരോട് സമാധാനം പുലർത്തുന്നവരായിരിക്കും എന്നതിൽ സംശയമില്ല. ദൈവത്തോടും തദ്വാരാ മറ്റുള്ളവരോടും സമാധാനം സ്ഥാപിച്ച് ജീവിക്കുന്ന ഒരു വ്യക്തിക്കു മാത്രമേ സ്വയം സമാധാനം അനുഭവിക്കാൻ സാധിക്കുകയുള്ളു. ലോകം സമാധാനമില്ലായ്മയിൽ തിളച്ചു മറിയുമ്പോൾ മനുഷ്യന് നിർന്നിമേഷനായി നോക്കി നിൽക്കാനോ ഒഴുക്കിനൊത്തു നീന്താനോ മാത്രമേ കഴിയുകയുള്ളു. നേരെ മറിച്ച് സന്തോഷവും സമാധാനവും അനുഭവിക്കണമെങ്കിൽ അവൻ ദൈവത്തെയും മറ്റുള്ളവരെയും സ്നേഹിച്ചേ മതിയാവൂ.

ദൈവം ഒരിക്കലും മനുഷ്യന് ശത്രുവായിരുന്നിട്ടില്ല. എന്നാൽ മനുഷ്യനാകട്ടെ ദൈവത്താൽ അവനു നൽകപ്പെട്ട സ്വാതന്ത്ര്യത്തിൽ, സൃഷ്ടികാലം മുതൽ ഇന്നയോളം ദൈവത്തിന്റെ ശത്രുവായിത്തന്നെ ജീവിക്കുന്നു. എത്ര വലിയ മഹാഭാഗ്യമാണ് അവൻ സ്വയം നിരസിച്ചുകൊണ്ടിരിക്കുന്നത്. ദൈവത്തോടുള്ള മനുഷ്യന്റെ ശത്രുത ഏദൻതോട്ടത്തിൽ ആരംഭിച്ചതാണ്. എപ്പോഴാണ് എന്നു ചോദിച്ചാൽ അവൻ സാത്താനോട് കൂട്ടുപിടിച്ച നാൾ മുതൽ തന്നെ എന്നുത്തരം. ദൈവത്തിൽ നിന്നകന്ന്

സമാധാനമായും സന്തോഷമായും ജീവിക്കാനുള്ള മനുഷ്യന്റെ വ്യർത്ഥമായ ചരിത്രമാണ് ഏദനിൽ ആരംഭിച്ച് ഇന്നയോളം കാണപ്പെടുന്നത്. യിസ്രായേൽ മക്കളുടെ ചരിത്രം തന്നെ അതു സാക്ഷിക്കുന്നു. അവരുടെ മരുഭൂയാത്രയിൽ എപ്പോഴെല്ലാം അവർ ദൈവത്തിൽ നിന്ന് അകന്ന് ജീവിക്കുകയും വിഗ്രഹാരാധനയിൽ മുഴുകുകയും ചെയ്തുവോ അപ്പോഴെല്ലാം അവർക്ക് നഷ്ടപ്പെട്ടത് സമാധാനവും സന്തോഷവും ആയിരുന്നു എന്ന് നാം വി. വേദപുസ്തകത്തിൽ വായിക്കുന്നു. അതുകൊണ്ട് സത്യ ദൈവത്തിൽ നിന്നും അകന്ന് വെയ്ക്കുന്ന കാൽവെയ്പ് തീർച്ചയായിട്ടും അസമാധാനത്തിലേക്കുള്ള കാൽവെയ്പ്പായിരിക്കും, ദുഷ്ടന്മാർക്ക് സമാധാനമില്ലായെന്ന് സങ്കീർത്തനക്കാരൻ വിളിച്ചു പറയുന്നു.

അതുകൊണ്ട് സമാധാനം നമുക്ക് ആവശ്യമാണോ എന്ന് ചിന്തിക്കുക. പോരാത്തതിന് വേണ്ടി നാം ആഗ്രഹിക്കുക. അപ്പോൾ ഒന്നാമതായി നാം ചെയ്യേണ്ടത് ദൈവവുമായുള്ള യുദ്ധം അഥവാ കലഹം നാം നിർത്തി വയ്ക്കുക. തിരുവചന ധ്യാനത്തിൽകൂടി, പ. സഭാജീവിതത്തിൽ കൂടി, വി. ജീവിതം നയിക്കുന്നവരിൽ കൂടി സമാധാനം നമുക്ക് നൽകാൻ ദൈവം ആഗ്രഹിക്കുന്നു.

### അച്ചടക്കമില്ലായ്മ

ഇന്ന് മനുഷ്യജാതിയെ ഗ്രസിച്ചിരിക്കുന്ന മാരകരോഗം അച്ചടക്കമില്ലായ്മയാണ്. ഒരു നല്ല ജീവിതത്തെ തരിപ്പണമാക്കാൻ അച്ചടക്കമില്ലായ്മയ്ക്ക് സാധിക്കും. അപ്രകാരം സംഭവിക്കാതിരിക്കാൻ വി. പൗലോസ് ശ്ലീഹാ പറയുന്നു: "ക്രിസ്തുവിന്റെ സമാധാനം നിങ്ങളിൽ വാഴട്ടെ, അതിനല്ലോ നിങ്ങൾ ഏകശരീരമായി വിളിക്കപ്പെട്ടിരിക്കുന്നത്" (കൊലോ. 3:15).

കർത്താവിന്റെ തിരുശരീരമാണ് വി. സഭ. ആ തിരുശരീരത്തിന്റെ ശിരസ്സ് കർത്താവും, അവയവങ്ങൾ വിശ്വാസികളുമാണ്. ഈ അവയവങ്ങൾ ശരീരത്തിന്റെ ശിരസ്സായ കർത്താവിന്റെ നിയന്ത്രണത്തിലായിരിക്കണം എപ്പോഴും പ്രവർത്തിക്കേണ്ടത്. അല്ലെങ്കിൽ ശിരസ്സിന്റെ പ്രവർത്തനങ്ങൾ തന്നെ കുഴപ്പത്തിലാകും. ലോകത്തിന്റെ നിലനിൽപ്പു തന്നെ ചോദ്യം ചെയ്യപ്പെടാതിരിക്കണമെങ്കിൽ ഈ ദിവ്യമായ സമാധാനം ലോകത്തിൽ എവിടെയും കാണപ്പെടണം. അല്ലെങ്കിൽ ഇന്നു കാണപ്പെടുന്നതുപോലെ ലോകത്തിൽ എവിടെയും അസമാധാനം നടമാടുകയും മനുഷ്യജീവിതം ദുരിതത്തിൽനിന്നും ദുരിതത്തിലേക്ക് വഴുതിക്കൊണ്ടിരിക്കുകയും ചെയ്യും. ആ ദുഃസ്ഥിതിയിൽ നിന്നും രക്ഷപ്പെടാൻ നമുക്ക് ദൈവത്തോടും മറ്റുള്ളവരോടും നിരപ്പിലും സമാധാനത്തിലും വർത്തിച്ചു ജീവിക്കുന്നതിന് പരിശ്രമിക്കാം.

"സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും."

## 12

# മലങ്കരസഭയിലെ അവിസ്മരണീയ ദിനം

ജനുവരി മൂന്ന് മലങ്കര ഓർത്തഡോക്സ് സഭയിലെ അവിസ്മരണീയ ദിനമായി മാറിയിരിക്കുകയാണ്. പരിശുദ്ധ ബസേലിയസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായുടെയും പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കായുടെയും സംയുക്ത ഓർമ്മപ്പെരുന്നാൾ അന്നേദിവസം സഭ ആർഭാടപൂർവ്വം കൊണ്ടാടുകയാണ്.

മലങ്കര സഭാന്തരീക്ഷം കലുഷിതമായിരുന്ന ഒരു കാലഘട്ടത്തിൽ മലങ്കര സഭാനൗകയെ സമാധാന തുറമുഖത്തേക്കു അടുപ്പിക്കുന്നതിന് അത്യധികം ത്യാഗവും ക്ലേശവും സഹിച്ചവരായിരുന്നു ഈ മഹാചാര്യന്മാർ. ഈ മഹാത്മാക്കളുടെ നേതൃത്വത്തിൽ സഭാംഗങ്ങൾ കാതോലിക്കേറ്റിന്റെ കൊടിക്കീഴിൽ ജൈത്രയാത്ര നടത്തിയതു സഭാചരിത്രത്തിന്റെ ഭാഗമാണ്. ഈ രണ്ടു പിതാക്കന്മാരും സഭയുടെ നിർണ്ണായക ഘട്ടങ്ങളിൽ നമുക്കു ദൈവികമായ നേതൃത്വം നൽകിയവരാണ്.

നേതൃത്വത്തിലേക്കു വരുന്നവർ യഥാർത്ഥമായ സ്വഭാവശുദ്ധിയുള്ളവരും ബുദ്ധിശാലികളുമായിരിക്കണം. സ്വഭാവവിശുദ്ധിയുള്ള നേതാക്കന്മാരെ ജനങ്ങൾ പല കാര്യങ്ങളിലും അനുകരിക്കുന്നു. അവർക്ക് അനുയായികൾ ധാരാളം ഉണ്ടാകും. ബുദ്ധിശാലികളായ നേതാക്കന്മാരെ ജനങ്ങൾ വിസ്മയത്തോടെ വീക്ഷിക്കുന്നു. അവർക്ക് ആരാധകർ ഏറെയുണ്ടാകും. പരിശുദ്ധന്മാരായ ഗീവർഗീസ് ദ്വിതീയനും ഔഗേൻ പ്രഥമനും ധാരാളം അനുയായികളും ആരാധകരും ഉണ്ട്. അവരുടെ ജീവിതവും കർമ്മവും അനുകരണീയമാണ്.

ആത്മീയ നേതാക്കന്മാർക്കു പരമപ്രധാനമായി ഉണ്ടായിരിക്കേണ്ട ഗുണവിശേഷം അവരുടെ സ്വഭാവവിശുദ്ധിയാണ്. സഭാനേതൃത്വത്തിലേക്കു ദൈവത്താൽ തെരഞ്ഞെടുക്കപ്പെടുന്ന പിതാക്കന്മാർ ജനങ്ങൾക്കു നല്ല വഴിയിലേക്കു ദീപം തെളിക്കുന്നവർ ആയിരിക്കും. ക്രിസ്തുമാർഗ്ഗം എന്നാൽ ക്രിസ്തു കാണിച്ചുതന്ന വഴിയെന്നാണല്ലോ അർത്ഥം. ആ വഴിയിൽ കൂടി സഞ്ചരിക്കുന്ന പിതാക്കന്മാരെ അനുധാവനം ചെയ്യുന്നതിന് അനേകമനേകം ആളുകൾ മുന്നോട്ടുവരും. ഈ പിതാക്കന്മാരുടെ ഓർമ്മ അതിനുള്ള അവസരമാണ്. ജീവിതവിശുദ്ധിയിലൂടെ നേതൃത്വത്തിൽ ക്രിസ്തുമാർഗം തെളിയിച്ചവരാണ് വലിയ ബാവായും ഔഗേൻ ബാവായും.

സഭയിൽ വിശുദ്ധന്മാരെന്നു വിശേഷിപ്പിക്കപ്പെടുന്നവർ വിശുദ്ധമായ ജീവിതം നയിച്ചവരാണ്. സ്മര്യപുരുഷന്മാരായ രണ്ടു പിതാക്കന്മാരും വിശുദ്ധ ജീവിതത്തിനു ഉത്തമമായ മാതൃകയായിരുന്നവരാണ്. അവരിന്നും ജനഹൃദയങ്ങളിൽ സജീവമായി നിലകൊള്ളുന്നവരാണ്. അവരുടെ ഓർമ്മ അതുകൊണ്ടാണ് ആഹ്ലാദം കൊള്ളിപ്പിക്കുന്നത്.

ഈ പിതാക്കന്മാരുടെ ജീവിതത്തിൽ നിന്നു നമുക്ക് ഒട്ടേറെ പാഠങ്ങൾ പഠിക്കാനുണ്ട്. ആത്മീയ ജീവിതത്തിലും ലൗകിക ജീവിതത്തിലും വിജയിക്കുന്നതിനു ചിട്ടയും നിഷ്ഠയും അത്യന്താപേക്ഷിതമാണ്. ആത്മീയ പിതാക്കന്മാരുടെ ജീവിതത്തിൽ പ്രാർത്ഥന, നോമ്പ്, ഉപവാസം, പഠനം എന്നിവയെല്ലാം പ്രധാനമർഹിക്കുന്ന കാര്യങ്ങളാണ്. അവയെല്ലാം യഥാസമയം കൃത്യനിഷ്ഠയോടെ ഭക്തിപൂർവ്വം നിർവഹിക്കുക എന്നതു നിസാരമായ കാര്യമല്ല. എന്നാൽ ഈ അനുഷ്ഠാനങ്ങൾ ചിട്ടയിലും നിഷ്ഠയിലും പാലിക്കുന്നതിൽ ഈ രണ്ടു പിതാക്കന്മാരും അദ്വിതീയരായിരുന്നു.

ദൈവപ്രസാദമുള്ള ആ പിതാക്കന്മാർ അവർ ജീവിച്ചിരുന്ന കാലത്തിന്റെ മനഃസാക്ഷിയായും സമൂഹത്തിന്റെ ശക്തിയായും ശോഭിച്ചിരുന്നവരായിരുന്നു. ധാർമ്മിക മൂല്യച്യുതി അനുദിനം വർദ്ധിച്ചുവരുന്ന ഇക്കാലത്ത് അവരെപോലെയുള്ള മഹാചാര്യന്മാർ നമുക്കു മഹാദീപസ്തംഭങ്ങളാണെന്നതിനു സംശയമില്ല.

ജീവിതകവാടത്തിന്റെ വിജാഗിരികളാണ് സുകൃതങ്ങൾ. ഒരു വാതിൽ സുഗമമായി പ്രവർത്തിക്കണമെങ്കിൽ വിജാഗിരികൾ ബലമുള്ളതും ഉറപ്പുള്ളതും ആയിരിക്കണം. അവ നിർബാധം പാലിക്കണമെങ്കിൽ അതിന് എണ്ണയുടെ സഹായം ഉണ്ടായിരിക്കണം. ആത്മീയ ജീവിതത്തിൽ സുകൃതങ്ങളാകുന്ന വിജാഗിരികൾ തടസ്സംകൂടാതെ പ്രവർത്തിക്കണമെങ്കിൽ അവ സ്നേഹമാകുന്ന എണ്ണയുമായി ബന്ധപ്പെട്ടിരിക്കണം.

സ്നേഹത്തിന്റെ വ്യാപ്തിയെക്കുറിച്ചും അതിനു മനുഷ്യന്റെ മേലുള്ള സ്വാധീനത്തെക്കുറിച്ചും ധാരാളം പറയാനുണ്ട്. രാജാവിനു പ്രജകളോടും ഭരണാധികാരികൾക്കു ഭരണീയരോടും അദ്ധ്യാപകർക്കു ശിഷ്യന്മാരോടും മാതാപിതാക്കൾക്കു മക്കളോടും മാത്രമല്ല മറ്റെല്ലാ രംഗങ്ങളിലും സ്നേഹത്തിനുള്ള സ്വാധീനശക്തി വളരെ വലുതാണ്. സ്നേഹത്തിന്റെ അഭാവത്തിൽ അനുഭവപ്പെടുന്ന വരൾച്ചയെപ്പറ്റി പ്രത്യേകിച്ചു പറയേണ്ടതില്ല. വലിയ ബാവായുടെയും ഔഗേൻ ബാവായുടെയും ജീവിതം സ്നേഹത്തിന്റെ കുത്തൊഴുക്കായിരുന്നു.

സ്നേഹത്തിലൂടെ ഈ രണ്ടു പിതാക്കന്മാർ നമുക്കു പകർന്നുതന്ന ജീവിതമാതൃക എക്കാലത്തും പ്രചോദനം പകരുന്നവയാണ്. വലിയ

ബാവായുടെയും ഔഗേൻ ബാവായുടെയും ജീവിതത്തെ നിരീക്ഷിക്കു ബോൾ നമുക്കു അനുഭവപ്പെടുന്ന തിളക്കം അക്കാര്യം വ്യക്തമാക്കുന്നു. ഈ രണ്ടു പിതാക്കന്മാർക്കും ഉണ്ടായിരുന്ന സ്നേഹവായ്പ് ഉദാത്ത മായ മാതൃകയായിരുന്നു എന്നു മാത്രമല്ല അതനുഭവിച്ചവർക്കു ലഭിച്ചി ട്ടുള്ള അനുഭൂതി ഒരിക്കലും മറക്കാൻ സാധിക്കാത്തതുമായിരുന്നു. സ്നേഹമാകുന്ന ദൈവികബന്ധം പുലർത്തുന്നതിൽ രണ്ടു പിതാക്ക ന്മാരും അതീവ നിഷ്ഠയുള്ളവരായിരുന്നു. അവരെ അനുകരിക്കുന്നതിനും അവരുടെ മാതൃക പിന്തുടരുന്നതിനും ഇന്നത്തെ തലമുറയ്ക്കു താള പ്പിഴ ഉണ്ടായാൽ അതു നാളത്തെ സഭയെ തീർച്ചയായും പ്രതികൂല മായി ബാധിക്കും.

പരിശുദ്ധ പിതാക്കന്മാരുടെ ഓർമ്മ നമ്മെ അനുസ്മരിക്കുന്നതു അവ രുടെ ജീവിതത്തിലേക്കാണ്. സ്മര്യപിതാക്കന്മാരുടെ ദൈവിക മാതൃക നമുക്കെന്നും പ്രചോദനം പകരുന്നവയാണ്.

(മനോരമ, 1996 ജനുവരി 2)



# 13

# സഭയുടെ മറ്റൊരു കുതിപ്പ്

മലങ്കരസഭയുടെ സ്വകീയതയുടെയും തനിമയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമാണു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. എപ്പിസ്കോപ്പൽ സ്വഭാവവും ജനാധിപത്യ സ്വഭാവവും ഒരുപോലെ ഉയർത്തിപ്പിടിക്കുന്ന അതിശക്തമായ ഭരണക്രമീകരണത്തിന്റെ ഭാഗമായിട്ടാണ് മലങ്കരസഭയുടെ പാർലമെന്റ് എന്നു വിശേഷിപ്പിക്കപ്പെടുന്ന ഈ അത്യുന്നത സമിതിയെ മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടന (1934-ലെ ഭരണഘടന) വിഭാവനം ചെയ്തിരിക്കുന്നത്.

നൂറ്റാണ്ടുകളുടെ ചരിത്രവും പാരമ്പര്യവുമുള്ള മലങ്കര പള്ളിയോഗമാണ് രൂപപരിണാമത്തിലൂടെ ഇന്നു കാണുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ആയി തീർന്നിരിക്കുന്നത്. 1653-ലെ കൂനൻകുരിശുസത്യം മുതൽ ഏതാണ്ട് 50 പ്രാവശ്യം മലങ്കരപള്ളിയോഗം കൂടിയതായി ചരിത്രരേഖകളുണ്ട്. 1873 സെപ്റ്റംബർ 8-ന് തിങ്കളാഴ്ച പരുമലയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗം ക്രമീകൃതമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പ്രഥമ യോഗമായി കണക്കാക്കാം. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനാണ് (മാർ ദീവന്നാസ്യോസ് അഞ്ചാമൻ) യോഗം വിളിച്ചുകൂട്ടിയത്. യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. യോഗത്തിൽ 27 നിശ്ചയങ്ങൾ പാസ്സാക്കുകയുണ്ടായി. അർക്കദിയാക്കോൻ, മുതൽപിടി, സെക്രട്ടറി എന്നീ സ്ഥാനികൾ ഉണ്ടായിരിക്കണമെന്നും നിശ്ചയിച്ചു.

മലങ്കരസഭയിലെ എല്ലാ ഇടവകപള്ളികളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്ന വൈദികരും പള്ളിപ്രതിപുരുഷന്മാരും അംഗങ്ങളായുള്ള മലങ്കര അസോസിയേഷന്റെ ചരിത്രത്തിലെ പുതിയ അദ്ധ്യായത്തിന്റെ തുടക്കമാണ് 1995-ലെ സുപ്രീംകോടതി വിധി. അസോസിയേഷൻ യോഗത്തിന്റെ കാലാവധി അഞ്ചു വർഷമായി നിജപ്പെടുത്തിയത് അസോസിയേഷന് ഒരു പുതിയ ഘടന ലഭിക്കുന്നതിന് ഇടയാക്കി. അതിൻപ്രകാരം 2002-ൽ സംഘടിപ്പിക്കപ്പെട്ട ഇപ്പോഴത്തെ അസോസിയേഷന്റെ കാലാവധി 2007 മാർച്ച് 20 വരെയാണ്. നിലവിലുള്ള അസോസിയേഷന്റെ മൂന്നാമതു യോഗത്തിന്റെ തുടർച്ചായോഗമാണ് ഇന്നു പരുമലയിൽ നടക്കുന്നത്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരണം മുതൽ ഇന്നു വരെയുള്ള ചരിത്രത്തിൽ മറ്റ് അസോസിയേഷനുകൾ

ക്കൊന്നും അവകാശപ്പെടാൻ കഴിയാത്തവിധം അതുല്യമായ സ്ഥാനം ഇപ്പോൾ നിലവിലുള്ള അസോസിയേഷനുണ്ട്.

ഒന്ന്, ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ സുപ്രീംകോടതിയുടെ അംഗീകാരം. രണ്ട്, മുകളിൽ സൂചിപ്പിച്ചപ്രകാരം ജനപ്രാതിനിധ്യ സ്വഭാവം കൂടുതലുള്ളതും നിശ്ചിത കാലാവധി നിർണ്ണയിക്കപ്പെട്ടതുമായ അസോസിയേഷൻ. മൂന്ന്, പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും സ്ഥാനത്തേക്കു മൂന്നു പ്രാവശ്യം തിരഞ്ഞെടുപ്പു നടത്താനുള്ള സുപ്രധാനമായ ഉത്തരവാദിത്തം. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ തിരഞ്ഞെടുപ്പു സ്ഥിരീകരിക്കാനും ബലഹീനനായ നമ്മുടെ തിരഞ്ഞെടുപ്പിനെ ആവർത്തിച്ച് ഉറപ്പിച്ച് അംഗീകരിക്കാനും ഇപ്പോഴിതാ നമ്മുടെ പിൻഗാമിയെ തിരഞ്ഞെടുക്കാനുമുള്ള അവസരവും നിലവിലുള്ള ഈ അസോസിയേഷനു ലഭിച്ചിരിക്കുകയാണ്. ഈ പ്രത്യേകതകൾ മറ്റ് അസോസിയേഷനുകൾക്കൊന്നും അവകാശപ്പെടാൻ കഴിയില്ല.

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനാണ് 157/2006-ാം നമ്പർ കൽപനപ്രകാരം സെപ്റ്റംബർ 21-നു കൂടിയ അസോസിയേഷൻ യോഗത്തിന്റെ തുടർച്ചയായി ഇന്നു പരുമലയിൽ യോഗം ചേരുന്നത്.

താരതമ്യേന പ്രായം കുറഞ്ഞ ഒരു മെത്രാപ്പോലീത്തായെ, കുന്നംകുളം മെത്രാസനത്തിന്റെ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ, ആ സ്ഥാനത്തേക്കു നാമനിർദ്ദേശം ചെയ്യുക വഴിയായി പരിശുദ്ധ സഭയുടെ വളർച്ചയുടെ മറ്റൊരു കാലഘട്ടത്തെ ചൂണ്ടിക്കാണിച്ചിരിക്കുകയാണ്.

ഉന്നതശീർഷരായ സീനിയർ മെത്രാപ്പോലീത്താമാർ മാറിനിന്ന് ഈ വലിയ സ്ഥാനത്തേക്കു മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ നിർദ്ദേശിക്കുകയായിരുന്നു.

ഇദ്ദേഹത്തെ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തിരഞ്ഞെടുക്കുന്നതിലൂടെ സഭാഭരണത്തിനു വ്യത്യസ്തമായ ഒരു ശൈലി രൂപീകരിക്കപ്പെടുമെന്നാണ് പ്രതീക്ഷ. ഈ ശൈലി മാറ്റത്തിനും വ്യത്യസ്തമായ ദിശാബോധത്തിനും ഇന്നു സമ്മേളിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലൂടെ തുടക്കം കുറിക്കുകയാണ്.

ഈ അസോസിയേഷന്റെ ഏറ്റവും വലിയ പ്രത്യേകതയും ഇതു തന്നെയാണ്.

(മനോരമ, 2006 ഒക്ടോബർ 12)

# 14

# ദൈവവിളിയെ സാധൂകരിച്ച ധന്യാത്മാക്കൾ

പ്രതിസന്ധികളിലും പ്രലോഭനങ്ങളിലും ആത്മസംയമനത്തോടും സുധീരമായും നേതൃത്വം നൽകാൻ കഴിഞ്ഞവരാണ് ഈ മൂന്നു പിതാക്കന്മാർ. ധീരോദാത്തമായ നിലപാടുകൊണ്ട് സമൂഹത്തിന്റെ ശ്രദ്ധയെ തന്നിലേക്ക് ആവാഹിക്കുവാൻ കഴിയുന്ന അതുല്യപ്രതിഭകളാണിവർ. ദൈവിക വിളിക്കും തിരഞ്ഞെടുപ്പിനും അനുസൃതമായി ജീവിതനൗകയെ കരുപ്പിടിപ്പിച്ച മൂന്ന് ധന്യാത്മാക്കളുടെ സ്മരണയാണ് ഇവിടെ ആഘോഷിക്കപ്പെടുന്നത്. വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിൽ പിതാക്കന്മാരുടെ ഓർമ്മ ആചരിക്കുന്നതിൽ വീഴ്ചവരുത്തുന്നത് പാപമാണ്.

പഴയനിയമ പിതാക്കന്മാരുടെ നാമങ്ങൾ തന്നെ നാമത്തോടു ചേർത്ത് പ്രതിപാദിക്കുന്ന ദൈവികശൈലി നമുക്കു ദർശിക്കാം. ഞാൻ അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ദൈവമാകുന്നു എന്നു പല പ്രാവശ്യം ആവർത്തിക്കുന്നതായി കാണാം. ദാവീദിന്റെ കാലശേഷം ഭരണം നടത്തിയ രാജാക്കന്മാർ പാപം ചെയ്തപ്പോൾ നിന്റെ പിതാവായ ദാവീദിൻ നിമിത്തം ഞാൻ നിന്റെ ശിക്ഷ ഇളവു ചെയ്യും എന്നും യഹോവ അരുളിച്ചെയ്യുന്നു.

തങ്ങളുടെ പാപം നിമിത്തം ഉണ്ടാകുന്ന ദൈവകോപത്തിൽ നിന്നു വിടുതൽ ലഭിക്കുന്നതിനുള്ള മദ്ധ്യസ്ഥരായി മൺമറഞ്ഞ പിതാക്കന്മാരെ ദൈവസന്നിധിയിൽ സമർപ്പിക്കുന്ന രീതി വളരെ പുരാതനമാണ്. പഴയനിയമത്തിൽ പിതാക്കന്മാർ എന്നു വിവക്ഷിക്കുന്നത് രക്തബന്ധത്തിന്റെ അടിസ്ഥാനത്തിലാണെങ്കിൽ പുതിയനിയമത്തിൽ ആത്മബന്ധമാണ്. യേശുവിൽ വിശ്വസിക്കുന്നവർ ദൈവമക്കളും അവരെ വിശ്വാസത്തിലേക്ക് നയിച്ചവർ പിതാക്കന്മാരുമാണ്.

അത്യാധുനിക സുഖസൗകര്യങ്ങളുടെ മദ്ധ്യത്തിലും ജീവിതത്തിന്റെ വിവിധ രംഗങ്ങളിൽ നെടുവീർപ്പിടുന്ന മനുഷ്യന് ആശ്വാസമാണ് ഈ പിതാക്കന്മാരുടെ കബറിടങ്ങൾ. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ സുദീർഘമായ കാലഘട്ടം സഭയെ നയിച്ച്, ശാന്തിയുടെ തീരത്ത് സഭയെ എത്തിക്കുന്നതിൽ മഹാഭാഗ്യം സിദ്ധിച്ച വ്യക്തിത്വമാണ്. പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവാ, ഉറച്ച നിലപാടുകൾ കൊണ്ട്, സഭയുടെ സ്വാതന്ത്ര്യം കാത്തുസൂക്ഷിച്ച ജീവിതത്തിന്റെ ഉടമ

യാണ്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ അനാദൃശ്യമായ സവിശേഷതകൾകൊണ്ട് സഭയെ ശക്തമായി നയിച്ച പിതാവാണ്. ഈ ശ്രേഷ്ഠ പിതാക്കന്മാരുടെ വ്യക്തിത്വങ്ങളിൽ പരിലസിക്കുന്ന സവിശേഷതകൾ നമുക്കു മാതൃകയും അവരുടെ പ്രാർത്ഥന നമുക്ക് കോട്ടയും ആവട്ടെ.

(മനോരമ ദേവലോകം പെരുന്നാൾ സപ്ലിമെന്റ്)



**പത്തനാപുരം ദയറായിൽ.**

# തോമസ് മാർ തീമോത്തിയോസിന്റെ സ്വകാര്യ കത്തുകൾ

Thoms Mar Thimotheos
Metropolitan, Mt. Hermon
R.E. College Post
Calicut, Kerala, India

Camp: Old Seminary
Kottayam
2-10-1987

പ്രിയ ജോണച്ചനു വാഴ്‌വ്,

27-9-87 ഞായറാഴ്ച കരിമ്പ പള്ളിയിൽ സമാധാനമായി വി. കുർബാന നടന്നു എന്ന വസ്തുത അറിഞ്ഞുകാണുമല്ലോ. പള്ളി തടയുന്നതിനും മറ്റും നേതൃത്വം കൊടുത്ത രാജനെ സസ്പെന്റു ചെയ്തുകൊണ്ട് കല്പന അയച്ചതിന്റെ കോപ്പി അങ്ങോട്ട് അയച്ചത് കിട്ടിക്കാണുമല്ലോ. അതിനുശേഷം മറ്റു നേതാക്കളിൽ നിന്നും ക്ഷമാപണമോ ഒന്നും കാണാത്തതിനാൽ അവരെയും അതായത് കുട്ടച്ചൻ, എൻ. റ്റി. വർഗീസ്, കടവുംഭാഗം കെ. കെ. തോമസ്, കപ്യാരെ ഉപദ്രവിച്ച സാബു എന്നിവരെയും സസ്പെൻഡ് ചെയ്ത് കല്പനകൾ അയച്ചിട്ടുണ്ട്. അവരുടെ അനുതാപത്തിനായി ഒരാഴ്ച ഞാൻ കാത്തിരിക്കുമെന്നാണ് 20-നു വി. കുർബ്ബാന മദ്ധ്യേ ഞാൻ പ്രസംഗത്തിൽ സൂചിപ്പിച്ചത്. 10 ദിവസം കാത്തിരുന്ന ശേഷം 30-നാണ് ഞാൻ കല്പന അയച്ചിരിക്കുന്നത്. കരിമ്പ ഇടവകയിലെ പ്രധാനന്മാരും പണക്കാരുമാണല്ലോ രാജനും, കുട്ടച്ചനും കടവുംഭാഗക്കാരും. അതുകൊണ്ട് എതിർപ്പുകളോ മറ്റു ശത്രുതാപ്രവർത്തനങ്ങളോ ഉണ്ടാകാൻ സാദ്ധ്യതകൾ ഇല്ലാതില്ല. എന്തായാലും ഇനിയും അത് കണ്ടുകൊണ്ട് കണ്ണടയ്ക്കാൻ സാദ്ധ്യമല്ലല്ലോ. ഏതു വന്നാലും നേരിടത്തക്കവണ്ണം നമ്മൾ തയാറായിരിക്കേണ്ട സ്ഥിതിവിശേഷമാണുള്ളത്. അതുകൊണ്ട് അച്ചൻ ഇക്കാര്യത്തിൽ വി. റ്റി. തോമസ്സച്ചനു വേണ്ടുന്ന ആലോചന പറഞ്ഞുകൊടുക്കണം. സസ്പെൻഷൻ കല്പനകളുടെ കോപ്പികൾ തോമസ്സച്ചന്റെ പേർക്ക് അയച്ചുകൊടുത്തിട്ടുണ്ട്. അത് അച്ചനും വായിച്ചുനോക്കണം. മണ്ണാർകാടു സി.ഐ. യുമായി സമ്പർക്കത്തിലിരിക്കണം. എന്തെങ്കിലും സംഭവവികാസങ്ങൾ ഉണ്ടെങ്കിൽ സി.ഐ. യെ അറിയിക്കണം. സോമരാജൻ വരുമ്പോൾ അച്ചൻ പോയി കാണുകയും ഞാൻ അദ്ദേഹത്തെ കാണാൻ പാലക്കാട്ടു വന്നിരുന്നെന്നു പറയുകയും വേണം.

ഇന്ന് മാനേജിംഗ് കമ്മിറ്റി കഴിഞ്ഞ് ഞാൻ പത്തനാപുരത്തിനു പോകും. ഒരാഴ്ചയായി പല്ലുവേദനയാണ്. അതിന് ഡോക്ടറെ കാണാനാണ് പോകുന്നത്. 11-നു കരുവാരക്കുന്നു പള്ളിയിൽ പിരിവിനു

പോകണം. കല്പന അയച്ചിട്ടുണ്ട്. അത്യാവശ്യം വന്നുപോയാൽ പത്തനാപുരത്ത് അറിയിക്കണം.

സസ്നേഹം (ഒപ്പ്)

12-6-1985

പ്രിയ എം. ഡി. ജോണച്ചനു വാഴ്വ്,

നമ്മുടെ ഡി. യോഹന്നാനച്ചൻ എന്റെ നിരോധനം ലംഘിച്ച് അച്ചന്റെ വാസസ്ഥലത്ത് വി. കുർബാന ചൊല്ലിയതായി മുമ്പ് റിപ്പോർട്ട് ചെയ്തിരുന്നല്ലോ. അതനുസരിച്ച് വി. കുർബ്വാന വീട്ടിൽ ചൊല്ലരുതെന്നു കാണിച്ച് വീണ്ടും ഞാൻ യോഹന്നാനച്ചന്റെ പേർക്ക് കല്പന അയച്ചിരുന്നു. എന്നാൽ അതൊന്നും വകവെയ്ക്കാതെ ഇപ്പോഴും അവിടെ വി. കുർബാന ചൊല്ലുന്നതായി കേൾക്കുന്നു. അതിന്റെ നിജസ്ഥിതി അന്വേഷിച്ച് അറിഞ്ഞ് മടങ്ങുന്ന പോസ്റ്റിൽ തന്നെ മറുപടി അയച്ചുതരണം. കല്പന ലംഘനത്തിന് വിശദീകരണം ആവശ്യപ്പെട്ടുകൊണ്ട് ഇന്നുതന്നെ കല്പന അയയ്ക്കുന്നുണ്ട്. എട്ടാം സ്റ്റാന്റേർഡ് മുതൽ പഠിപ്പിക്കയും അരമനയിൽ കൊണ്ടുവന്ന് പഠിപ്പിച്ചു പട്ടം കൊടുക്കുകയും ചെയ്തതോർക്കുമ്പോൾ എനിക്കു വലിയ ദുഃഖമാണ് അയാളുടെ പ്രവർത്തനത്തിൽ നിന്നും അനുഭവമാകുന്നത്.

മറ്റു വിശേഷമൊന്നുമില്ല. ശേഷം പിന്നാലെ.

ദൈവം അനുഗ്രഹിക്കട്ടെ.

19-6-1985

പ്രിയ ജോണച്ചനു വാഴ്വ്,

അച്ചൻ അയച്ച കത്തു കിട്ടി. അതു വായിച്ചപ്പോൾ എനിക്ക് അത്ഭുതമാണുണ്ടായത്. കാരണം:

(1) ശമുവേലച്ചൻ എടുത്തിട്ടുള്ള പണത്തിന്റെ കണക്ക് അയച്ചുതരണമെന്ന് ഞാൻ ആരോടും പറഞ്ഞിട്ടില്ലല്ലോ. അങ്ങനെ ഞാൻ പറഞ്ഞത് അച്ചൻ കേട്ടോ? അതോ വർഗീസച്ചൻ പറഞ്ഞതാണോ? വർഗീസച്ചൻ കണക്കെടുത്ത് അയച്ചുതരണമെന്നു പറയാൻ ഞാൻ അത്രയ്ക്കു മണ്ടനായിപ്പോയോ? നമ്മൾ ഇതുവരെയും അച്ചന്മാർ തെറ്റു ചെയ്തിട്ടുള്ള സമയങ്ങളിൽ പോലും അവരെ അയ്മേനികളുടെ ഇടയിൽ നിന്നു രക്ഷപെടുത്താൻ അച്ചന്മാരുടെ പക്ഷത്തു തന്നെയാണ് നിന്നിട്ടുള്ളതെന്നത് ആരും നിഷേധിക്കയില്ലെന്നു തോന്നുന്നു.

(2) അയ്മേനിയെപ്പോലും പരസ്യമായി ആക്ഷേപിക്കാൻ മനസ്സുവരാത്ത ഞാൻ അച്ചന്മാരെ ആക്ഷേപിക്കാൻ പോകുകയില്ല എന്ന് അച്ചനുപോലും മനസ്സിലാക്കാൻ കഴിഞ്ഞില്ലല്ലോ.

(3) നിങ്ങൾ എല്ലാവരും ഒന്നിച്ചു നിന്നപ്പോൾ ഇതേക്കുറിച്ച് സംസാ

രിച്ചതല്ലാതെ വർഗീസച്ചനുമായി രഹസ്യമായി ഒന്നും പറഞ്ഞിട്ടില്ല. പറയേണ്ട ആവശ്യവുമില്ല. എന്നിരിക്കെ ഈദൃശമായ ഒരു വ്യാഖ്യാനം എങ്ങനെയുണ്ടായി? ഏതായാലും അച്ചന്റെ കത്തിൽ നിന്നും ഒരു കാര്യം എനിക്കു മനസ്സിലായി. നിങ്ങൾ ഒന്നിച്ചു തിരിച്ചു പോകുമ്പോൾ വർഗീസച്ചൻ ഈ രീതിയിൽ സംസാരിച്ചു കാണണം. അപ്പോൾ തന്നെ തിരുമേനി അങ്ങനെ പറഞ്ഞു കേട്ടിട്ടല്ലല്ലോ എന്ന് അച്ചനു പറയാമായിരുന്നു. അതു പറയാഞ്ഞത് വർഗീസച്ചൻ പറഞ്ഞത് അച്ചൻ വിശ്വസിച്ചതുകൊണ്ടായിരിക്കണം. തന്നെയുമല്ല ഞാൻ അങ്ങനെ പറഞ്ഞുകാണുമെന്ന് വർഗീസച്ചനാണല്ലോ പറഞ്ഞത്. അതു ശരിയായിരിക്കണം എന്ന് അച്ചൻ തെറ്റിദ്ധരിച്ചു കാണും. ഇതിൽ നിന്നെല്ലാം ജോണച്ചന് തീമോത്തിയോസ് മെത്രാച്ചനെ ഇതുവരെ ശരിയായി മനസ്സിലായിട്ടില്ല എന്നതാണ്. പോകട്ടെ, അച്ചൻ എഴുതിയതുകൊണ്ട് ഇത്രയും മറുപടി എഴുതിയെന്നേയുള്ളു.

ശമുവേലച്ചൻ കുറെ സംശയങ്ങൾ എന്റെ പേർക്ക് എഴുതിയിട്ടുണ്ട്. അതിനു മറുപടി അയയ്ക്കുന്നതാണ് എന്നു വർഗീസച്ചനോടു പറഞ്ഞിട്ടുമുണ്ട്. ആരെങ്കിലും സംശയം ചോദിച്ചാൽ അറിയാവുന്നിടത്തോളം സംശയനിവാരണം ചെയ്തുകൊടുക്കണമല്ലോ. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ.

19-4-1985

പ്രിയ എം. ഡി. ജോണച്ചനു വാഴ്‌വ്,

കയ്യാലാത്ത് കെ. കെ. പുന്നൂസിനെ ഇടവക ചേർത്ത് കല്യാണം നടത്തിക്കൊടുക്കാൻ 18-4-85-ൽ 13-ാം നമ്പരായി നാം കല്പന കൊടുത്തയച്ചിട്ടുണ്ടല്ലോ. എന്നാൽ ഒരു കാര്യം ഞാൻ ചെയ്യാൻ വിട്ടുപോയത് അച്ചൻ ഉടനെ ചെയ്യണം. പുന്നൂസിന്റെ അപ്പന്റെ ജ്യേഷ്ഠൻ കെ. കെ. ചാക്കോയും പരിയാപുരത്തുള്ള മറ്റൊരാളും കൂടിയാണ് പുന്നൂസിന്റെ കൂടെ ഇവിടെ വന്നത്. പുന്നൂസിന്റെ അപേക്ഷയിൽ പറഞ്ഞിട്ടുള്ള കാര്യങ്ങളെക്കുറിച്ച് അവരോട് ചോദിച്ചതിൽ അതെല്ലാം സത്യമാണെന്ന് അവർ പറഞ്ഞെങ്കിലും ആയത് രേഖാമൂലമായി എത്തിക്കാൻ വിട്ടുപോയി. അച്ചൻ ഉടനെതന്നെ അവരെ വിളിപ്പിച്ച് അപേക്ഷയിലെ കാര്യങ്ങൾ അവരുടെ അറിവിൽ സത്യമാണെന്ന് എഴുതിപ്പിച്ച് ഒപ്പിടീച്ചു വാങ്ങണം രണ്ടു കോപ്പി ഒപ്പിടീക്കണം. ഒരു കോപ്പി അവിടെ പള്ളിഫയലിൽ സൂക്ഷിക്കണം. ഒരു കോപ്പി എന്റെ പേർക്ക് അയച്ചുതരണം. ഇക്കാര്യം അറിയിക്കാനാണ് ഉടനെ ഈ കത്ത് അയയ്ക്കുന്നത്. മറ്റു വിശേഷമൊന്നുമില്ല. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ.

Ps. 18-4-1985 തീയതി വച്ച് അച്ചന്റെ ഒരു റിപ്പോർട്ടും കൂടി അയച്ചു തരണം.

# എളിമയിലും ത്യാഗത്തിലും അദ്വിതീയൻ

## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ എനിക്കു ഗുരുസ്ഥാനീയനായിരുന്നു. എളിമയുടെയും ത്യാഗത്തിന്റെയും മൂർത്തീരൂപമെന്നു വിശേഷിപ്പിക്കാവുന്ന വ്യക്തിത്വം. ഉത്തമ സന്യാസിയുടെ തികഞ്ഞ മാതൃക അദ്ദേഹത്തിൽ ദർശിക്കാൻ സാധിച്ചിട്ടുണ്ട്.

വാക്കുകളെക്കാൾ വാചാലമായ മൗനംകൊണ്ട് ആത്മീയ ദർശനങ്ങൾ സഭയ്ക്കും സമൂഹത്തിനും പകർന്നു കൊടുത്തു. ഉത്തമനായ അദ്ധ്യാപകനെന്ന നിലയിൽ ദർശനമുള്ളൊരു തലമുറയെ വാർത്തെടുക്കാൻ വലിയ ബാവായ്ക്കു സാധിച്ചു.

ദീർഘകാലം മലബാർ ഭദ്രാസനത്തെ ക്ലേശം സഹിച്ച് വഴിനടത്തിയ മെത്രാസനാധിപനെന്ന നിലയിൽ സഭയ്ക്കു നൽകിയ സേവനം അദ്വിതീയമാണ്. കാതോലിക്കായായി അഞ്ചു വർഷം നീണ്ട അദ്ദേഹത്തിന്റെ ഭരണകാലം കൊണ്ട് അഭിമാനാർഹമായ നേട്ടം കൈവരിക്കാൻ സഭയ്ക്കു കഴിഞ്ഞു.

മാനുഷികമായ കഴിവുകളെക്കാൾ ദൈവത്തിന്റെ ഇടപെടലിന് എപ്പോഴും പ്രാധാന്യം നൽകി. സഭയുടെ പാരമ്പര്യങ്ങളിൽ നിന്നും വിശ്വാസപ്രമാണങ്ങളിൽ നിന്നും അണുവിട വ്യതിചലിക്കാതെ ജീവിക്കുന്നതിൽ നിഷ്ഠ പുലർത്തി.

പത്തനാപുരം മൗണ്ട് താബോർ ദയറായെ സ്വന്തം ഭവനമായാണ് വലിയ ബാവാ കരുതിയത്. ദയറായിലേക്കു പോകുമ്പോഴൊക്കെ വീട്ടിലേക്കു പോകുന്നു എന്നാണ് എപ്പോഴും പറഞ്ഞിരുന്നത്. അന്ത്യവിശ്രമം പത്തനാപുരത്തായിരിക്കണമെന്ന അദ്ദേഹത്തിന്റെ ആഗ്രഹം പൂർണ്ണമനസ്സോടെ സഭ അംഗീകരിച്ചതും അതുകൊണ്ടു തന്നെയാണ്.

ക്രിസ്തു പറഞ്ഞതുപോലെ തെളിമയുള്ള വാക്കും ചിന്തയും പ്രവൃത്തിയും മാത്രം ശീലിച്ച ഉത്തമ മാതൃകയായിരുന്നു വലിയ ബാവാ. അദ്ദേഹം പകർന്നു നൽകിയ മൂല്യങ്ങൾ എന്നും സഭയ്ക്കും സമൂഹത്തിനും കരുത്തായിരിക്കും.

(മനോരമ, 27-5-2014)

# വ്രതശുദ്ധിയുടെ ശ്രേഷ്ഠ മാതൃക


## ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ


സന്യാസത്തിന്റെ സൗന്ദര്യവും ത്യാഗത്തിന്റെ നൈർമ്മല്യവും സമന്വയിപ്പിച്ച പിതാവായിരുന്നു പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ. ഒമ്പത് പതിറ്റാണ്ടിലധികം നീണ്ടുനിന്ന ത്യാഗസുരഭിലമായ ആ ജീവിതം സ്വയം പ്രകാശിക്കുകയും മറ്റുള്ളവരെ പ്രകാശിപ്പിക്കുകയും ചെയ്യുക എന്ന സൂര്യധർമ്മം നിറവേറ്റി. പ്രതിസന്ധികളുടെയും പ്രയാസങ്ങളുടെയും സാഹചര്യത്തിൽ മൂന്നുനാല് പതിറ്റാണ്ട് മലബാർ ഭദ്രാസനത്തെ പിതൃതുല്യമായ വാത്സല്യത്തോടെ നയിച്ച അദ്ദേഹം ആധുനിക താബോർ ദയറായുടെ രാജശില്പി കൂടിയാണ്. വ്യക്തിപരമായി, എന്നെ ഞാനാക്കിയ എന്റെ ആത്മീയ പിതാവാണ് അദ്ദേഹം. ഒരുപാട് വാത്സല്യവും കരുതലും അദ്ദേഹം എനിക്ക് പകർന്ന് നൽകിയിട്ടുണ്ട്. സന്യാസജീവിതം ആഗ്രഹിച്ച് 15 വയസ്സു മാത്രം പ്രായമുള്ള 'ജോസഫ്' എന്ന ബാലനായി 1971–ൽ പത്തനാപുരം ദയറായുടെ പടവുകൾ ഞാൻ കയറിയപ്പോൾ സ്ഥാപകാചാര്യനായിരുന്ന പുണ്യശ്ലോകനായ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനിയോടൊപ്പം, അദ്ദേഹത്തിന്റെ ശിഷ്യനായി ഈ പ. പിതാവും ദയറായിൽ ഉണ്ടായിരുന്നു. അന്ന്, തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ആയിരുന്ന പ. പിതാവ്, ദയറായിൽ സന്യാസജീവിതത്തിന്റെ ശ്രേഷ്ഠ മാതൃകയും നേതൃത്വവുമായിരുന്നു.

മദ്ബഹായിലെ ശുശ്രൂഷകൻ മുതൽ മെത്രാപ്പോലീത്താ സ്ഥാനം വരെയുള്ള പൗരോഹിത്യത്തിന്റെ പടവുകൾ ഈ പ. പിതാവിൽ നിന്ന് പ്രാപിക്കുവാൻ ഇടയായത് ജീവിതത്തിലെ അസുലഭ ഭാഗ്യമായി ഞാൻ കരുതുന്നു. അത് ദൈവം എനിക്ക് മാത്രം കരുതിവെച്ച ശ്രേഷ്ഠ ദാനം. മെത്രാപ്പോലീത്താ ആയപ്പോൾ, വളരെ വാത്സല്യപൂർവ്വം അദ്ദേഹത്തിന്റെ ആത്മീയ പിതാവായ മാർ തോമ്മാ ദീവന്നാസിയോസിന്റെ തന്നെ എപ്പിസ്കോപ്പൽ നാമം ബലഹീനനായ എനിക്ക് തന്നരുളി അനുഗ്രഹിച്ചു എന്നത് ഒരു പക്ഷേ ദൈവനിയോഗമായിരിക്കാം.

അദ്ദേഹത്തിന്റെ ജീവിതത്തിൽ നിന്ന് അടുത്തും അകലെയുമായി നിന്ന് എനിക്ക് വായിച്ചെടുക്കുവാൻ കഴിഞ്ഞ നാല് ശ്രേഷ്ഠതകൾ സൂചിപ്പിക്കുവാൻ മാത്രം ഈ ലേഖനത്തിലൂടെ ശ്രമിക്കുകയാണ്.

### 1. സന്യാസത്തിന്റെ തനിമ

യാതൊരു ഏച്ചുകെട്ടലുകളും, പ്രസിദ്ധീകരണങ്ങളുടെ ജാടകളുമില്ലാതെ പൗരസ്ത്യ സന്യാസത്തിന്റെ തനിമ എല്ലാ അർത്ഥത്തിലും തന്റെ ജീവിതത്തിൽ സാർത്ഥകമാക്കി. വ്രതശുദ്ധിയുടെ പാഠങ്ങൾ സ്വജീവിതത്തിലൂടെ പകർന്നു നൽകിയ ഈ മഹിതാചാര്യൻ തന്റെ ജീവിതത്തെ തന്നെ ശിഷ്യർക്ക് മുമ്പിൽ ഒരു തുറന്ന പുസ്തകമാക്കി മാറ്റി. ആർജ്ജനത്തിൽ വിമുഖനായിരുന്ന പ. പിതാവ് വർജ്ജനത്തിലാണ് ആനന്ദം കണ്ടെത്തിയത്. തന്റെ ഗുരുക്കന്മാരിൽ നിന്നും ലഭിച്ച സന്യാസപരിശീലനം അദ്ദേഹത്തിന്റെ സന്യാസജീവിതത്തിന്റെ അടിത്തറയായിരുന്നു. ഭാരതീയ മുനിമാരെപ്പോലെ കഠിനശിക്ഷണവും വ്രതനിഷ്ഠകളും അദ്ദേഹം സ്വാത്മനാ വരിച്ചിരുന്നു. എന്നെ ഏറ്റവും അധികം ആകർഷിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ സന്യാസ നിസ്സംഗത (Ascetic undifference) ആയിരുന്നു. കൊച്ചു മെത്രാച്ചനായും, ആശ്രമാദ്ധ്യക്ഷനായ വലിയ മെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായായും കാതോലിക്കായും സഭയുടെ പരമാദ്ധ്യക്ഷനായും ഒക്കെ പല നിലകളിലും സ്ഥാനങ്ങളിലും അദ്ദേഹം ഉയർന്നപ്പോഴും ഒരേഭാവം മാത്രമേ അദ്ദേഹത്തിൽ വീക്ഷിക്കുവാൻ എനിക്ക് കഴിഞ്ഞിട്ടുള്ളു. അധികാരസ്ഥാനലബ്ധിയിൽ ഭ്രമത്വമോ മറ്റോ ഒരിക്കലും അദ്ദേഹത്തിൽ കണ്ടിരുന്നില്ല. എല്ലായ്പ്പോഴും ഒരു ഉത്തമ സന്യാസഭാവം - അതായിരുന്നു അദ്ദേഹത്തിന്റെ സ്ഥായിയായ ഭാവം. ആരോടും പ്രത്യേക അടുപ്പമോ അകൽച്ചയോ പാലിച്ചിരുന്നില്ല. ഒരു സന്യാസി, ക്ഷേത്രപ്രതിഷ്ഠയ്ക്ക് തുല്യമായിരിക്കണം. പാലഭിഷേകമോ നെയ്യഭിഷേകമോ എന്തു ചെയ്താലും നിസ്സംഗതയുടെ ഒരേ ഒരു ഭാവം മാത്രമാണ് പ്രതിഷ്ഠക്ക് ഉള്ളത്. വലിയ തിരുമേനിയിൽ നിന്ന് ലഭിച്ച ഉത്തുംഗമായ ഈ സന്യാസപാഠം തീർത്തും സ്വാംശീകരിച്ച പിതാവായിരുന്നു വലിയ ബാവാ തിരുമേനി. ആരാധനയും ഈശ്വരസംസർഗ്ഗവുമാണ് ഒരു സന്യാസിയുടെ പ്രഥമ ധർമ്മം. പ. പിതാവ് ആരാധനയ്ക്കായി യാമങ്ങളുടെ കാവൽക്കാരനായിരുന്നു എന്നത് എത്രയോ അന്വർത്ഥമാണ്.

### 2. മൗനത്തിന്റെ വാചാലത

'മൗനം' മുനിയുടെ ഭാവവും ആഭരണവുമാണ്. ആഴമായ ഭക്തിയും സമ്പുഷ്ടമായ ആരാധനാജീവിതവും പ്രാർത്ഥനാനിർഭരമായ മൗനവും സമ്മേളിച്ച പരിശുദ്ധ പിതാവ് തന്റെ ശിഷ്യർക്ക് അത്ഭുതവും ആരാധനാപാത്രവുമായിരുന്നു. ദയറായിൽ യാമനമസ്കാരങ്ങൾക്കു ശേഷം അദ്ദേഹം പകർന്നു നൽകിയ ഉപദേശങ്ങൾക്കും വേദപാഠങ്ങൾക്കും പിന്നീട് പാഠപുസ്തകത്തിൽ നിന്ന് ലഭിച്ച വേദശാസ്ത്രത്തേക്കാൾ ശോഭ

യുണ്ടായിരുന്നു. മിതഭാഷിയായിരുന്ന അദ്ദേഹം അത് ലംഘിക്കുന്നത് യാമനമസ്കാരങ്ങൾക്കും പ്രാർത്ഥനകൾക്കും പ്രബോധനങ്ങൾക്കും മാത്രമായിരുന്നു. ആ വാക്കുകൾക്ക് കാന്തികമായ ആകർഷണീയതയും ആത്മിക ഉൾക്കാഴ്ചകളുടെ പ്രകാശവും ഉണ്ടായിരുന്നു. പ്രയാസഘട്ട ങ്ങളിൽ ഇന്നും പാഥേയമായും കുളിർമഴയായും ഞാൻ ആശ്വസിക്കു ന്നത് ആ വാക്കുകളുടെ സ്മരണകളിലാണ്.

മൗനത്തിന്റെയും ധ്യാനത്തിന്റെയും പശ്ചാത്തലത്തിൽ കടഞ്ഞെടുത്ത അദ്ദേഹത്തിന്റെ വേദപാഠങ്ങളും ദൈവശാസ്ത്രവും അക്കാദമിക്ക് തല ത്തിൽ നിന്ന് ലഭിക്കുന്നതിനേക്കാൾ ശക്തവും ആഴവും ഉള്ളതായിരുന്നു. ഓരോ പട്ടംകൊടയ്ക്കും മുമ്പ് അദ്ദേഹം സ്വന്തം കൈപ്പടയിൽ വേദാധി ഷ്ഠിതമായ ഉപദേശകുറിപ്പുകൾ നൽകുമായിരുന്നു. അതൊക്കെ വളരെ ആഴമുള്ള ദൈവിക പാഠങ്ങൾ ആകുന്നു. തങ്കംപോലെ അവയൊക്കെയും ഇന്നും സൂക്ഷിക്കുന്നുണ്ട്. പ. എപ്പിസ്കോപ്പൽ സുന്നഹദോസ്സുൾപ്പെടെ പ. പിതാവ് അദ്ധ്യക്ഷം വഹിക്കുന്ന എല്ലാ മീറ്റിംഗുകളിലും മൗനത്തിന്റെ ഭാഷ അദ്ദേഹം പ്രയോഗിച്ചു. പക്ഷേ അതൊക്കെയും വാക്കുകൾക്ക് അതീതമായ വാചാലതയുള്ളതായിരുന്നു.

### 3. ആരാധനയുടെ സ്വർഗ്ഗീയത

പ. പിതാവിന്റെ ആരാധന ഹൃദ്യവും സ്വർഗ്ഗീയവും ആയിരുന്നു. ജന്മനാ അദ്ദേഹത്തിന് ലഭിച്ച സ്വരമാധുര്യം ദൈവിക വരദാനമായിരുന്നു. ഭക്തിയും, നിഷ്ഠയും, വിശുദ്ധിയും, ഒരുക്കത്തോടെയുള്ള സമർപ്പണവും ആയിരുന്നു അദ്ദേഹത്തിന്റെ ഹൃദ്യവും സ്വർഗ്ഗീയവുമായ ആരാധനയുടെ പിൻബലവും അടിസ്ഥാനവും. മലങ്കരയിലെ മക്കൾ അദ്ദേഹത്തിന്റെ ആരാധനാസൗന്ദര്യം പെട്ടെന്ന് മറക്കുകയില്ല എന്നത് യാഥാർത്ഥ്യമാണ്. അത്രമാത്രം സ്വർഗ്ഗവും ഭൂമിയും സമ്മേളിക്കുന്ന ആരാധന ആയിരുന്നു അദ്ദേഹത്തിന്റേത്.

### 4. ഭരണപാടവത്തിന്റെ നൈസർഗ്ഗീയത

അധികാരത്തിന്റെ ഭരണപാടവമായിരുന്നില്ല അദ്ദേഹം കാഴ്ചവെച്ചത്. മറിച്ച് തെളിമയുടെയും, ഭക്തിയുടെയും സഭാ പ്രതിബദ്ധതയുടെയും, പൈതൃക സ്നേഹവാത്സല്യത്തിന്റെയും ചുവടുപിടിച്ചുള്ള ഭരണനയമാ യിരുന്നു പ. പിതാവിന്റേത്. ഡിപ്ലോമസിയുടെ ജാടകളോ, പക്ഷംചേര ലിന്റെ പോരായ്മയോ, വക്രതയുടെ രഹസ്യഭാവങ്ങളോ ഒന്നും അതിൽ ലവലേശം കലരുവാൻ അദ്ദേഹം സമ്മതിച്ചിരുന്നില്ല. ഏതാണ്ട് 40 വർഷ ത്തോളം മലബാർ ഭദ്രാസനത്തെ അദ്ദേഹം നയിച്ചു. പൗരസ്ത്യ കാതോ ലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി ആ പിതാവ് പ. സഭയെ

നയിച്ച കാലഘട്ടം സഭയ്ക്ക് ദൈവകൃപയുടെ നിലയ്ക്കാത്ത നീരൊഴുക്ക് ലഭിച്ച പ്രശോഭിത ദിനങ്ങളായിരുന്നു.

പ. പിതാവിന്റെ നിത്യസ്മരണയ്ക്ക് മുമ്പിൽ പ്രണാമം ചെയ്യുന്നു. പ്രാർത്ഥനയിലൂടെ പ്രതിസന്ധികളെ സാദ്ധ്യതകളാക്കിയ ആ മുനിശ്രേഷ്ഠന്റെ നിലയ്ക്കാത്ത മദ്ധ്യസ്ഥത മലങ്കരസഭയെ കൂടുതൽ കരുത്തോടെ ഭാവിയിലേക്ക് നയിക്കും എന്ന് നമുക്ക് പ്രത്യാശിക്കാം.



**1977–ൽ ബോംബെയിൽ വച്ച് എടുത്ത ഫോട്ടോ**

# യാമങ്ങളുടെ കാവൽക്കാരൻ

## ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

വിശുദ്ധിയുടെ പരിമളം വിതറിയ സ്നേഹചൈതന്യമായിരുന്നു പ. വലിയ ബാവാ. നിരന്തരമായ പ്രാർത്ഥന, ധ്യാനം, മൗനം എന്നിവ എല്ലാം ആ ജീവിതത്തെ ശ്രേഷ്ഠമാക്കി. ഏഴു നേരത്തെ പ്രാർത്ഥനകളും വേദ വായനയും മുടങ്ങാതെ നടത്തിയ പുണ്യപിതാവ് ശ്രുതിമധുരമായ സംഗീതത്തിന്റെ ദിവ്യഗായകനായിരുന്നു. 'യാമങ്ങളുടെ കാവൽ ക്കാര'നാണ്. പ്രാർത്ഥനകൾക്കായി യാമങ്ങൾ നോക്കിപാർത്തിരുന്നു.

'ഞാൻ എന്റെ കണ്ണ് യാമങ്ങളെ നോക്കിക്കൊണ്ടിരിക്കുന്നു' എന്ന സങ്കീർത്തനംപോലെ. ഒരു യാമപ്രാർത്ഥന പോലും മുടങ്ങിയിട്ടില്ല. പ്രാർ ത്ഥനയിലും ധ്യാനത്തിലും പ്രത്യേകമായ നിഷ്ഠ പുലർത്തി. വി. കുർബ്ബാ നയ്ക്കും ആരാധനകൾക്കും ശരിയായ തയ്യാറെടുപ്പും ഒരുക്കവും നട ത്തിയിരുന്നു.

പ്രതിസന്ധിഘട്ടത്തിൽ എല്ലാം മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് അഭയപ്പെ ടുന്നത് വി. ദൈവമാതാവിനോടും പ. പരുമല തിരുമേനിയോടുമാണ്. വലിയ ബാവായുടെ ഗുരുക്കന്മാരെക്കുറിച്ചുള്ള ദീർഘമായ വർണ്ണന കൾക്ക് ഞാൻ സാക്ഷിയാണ്. തോമാ മാർ ദീവന്നാസ്യോസ്, പ. ഗീവർ ഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ തുടങ്ങിയ ഗുരുക്കന്മാരെക്കുറിച്ച് എപ്പോഴും പറയുമായിരുന്നു.

എന്റെ ജീവിതത്തെ വളരെ ആകർഷിച്ച വ്യക്തിത്വമാണ് 'വലിയ ബാവാ.' ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്നപ്പോൾ ആരംഭിച്ച ബന്ധം ഇത്രത്തോളം എത്തി. ഒമ്പതാം ക്ലാസ്സിൽ വി. മദ്ബഹായിലെ ശുശ്രൂഷ കനായി കൈവയ്പ് നൽകി. ഇടവക സന്ദർശനത്തിന് എത്തുമ്പോൾ പ്രത്യേകമായ സ്നേഹവും വാത്സല്യവും പ്രകടിപ്പിച്ചു.

പൗരോഹിത്യസ്ഥാനത്തിലെ എല്ലാ നൽവരങ്ങളും നൽകിയത് എന്റെ ഗുരുവും പിതാവും മാർഗ്ഗദർശിയുമായ പ. വലിയ ബാവാ തിരുമേനി യാണ്.

2005 നവംബർ ഏഴു മുതൽ അദ്ദേഹത്തിന്റെ പ്രിൻസിപ്പൽ സെക്രട്ട റിയായി പ്രവർത്തിക്കുവാൻ സാധിച്ചു. സെക്രട്ടറിയായി ചുമതല ഏറ്റ പ്പോൾ പ്രത്യേകമായി ഉപദേശിച്ചു:

'എല്ലാ കാര്യങ്ങളും ഭംഗിയായി ചെയ്യണം. അച്ചനു ചെയ്യുവാൻ സാധി ക്കാത്ത കാര്യങ്ങളെ എന്റെ അടുക്കൽ കൊണ്ടുവരാവൂ.'

വീണ്ടും അദ്ദേഹം മൂന്നു കാര്യങ്ങൾ പറഞ്ഞു:

'ഓരോന്നും ആലോചിച്ച് ഉചിത തീരുമാനങ്ങൾ കൈക്കൊള്ളണം. തീരുമാനങ്ങൾ നടപ്പിലാക്കുവാൻ വേഗത വേണം. ഞാൻ എഴുതുന്ന കല്പനകൾ പിൻവലിക്കുവാൻ ഇടയാകരുത്.'

ഭരണസംവിധാനങ്ങൾ സൂക്ഷ്മതയോടും കൃത്യതയോടും നിർവ്വഹിക്കുവാൻ പരിശീലിപ്പിക്കുകയായിരുന്നു എന്ന് പിന്നീടാണ് അറിഞ്ഞത്.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ ചോദ്യം ചെയ്ത് തർക്കം വന്ന അവസരത്തിൽ സുസ്ഥിരചിത്തനായി അദ്ദേഹം പറഞ്ഞു:

'എന്നെ ഈ സ്ഥാനത്തേയ്ക്ക് നിയമിച്ചത് ദൈവമാണ്. ആർക്കും അത് കളയുവാൻ കഴിയില്ല.'

കോടതിവിധി അനുകൂലമായി വന്നപ്പോഴും അതിൽ പ്രത്യേകമായ ഒരു ആഹ്ലാദവും പ്രകടിപ്പിച്ചില്ല.

ധീരത, സമചിത്തത, വിശ്വാസം എന്നിവയിലെല്ലാം ഉദാത്ത മാതൃക പ്രകടിപ്പിച്ചു. ഭാരതീയ സന്യാസശൈലിയും പൗരസ്ത്യ പിതാക്കന്മാരുടെ ജീവിതവും സമന്വയിപ്പിച്ച വ്രതനിഷ്ഠയുള്ള ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്.

ദീർഘനേരത്തെ രഹസ്യപ്രാർത്ഥനയും ധ്യാനവും മുടങ്ങാതെ നടത്തിയിരുന്നു. രാത്രിയാമങ്ങളിൽ മുട്ടിന്മേൽ നിന്ന് പ്രാർത്ഥിക്കും. അതിനാലാണ് പകൽസമയത്ത് ചിലപ്പോൾ ഉറങ്ങിപ്പോകുന്നത്.

മലബാറിൽ ഭദ്രാസനാധിപനായി 1966–ൽ ചുമതലയേൽക്കുമ്പോൾ രണ്ട് ഓടിട്ട പള്ളികളേ ഉള്ളൂ. എല്ലാം പുല്ലു മേഞ്ഞ കൊച്ചു പള്ളികൾ. കഠിനമായ അദ്ധ്വാനവും നിരന്തരമായ പ്രാർത്ഥനയും അസാധാരണമായ ധിഷണാശക്തിയുമാണ് മലബാർ ഭദ്രാസനത്തെ വളർത്തിയത്. ഇത് പ്രാർത്ഥനയിൽ നിന്നും ആർജ്ജിച്ച ആത്മീയ ഊർജ്ജമാണ്.

മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായും എന്ന നിലയിൽ മലങ്കരസഭയിൽ പൊതുവായി ഉണ്ടാക്കിയ അച്ചടക്കവും ക്രമീകൃതമായ ഭരണശൈലിയും ശ്രദ്ധേയമാണ്. മേല്പട്ടസ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പിൽ കൃത്യമായ മാനദണ്ഡങ്ങൾ പാലിച്ചതുകൊണ്ട് രണ്ടു പ്രാവശ്യമായി 14 പേരെ മെത്രാപ്പോലീത്തന്മാരായി വാഴിക്കുവാൻ കഴിഞ്ഞു.

ഗുരുഭക്തിയും ഗുരുവാത്സല്യവും കാത്തുസൂക്ഷിച്ച അദ്ദേഹം മുൻഗാമിയോടും പിൻഗാമിയോടും ആദരവോടും ഭക്തിയോടും ഇടപെട്ടു. പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയും, വലിയ ബാവായുടെ

ഏതൊരു ആഗ്രഹവും അതുപോലെ നടപ്പാക്കുവാൻ പ്രത്യേകം ശ്രദ്ധി ച്ചിരുന്നു.

2010 ഒക്ടോബർ 31-ന് സ്ഥാനത്യാഗം ചെയ്തെങ്കിലും പ്രാർത്ഥന യിലും ധ്യാനത്തിലും മൗനത്തിലും ദേവലോകത്ത് താമസിച്ചു. വളരെ അനുഗ്രഹകരമായ ശുശ്രൂഷകൾ ദേവലോകത്തും പരുമല ആശുപത്രി യിലും ലഭ്യമായി. സെക്രട്ടറിമാരായി പ്രവർത്തിച്ച യൽദോസ് ഏലിയാസ് അച്ചനും ലിജു ശമുവേൽ അച്ചനും ഭംഗിയായി വലിയ ബാവായെ പരിച രിച്ചു. പരുമല ആശുപത്രിയിലെ ഡോ. മാത്യു തോമസിന്റെ നേതൃത്വ ത്തിലുള്ള വിദഗ്ദ്ധമായ സംഘം വളരെ ഫലപ്രദമായ ചികിത്സകൾ 'വലിയ ബാവാ' തിരുമേനിയ്ക്ക് നൽകിയതും നന്ദിയോടെ ഓർക്കുന്നു.

പരുമല ആശുപത്രിയിൽ മെയ് 26-ന് വൈകിട്ട് 7.30-ന് ആ പുണ്യ പിതാവ് ശാന്തമായി യാത്രയായി. ആ മുഖത്തെ ഗാംഭീര്യവും തേജസ്സും കണ്ടപ്പോൾ സത്യമായും അദ്ദേഹം ഒരു വിശുദ്ധ തേജസ്സായി... ആകാ ശവിതാനത്തിലെ നക്ഷത്രങ്ങൾ സംസാരിക്കാറില്ല. അവയുടെ പ്രകാശം ഹൃദ്യമാണ്. അതേപോലെ മൗനത്തെ പ്രണയിച്ച ഈ പുണ്യപിതാവിന്റെ നിത്യസാന്നിധ്യം ആനന്ദം പകരുന്ന മാധുര്യമാണ്. സ്വർഗ്ഗത്തിൽ ഇന്ന് ഒരു പരിശുദ്ധൻ ജനിച്ചിരിക്കുന്നു. പരിശുദ്ധ പിതാവിന്റെ മുമ്പിൽ ശിരസ് നമിച്ച് മദ്ധ്യസ്ഥത യാചിക്കുന്നു.



**ഗീവർഗീസ് മാർ കൂറിലോസിനോടു നർമ്മം പങ്കു വയ്ക്കുന്നു**

# ശേലൂൻ ബശ്ലോമോ, മോറാൻ

## ഡോ. ഡി. ബാബു പോൾ

പണ്ഡിതനും യോഗീശ്വരനും ആയിരുന്ന ഔഗേൻ ബാവാ സ്വന്തം പേര് ചാർത്തിക്കൊടുത്തതോടെ, കുറുപ്പംപടി പൗലോസച്ചനെയും കണിയാമ്പറമ്പിൽ കുര്യനച്ചനെയുംപോലെ ബാവായുടെ പ്രിയ ശിഷ്യ ന്മാരായിരുന്നവർക്ക് മനസ്സിലായി, സി. ടി. തോമസ് റമ്പാൻ നിഷ്ഠനിഷ്ഠ നായ സന്യാസിയാണെന്ന്. പാണ്ഡിത്യവും തപശ്ചര്യയും ആയിരുന്നു വല്ലോ ഔഗേൻ ബാവായെ നിർവ്വചിച്ചത്. മലബാർ ഭദ്രാസനത്തിന്റെ ഇല്ലായ്മകളിലേക്കും വല്ലായ്മകളിലേക്കും അംശവടി ഒഴികെ മറ്റൊരു താങ്ങും ഇല്ലാതെ വലിച്ചെറിയപ്പെട്ടപ്പോൾ, കക്ഷി മാറിയതിനെ തുടർന്ന് മൂവാറ്റുപുഴയിലെ ഇരുൾപരന്ന ആ പഴയ കെട്ടിടത്തിൽ പ്രാർത്ഥനയ ല്ലാതെ മറ്റൊരായുധവും കൂടാതെ അരപ്പട്ടിണിയിൽ കഴിഞ്ഞ ഔഗേൻ ബാവായുടെ അനുഭവത്തിനും ഈ പുതിയ തിമോത്തിയോസ് നേരവകാ ശിയായി.

1968–71 കാലത്ത് തോമസ് മാർ തിമോത്തിയോസ് തിരുമേനി എന്റെ ഇടവക മെത്രാപ്പോലീത്താ ആയിരുന്നു. രണ്ട് കൊല്ലം കണ്ണൂരിൽ, ഒരു കൊല്ലം പാലക്കാട്ട്, തിരുമേനിയുമായി വളരെ അടുത്ത് ഇടപഴകാ നൊന്നും സന്ദർഭം ലഭിച്ചിരുന്നില്ല. കണ്ണൂരിൽ എത്തുമ്പോൾ എനിക്ക് 27 വയസ്സാണ് പ്രായം. സഭാകാര്യങ്ങളിൽ താൽപര്യം ഉള്ള ഐ.എ.എസ്. കാരൻ എന്ന നിലയിൽ ആ പ്രായത്തിൽ സാധാരണഗതിയിൽ ആകാ വുന്നതിലേറെ അടുപ്പം ഉണ്ടായി എന്ന് മാത്രം.

രണ്ട് കാര്യങ്ങളാണ് അന്നേ എന്നെ ആകർഷിച്ചത്. ഒന്ന്, അകൃത്രിമ ശൈലിയിൽ അത്യന്തം ഹൃദയാവർജ്ജകമായി ആരാധന നടത്താനും വിദ്യാസമ്പന്നരെയും അവിദ്യാലംകൃതരെയും ഒരുപോലെ സ്പർശി ക്കുന്ന പ്രസംഗങ്ങൾ പറയാനും ഉണ്ടായിരുന്ന അസാധാരണമായ കഴിവ്. 1970–ൽ പാലക്കാട് യാക്കരപ്പള്ളിയിൽ തിരുമേനി ചെയ്ത ഒരു പ്രസംഗം – ഉത്തമരായ മാതാപിതാക്കൾക്കാണ് ഉത്തമരായ സന്താനങ്ങൾ ഉണ്ടാ കുന്നത് – കഴിഞ്ഞ നാലര പതിറ്റാണ്ടിനിടയിൽ എത്രയോ തവണ ഞാൻ വേദികളിൽ ആവർത്തിച്ചിരിക്കുന്നു! യോഹന്നാൻ സ്നാപകനെക്കുറി ച്ചായിരുന്നു തിരുമേനി പറഞ്ഞത്. ഞാൻ കുരിശ് ചുമന്ന ശീമോനെയും കൂടെ കൂട്ടിയാണ് പലപ്പോഴും പറയാറുള്ളത് എന്ന് മാത്രം. ഇത്ര കാലം കഴിഞ്ഞിട്ടും പാലക്കാട്ട് കളക്ടറായിരിക്കെ കേട്ട പ്രസംഗം മറന്നിട്ടില്ലെന്ന് മാത്രമല്ല, തിരുമേനിയെക്കുറിച്ച് വായിക്കുമ്പോഴൊക്കെ പാലക്കാട്ടെ മദ്ബ ഹായിൽ നിന്ന് ആ പ്രസംഗം പറയുന്ന തിരുമേനിയുടെ ചിത്രം മനസ്സിൽ തെളിയുകയും ചെയ്യും.

രണ്ടാമത്തേത്, തിരുമേനിയുടെ താപസനിഷ്ഠകളാണ്. നോമ്പുകളും യാമപ്രാർത്ഥനകളും പാരമ്പര്യത്തോടുള്ള പ്രതിബദ്ധതയും തിരുമേനിയെ എന്നും അടയാളപ്പെടുത്തിയിരുന്നു. മൂന്ന് വർഷം മുമ്പ് പാത്രിയർക്കീസ് വിഭാഗം നോമ്പിലെ ഭക്ഷണം സംബന്ധിച്ച ആനുകൂല്യങ്ങൾ പൂർണ്ണമായി പിൻവലിച്ചു. സപ്തതി പിന്നിട്ടയാൾക്ക് നോമ്പ് നിർബന്ധമല്ലെങ്കിലും ഞാൻ കർശനമായി നോമ്പു നോക്കി സ്വതവെ സസ്യഭുക്കായ എനിക്ക് തൈരും മോരും നൽകിയിരുന്ന പോഷണത്തിന്റെ മൂല്യം ഞാൻ തിരിച്ചറിഞ്ഞ കാലം ആയിരുന്നു ആ വലിയ നോമ്പുകൾ. ഈസ്റ്ററായപ്പോഴേക്കും വലിയ ക്ഷീണം. ഇക്കൊല്ലം 73 തികഞ്ഞു. അതുകൊണ്ട് പരീക്ഷണം മതിയാക്കി തൈരും മോരും കഴിച്ചു. കാലംചെയ്ത വലിയ ബാവായേക്കാൾ 20 വയസ്സ് ഇളപ്പമാണ് ഞാൻ. എന്നാൽ ബാവാ കഴിഞ്ഞ വെള്ളിയാഴ്ചയും സുബോധത്തോടെ പാൽ കുടിച്ചിരിക്കാനിടയില്ല. സ്വർഗ്ഗാരോഹണം വരെ ഉള്ള ഇളവ് പോലും പ്രയോജനപ്പെടുത്താത്തതായിരുന്നു ആ നിഷ്ഠ.

മലബാർ ഭദ്രാസനത്തിലെ വൈദികർക്ക് ഇടവക മെത്രാപ്പോലീത്താ നൽകിയിരുന്ന ഒരു കർശന നിർദ്ദേശം ഉണ്ടായിരുന്നു അക്കാലത്ത്. കുർബാന ചൊല്ലാനുള്ള വൈദികർ കഴിയുന്നതും തലേദിവസം പള്ളിമുറിയിലോ മുറിയില്ലാത്ത ഇടങ്ങളിൽ പള്ളിയിൽ തന്നെയോ വേണം ഉറങ്ങാൻ. കുറുപ്പംപടി പോലെയുള്ള പള്ളികളിൽ എന്റെ ബാല്യകാലത്ത് ഇതായിരുന്നു നടപ്പ്. പള്ളിയോട് അടുത്തോ ചേർന്നോ ആണെങ്കിൽ വീട്ടിൽ കിടക്കാം. രാവിലെ ബസ്സിൽ കയറി തൂങ്ങിപ്പിടിച്ച് ചെന്ന് ചെയ്യേണ്ട വെറും ഒരു കർമ്മം അല്ല വിശുദ്ധ കുർബ്ബാന.

എന്റെ അപ്പൻ പുത്തൻ കുർബ്ബാന ചൊല്ലിയത് 1929-ൽ ആണ്. ആലുവായിലെ വലിയ തിരുമേനിയുടെയും (കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ്) ഔഗേൻ ബാവായുടെയും ഈ ശിക്ഷണം പാലിക്കുക ആ തലമുറയ്ക്ക് ക്ലേശകരമായിരുന്നില്ല. എന്നാൽ തിമോത്തിയോസ് തിരുമേനി മലബാറിൽ ഇത് നിഷ്കർഷിച്ചത് എഴുപതുകളിലായിരുന്നു എന്നത് മറന്നു കൂടാ.

കണ്ണൂരിൽ തിരുമേനി വന്ന് താമസിച്ചതായി ഓർമ്മയില്ല. പാലക്കാട്ട് ഒന്നിലധികം തവണ വന്നിട്ടുണ്ട്. തിരുമേനി എത്തിയാൽ കളക്ടറുടെ ബംഗ്ലാവിലോ (അന്ന് കോട്ടയ്ക്കകത്ത് ആയിരുന്ന പഴയ) കളക്ട്രേറ്റിലോ അറിയിക്കും. ഞാൻ പള്ളിയിൽ ചെന്ന് കാണും. ദീർഘനേരം സംസാരിക്കും. അന്ന് എനിക്ക് 29 വയസ്സാണ്. വട്ടക്കുന്നേൽ തിരുമേനി പോലും കസേര തരുമായിരുന്നു. തിമോത്തിയോസ് തിരുമേനി ഇരിക്കാൻ പറയുകയേയില്ല. തിരുമേനിയും ഇരിക്കയില്ല. ഒരിക്കൽ ഒരു മണിക്കൂർ കഴി

ഞ്ഞപ്പോൾ ഞാൻ സവിനയം ഉണർത്തിച്ചു: മുറ്റത്തിറങ്ങി നടന്നുകൊണ്ട് സംസാരിച്ചാൽ ശുദ്ധവായു കിട്ടും. നിൽക്കുന്നത്ര ക്ലേശമില്ലല്ലോ നടക്കാൻ! വേദം, സഭ, ഇടയ്ക്കിടെ ഇംഗ്ലീഷിൽ കവിതാശകലങ്ങളും പഴഞ്ചൊല്ലുകളും, ആ സായാഹ്നങ്ങൾ അവിസ്മരണീയങ്ങളാണ്.

അങ്ങനെ ഒരു സമയത്ത് തിരുമേനി ഒരു കഥ പറഞ്ഞു. തിരുച്ചിയിൽ ഹെഡ്മാസ്റ്റർ ആയിരുന്ന കാലം. റിസൾട്ട് മോശം. കാരണം ചികഞ്ഞപ്പോൾ പലരും കഞ്ഞി കുടിക്കാതെയാണ് വരുന്നത് എന്നറിഞ്ഞു. കഴിവുള്ള കുട്ടികൾ ദിവസം ഓരോ തീപ്പെട്ടി അരി കൊണ്ടുവരണം എന്ന് പറഞ്ഞു തിരുമേനി. ഭക്ഷണത്തിന് വകയില്ലാത്തവർക്ക് ഭക്ഷണത്തിന് വേണ്ടത് എത്തിച്ചു കൊടുത്തതോടെ റിസൾട്ട് നന്നായി. അത് ഈ തീപ്പെട്ടിപ്പരിപാടി കൊണ്ടായിരുന്നില്ല. തീപ്പെട്ടിപ്പരിപാടിയിലൂടെ ഹെഡ്മാസ്റ്റർ ലക്ഷ്യമിട്ടത് മറ്റൊന്നായിരുന്നു. ഉള്ളവനെ പങ്കിടാൻ പഠിപ്പിക്കുക.

പാലക്കാട്ട് നിന്ന് ഇടുക്കിയിലേയ്ക്ക് ഞാൻ മാറിയതോടെ കൂടിക്കാഴ്ചകൾ കുറഞ്ഞു. കാതോലിക്കാ സ്ഥാനത്ത് ആരൂഢനായപ്പോൾ ഒരിക്കൽ പോയി മുഖം കാണിച്ചു. പിന്നെ ഒന്നോ രണ്ടോ അദ്ധ്യക്ഷവേദികളിൽ. അത്ര തന്നെ. എങ്കിലും എന്നും എന്റെ പ്രാർത്ഥനയിൽ തിരുമേനിയെ പ്രത്യേകം ഓർത്തുവന്നിരുന്നതിനാൽ നേരിട്ട് കാണാതിരുന്നപ്പോഴും തമ്മിൽ അകലം ഉണ്ട് എന്ന് തോന്നിയിരുന്നില്ല.

"വായുരനിലമമൃതം
അഥേദം ഭസ്മാന്തം
ഓം ക്രതോസ്മരകൃതം സ്മര
ക്രതോസ്മരകൃതം സ്മര" എന്ന് ഒരു പ്രമാണം ഉണ്ട്. "പ്രാണവായു പ്രപഞ്ചവായുവിൽ ലയിച്ചു. ശരീരം അവസാനിക്കുകയും ചെയ്തു. അല്ലയോ ചിന്താകുലനായ മനുഷ്യാ, നീ ഇനി പരേതന്റെ കർമ്മങ്ങളെ സ്മരിച്ച് അവനെപ്പോലെ ജീവിക്കാൻ ശ്രമിക്കുക" എന്ന് ഏകദേശമായ വിവർത്തനം. ഈ പിതാവിന്റെ മാതൃക നമുക്ക് പ്രചോദനമാവട്ടെ. യോർദ്ദാനക്കരെ വീണ്ടും കാണുവോളം ആ ഓർമ്മ നമ്മെ ധൈര്യപ്പെടുത്തട്ടെ.

(മാധ്യമം ദിനപത്രത്തിൽ എഴുതിയത്)

# ശരിക്കും ഒരു വലിയ ബാവാ

**മാമ്മൻ മാത്യു**
**(ചീഫ് എഡിറ്റർ, മലയാള മനോരമ)**

കാലം 1970. തോമസ് മാർ തിമോത്തിയോസ് തിരുമേനി അന്ന് ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായാണ്. പ്രായം 50–ൽ താഴെയേയുള്ളു. പാലക്കാടു മുതൽ കാസർകോടു വരെയാണ് അന്നു മലബാർ ഭദ്രാസനം.

കോഴിക്കോട്ട് മലയാള മനോരമയുടെ റസിഡന്റ് എഡിറ്ററായി ഞാൻ ചുമതലയേറ്റത് 1970 ജനുവരി ഏഴിനാണ്. അന്നുതന്നെ തിരുമേനിയെ കാണാൻ ഞാൻ 18 കിലോമീറ്റർ അകലെ ഭദ്രാസന ആസ്ഥാനമായ ചാത്തമംഗലത്ത് എത്തി.

കോഴിക്കോട്ടെ എല്ലാ പത്രം ഓഫീസുകളും സന്ദർശിച്ചശേഷം വൈകുന്നേരം ചാത്തമംഗലത്തെത്തിയ എന്നെ ഭദ്രാസന ആസ്ഥാനം അത്ഭുതപ്പെടുത്തി. നിറംമങ്ങിയ ജനാലകളും വാതിലുകളുമുള്ള ചെറിയൊരു വീട്. ഭദ്രാസനത്തിന്റെ പേരെഴുതിയ ബോർഡാകട്ടെ, പെയിന്റ് അടർന്നു ചരിഞ്ഞുകിടക്കുന്നു. പേരിനുമാത്രം ഫർണിച്ചർ. അരമനയിൽ ആകെയുള്ള ആഡംബരമെന്നു പറയാവുന്നത് ഒരു പോമറേനിയൻ നായ മാത്രം. തിരുമേനിയുടെ കുപ്പായം ഭിത്തിയിലെ ആണിയിൽ തൂക്കിയിട്ടിരുന്നു. ഒരു സന്യാസിവര്യന്റെ ആദ്ധ്യാത്മികപ്രഭ അദ്ദേഹത്തിൽ തിളങ്ങിനിന്നു.

ഓർത്തഡോക്സ് - പാത്രിയർക്കീസ് വിഭാഗങ്ങൾ യോജിപ്പിലായിരുന്ന കാലമായതിനാൽ ഐക്യസഭയുടെ മലബാർ മെത്രാപ്പോലീത്തായാണു തിരുമേനി.

തിരുമേനിയുടെ എളിമയാർന്ന പ്രകൃതവും ഗാംഭീര്യമുള്ള ശബ്ദവും വ്യക്തിത്വവും എന്നെ വല്ലാതെ ആകർഷിച്ചു. ഋഷിതുല്യമായ ജീവിതമാണ് അദ്ദേഹം നയിക്കുന്നതെന്ന് ഒറ്റനോട്ടത്തിൽത്തന്നെ വ്യക്തമായിരുന്നു. ആദ്യ കൂടിക്കാഴ്ചയിൽ തന്നെ എനിക്കും തിരുമേനിക്കുമിടയിൽ ഒരു സൗഹൃദം രൂപപ്പെട്ടു. പാലൊഴിക്കാത്ത ചായ എനിക്കു തന്നശേഷം ഞാൻ ചായയോ കാപ്പിയോ കുടിക്കാറില്ലെന്ന കാര്യവും അദ്ദേഹം സൂചിപ്പിച്ചു. മിക്കപ്പോഴും ഉപവാസത്തിലാണ്. പത്തനാപുരം ദയറാ (ആശ്രമം) യിലായിരുന്നപ്പോൾ ശീലിച്ച പ്രാർത്ഥനാജീവിതത്തിന്റെ തുടർച്ച.

ഇറങ്ങാൻ തുടങ്ങുമ്പോഴാണ് അവിടെ ഫോണില്ലെന്ന കാര്യം തിരുമേനി പറയുന്നത്. ഫോൺ കണക്ഷൻ കിട്ടാൻ സഹായിച്ചാൽ ഉപകാര

മാകുമെന്നും ഒന്നര വർഷം മുമ്പ് അപേക്ഷ നൽകിയതാണെന്നും കൂടി പറഞ്ഞു. അന്നു മൊബൈൽ ഫോണില്ല.

കോഴിക്കോടു സർക്കിളിലെ ടെലിഫോൺ വകുപ്പു മേധാവിയെ കണ്ട് അന്വേഷിച്ചപ്പോൾ ആരുടെ പേരിലാണ് അപേക്ഷിച്ചതെന്ന് അദ്ദേഹം ചോദിച്ചു. ഹിസ് ഗ്രേസ് തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ എന്നു ഞാൻ മറുപടി നൽകി. അങ്ങനെയൊരു അപേക്ഷ അവിടെയില്ലെന്നു പറഞ്ഞ് രജിസ്റ്റർ അദ്ദേഹം എനിക്കു കാട്ടിത്തന്നു.

ഞാൻ പരിശോധിച്ചപ്പോൾ അതിൽ പേരു കണ്ടു. ഹിസ് ഗ്രേസ് എന്നതിനു പകരം മിസ് ഗ്രേസ് മാർ തിമോത്തിയോസ് എന്ന പേരിലാണെന്നു മാത്രം. അതും പൊതുവിഭാഗത്തിൽ. ഹിസ് ഗ്രേസ്, മിസ് ഗ്രേസ് ആയതോർത്തു വകുപ്പുമേധാവി ചിരിച്ചുപോയി. തൊട്ടടുത്ത ദിവസംതന്നെ ചാത്തമംഗലം അരമനയിൽ ഫോൺ കണക്ഷൻ ലഭിച്ചു. 'മിസ് ഗ്രേസ്' കഥ തിരുമേനിയോടു പറഞ്ഞപ്പോൾ ഒരു പാതിചിരിയായിരുന്നു മറുപടി.

തിരുമേനിക്കൊരു സെക്കൻഡ്ഹാൻഡ് വാൻഗാർഡ് കാറുണ്ടായിരുന്നു. പെട്രോൾ കുടിച്ചു വറ്റിക്കുന്ന ആ കാർ ഉപയോഗിക്കുന്നതു ചെലവേറിയ കാര്യമാണ്. അതൊരു ഡീസൽ കാറാക്കി മാറ്റാൻ സഹായിച്ചതു മണമേൽ കുടുംബമാണ്. എന്നാലും വിരളമായേ അദ്ദേഹം കാർ ഉപയോഗിച്ചിരുന്നുള്ളു. അരമനയോടു ചേർന്നു ചെറിയ ചാപ്പലിൽ മുഴുവൻ സമയവും പ്രാർത്ഥനയിൽ തന്നെയായിരുന്നു അദ്ദേഹം. മലബാർ ഭദ്രാസനത്തിന്റെ തലവനാണെങ്കിലും പ്രൗഢവേഷവിധാനങ്ങളൊന്നുമുണ്ടായിരുന്നില്ല. ലളിതമായ റബർ ചെരിപ്പുകളാണ് അദ്ദേഹം ഉപയോഗിച്ചത്. ചെരിപ്പിന്റെ കാര്യവും ഒന്നു മെച്ചപ്പെടുത്താൻ വർഷങ്ങൾക്കുശേഷം ഞാനാണു പ്രേരിപ്പിച്ചത്.

കോഴിക്കോട്ടുണ്ടായിരുന്ന പത്തു വർഷവും മാസത്തിൽ രണ്ടു തവണ ഞാൻ അരമനയിൽ പോകുമായിരുന്നു. ഓരോ സന്ദർശനത്തിലും തിരുമേനി എനിക്കൊപ്പം നിശ്ശബ്ദം പ്രാർത്ഥിച്ചു.

മൂന്നുമാസത്തിലൊരിക്കൽ പത്തനാപുരത്തു പോയിവരുമ്പോൾ തിരുമേനി രണ്ടുകുപ്പി പാനി (പനയിൽനിന്നുണ്ടാക്കുന്ന മധുരക്കുഴമ്പ്) കൊണ്ടുവന്ന് എന്റെ ഭാര്യ പ്രേമയ്ക്കോ മകൻ ജയന്തിനോ സമ്മാനിക്കും. മടിയിൽ കയറിയിരുന്ന് സമൃദ്ധമായ താടി പിടിച്ചുവലിക്കുന്ന കുഞ്ഞുജയന്തിനെ തിരുമേനിക്കു വലിയ ഇഷ്ടമായിരുന്നു.

കോഴിക്കോട്ടെ ഞങ്ങളുടെ വീട്ടിൽ തിരുമേനി വരുമ്പോഴൊക്കെ പ്രാർത്ഥനയ്ക്കിടെ ജയന്ത് 'ഇടപെടും.' കണ്ണടച്ചിരുന്നുള്ള പ്രാർത്ഥനയ്ക്കിട

യിൽ ഒരിക്കൽ പ്രാർത്ഥന നിർത്തി കണ്ണു തുറന്നു ജയന്തിനെ നോക്കി മന്ദഹസിച്ച തിരുമേനി 'പ്രാർത്ഥിക്കൂ' എന്ന അടയാളമാണ് നൽകിയത്. ശാസിക്കലല്ല, അർത്ഥപൂർണ്ണമായ ഒരു പുഞ്ചിരിയിൽ കാര്യം കഴിഞ്ഞു!

സഭയ്ക്കായി നിർമ്മിച്ച കത്തീഡ്രലാണു കോഴിക്കോടു നഗരത്തിനുള്ള തിരുമേനിയുടെ വലിയ സംഭാവന. ഇതിനായി ബിലാത്തിക്കുളത്തു പ്രേംനസീറിന്റെ ബന്ധു നല്ലൊരു സ്ഥലം കുറഞ്ഞ വിലയ്ക്കു സന്തോഷപൂർവ്വം നൽകി. 70,000 രൂപയ്ക്കാണ് 1971-ൽ കത്തീഡ്രൽ പണിതത്. സഹായവുമായി സഭാംഗമായ കോഴിക്കോട് ടൗൺ പ്ലാനർ പരേതനായ കണിയാന്തറ ജോസഫ് അലക്സാണ്ടർ കൂടെയുണ്ടായിരുന്നു.

മാതൃഭൂമിയുടെ സ്ഥാപകപത്രാധിപർ കെ. പി. കേശവമേനോൻ ബിലാത്തിക്കുളത്തായിരുന്നു താമസം (ഇംഗ്ലണ്ടിൽ പോയതിനെപ്പറ്റി 'ബിലാത്തി വിശേഷം' എന്ന പുസ്തകമെഴുതിയ കേശവമേനോൻ താമസിക്കാൻ തിരഞ്ഞെടുത്ത സ്ഥലം ബിലാത്തിക്കുളം. എന്തൊരു ചേർച്ച!) പണി നടക്കുന്ന കത്തീഡ്രലിന്റെ ഭാഗത്തേക്കായിരുന്നു അദ്ദേഹത്തിന്റെ പ്രഭാതസവാരികൾ. പള്ളിയുടെ ജോലികൾ എങ്ങനെ പോകുന്നുവെന്ന് എന്നും കോൺട്രാക്ടറോടു ചോദിക്കും, അദ്ദേഹം. അപ്പോഴേക്കു കാഴ്ച ശക്തി നഷ്ടപ്പെട്ടിരുന്ന അദ്ദേഹം വലിയൊരു പള്ളി അവിടെ ഉയർന്നു വരുന്നതു മനക്കണ്ണാൽ കാണുന്നുണ്ടെന്നു കോൺട്രാക്ടറോടു പറയുമായിരുന്നു. ഔഗേൻ കാതോലിക്കാ ബാവാ കത്തീഡ്രൽ കൂദാശ ചെയ്തപ്പോൾ പ്രസംഗിക്കാൻ കേശവമേനോനും ഉണ്ടായിരുന്നു. തോമസ് മാർ തിമോത്തിയോസിനെ അദ്ദേഹം ആവോളം പ്രശംസിച്ചതു ഞാനോർക്കുന്നു.

ഓർത്തഡോക്സ് - പാത്രിയർക്കീസ് വിഭാഗങ്ങൾ ഭിന്നതയിലായപ്പോഴും കോഴിക്കോട്ടു പ്രശ്നങ്ങളൊന്നുമുണ്ടായില്ല. പാത്രിയർക്കീസ് വിഭാഗക്കാർക്കും തിരുമേനിയെ അത്രയ്ക്കു ബഹുമാനമായിരുന്നു. പാത്രിയർക്കീസ് വിഭാഗം മലാപ്പറമ്പിൽ സ്വന്തം പള്ളി പണിയുകയും ചെയ്തു. സഭാഭിന്നതകൾ തിരുമേനിയെ വേദനിപ്പിച്ചിരുന്നെങ്കിലും ഓർത്തഡോക്സ് സഭയോടുള്ള അദ്ദേഹത്തിന്റെ വിധേയത്വം സമ്പൂർണ്ണമായിരുന്നു.

സുൽത്താൻബത്തേരിയിലെ മത്തായി നൂറനാൽ അച്ചനായിരുന്നു അക്കാലത്തു മലബാറിൽ സഭയുടെ കരുത്തനായ പുരോഹിതൻ (പിന്നീടദ്ദേഹം സഭയുടെ വൈദിക ട്രസ്റ്റി ആയി). നൂറനാലച്ചന്റെ ശ്രമഫലമായാണു ബത്തേരിയിലെ പള്ളി പണികഴിപ്പിച്ചത്. ബത്തേരിയിലെ സെന്റ് മേരീസ് കോളജിന്റെ സെക്രട്ടറിയും അദ്ദേഹമായിരുന്നു. രണ്ടു ദശകത്തോളം ഞായറാഴ്ചകളിൽ മുടങ്ങാതെ താൻ കുർബാന അർപ്പിച്ച ആ

പള്ളിയിൽ തുല്യാവകാശത്തിനായി പാത്രിയർക്കീസ് വിഭാഗം ആവശ്യ മുന്നയിച്ചത് അച്ചനെ പ്രകോപിപ്പിച്ചു. ആവശ്യം നിരാകരിച്ച അച്ചൻ അവരെ പിന്തിരിപ്പിക്കാൻവേണ്ടി സ്വയം തീകൊളുത്തുമെന്നു പറയുക പോലും ചെയ്തു. നൂറനാലച്ചനെ സഹായിക്കാനുള്ള വഴികൾ തേടി തിരു മേനി കോഴിക്കോട്ട് ആലോചനായോഗങ്ങൾ വിളിച്ചു.

പാത്രിയർക്കീസ് വിഭാഗത്തിനു മാസത്തിൽ രണ്ടു പ്രാർത്ഥനയ്ക്കുള്ള അവകാശം അനുവദിക്കണമെന്നു മന്ത്രിമാരായിരുന്ന ബേബി ജോണും കെ. എം. മാണിയും നിർദ്ദേശം വെച്ചെങ്കിലും നൂറനാലച്ചൻ ശക്തിയുക്തം എതിർത്തു. നൂറനാലച്ചനെ പിന്തുണച്ചു ബത്തേരിയിലെ പള്ളിക്കു മുന്നിൽ സത്യഗ്രഹമിരിക്കാനായിരുന്നു തിരുമേനിയുടെ തീരുമാനം. പൊടു ന്നനെയുള്ള ഈ തീരുമാനം എന്നെ ശരിക്കും ഞെട്ടിച്ചു. ശാന്തനും വിന യാന്വിതനുമായ തിരുമേനി പ്രക്ഷോഭമാർഗം സ്വീകരിക്കുന്നതു തടയാൻ ഞാൻ ആവതു ശ്രമിച്ചു. പക്ഷേ, തിരുമേനിക്കു കുലുക്കമുണ്ടായില്ല.

ഏതായാലും, പാത്രിയർക്കീസ് വിഭാഗക്കാർ അവരുടെ ആവശ്യം ഉപേ ക്ഷിക്കുകയും സുൽത്താൻ ബത്തേരിയിൽ വേറെ നല്ലൊരു പള്ളി നിർമ്മി ക്കുകയും ചെയ്തു.

രാഷ്ട്രീയത്തിൽ ഒരു താൽപര്യവുമില്ലായിരുന്നു തിരുമേനിക്ക്. പക്ഷേ, ഒരു രാഷ്ട്രീയ നേതാവിനോട് അദ്ദേഹത്തിനു വളരെ അടുപ്പമുണ്ടായി രുന്നു: സി.പി.ഐ. യിലെ മുൻ മന്ത്രി ഇ. ചന്ദ്രശേഖരൻ നായരോട്. ചന്ദ്ര ശേഖരൻനായരുടെ സ്വഭാവവൈശിഷ്ട്യം തന്നെയാവാം കാരണം.

തിരുമേനിയെക്കുറിച്ചോർക്കുമ്പോൾ രസകരമായ ഒരനുഭവം കൂടി യുണ്ട്. എന്റെ ഭാര്യ പ്രേമയുടെ സഹോദരി ഉഷയും കൊല്ലംപറമ്പിൽ കുര്യൻ മാത്യുവും (മോഹൻ) തമ്മിലുള്ള വിവാഹം നടത്താൻ തിരുമേ നിയെ മോഹൻ കോട്ടയം ചെറിയപള്ളിയിലേക്കു ക്ഷണിച്ചു. മൂന്നു മണി ക്കാണു ചടങ്ങ്. സമയമായപ്പോൾ തിരുമേനിയെ കാണാനില്ല. കോട്ട യത്തെ ദേവലോകം അരമനയിലേക്കു വിളിച്ചു തിരുമേനിയെ ബന്ധപ്പെ ടാൻ മോഹന്റെ കുടുംബം ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല. സി.എം.എസ്. കോളജ് വൈസ് പ്രിൻസിപ്പലായിരുന്ന ചെറിയപള്ളി വികാരി എരുത്തി ക്കൽ കൊച്ചച്ചൻ അനിശ്ചിതത്വം ഒഴിവാക്കാൻ മൂന്നു മണിക്കു തന്നെ ചടങ്ങു തുടങ്ങി. മൂന്നരയോടെയുണ്ട് തന്റെ പഴയ വാൻഗാർഡ് വണ്ടി യിൽ തിരുമേനിയെത്തുന്നു. ഊർജ്ജസ്വലനായി പള്ളിയിലേക്കു കടന്ന തിരുമേനി കാർമികത്വം ഏറ്റെടുത്തു. വൈകിയതിന്റെ കാരണവും തിരു മേനി വെളിപ്പെടുത്തി. കോഴിക്കോട്ടുനിന്നുള്ള ദീർഘയാത്രയുടെ ക്ഷീണ ത്താൽ ഉറങ്ങിപ്പോയതാണ്. സത്യം തുറന്നുപറയുന്ന തിരുമേനിയുടെ യഥാർത്ഥ മുഖമായിരുന്നു അത്.

ഞാൻ 1980-ൽ കോട്ടയത്തേക്കു മാറിയതിനെ തുടർന്നു ഞങ്ങളുടെ കൂടിക്കാഴ്ചകളുടെ എണ്ണം കുറഞ്ഞു. 1995-ൽ ഞങ്ങളുടെ 25-ാം വിവാഹവാർഷികത്തിനു കോഴിക്കോട്ടുനിന്നു തിരുമേനിയെത്തിയത് ഞങ്ങളുടെ ഹൃദയം നിറച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് ഒന്നാമൻ കാതോലിക്കാ ബാവായും മലങ്കര മെത്രാപ്പോലീത്തായുമായി അവരോധിതനായ ഉടനെ പരുമലയിൽ എന്നെ കണ്ടപ്പോൾ അൾത്താരയിൽ നിന്ന് ഒരു ചുവടു മുന്നോട്ടുവെച്ച തിരുമേനിയുടെ നോട്ടത്തിലെ സ്നേഹത്തിളക്കം ഇപ്പോഴും ഞാനോർക്കുന്നു. ദുർഘടസന്ധികളിൽ ശരിയായ പാത കണ്ടെത്താൻ തിരുമേനിയുടെ പ്രാർത്ഥനകൾ എന്നും ഞങ്ങൾക്കൊപ്പമുണ്ടായിരുന്നു.

എല്ലാവരും അദ്ദേഹത്തെ വലിയ ബാവാ എന്നാണു വിശേഷിപ്പിച്ചത്. അക്ഷരാർത്ഥത്തിൽ അദ്ദേഹം വലിയ ബാവാ തന്നെയായിരുന്നു. ഞങ്ങളുടെ കുടുംബത്തോടു ചേർന്നുനിന്ന സുഹൃത്തും. സഭയുമായി ബന്ധപ്പെട്ട സമിതികളിൽ ചേരുന്നതിലുള്ള എന്റെ വിമുഖത തിരുമേനിക്ക് അറിയാമായിരുന്നു.

ഒരു പത്രപ്രവർത്തകന്റെ ധർമ്മത്തിൽ നിന്നു വ്യതിചലിക്കാൻ ഒരിക്കലും അദ്ദേഹം നിർബന്ധിച്ചില്ല. എല്ലായ്പ്പോഴും എന്റെ മനസ്സ് തിരുമേനിക്കറിയാമായിരുന്നു.

(മലയാള മനോരമ, 2014 മെയ് 27)



# യുവത്വം മുതൽ ഋഷിതുല്യ ജീവിതം നയിച്ച പ. വലിയ ബാവ

## റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ

അന്ന് ഒരു ഞായറാഴ്ച ദിനം. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വി. കുർബാന അനുഷ്ഠിക്കുന്ന വേളയിൽ തുബ്ദേൻ വായന സമയത്ത് കാർമ്മികൻ പടിഞ്ഞാറോട്ടൊന്ന് തിരിഞ്ഞുനോക്കി 5-ാം തുബ്ദേൻ വായിച്ച യുവാവിനെ പ്രത്യേകം ശ്രദ്ധിച്ചു. ഇമ്പകരമായ ശബ്ദത്തിൽ വാക്കുകളുടെ സ്ഫുടതയോടു കൂടിയായിരുന്നു യുവാവ് വായന നടത്തിയത്. പള്ളിക്കമ്മറ്റിയുടെ പ്രത്യേകം ക്ഷണം സ്വീകരിച്ചുവന്ന് അന്ന് ആരാധന നടത്തിയത് പ്രസ്തുത ദേവാലയത്തിൽ ഒരു മുൻ വികാരി ആയിരുന്നശേഷം ഓക്സ്ഫഡ് സർവകലാശാലയിൽ പഠനം കഴിഞ്ഞ് മടങ്ങിയെത്തി പത്തനാപുരത്തെ തന്റെ സ്ഥാപനത്തിൽ വസിച്ചുകൊണ്ടിരുന്ന സി. എം. തോമസ് റമ്പാൻ ആയിരുന്നു.

വി. കുർബാന മദ്ധ്യേയുള്ള പ്രസംഗത്തിലെന്നപോലെ, പ്രാതൽസമയത്തും അവിടെ കൂടിവന്ന ഇടവകജനങ്ങളോടുള്ള സംസാര ത്തിലും അദ്ദേഹം മുൻതൂക്കം കൊടുത്തുകൊണ്ട് പറഞ്ഞത് വി. സഭയ്ക്കു ഒരു സംഘം ആത്മീയ പടയാളികൾ (spiritual soldiers) ഉണ്ടാകണം, അതിന് സഭയിലെ യുവത്വമാർന്ന പുരുഷ/കൗമാരപ്രായക്കാരെ ലഭിക്കണമെന്നുള്ളതായിരുന്നു. 10-ാം ക്ലാസ്സു വരെ പഠനം നടത്തിയവരെയാണ് അതിന് വേണ്ടത്. അവരെയാണ് സന്യാസി പുരോഹിതർ അഥവാ ദയറായക്കാർ എന്ന് സംബോധന ചെയ്യുന്നതെന്നും പറയുകയുണ്ടായി.

തുടർന്നു സംസാരിക്കുകയായിരുന്നു, "റാന്നി, പെരുനാട്ടിലെ മുണ്ടൻമലയിൽ സഭയ്ക്ക് ഇവ്വിധം ഒന്നുണ്ടായിരുന്നു. പക്ഷെ 'പുകഞ്ഞ കൊള്ളി പുറത്ത്" എന്നു പറയുന്നതുപോലെ അത് സഭയ്ക്കു നഷ്ടപ്പെട്ടു. അത് ആരംഭിച്ച പണിക്കർ മെത്രാച്ചൻ, കത്തോലിക്കാസഭയിലേക്കും പോയി. ഹൊ! ഞാനിതു പറയുന്നത് അദ്ദേഹത്തിന്റെ നാട്ടുകാരോടാണല്ലോ. എന്നെക്കൂടെ തട്ടിക്കൊണ്ടു പോകാൻ ശ്രമിച്ച് ഏതാനും ദിനങ്ങൾക്കു മുമ്പ് ഒരു സുപ്രഭാതത്തിൽ പത്തനാപുരത്ത് എന്റെ സ്ഥാപനത്തിൽ അദ്ദേഹം വന്നിരുന്നു. ഞാൻ പ്രതിവചിച്ചു. വെള്ളത്തിൽ കിടക്കുന്ന മത്സ്യത്തെ പിടിച്ച് കരയ്ക്കിട്ടാൽ അത് ജീവിക്കുമോ-ഇല്ലല്ലോ. ഇത്രയും

കേട്ട മാത്രയിൽ, 'എന്നെ കണ്ടത് മിണ്ടല്ലെ രാമനാരായണ' എന്ന മട്ടിൽ എന്റെ മുമ്പിലോട്ട് ഇട്ടിരുന്ന അദ്ദേഹത്തിന്റെ താക്കോൽകൂട്ടവുമെടുത്തു കൊണ്ട് അതിവേഗം കാറിൽ കയറി മണ്ടി.

ഞാൻ പറഞ്ഞുവന്ന കാര്യം തുടരട്ടെ. പത്തനാപുരത്തെ എന്റെ സഭാ പ്രസ്ഥാനത്തിന് 10–ാം ക്ലാസ്സു വരെ പഠിച്ച യുവാക്കളെയാണു വേണ്ടത്. 5–ാം തുമ്പ്ദേൻ വായിച്ച പയ്യനെ കിട്ടുമോ. 'റമ്പാച്ചാ, പയ്യന്റെ വീട് ഇവിടെ സമീപെ തന്നെയാണ്', ഒരു കേൾവിക്കാരൻ പറഞ്ഞു. എന്നാൽ ആൾ വിട്ട് അപ്പനെയും മകനെയും വിളിപ്പിക്കുക എന്നാവശ്യപ്പെട്ടു. പിതാവും മകനും കൂടെ എത്രയുംവേഗം വന്നു. കുഞ്ഞോമാച്ചൻ എന്ന വിളിപ്പേ രിൽ അറിയപ്പെട്ടിരുന്ന സി. റ്റി. തോമസെന്ന ആ യുവാവിനെ റമ്പാച്ചൻ വിളിച്ച് സമീപെ നിറുത്തിക്കൊണ്ട്, തോമാച്ചനെന്ന പേരുകാരനായ പിതാ വിനോട് പറഞ്ഞു, "തോമാച്ചാ! മകനെ എനിക്ക് തന്നേര്. ഞാനവനെ പഠിപ്പിച്ചു വലുതാക്കിക്കൊള്ളാം." പയ്യന്റെ പിതാവ്, "റമ്പാച്ചാ, അവൻ പഠിക്കയാണ്. അത് പൂർത്തിയായിട്ട് ആലോചിക്കാമെന്നു" പ്രതിവചിച്ചു. 'എനിക്ക് പത്തനാപുരത്ത് മലയാളം ഹൈസ്കൂളും, ഇംഗ്ലീഷ് ഹൈസ്കൂളും ഉണ്ട്. ഞാൻ പഠിപ്പിച്ചുകൊള്ളാമെന്ന്' മറുപടിയായി പ്രസ്താവിച്ചു. അപ്പനും മകനും വഴങ്ങി. വീട്ടിൽ പോയി മാതാവിനോട് ഈ വിവരം പറഞ്ഞിട്ട്, ഒരു ദിവസം കഴിഞ്ഞ് ഞങ്ങൾ സർവസാധന ങ്ങളോടും കൂടി അവിടെ പത്തനാപുരത്തെത്തിക്കൊള്ളാമെന്ന് പറഞ്ഞ് ഇരുവരും കൈമുത്തി വിടവാങ്ങി. രണ്ടു ദിന ശേഷം അവർ പത്തനാപു രത്തെത്തി. സി. റ്റി. തോമസെന്ന കുഞ്ഞോമാച്ചൻ അങ്ങനെ, ദയറാ യായി സ്ഥാപിച്ചു കഴിഞ്ഞിട്ടില്ലാത്ത സ്ഥാപനത്തിലെ അംഗമായി.

(ഈ കാലയളവിൽ ഈ ലേഖകൻ, പത്തനാപുരത്തെ ഒരംഗമായി തീർന്നുകഴിഞ്ഞിരുന്നു.)

അന്ന് ദയറാ (ആശ്രമം) അംഗങ്ങളായി ഉണ്ടായിരുന്നത് മൂന്ന് പേരാ യിരുന്നു. 1. സി. റ്റി. തോമസ് (കാലം ചെയ്ത പ. ദിദിമോസ് ബാവാ), 2. സി. സഖറിയ (കാലം ചെയ്ത സഖറിയാ മാർ ദീവന്നാസ്യോസ്), 3. എൻ. ജെ. തോമസ് (ഈ ലേഖകൻ).

ആശ്രമ/ദയറാ അംഗമെന്ന നിലയിൽ ബ്രദർ സി. റ്റി. തോമസ് കഴു ത്തേൽ ചെറു തടിക്കുരിശും അതിന്റെ ചരടുമാലയും ധരിച്ചുകൊണ്ട് താമസസ്ഥലത്തു നിന്നിറങ്ങി പുരയിടത്തിന്റെ മറ്റൊരു ഭാഗത്തേക്ക് നട ന്നുപോകയായിരുന്നു. വഴിയെ കൂടെ എതിരു ഭാഗത്തു നിന്ന് വന്നിരുന്ന രണ്ട് ഓർത്തഡോക്സ് പുരോഹിതരിൽ ഒരുവൻ പുച്ഛസ്വരത്തിൽ പറ കയായിരുന്നു. ആണ്ടെടാ! പോകുന്നു കൊട്ടിയും കെട്ടി കുറെ എണ്ണം. ഇവ്വിധം പറഞ്ഞ് ആക്ഷേപിച്ചത് സി. റ്റി. തോമസ് ബ്രദറിനെ മാത്രമല്ല,

അദ്ദേഹം ധരിച്ചിരുന്ന കുരിശിനെ കൂടെയായിരുന്നു. കൊട്ടിയെന്നത് കന്നുകാലികൾ ഓടിപ്പോകാതിരിക്കുന്നതിന് അവയുടെ കഴുത്തേൽ കെട്ടിത്തൂക്കുന്ന ഭാരമുള്ള തടിക്കഷണമാണ്. സി. റ്റി. തോമസ് ബ്രദർ കഴുത്തിന്മേൽ ധരിച്ചിരുന്ന രക്ഷാകര, ജീവ സ്ലീബായെ പറക്കോട്ടുകാരൻ തോമസച്ചൻ വെറും കൊട്ടിയായി സങ്കല്പിച്ചു. കഷ്ടം! പ്രസ്തുത തോമസച്ചൻ അന്ന് സ്വപ്നേപി അറിഞ്ഞിരുന്നില്ല, ഈ തോമസ് ബ്രദർ ഭാവിയിൽ വി. സഭയുടെ തലവനായ കാതോലിക്കാ ബാവാ ആകുമെന്നും, അന്നത്തെ കൊട്ടിയെന്ന തടികുരിശ്, സ്വർണ്ണകുരിശുകൾ ഒന്നല്ല മൂന്നായി രൂപാന്തരപ്പെടുമെന്നും. ഈ സ്വർണ്ണമാലകൾ ധരിച്ച ദിദിമോസ് ബാവായെ, ആ വേഷത്തിലും പദവിയിലും ദർശിക്കുന്നതിന് പറക്കോട്ടുകാരൻ തോമസച്ചനെ ദൈവം കടാക്ഷിച്ചില്ല.

ഈ വിവരം പുറകാലെ ഞങ്ങളുടെ സുപ്പീരിയറായ, സി. എം. തോമസ് റമ്പാച്ചനെ അറിയിച്ചപ്പോൾ അദ്ദേഹം പറയുകയായിരുന്നു, “നിങ്ങൾ ലോകം കണ്ടിട്ടില്ലാത്ത കുഞ്ഞുങ്ങളാണ്. ഇനിയുമിങ്ങനെ എന്തെല്ലാം കേൾക്കേണ്ടിയിരിക്കുന്നു. പത്തനാപുരത്തെ മുസ്ലീങ്ങൾ ആദികാലത്ത് എന്നെ വിളിച്ചിരുന്നത് ചെമ്മാൻ എന്നാണ്. വാക്കിന്റെ അർത്ഥം ചെരുപ്പുകുത്തി എന്നാണ്. ആ അച്ചൻ പറഞ്ഞത് കാര്യമാക്കണ്ട. അയാൾക്ക് ശിക്ഷ ദൈവം കൊടുത്തുകൊള്ളും.”

കാലംചെയ്ത വലിയ ബാവായുടെ ദയറാ ജീവിതത്തിൽ ആദ്യകാലങ്ങളിൽ വ്യക്തമായി തെളിഞ്ഞു വിളങ്ങിയിരുന്ന കാര്യങ്ങളാണ് രേഖപ്പെടുത്തുന്നത്. ദയറാ സുപ്പീരിയറുടെ കുമ്പസാരം കേൾക്കുന്നതിനായി തലവൂർ പറങ്കിമാമ്മൂട്ടിൽ യോഹന്നാൻ കത്തനാർ ഇവിടെ ദയറായിൽ മാസത്തിൽ പല പ്രാവശ്യം വരുമായിരുന്നു. അദ്ദേഹം സംഗീതവാസനയുള്ള ഒരു കുടി മല്പാൻ കൂടെയായിരുന്നു. ഓരോ പ്രാവശ്യവും അച്ചൻ ഇവിടെ രണ്ടുമൂന്ന് ദിവസങ്ങൾ കഴിച്ചുകൂട്ടേണ്ടി വരും. ആ സമയം അത്രയും അച്ചന്റെ ജോലി, സി. റ്റി. തോമസ് ഉൾപ്പെടെയുള്ള ഞങ്ങളെ സുറിയാനി ഗീതങ്ങൾ പഠിപ്പിക്കുകയെന്നതായിരുന്നു. സി. സഖറിയായും ഞാനും സി. റ്റി. തോമസും ഉൾപ്പെടെയുള്ള ചെറുസംഘത്തിൽ, പഠിക്കാനും, ആലപിക്കാനും സമർത്ഥനായി കണ്ടത് സി. റ്റി. തോമസച്ചനെയായിരുന്നു. അക്കാരണത്തിൽ അച്ചൻ ഇവിടെ വരുമ്പോഴൊക്കെ പൊതു പഠിപ്പിക്കൽ കൂടാതെ തോമസ് ബ്രദറിന് മാത്രമായി അദ്ദേഹം നടന്നും ഇരുന്നും സുറിയാനി ഗീതങ്ങൾ ചൊല്ലിക്കൊടുക്കുമായിരുന്നു. സുപ്പീരിയർ തിരുമേനിയെ യോഹന്നാനച്ചൻ വിവരം ധരിപ്പിച്ചപ്പോൾ മറുപടിയും അനുകൂലമായിരുന്നു. അതു ഞാൻ തിരിച്ചറിഞ്ഞാണ് മാവേലിക്കരക്കാരനായ തോമസിനെ വിളിച്ചുകൊണ്ടുവന്നത് എന്നും പറയുകയുണ്ടായി. പ്രസ്തുത കുടി മല്പാനച്ചൻ പുറകാലെ ഒരവസരത്തിൽ, അപ്പോഴേക്കും

വൈദികനായി കഴിഞ്ഞിരുന്ന സി. റ്റി. തോമസിനെപ്പറ്റി പ്രവചിക്കയുണ്ടായി, “ഇദ്ദേഹം ഒരു മേല്പട്ടക്കാരൻ (മെത്രാൻ) ആയിത്തീരുമെന്ന്.” അങ്ങനെ സംഭവിച്ചുവല്ലോ.

അദ്ദേഹത്തെ സുപ്പീരിയറാക്കുന്നതിനുള്ള ഗുണവിശേഷങ്ങൾ ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിലുണ്ടായിരുന്നു. ഞങ്ങൾ വൈദികരായശേഷം ഒരവസരത്തിൽ സുപ്പീരിയറായ തിരുമേനി (തോമാ മാർ ദീവന്നാസ്യോസ്) ദയറായിലെ അന്നത്തെ എല്ലാ അംഗങ്ങളെയും കൂട്ടി എന്നോടും, സി. റ്റി. തോമസച്ചനോടുമായി കല്പിക്കുകയായിരുന്നു. പ്രായംകൊണ്ടും മുന്നമെ ഇവിടെ ചേർന്നതനുസരിച്ചും എൻ. ജെ. തോമസച്ചനാണ് സീനിയർ, അയാൾക്ക് സീനിയോരിറ്റിയുണ്ട്. എന്നാൽ ദയറായിൽ മറ്റൊരു സ്ഥാനമുണ്ട്; സുപ്പീരിയർ. ആ സ്ഥാനം ഞാൻ സി. റ്റി. തോമസച്ചന് കൊടുത്തിരുന്നു. സുപ്പീരിയർക്കാണ് ദയറായിൽ സ്ഥാനക്കൂടുതലും അധികാരവും. തദനുസരണമായ ഗുണവിശേഷങ്ങൾ ഞാൻ അയാളിൽ ആദിമുതലേ കാണുന്നുണ്ട്. ദയറായുടെയും വി. സഭയുടെയും നിയമവലയത്തിനുള്ളിലാണ് അയാളുടെ ജീവിതം. തോമസച്ചൻ ജീവിക്കുന്നത്; നിങ്ങളെല്ലാവരും കേട്ടല്ലോ. അച്ചനെ ഞാൻ ഇവിടെ ലോക്കൽ സുപ്പീരിയറായി നിയമിച്ചിരുന്നു. അയാൾ ഉപവാസവും വ്രതാനുഷ്ഠാനവും പ്രർത്ഥനാസ്വഭാവവും ആത്മീയകാര്യങ്ങളിൽ തീക്ഷ്ണതയുമുള്ള ഒരു വ്യക്തിയാണ്. ഇത്രയും എല്ലാവരോടുമായി പറഞ്ഞശേഷം, എന്നോടായി ഗുണദോഷിക്കയായിരുന്നു. “The test of vocation is the love of drudgery it involves.” ഈ നല്ല ജീവിതത്തിലുണ്ടാകാവുന്ന മുഷിപ്പിനെ താൻ താല്പര്യപൂർവ്വമല്ല സ്വീകരിക്കുന്നത്. ഞാനത് (തിരുമേനി) നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ട്. അതു തന്നെയാണ് ഇവ്വിധമായ ഒരു നിയമനത്തിനു കാരണമായത് എന്നും സൂചിപ്പിച്ചു.

ഞങ്ങൾ തിരുച്ചി പൊന്നയ്യാ ഹൈസ്കൂൾ കെട്ടിടത്തിൽ താമസിച്ചുകൊണ്ട് സ്ഥലത്തെ ഇരു കോളജുകളിൽ പഠനം നടത്തിയിരുന്ന അവസരത്തിൽപോലും വ്രതാനുഷ്ഠാനം അദ്ദേഹത്തിന് അവ്യക്തമായി ദൃശ്യമായിരുന്നു. ബുധനും വെള്ളി ദിനങ്ങളിലും ഭക്തിജീവിതം നയിക്കുന്നവരെപ്പോലെ തോമസച്ചൻ ഭക്ഷണം കഴിക്കാതെ ഉപവസിച്ചുകൊണ്ടായിരുന്നു കോളജിൽ പൊയ്ക്കൊണ്ടിരുന്നത്. ഒരവസരത്തിൽ സുപ്പീരിയർ ദിവന്നാസിയോസ് തിരുമേനി സ്കൂൾ സന്ദർശനത്തിനായി കേരളത്തിൽ നിന്നും തിരുച്ചി പി.എച്ച്.എസ്.-ൽ എത്തിയപ്പോൾ സി. റ്റി. തോമസച്ചന്റെ ഈ ഭക്തി ആചരണത്തെപ്പറ്റി കേട്ടു. ഉടൻതന്നെ തിരുമേനി ശിഷ്യനെ വിളിച്ച് ഗുണദോഷിച്ച് ആ ഉപവാസശീലം നിർത്തലാക്കി. ശരിക്കും ഭക്ഷണം കഴിച്ചു കൊണ്ടുവേണം ഇനി മുതൽ കോളജിൽ പോകേണ്ടത് എന്ന് തിരുമേനി പറഞ്ഞതിനാൽ ശിഷ്യൻ അപ്രകാരം അനുസരിച്ചു.

ദിവന്നാസിയോസ് തിരുമേനി സി. റ്റി തോമസച്ചന് കൊടുത്ത മുൻഗണന പുറകാലെ പല കാര്യങ്ങളിലും ദൃശ്യമായിരുന്നു. തിരുമേനിയുടെ ആയൂർവേദ പുസ്തകങ്ങൾ എടുത്തുനോക്കിയാൽ അതിന്റെ മാർജിനലുകളിൽ പല മരുന്നുകളുടെയും നേർക്ക് സി. റ്റി. റ്റി. എന്ന ഇനിഷ്യലോ അദ്ദേഹത്തിന്റെ പേരോ കാണാവുന്നതാണ് (മറ്റ് ചില അംഗങ്ങളുടെയും പേരുകൾ ഈ വിധം ഉണ്ടെന്നുള്ളത് വിസ്മരിക്കുന്നില്ല). മാത്രമോ തിരുമേനി സ്കൂളിലുള്ള അവസരങ്ങളിൽ കോളജിൽ പഠനം നടത്തുന്ന സി. റ്റി. തോമസച്ചൻ മറ്റ് ഏതാനും അംഗങ്ങൾ ഇവരുടെ മദ്ധ്യാഹ്ന ഭക്ഷണ കാര്യത്തിലും സുപ്പീരിയർ തിരുമേനി പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു. ഭക്ഷണം പാത്രങ്ങളിലാക്കി കെട്ടിക്കൊടുത്ത് ചുമട്ടുകാരൻ കൊണ്ടുപോകുന്നതുവരെ തിരുമേനി അതീവ ശ്രദ്ധയോടെ നോക്കിക്കൊണ്ടിരിക്കുമായിരുന്നു. അക്കാലത്ത് നാഷണൽ കോളജിൽ പഠിച്ചുകൊണ്ടിരുന്ന സി. റ്റി. തോമസ് കശ്ശീശായുടെയും, സി. സഖറിയാ കശ്ശീശായുടെയും കാര്യത്തിലുമായിരുന്നു തിരുമേനി അതിയായ ശ്രദ്ധ ചെലുത്തിയിരുന്നത്.

സി. റ്റി. തോമസച്ചന്റെ വ്രതാനുഷ്ഠാനം അതേപടിയും അതിലുപരിയായും ഈ കാലയളവിൽ നടന്നുകൊണ്ടിരുന്നു. പാതിരാവേളയിൽ എഴുന്നേറ്റ് അല്പനേരം പ്രാർത്ഥിക്കുന്ന സ്വഭാവവും അദ്ദേഹത്തിന് / ചെറുപ്രായത്തിൽ ഉണ്ടായിരുന്നുവെന്ന് അന്നത്തെ ദയറാ അംഗങ്ങൾ പറയുമായിരുന്നു.

ആദ്യകാല ചരിത്രരേഖകൾ മാത്രം ആകയാൽ ഈ ലേഖകൻ ഇവിടെ ഉപസംഹരിക്കുന്നു. ചെറുപ്പം മുതൽ തന്നെ സഭയെയും ദയറായേയും ശുശ്രൂഷിച്ച് മാതൃകാപരമായ ജീവിതം നയിച്ചിട്ടുള്ള പ. പിതാവിന്റെ വേർപാട് നികത്തുവാൻ കഴിയാത്ത ഒന്നാണ്. ആ പിതാവ് കാണിച്ചുതന്നിട്ടുള്ള മാതൃകാപരമായ സ്വജീവിതം അനുകരണീയവും ശ്രേഷ്ഠവുമാണ്. ആ പിതാവിന്റെ ആത്മാവിന് നിത്യശാന്തി നേർന്നുകൊണ്ടും കബറിങ്കൽ ആദരാഞ്ജലികൾ സമർപ്പിച്ചുംകൊണ്ട് ഉപസംഹരിക്കുന്നു.

ആ പിതാവിന്റെ പ്രാർത്ഥന നമുക്ക് ഏവർക്കും കാവലും കോട്ടയും ആയിരിക്കട്ടെ.

# ശമധന ഋഷി

## ഡോ. എം. പി. ചാക്കോ

പരിശുദ്ധ ദിദിമോസ് ബാവാ തിരുമേനിയുടെ ജീവിതം വളരെ ലളിതമായിരുന്നു. ഭക്ഷണത്തിലും, വസ്ത്രധാരണത്തിലും, യാത്രയിലും എല്ലാം മിതത്വവും ലാളിത്യവും പാലിച്ചിരുന്നു. ശുചിത്വം അദ്ദേഹം വളരെ ഇഷ്ടപ്പെട്ടിരുന്നു. മെത്രാപ്പോലീത്താ ആയി ഭദ്രാസനാസ്ഥാനത്ത് സൗകര്യങ്ങൾ വളരെ കുറവുള്ളതും, ഇടുങ്ങിയതുമായ ഒരു മുറിയിൽ ആണ് താമസിച്ചിരുന്നത്. യാതൊരു പരിഭവവും ഇല്ലാതെ അദ്ദേഹം അവിടെ കഴിഞ്ഞു. ഉള്ളതുകൊണ്ട് തൃപ്തിപ്പെടാൻ അദ്ദേഹം നല്ലതുപോലെ അഭ്യസിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹത്തിനു സംതൃപ്തി ഉണ്ടായിരുന്നു. കൃത്യനിഷ്ഠ തിരുമേനിയുടെ കൂടെപ്പിറപ്പായിരുന്നു. കാര്യങ്ങൾ മുമ്പോട്ടു നീക്കിവയ്ക്കുന്ന സ്വഭാവം അദ്ദേഹത്തിന് വളരെ വെറുപ്പുള്ള സംഗതിയായിരുന്നു. കളികളിലും വ്യായാമങ്ങളിലും അധികം ഏർപ്പെടുന്ന ഒരു രീതി പ. ദിദിമോസ് ബാവായ്ക്കില്ലായിരുന്നു. ഏതു സംഗതിയും ഒരുക്കത്തോടും, വേണ്ടത്ര തയ്യാറെടുപ്പോടുംകൂടി മാത്രം ചെയ്തിരുന്നു. ഏതു ശുശ്രൂഷയ്ക്കും, തലേന്നുതന്നെയുള്ള ഒരുക്കം നിർബന്ധം ആയിരുന്നു. പ്ലാനിംഗോടു കൂടി മാത്രമേ ഏതു കാര്യവും ചെയ്യുമായിരുന്നുള്ളു. പട്ടംകൊട, പള്ളികൂദാശ എന്നിങ്ങനെ പ്രാധാന്യമുള്ളതും ദൈർഘ്യമേറിയതുമായ ശുശ്രൂഷകൾക്ക് തലേദിവസം മുതൽക്കേ ശരിയായി തയ്യാറെടുത്തിരുന്നു.

തിരുമേനി ഒരു വലിയ പ്രാർത്ഥനാ മല്ലനായിരുന്നു. ഒരു ദയറാക്കാരന്റെ ഏറ്റവും പ്രധാനപ്പെട്ട ക്വാളിറ്റീസിൽ ഒന്ന് മുടക്കം കൂടാതെയുള്ള യാമപ്രാർത്ഥനയാണ്.

ഞാനും തിരുമേനിയും കൂടി ഒന്നിച്ചു പഠിക്കുകയും, ഒന്നിച്ചു താമസിക്കുകയും ചെയ്തിരുന്നതുകൊണ്ട് എനിക്ക് തിരുമേനിയുടെ ദിനചര്യ നല്ലതുപോലെ അറിയാം. ഞാനും തിരുമേനിയും തമ്മിൽ 15 വയസ്സ് പ്രായവ്യത്യാസം ഉണ്ടെങ്കിലും അദ്ദേഹം B. A., L. T. പാസ്സായതിനുശേഷം 15 വർഷക്കാലം തൃശ്ശിനാപ്പള്ളിയിലെ പൊന്നയ്യാ സ്കൂളിൽ ഹെഡ്മാസ്റ്ററായി ഇരുന്നതിനുശേഷം ക്രൈസ്റ്റ് ചർച്ച് കോളജ് കാൺപൂരിൽ എം.എ. യ്ക്ക് പഠിക്കാൻ ചേർന്നു. ആ വർഷം തന്നെ ഞാനും അവിടെ എം.എ. യ്ക്ക് ചേർന്നു. തിരുമേനി എം.എ. ഇംഗ്ലീഷിലും, ഞാൻ എം.എ. സോഷ്യോളജിയിലും എന്നുള്ള വ്യത്യാസം മാത്രം. ഒരേ ഹോസ്റ്റലിൽ അടുത്തടുത്ത മുറികളിൽ ഞങ്ങൾ താമസിച്ചിരുന്നു. ഉച്ചയ്ക്ക് ക്ലാസ്സ് വിട്ട് കോളജിൽ നിന്ന് ഹോസ്റ്റലിൽ തിരിച്ചെത്തുമ്പോൾ അദ്ദേഹം, മുറി

യിൽ കയറി, ദയറാക്കാരുടെ ചിട്ട അനുസരിച്ചുള്ള യാമപ്രാർത്ഥന നടത്തിയതിനുശേഷമേ ഭക്ഷണം കഴിക്കാൻ മെസ്ഹാളിൽ എത്തുമായിരുന്നുള്ളു. ക്രൈസ്റ്റ് ചർച്ച് കോളജിൽ അന്ന് ഞങ്ങളുടെ പ്രിൻസിപ്പാൾ ആയിരുന്നത് വിശ്രുതനും, ആദരണീയനുമായ ഡോ. നൈനാൻ ഏബ്രഹാം സാർ ആയിരുന്നു. പ്രായത്തിൽ രണ്ടോ മൂന്നോ മാസത്തെ വ്യത്യാസമേ തിരുമേനിയും സാറും തമ്മിൽ ഉണ്ടായിരുന്നുള്ളു. എങ്കിലും തിരുമേനിക്ക് നൈനാൻ ഏബ്രഹാം സാറിനോട് വളരെ അധികം സ്നേഹവും, ബഹുമാനവും, ആദരവും ഉണ്ടായിരുന്നു.

തിരുമേനി അന്ന് അച്ചനായിരുന്നു. പേര് ഫാ. സി. റ്റി. തോമസ്. എനിക്ക് 12-ാമത്തെ വയസ്സിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായിൽ നിന്നും, മദ്ബഹായിലെ ശുശ്രൂഷയ്ക്കായുള്ള കൈവെപ്പ് ലഭിച്ചിരുന്നു. എം. സി. കുറിയാക്കോസ് റമ്പാച്ചനിൽ നിന്നും പള്ളി ആരാധനാക്രമങ്ങൾ ശരിക്കും പഠിച്ചതിനാൽ സി. റ്റി. തോമസച്ചന് എന്നോട് വളരെ സ്നേഹവും, എനിക്ക് അദ്ദേഹത്തോട് ആദരവോടുകൂടിയ ബഹുമാനവും ആയിരുന്നു. നോർത്ത് ഇന്ത്യയുടെ പല ഭാഗങ്ങളിലും തീവണ്ടിയിലും, ബസ്സിലും ഞങ്ങൾ ഒന്നിച്ച് യാത്ര ചെയ്ത് അദ്ദേഹം വി. കുർബ്ബാന അർപ്പിച്ചിട്ടുണ്ട്. ആ സമയത്തൊക്കെയും ഞാൻ ആയിരുന്നു അദ്ദേഹത്തിന്റെ ശുശ്രൂഷകൻ. ഞാൻ അദ്ദേഹത്തിന്റെ പരിചാരകൻ ആയിരുന്നു എന്നു പറയുന്നതിൽ എനിക്ക് സന്തോഷമേയുള്ളു. ആ യാത്രകളിലും യാമപ്രാർത്ഥനകൾ അദ്ദേഹം മുടക്കം കൂടാതെ നടത്തിയിരുന്നു. യാത്രാമദ്ധ്യേ, യാമപ്രാർത്ഥനയുടെ സമയം ആകുമ്പോൾ അദ്ദേഹം എന്റെ കൈമേൽ അമർത്തി ഞെക്കും. അതായത് അല്പനേരത്തേക്ക് സംസാരം നിർത്തണം എന്നുള്ള സൂചന. പ്രാർത്ഥന കഴിഞ്ഞ് വീണ്ടും സംസാരം തുടങ്ങും.

ആരാധനാഗീതങ്ങൾ അദ്ദേഹം നല്ലതുപോലെ ആലപിക്കുമായിരുന്നു. പരിചമുട്ടുകളിയുടെ ഗീതങ്ങൾ വളരെ ഹൃദ്യമായി അദ്ദേഹം പാടുമായിരുന്നു. എന്നാൽ മറ്റുള്ളവരേക്കാൾ കേമനെന്നോ, മിടുക്കനെന്നോ അദ്ദേഹത്തിന് ഭാവമില്ലായിരുന്നു. തന്മൂലം അത്തരക്കാർക്കുള്ള കോംപ്ലക്സ് ഒന്നും അദ്ദേഹത്തിനില്ലായിരുന്നു. 'Be your own' നാം നാമായിരിക്കണം. മറ്റൊരാളാകാൻ ശ്രമിക്കേണ്ട കാര്യം ഇല്ല. അങ്ങനെയുള്ള പൊണ്ണക്കാര്യങ്ങൾ ഒന്നുംതന്നെ അദ്ദേഹത്തിനില്ലായിരുന്നു.

ദൈവികശുശ്രൂഷ, കൂദാശാനുഷ്ഠാനം എന്നിവ കുറ്റമോ, കുറവോ, അഹങ്കാര പ്രമത്തതയോ തത്തുല്യങ്ങളായ മറ്റു വല്ലതുമോ കൂടാതെ, ദൈവസാന്നിദ്ധ്യബോധത്തോടും വിനയത്തോടും കൂടി നടത്തുവാൻ കഴിവുള്ളവനായിരുന്നു തിരുമേനി.

ധീരത ഒരു മഹാപുരോഹിതന്റെ ലക്ഷണം ആയിരിക്കണം. തിരുമേനി ധീരൻ ആയിരുന്നു. അധർമ്മത്തിലും, അസത്യത്തിലും, വിനാശകരമായ മാർഗ്ഗഭ്രംശത്തിലും നിപതിച്ചവർക്കെതിരെ ധീരതയോടെ വിരൽ ചൂണ്ടിയ യോഹന്നാൻ മാംദാനയേപ്പോലെ, തിരുമേനി ഒരു ഒന്നാംകിട വാഗ്മിയായിരുന്നു. തന്റെ ഗുരുവും വഴികാട്ടിയും ആയ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനി ഒരു വലിയ വാഗ്മിയായിരുന്നുവല്ലോ. അദ്ദേഹത്തിൽ നിന്നും തന്റെ ശിഷ്യനു ലഭിച്ച വരദാനം ആണ് ഈ വാഗ്മിത്വം.

തിരുമേനിയുടെ ഗുരുഭക്തി വളരെ ശ്രദ്ധേയമാണ്. അതിലുപരി ഗുരുവിനോടുള്ള നന്ദി പ്രകാശിപ്പിക്കൽ കണ്ടുപഠിക്കേണ്ടതാണ്. ബല്ലി ഗ്രഹാം ഒരിക്കൽ കോട്ടയത്തുവച്ച് പ്രസംഗിച്ചു, പരിശുദ്ധാത്മാവിന് എതിരായി പറയപ്പെടുന്ന പാപം ആണ് ഏറ്റവും വലിയ പാപം എന്ന്. എന്നാൽ നന്ദിയില്ലായ്മ മേൽപറയപ്പെട്ട പാപം പോലെ തന്നെയാണെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു പറഞ്ഞു. കർത്താവ് ശക്തിയായി കുറ്റപ്പെടുത്തിയിട്ടുള്ളത് 'നന്ദി ഇല്ലായ്മയേക്കുറിച്ചാണ്.'

പരിശുദ്ധ ദിദിമോസ് തിരുമേനി 'നന്ദി' എന്ന പദത്തിന്റെ പര്യായം തന്നെ. കല്ലുംപുറം തോമസ് റമ്പാച്ചൻ (അഭിവന്ദ്യ ദീവന്നാസിയോസ് തിരുമേനി) ഇല്ലായിരുന്നെങ്കിൽ ഞാൻ പത്തനാപുരം ദയറായിൽ എത്തുകയില്ലായിരുന്നു. പത്തനാപുരം ദയറായിൽ എത്തിയില്ലായിരുന്നു എങ്കിൽ ഞാൻ ഒരു പട്ടക്കാരനോ, മേൽപട്ടക്കാരനോ ആകുകയില്ലായിരുന്നു. ഞാൻ നൂറു ശതമാനവും മാർ ദീവന്നാസ്യോസ് തിരുമേനിയോടു കടപ്പെട്ടവനാണ്. ഒരുതരത്തിൽ പറഞ്ഞാൽ ഇക്കാര്യത്തിൽ എനിക്ക് ആ ശ്രേഷ്ഠനായ ദീവന്നാസിയോസു തിരുമേനിയോടു മാത്രമാണ് കടപ്പാട് എന്ന് ദിദിമോസ് തിരുമേനി നന്ദി നിറഞ്ഞ ഹൃദയത്തോടെ പറയുമായിരുന്നു.

പരിശുദ്ധ ദിദിമോസ് ബാവാ എല്ലാ അർത്ഥത്തിലും ഒരു ശമധന ഋഷി ആയിരുന്നു. 'ശമം' ധനം ആയിട്ടുള്ള ഋഷി. അതായത് ആത്മസംയമനം ധനമായിട്ടുള്ള വിശുദ്ധൻ എന്നർത്ഥം.

# ആരാധനാനന്ദ ലഹരി ആസ്വദിച്ച തപോജ്യോതിസ്സ്

## ഫാ. വറുഗീസ് കുര്യൻ

ലോകം കണ്ട ആത്മീയ ശ്രേഷ്ഠയിടയന്മാരിൽ ഒരാൾ എന്ന് വിശേഷിപ്പിക്കാവുന്ന ഒരു ആത്മീയ മഹിതാചാര്യനാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. പരിശുദ്ധ സഭയെ ആത്മീയ പുൽമാലിയിൽ നയിക്കുവാൻ ഈ പിതാവ് ദൈവനിയോഗിതനായത് സഭാമക്കൾക്ക് എന്നും ആത്മനിർവൃതി നൽകുന്നു. രണ്ടര വർഷക്കാലം ആ പുണ്യപിതാവിന്റെ ശിഷ്യനായിരിപ്പാനും, സന്തതസഹചാരി ആയിരിപ്പാനും ആ പുണ്യദേഹത്തെ ശുശ്രൂഷിക്കുവാനും എന്റെ കൊച്ചുജീവിതത്തിൽ ലഭിച്ചത് അവിസ്മരണീയമായ അസുലഭ അവസരമായി ഞാൻ കരുതുന്നു. ആ പാവനാത്മാവിന് മുമ്പിൽ ഈ ബലഹീനൻ ഒരായിരം പ്രാർത്ഥനാമഞ്ജരികൾ അർപ്പിക്കുന്നു.

ഓരോ യുഗങ്ങളിലേക്കും ദൈവം ഓരോ ചരിത്രപുരുഷന്മാരെ എഴുന്നേൽപ്പിക്കുന്നു. 20–21 നൂറ്റാണ്ടുകളെ തഴുകി പരിശുദ്ധ സഭയെ നയിച്ച ഈ പുണ്യപിതാവ് തെളിയിച്ച ആത്മീയ ചൈതന്യം കാലം മായിക്കാത്ത ദീപസ്തംഭമായി മലങ്കരയിൽ എന്നും നിലകൊള്ളും. മലബാർ ഭദ്രാസനത്തിലെ ആത്മീയ മക്കൾക്ക് എപ്പോഴും "അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി" എന്ന നാമം ആത്മീയതയുടെ കുളിർമ, ഭയഭക്തി ബഹുമാനം, ആരാധനാ മാധുര്യം എന്നിവ നെഞ്ചകത്തിൽ തൊട്ടുണർത്തുന്നു.

ചില ആളുകളെ നാം കാണുമ്പോൾ തന്നെ വല്ലാത്ത ആകർഷണീയത തോന്നും. പക്ഷേ അടുക്കുന്തോറും മനസ്സുകൊണ്ട് അകലങ്ങളിലേക്ക് അകലും. എന്നാൽ ചിലരോട് ആദ്യകാഴ്ചയിൽ തന്നെ വലിയ അടുപ്പം തോന്നാറില്ല. എങ്കിലും അറിയുന്തോറും ഇഴപിരിക്കാൻ കഴിയാത്ത ആത്മബന്ധമായി അത് രൂപാന്തരപ്പെടും. ഇതിൽ രണ്ടാമത്തെ ഗണത്തിൽപെടുന്ന വ്യക്തിപ്രഭാവമായിരുന്നു അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി.

ശുദ്ധമായ ആദ്ധ്യാത്മിക ജീവിതംകൊണ്ട് സാഗരം തീർത്ത പുണ്യാത്മാവിനെ വർണ്ണിക്കുവാൻ ഈ ബലഹീനന് സാധ്യമല്ല. എങ്കിലും ആ ജീവിതത്തിലെ ഏതാനും ചില കാര്യങ്ങൾ മാത്രം കുറിക്കുവാൻ ശ്രമിക്കട്ടെ.

ആ പുണ്യപിതാവിനെ അനുസ്മരിക്കുമ്പോൾ ശ്രുതിമധുരമായ

ആത്മീയ ആരാധനയെ വിസ്മരിച്ച് ഒന്നും എഴുതാൻ കഴിയുന്നില്ല. അനേകരിൽ നിന്നും കേൾക്കാൻ ഇടയായ ഒരു സത്യം ഇവിടെ കുറിക്കട്ടെ. “അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ഏതെങ്കിലും ദേവാലയത്തിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നു എന്ന് കേട്ടാൽ ഞങ്ങൾ കിലോമീററുകളോളം നടന്ന് ആ ദേവാലയത്തിൽ പോയി വിശുദ്ധ ബലിയിൽ സംബന്ധിക്കുമായിരുന്നു. അന്ന് ലഭിച്ച ആ ആത്മീയനിർവൃതി ഇന്നെന്നപോലെ ഞങ്ങൾ അനുഭവിക്കുന്നു.” മലങ്കരസഭയുടെ ഗാനകോകിലം ആയിരുന്ന പരിശുദ്ധ വലിയ ബാവായെക്കുറിച്ച് ആരെങ്കിലും ഇത് പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല.

പ്രാർത്ഥനാ മല്ലനായിരുന്ന തിരുമേനി പല പ്രതിസന്ധി നിമിഷങ്ങളെയും തരണം ചെയ്തതും വിജയം വരിച്ചതും പ്രാർത്ഥനാശക്തിയിൽ മാത്രമായിരുന്നു എന്നത് ലോകം തിരിച്ചറിഞ്ഞ സത്യമാണ്. തിരുമേനി ഏത് സമയത്ത് കിടന്നാലും രാത്രി ഒരു മണിയോടുകൂടി ഉണർന്ന് മുട്ടിൻമേൽ നിന്ന് ദൈവിക ശക്തി സംഭരിച്ചിരുന്നു. ആ പ്രാർത്ഥനാധീരനെ, മലബാർ എന്ന അത്താഴപട്ടിണിക്കാരുടെ ഭദ്രാസനത്തെ സഭ തന്നെ ഏൽപ്പിച്ചപ്പോൾ, കാലങ്ങൾ കൊണ്ട് മലങ്കരസഭയിലെ വലിയ ഭദ്രാസനങ്ങൾക്ക് പോലും മാതൃകാ ഭദ്രാസനമാക്കി മാറ്റിയത് സമ്പന്നനായ ദൈവത്തിൽ മാത്രമുള്ള ആശ്രയത്വ ബോധത്തിലൂടെയാണ്.

1995 മെയ് മാസം കോഴിക്കോട് നിന്നും കോട്ടയത്തേക്ക് അഭിവന്ദ്യ തിരുമനസ്സിനൊപ്പം യാത്ര ചെയ്യുവാൻ ആദ്യമായി അവസരം ലഭിച്ചു. പുലർച്ചെ ഏകദേശം രണ്ടു മണിയോടെ ദേവലോകത്തെത്തി. അതിരാവിലെ ഞാനും തിരുമേനിയുടെ ശെമ്മാശ്ശനും മുറിയുടെ വാതിലിൽ മുട്ടുന്നതു കേട്ട് ചാടി എഴുന്നേറ്റ് വാതിൽ തുറന്നപ്പോൾ കാണുന്നത് പ്രാർത്ഥന കഴിഞ്ഞു വന്നു നിൽക്കുന്ന തിരുമേനിയെയാണ്. തിരുമേനിയെ കണ്ട ഉടനെ മനസ്സിൽ ഇടിവാൾ വെട്ടി. ഒറ്റ ചോദ്യം “സെമിനാരിയിൽ പോകാൻ വന്നതല്ലേ പ്രാർത്ഥനയൊന്നും വേണ്ടേ?” രാത്രി രണ്ടു മണിക്ക് വന്നിട്ട് 4.30-ന് കുളിയൊഴികെ പ്രഭാതകർമ്മങ്ങൾ തികച്ച് രാത്രി നമസ്കാരത്തിനായി ദേവാലയത്തിൽ പോകുന്ന വയോവൃദ്ധനായ തിരുമേനിയുടെ മുമ്പിൽ യുവാക്കളായ ഞങ്ങൾക്ക് തല ഉയർത്തി നിൽക്കാൻ കഴിഞ്ഞില്ല. ബാല്യം മുതലെ ആശ്രമത്തിൽ നിന്ന് ശീലിച്ചതാണ് ഈ പതിവ്. ഈ ശീലം തിരുമേനി വാർദ്ധക്യത്തിലും അഭംഗുരം തുടർന്നു പോന്നു. ഇന്ന് പലർക്കും പ്രാർത്ഥന ഒരു ബാധ്യതയാണ്, വിരസതയാണ്. പക്ഷേ തിരുമേനിക്ക് പ്രാർത്ഥന ഒരു ലഹരിയായിരുന്നു. സ്ഥാനത്യാഗശേഷം രോഗാതുരനായി ഓർമ്മ തീരെ കുറവുള്ള കാലം രാത്രി യാമങ്ങളിൽ വളരെ അസ്വസ്ഥനായി കഴിയുന്ന തിരുമേനിയെ പുലർച്ചെ ചാപ്പലിൽ കൊണ്ടുപോയി ഇരുത്തി കഴിഞ്ഞാൽ ഒരു അസ്വസ്ഥതയും,

ഓർമ്മക്കുറവുമുണ്ടായിരുന്നില്ല. കൗമയും ശുബഹോയും ചൊല്ലി പ്രാർത്ഥനയ്ക്ക് കൃത്യമായി നേതൃത്വം നൽകിയിരുന്നു. രോഗം അതികലശലായി അസ്വസ്ഥത അധികമായ രാത്രിയാമങ്ങളിൽ പല പ്രാവശ്യം സൂത്താറ നമസ്കാരം നടത്തി തിരുമേനിയെ ആശ്വസിപ്പിച്ചിരുന്നതായി യൽദോസ് അച്ചൻ പറഞ്ഞതു കേട്ടപ്പോൾ അന്ത്യനാളുകളിൽ ഔഷധങ്ങളേക്കാൾ അധികം സൗഖ്യം നൽകിയത് നമസ്കാരങ്ങളായിരുന്നു എന്ന് വെളിപ്പെടുന്നു.

## ചെറിയ കാര്യത്തിൽപോലും കാണിച്ചിരുന്ന ദൈവാശ്രയ ബോധം

ഷുഗറിനും ഹൃദയസംബന്ധമായ രോഗത്തിനും വാർദ്ധക്യത്തിൽ നിരന്തരം മരുന്ന് ഉപയോഗിക്കേണ്ടിയിരുന്നു തിരുമേനിക്ക്. ഓരോ നേരവും മരുന്ന് കഴിക്കുമ്പോൾ ഇടതുകരത്തിൽ മരുന്ന് വച്ച് വലതുകരം കൊണ്ട് സ്ലീബാ വരച്ച് ആശീർവദിച്ചതിന് ശേഷമെ തിരുമേനി മരുന്ന് കഴിക്കുമായിരുന്നുള്ളു. ഔഷധത്തെക്കാൾ അധികം ഔഷധമൂല്യം നൽകുന്ന സർവ്വേശ്വരനിലുള്ള ആശ്രയത്വബോധമാണ് ഇതു തെളിയിക്കുന്നത്. ഏത് രേഖയിലും ഒപ്പ് വക്കുന്നതിന് മുമ്പ് കുരിശുവരച്ച് ആ വിഷയം ദൈവകരങ്ങളിൽ സമർപ്പിച്ചതിനു ശേഷമേ ഒപ്പു വയ്ക്കാറുണ്ടായിരുന്നുള്ളു. 'പാമ്പാക്കുട നമസ്കാരത്തിലെ കുളിക്കുന്നതിന് മുമ്പുള്ള പ്രാർത്ഥന' ചൊല്ലി ആ വെള്ളത്തിന്മേൽ സ്ലീബാ റൂശ്മാ ചെയ്ത ശേഷമെ തിരുമേനി കുളിക്കുമായിരുന്നുള്ളു.

കാറിൽ സഞ്ചരിക്കുമ്പോഴും യാമങ്ങൾക്കായി കാത്തിരുന്ന് യാമപ്രാർത്ഥനകൾ ആത്മാർത്ഥമായി തികച്ചിരുന്ന അഭിവന്ദ്യ തിരുമേനി കഴിഞ്ഞ യുഗത്തിലെ യാമങ്ങളുടെ കാവൽക്കാരനായി പരിശുദ്ധ സഭയെ പ്രാർത്ഥനാപൂർവ്വം നയിച്ചു. കണ്ണീരിൽ കുതിർന്ന പ്രാർത്ഥനയിലൂടെ അനേകരുടെ കണ്ണീരകറ്റാൻ ആ പുണ്യാത്മാവിന് കഴിഞ്ഞു. വി. കുർബ്ബാന അർപ്പിക്കുന്ന ദിവസങ്ങളിൽ എത്ര സമയമുണ്ടെങ്കിലും തിരുമേനി മറ്റ് ഒരു കാര്യങ്ങളിലേക്കും ശ്രദ്ധ തിരിയാതിരിക്കുവാൻ ബദ്ധശ്രദ്ധനായിരുന്നു. എത്ര പ്രധാനപ്പെട്ട വാർത്ത പത്രത്തിൽ ഉണ്ടെങ്കിലും വി. കുർബ്ബാന കഴിയാതെ പത്രം വായിക്കുമായിരുന്നില്ല. ഓരോ ബലി അർപ്പിക്കുന്നതിന് മുമ്പും മുക്കാൽ മണിക്കൂറോളം തൂയോബോയ്ക്കായി സമയം വേർതിരിക്കുമായിരുന്നു. തിരുമേനി കരയുന്നതായി കണ്ടിരുന്നത് ഈ തൂയോബോ പ്രാർത്ഥനകളിലാണ്.

ഏത് ദേവാലയത്തിൽ ചെന്നാലും തിരുമേനി ആദ്യം വിശുദ്ധ മദ്ബഹായിലേക്ക് പ്രവേശിച്ച ശേഷം മാത്രമെ അച്ചന്മാരോടും അച്ചായന്മാരോടും സംസാരിക്കുമായിരുന്നുള്ളു. പ്രശ്നകലുഷിതമായ ദേവാലയങ്ങ

ളിൽ പൊതുയോഗം നിയന്ത്രിക്കേണ്ടി വരുന്ന സമയങ്ങളിൽ, ജ്വലിക്കുന്ന ആ കണ്ണുകൾക്ക് മുമ്പിൽ പ്രശ്നക്കാർ പോലും നിഷ്പ്രഭരായിത്തീരുമായിരുന്നു. പ്രതിസന്ധികളെയും പ്രയാസങ്ങളെയും പ്രാർത്ഥനാപൂർവ്വം തരണം ചെയ്യാനുള്ള അസാധാരണ കഴിവ് തിരുമേനിയിൽ പ്രകടമായിരുന്നു. ഏതെങ്കിലും ഭവനത്തിൽ അന്തിയുറങ്ങേണ്ടി വരുമ്പോൾ രാത്രിയാമങ്ങളിലെ പ്രാർത്ഥനയ്ക്ക് അവിടെ മുടക്കമില്ലായിരുന്നു. ചിലപ്പോൾ പ്രാർത്ഥനയ്ക്കാവശ്യമായ പായ ഇല്ലാതെ വന്നാലും കുമ്പിടീൽ മുടങ്ങാതിരിക്കാൻ ന്യൂസ്പേപ്പർ തറയിൽ വിരിച്ച് ഈ വയോവൃദ്ധൻ അതിൽ കുമ്പിടീൽ പൂർത്തിയാക്കുമായിരുന്നു. ഇന്ന് നല്ല ആരോഗ്യമുള്ളവരായ നമ്മളിൽ പലരും എല്ലാ സൗകര്യങ്ങളുണ്ടായിരുന്നിട്ടു കൂടി കുമ്പിട്ട് പ്രാർത്ഥിക്കുന്ന രീതി മറന്നിരിക്കുന്നു.

ഒരു ദിവസം ഒരു ഇടകുർബ്ബാന ചൊല്ലി പുറത്തിറങ്ങിയപ്പോൾ എന്നോടു ചോദിച്ചു, “ശെമ്മാശ്ശാ, ഞാൻ കുർബ്ബാന ചൊല്ലുമ്പോൾ എന്താ ഒന്നേകാൽ മണിക്കൂറോളം ഇടകുർബ്ബാന പോലും നീണ്ടുപോകുന്നത്.” ഇതിൽ നിശബ്ദനായി നിന്ന എന്നോട് തിരുമേനി തന്നെ ഉത്തരം നൽകി. “ഞാൻ ഓരോ വാക്കിന്റെയും ഇടയിൽ നൽകുന്ന സ്പേയ്സ് കൊണ്ടായിരിക്കും. തിരക്കുപിടിച്ച് ചൊല്ലിയാൽ എങ്ങനെയാ ആത്മാർത്ഥതയോടെ ബലിയർപ്പിക്കുക?” ഇത്ര സ്ഫുടമായി ആരാധനയിൽ പ്രാർത്ഥനാ മഞ്ജരികൾ ഉച്ചരിക്കുന്നവർ മലങ്കരസഭയിൽ തന്നെ വിരളമായിരിക്കും.

തിരുമേനിയുടെ ജീവിതത്തെ ഏറ്റവും അധികമായി സ്വാധീനിച്ച മദ്ധ്യസ്ഥയായിരുന്നു പ. ദൈവമാതാവ്. മാതാവിന്റെ നാമത്തിലുള്ള മലബാറിലെ രണ്ട് പ്രധാന ദേവാലയങ്ങളായ മൈക്കാവ്, പാലക്കാട് പള്ളികളിൽ മുടങ്ങാതെ പെരുന്നാളിന് നേതൃത്വം നൽകുവാൻ തിരുമേനി എന്നും ബദ്ധശ്രദ്ധനായിരുന്നു.

കാലത്തിന്റെ കുത്തൊഴുക്കിൽ സഭയിൽ കടന്നു കൂടിയ പല അനാചാരങ്ങൾക്കെതിരായും തിരുമേനി ശബ്ദമുയർത്തിയിരുന്നു. അതിലൊന്നാണ് വി. മദ്ബഹായിൽ ബലിപീഠത്തിന് മുമ്പിൽ വിശുദ്ധന്മാരുടെ ചിത്രം വച്ച് ബലി അർപ്പിക്കുന്ന പ്രവണത. തിരുമേനി നിശിതമായി ഇതിനെ വിമർശിച്ചിരുന്നു. യേശുക്കുഞ്ഞിനെ ഏന്താത്ത അമ്മയുടെ ചിത്രംപോലും ബലിപീഠത്തിന് മുമ്പിൽ വയ്ക്കരുത് എന്ന് തിരുമേനി നിഷ്കർഷിക്കുമായിരുന്നു. എല്ലാ വിശുദ്ധന്മാരേയും ആദരിക്കുന്നതിൽ തിരുമേനി ഉത്സുകനായിരുന്നു. തിരുമേനി പറയുമായിരുന്നു “വിശുദ്ധന്മാരെ ആദരിക്കണം എന്നാൽ ആരാധിക്കരുത്.”

## ആദ്ധ്യാത്മിക തലങ്ങൾക്കുമപ്പുറം

### ആരെയും ചെറുതായി കാണരുത്

ഒരു ദിവസം തിരക്കുപിടിച്ച് ഒരു പള്ളിയിൽ പോകുവാൻ വേണ്ടി തിരുമേനി കാറിൽ കയറി ഇരുന്നു. ഞാൻ തിരക്കിട്ട് പെട്ടികൾ എടുത്തു വച്ചുകൊണ്ടിരിക്കുന്നു. പോകാനായപ്പോൾ വലിയ അത്യാവശ്യമൊന്നും ഇല്ലാത്ത ഒരാൾ പെട്ടെന്ന് കാറിൽ കയറാൻ വന്നു. അയാൾ കയറണ മെങ്കിൽ തിരുമേനിയുടെ വലതുവശത്തെ സീറ്റിൽ ഇരിക്കുന്ന കുറെ പുസ്തകങ്ങളും മറ്റ് സാധനങ്ങളും എടുത്തുമാറ്റി സീറ്റ് ക്രമീകരിക്കണം. അതിനു പോലുമുള്ള സമയമില്ലാത്തതിനാൽ ഞാൻ പറഞ്ഞു. "ഇപ്പോൾ വരേണ്ട." ഉടനെ തിരുമേനി പറഞ്ഞു, "ശെമ്മാശ്ശാ അവനെ കൂടി കയ റ്റിക്കൊള്ളൂ." ഞാൻ ഉടനെ പുറകിൽ വന്നു സീറ്റ് റെഡിയാക്കി. വൈദി കനല്ലാതെ ഒരാൾ കാറിൽ കയറിയാൽ ശെമ്മാശ്ശൻ തിരുമേനിയുടെ കൂടെ ഇരിക്കണം. അതു തിരുമേനിക്ക് നിർബന്ധമാണ്. അങ്ങനെ ഞാൻ തിരുമേനിയുടെ അടുത്ത് ഇരുന്നു യാത്ര ചെയ്യുമ്പോൾ തിരുമേനി രഹ സ്യമായി പറഞ്ഞു. "ആരെയും നമ്മൾ നിസാരമായി കാണരുത്." ഇതെന്റെ ജീവിതത്തിൽ വല്ലാതെ സ്വാധീനിച്ച വാക്കുകളാണ്.

### പ്രകൃതിസ്നേഹിയായ തിരുമേനി

മലബാറിലെ അരമനയിലുള്ള പശുക്കളെയും കോഴികളെയും കാണു വാൻ തിരുമേനി സ്ഥിരമായി സമയം കണ്ടെത്തി അവയോടൊപ്പം കുറെ നേരം ചിലവഴിക്കുമായിരുന്നു. സൗത്താഫ്രിക്കയിൽ പിതാവിന്റെ കൂടെ മിലിട്ടറി ക്യാമ്പിലെ ഗസ്റ്റ്ഹൗസിൽ താമസിച്ച ദിവസങ്ങളിൽ മുറ്റം നിറയെ മാനുകൾ തുള്ളിച്ചാടുന്ന കാഴ്ച തിരുമേനി കൗതുകത്തോടെ നോക്കി നിന്ന് സായൂജ്യമടയുമായിരുന്നു. മലങ്കരസഭയിൽ നിന്നും സൗത്താഫ്രി ക്കയിലെ മലങ്കര മക്കളെ സന്ദർശിച്ച ആദ്യ തിരുമേനി അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയാണ്. ബഹു. എം. ഒ. ജോണച്ചന്റെ പ്രത്യേക താല്പര്യപ്രകാരമാണ് തിരുമേനിയെ ക്ഷണിച്ചത്.

### കൂടെയുള്ളവരെ സ്വന്തമായി കരുതുന്ന തിരുമേനി

തന്നെ ശുശ്രൂഷിക്കുന്ന ശെമ്മാശ്ശനെ "എന്റെ ശെമ്മാശ്ശൻ" എന്ന് മറ്റുള്ളവരുടെ മുമ്പിൽ പരിചയപ്പെടുത്തുന്നത് ഒരായിരം മുത്തം നൽ കുന്ന പ്രതീതിയാണ് മനസ്സിൽ അങ്കുരിപ്പിക്കുക. കാരണം ആരെയും വെറും വാക്ക് പറഞ്ഞ് പുകഴ്ത്താത്ത തിരുമേനിയുടെ നാവിൽ നിന്ന് ഈ ഒരു വാക്ക് മൊഴിഞ്ഞ് കിട്ടുമ്പോൾ ലഭിക്കുന്ന സന്തോഷം അപാര മാണ്.

തിരുമേനി തന്റെ ഭദ്രാസനത്തിലെ വൈദികരെയും എന്റെ അച്ചൻ എന്ന് സംബോധന ചെയ്തിരുന്നു. ഒരു വൈദികനെ ശാസിക്കേണ്ടി വന്നാലും അരമനയിൽ വിളിച്ചു വരുത്തി സ്വന്തം മുറിയിൽ കൊണ്ടു പോയി മാത്രമേ ഉപദേശിക്കുകയും ശാസിക്കുകയും ചെയ്യുമായിരുന്നുള്ളു. പൊതുവേദിയിൽ അച്ചന്മാരെ മോശമാക്കി സംസാരിക്കുന്നത് കേട്ടിട്ടേ ഇല്ല.

## സാഹചര്യത്തിനൊത്ത് ഉയരുന്ന തിരുമേനി

കൊല്ലത്തിനടുത്ത് ഒരാശ്രമത്തിൽ ധ്യാനം ഉദ്ഘാടനം ചെയ്യാൻ തിരുമേനി പോയ ദിവസം. വിശ്രമവേളയിൽ മലബാറിൽ നിന്നും ഒരു കുടുംബം വിവാഹമോചന കല്പനയ്ക്കായി വന്നു. അന്ന് നിയുക്ത കാതോലിക്കാ ബാവായാണ് തിരുമേനി. തിരുമേനിയുടെ ചാർച്ചയിൽ പെട്ടവരാണ് കുടുംബം. പക്ഷേ അവർ ഇടവക വികാരിയുടെ കത്ത് കൊണ്ടുവന്നിട്ടില്ല. മലബാറിൽ പോയി വികാരിയുടെ കത്ത് കൊണ്ടു വരൂ എന്ന് പറയാൻ തിരുമേനിക്ക് വിഷമവും. തിരുമേനി ധർമ്മസങ്കടത്തിലായി. ഇതു മനസ്സിലാക്കി ഞാൻ ഇടപെട്ടു. "തിരുമേനി, വികാരിയുടെ കത്തില്ലാതെ അപേക്ഷ വച്ചാൽ ബാവാ തിരുമേനിയുടെ ഓഫീസിൽ നിന്ന് അനുമതി കിട്ടില്ല. അതുകൊണ്ട് ഇടവക വികാരിയുടെ കത്ത് വാങ്ങിക്കൊണ്ടുവരാൻ പറയുന്നതായിരുന്നു നല്ലത്." ഉടനെ തിരുമേനി ഉഗ്രകോപത്തോടെ ശെമ്മാശ്ശാ "ഞാൻ ആരാണെന്ന് അറിയില്ലേ. ഞാൻ മലങ്കരസഭയുടെ നിയുക്ത കാതോലിക്കായാണ്. എന്നെ ആരും പഠിപ്പിക്കണ്ട." ഞാൻ ഒന്നും മിണ്ടിയില്ല. പുറത്തേക്ക് മാറിനിന്നു. തിരുമേനി അവരോട് പറഞ്ഞു, "ഞാൻ ശുപാർശ ചെയ്താൽ ആരും തിരസ്കരിക്കില്ല, എന്നാലും ശെമ്മാശൻ പറഞ്ഞതാ ശരി. ഇനി ഞാൻ ശുപാർശ ചെയ്തിട്ടും വികാരിയുടെ കത്ത് കൂടി വെക്കണം എന്ന് ദേവലോകത്ത് നിന്ന് പറഞ്ഞാൽ അത് എനിക്കും നാണക്കേടല്ലേ. അതുകൊണ്ട് വികാരിയുടെ കത്തും കൂടി വച്ച് പിന്നീടയയ്ക്കാം" എന്ന് പറഞ്ഞയച്ചു. അവർ പോയി കഴിഞ്ഞപ്പോൾ തിരുമേനി എന്നെ വിളിച്ചു. ശാന്തനായി എന്നോട് പറഞ്ഞു. "ശെമ്മാശ്ശാ എന്നെ രക്ഷിക്കാൻ ശെമ്മാശ്ശനല്ലേ ഉള്ളൂ. ഞാൻ അവരോട് എങ്ങനെ പറയുമെന്ന് ചിന്തിച്ചിരിക്കുമ്പോഴാ കൃത്യസമയത്ത് ശെമ്മാശ്ശൻ ഇടപെട്ടത്." ഇതു കേട്ടപ്പോൾ എന്റെ എല്ലാ പ്രയാസവും മാറി.

## എനിക്ക് ഒരിക്കലും മറക്കാനാവാത്ത ഒരു സംഭവം

ഓണത്തിനും ഈസ്റ്ററിനും ദേവലോകത്തും പത്തനാപുരത്തും മലബാറിലും അടുക്കളയിലും മറ്റും സ്ഥിരമായി ജോലി ചെയ്യുന്നവർക്ക് സമ്മാനമായി ഒരു തുക നൽകുക തിരുമേനിയുടെ പതിവാണ്. ഞാൻ

സെക്രട്ടറിയായ വർഷം ഓണദിനത്തിൽ ദേവലോകത്തു നിന്നും ഒരു പള്ളിയിലേക്ക് പോകാൻ ഇറങ്ങുമ്പോൾ തിരുമേനി എന്റെ കൈയിൽ ഒരു തുക തന്നു. ഓരോരുത്തർക്കും ഇത്ര വിഹിതം കൊടുക്കാൻ പറഞ്ഞു. ഞാൻ കൊണ്ടുപോയി കൊടുത്തു. അടുത്ത വർഷം ഓണത്തിന്, അന്ന് സന്ധ്യക്കാണ് ഞങ്ങൾ ദേവലോകത്ത് എത്തിയത്. സന്ധ്യാപ്രാർത്ഥനയ്ക്ക് ശേഷം തിരുമേനി പതിവുപോലെ കുറെ തുക എന്റെ കൈയിൽ എടുത്തു തന്നു. അത് ആയിരത്തിന്റെ നോട്ടുകൾ ആയതുകൊണ്ട് ചില്ലറ ആക്കണമെന്ന് പറഞ്ഞു. വേഗം പോയി ചില്ലറയാക്കി കഴിഞ്ഞ വർഷത്തെ പോലെ ഓരോരുത്തർക്കും കൃത്യമായി വീതം വച്ച് കൊടുത്ത് തിരികെ വരുമ്പോൾ തിരുമേനി അത്താഴം കഴിഞ്ഞ് സൂത്താറക്ക് 15 മിനിറ്റ് മുമ്പേ താഴെയിറങ്ങി കബറിങ്കൽ വന്നു നിൽക്കുന്നു. തിരുമേനി ചോദിച്ചു "പൈസ എവിടെ?" ഞാൻ പറഞ്ഞു, 'എല്ലാവർക്കും കൃത്യമായി ഭാഗിച്ചു കൊടുത്തു.' തിരുമേനി ഭയങ്കരമായി എന്നെ ശാസിച്ചു. "പറയുന്നതുപോലെ ചെയ്താൽ മതി." ആ കോപം ശമിച്ചിട്ട് മറുപടി പറയാൻ കഴിഞ്ഞില്ല. അതിന്റെ ഇടയിലൂടെ ഞാൻ പറഞ്ഞൊപ്പിച്ചു. "തിരുമേനി കഴിഞ്ഞ വർഷവും പണം എന്റെ കൈയിൽ തന്ന് കൊടുക്കാൻ എന്നെ തന്നെയല്ലേ ഏൽപ്പിച്ചത്. എന്നാൽ ഈ വർഷവും ഞാൻ അങ്ങനെ കരുതി." എനിക്ക് അതികഠിനമായ വേദന തോന്നി. ഞാൻ അന്ന് തിരുമേനിയോട് സംസാരിച്ചില്ല. പിറ്റേദിവസം രാവിലെ കാരക്കൽ പള്ളിയിൽ ആയിരുന്നു വി. കുർബാന. ജൂനിയറായ ഗീവർഗ്ഗീസ് ശെമ്മാശ്ശനെ കൊണ്ട് തിരുമേനിയുടെ എല്ലാ കാര്യങ്ങളും ഞാൻ ചെയ്യിച്ചു. 15 മിനിറ്റ് മുമ്പേ ഞങ്ങൾ കാരയ്ക്കൽ പള്ളിയിൽ എത്തി അഴിക്കകത്ത് ഒരു കസേരയിൽ തിരുമേനി ഇരിക്കുന്നു. ഞാൻ പുറത്തേക്ക് മാറിനിന്നു. തിരുമേനി ശാന്തമായി എന്നെ വിളിച്ചു. ഞാൻ ചെന്ന് പുറകിലായി നിന്നു. വീണ്ടും അടുത്തേക്ക് വിളിച്ചു പറഞ്ഞു "ശെമ്മാശ്ശാ, ശെമ്മാശ്ശൻ ക്ഷമിക്ക്, ഞാൻ അപ്പോഴത്തെ ദേഷ്യത്തിന് പറഞ്ഞതല്ലേ, സാരമില്ല." ഇതു കേട്ട ഞാൻ അവിടെ നിന്ന് കരഞ്ഞു. എന്റെ ദേഷ്യവും സങ്കടവും എല്ലാം ആ ഒരു നിമിഷംകൊണ്ട് എങ്ങോ പോയിമറഞ്ഞു. ഇത്രയും വലിയ മനുഷ്യൻ ഈ എളിയ ശെമ്മാശ്ശനോട് ഇപ്രകാരം പറഞ്ഞതിലാണ് എന്റെ സങ്കടം.

"നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെ വച്ച് ഓർമ്മ വന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചേച്ച് ഒന്നാമത് ചെന്ന് സഹോദരനുമായി നിരന്നുകൊൾക." വി. മത്തായി 5:23, 24. ഈ ദൈവവചനം ജീവിതത്തിൽ അന്വർത്ഥമാക്കുന്ന വലിയ മനസ്സിന്റെ ഉടമയായിരുന്നു തിരുമേനി.

## തിരുമേനി ഇതുപോലെ ചിരിച്ച് ഞാൻ കണ്ടിട്ടില്ല

മദ്രാസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ വച്ച് പെയ്സ്മേക്കർ വച്ച ശേഷം ചെക്കപ്പിന് പോയ കാലം. ഒരു ദിവസം സന്ധ്യാപ്രാർത്ഥ നയ്ക്ക് ശേഷം തിരുമേനി വിശേഷം പറയാൻ തുടങ്ങി. ഞാനും പരേത യായ സിസ്റ്റർ സാലിയും, സിസ്റ്റർ ആച്ചിയമ്മയും കഥ കേൾക്കാൻ ഇരുന്നു. അന്ന് തിരുമേനി സന്യാസിയുടെ കുതിര എന്ന കഥയിൽ തുടങ്ങി, അനേക കഥകൾ പറഞ്ഞു. തിരുമേനി ചിരിക്കാൻ തുടങ്ങി. ഏറ്റവും ഒടുവിൽ പറഞ്ഞത് ഒരു ഹോസ്റ്റലിന്റെ മതിലിൽ ഇരിക്കുന്ന ഒരു കുട്ടിയുടെ കഥയാണ്. കുട്ടി വളരെ അവശനായിരുന്നു. അന്ന് ഹോസ്റ്റലിൽ നിന്നാരും സ്കൂളിൽ പോയിട്ടില്ല. മതിലിനപ്പുറത്തു കൂടി ഒരാൾ ഒരു എരുമയേയും കൊണ്ടു പോകുന്നു. എരുമ വരുന്ന വഴി മഴു വൻ തൂറ്റിതൂറ്റിയാണ് വരുന്നത്. തൂറ്റിതൂറ്റി വശംകെട്ട ഈ എരുമയെ കണ്ട കുട്ടി ഉടനെ ഉറക്കെ വിളിച്ച് ചോദിച്ചു. "എരുമെ എരുമെ ഇന്ന് നീയും ഹോസ്റ്റലിലെ ഫുഡ് ആണോ കഴിച്ചത്." ഇത് പറഞ്ഞ് തിരു മേനി ചിരിക്കാൻ തുടങ്ങിയിട്ട് ചിരി നിർത്തുന്നില്ല. മുഖം എല്ലാം ആകെ ചുവന്നു. ഞങ്ങൾ എല്ലാവരും ചിരിയാണ്. തിരുമേനി ചിരിച്ച് ചിരിച്ച് കണ്ണിൽകൂടി കണ്ണുനീർ വന്നു. ഇതുപോലെ ചിരിച്ച് ഞാൻ കണ്ടിട്ടേ ഇല്ല. തിരുമേനിയുടെ ജീവിതത്തിലെ അനിതരസാധാരണമായ ഒരു സംഭ വമാണ് ഇത്.

## കരുതുന്ന തിരുമേനി

സൗത്ത് ആഫ്രിക്കയിൽ പോകുന്നതിന്റെ തലേന്ന് രാത്രി കൊണ്ടു പോകാൻ ആവശ്യമായ ബാഗുകൾ റെഡിയാക്കുന്ന തിരക്കിലാണ് ഞാൻ. അതിനിടെ തിരുമേനി പറഞ്ഞു "നാളെ രാവിലെ പോകേണ്ട തല്ലെ ഡ്രൈവർ റോയിയെ വിളിച്ചുകൊണ്ടു വാ." ഞാൻ വേഗം താഴെ യിറങ്ങാൻ ലിഫ്റ്റിൽ കയറി. എപ്പോഴും താഴേക്കും മുകളിലേക്കും കയ റേണ്ടതുകൊണ്ട് സ്ഥിരമായി ലിഫ്റ്റ് ഉപയോഗിക്കാറാണ് പതിവ്. ലിഫ്റ്റിൽ കയറി കൃത്യം പകുതി ആയപ്പോൾ കറണ്ട് പോയി. രണ്ടു നിലകളുടെയും നടുവിലായി ലിഫ്റ്റ് നിശ്ചലമായി. അതിഭയങ്കര മഴയുള്ള രാത്രി. തിരുമേനി ആകെ പേടിച്ചുപോയി. ജനറേറ്റർ കേടുമാണ്. എന്തു ചെയ്യണമെന്ന് അറിയാതെ തിരുമേനി വിഷമിച്ച് നിന്നു. തിരുമേനി പറഞ്ഞു, "ശെമ്മാശ്ശാ പേടിക്കണ്ട. ഞാൻ ഇവിടെയുണ്ട്." തിരുമേനി റൂമിൽ കയറി താഴെയുള്ള എല്ലാ ഡ്രൈവർമാരെയും ഫോൺ ചെയ്ത് അത്യാവശ്യം അറിയിച്ചു. തിരുമേനി പറഞ്ഞു, "ശെമ്മാശ്ശൻ ലിഫ്റ്റിൽ കുടുങ്ങിയിരിക്കയാണ്. എത്രയുംവേഗം കെട്ടിടത്തിന്റെ മുകളിൽ പോയി റോപ്പ് തിരിച്ച് ലിഫ്റ്റ് റെഡിയാക്കണം." അവരെ പറഞ്ഞയച്ച ശേഷം

റൂമിൽ നിന്ന് ഒരു കസേര തിരുമേനി തന്നെ വലിച്ചുകൊണ്ടു വന്ന് ലിഫ്റ്റിന്റെ മുന്നിലിട്ട് ആ ഇരുട്ടത്ത് എനിക്ക് കൂട്ടായി ഇരുന്നു. ഇടക്കിടെ തിരുമേനി പറയും, "ശെമ്മാശ്ശൻ പേടിക്കണ്ട. ഞാൻ ഇവിടെ ഇരിപ്പുണ്ട്." തിരുമേനിയുടെ മുഖഭാവവും വിഷമവും കണ്ട് എനിക്ക് പ്രയാസം തോന്നി. എന്നെ ഇത്രയ്ക്ക് സ്നേഹിക്കുകയും കരുതുകയും ചെയ്ത തിരുമേനി.

## കുഞ്ഞുങ്ങളെപ്പോലും സ്വാധീനിക്കുന്ന തിരുമേനി

സ്ഥാനത്യാഗത്തിനു ശേഷം പല പ്രാവശ്യവും ദേവലോകത്തു പോയി തിരുമേനിയെ കാണുവാനും അനുഗ്രഹം പ്രാപിക്കുവാനും ഇടയായി ട്ടുണ്ട്. എന്റെ മകൻ ക്രിസ്റ്റോ മൂന്നു വയസ്സുള്ളപ്പോൾ തന്നെ ഇടക്കിടെ വലിയ ബാവായെ കാണണമെന്ന് പറയുമായിരുന്നു. ആവർത്തിച്ച് ആവ ശ്യപ്പെടുമ്പോൾ അവനെയും കൂട്ടി ദേവലോകത്ത് പോയി ബാവായെ കാണും. തീരെ വയ്യാതിരുന്ന സമയത്ത് പോലും ക്രിസ്റ്റോയെ കാണു മ്പോൾ പ്രാർത്ഥിച്ച ശേഷം ധാരാളം മിഠായി നൽകുമായിരുന്നു. അതു കൊണ്ടായിരിക്കാം ഇടക്കിടെ ക്രിസ്റ്റോ ഇങ്ങനെ പറയുന്നത് എന്ന് ഞാൻ ചിന്തിച്ചിരുന്നു. പക്ഷേ, തിരുമേനി കാലം ചെയ്തതിന് ശേഷവും അവന് ഇടക്കിടെ വലിയ ബാവായെ കാണണമായിരുന്നു. വർത്തമാനം പറയ ണമായിരുന്നു, പക്ഷെ എന്തു ചെയ്യാനാ, ഇനി പറ്റില്ലല്ലോ എന്നു പറഞ്ഞ് കരയുമ്പോൾ, തിരുമേനി ആ കുഞ്ഞിൽ ചെലുത്തിയ സ്വാധീനം എത്ര മാത്രം ആയിരുന്നു എന്ന് ഞാൻ ഓർത്തുപോകുകയാണ്.

## അന്ത്യ നിമിഷങ്ങൾ

ബാവാ അത്യാസന്നനിലയിലാണ് എന്നും പരുമല ഹോസ്പിറ്റലി ലാണ് എന്നും ബഹു. എൽദോസച്ചൻ പറഞ്ഞതനുസരിച്ച് ഞാൻ കുടും ബസമേതം മെയ് 26 രാവിലെ പരുമലയിൽ എത്തി. വൈദികരെക്കൊണ്ട് നിറഞ്ഞ മുറിയിൽ കയറി ഞാനും കുടുംബവും തിരുമേനിയുടെ കൈ മുത്തി. ധാരാളം തിരുമേനിമാരും സന്നിഹിതരാണ്. സ്ഥലപരിമിതി മൂലം തിരുമേനിമാരൊഴികെ എല്ലാവരും പുറത്ത് നിൽക്കണമെന്ന് ഡോക്ടർ മാർ നിർദ്ദേശിച്ചു. ഞങ്ങൾ എല്ലാവരും സൈഡ് റൂമിലേക്ക് ഇറങ്ങി. വൈകിട്ട് ആറ് മണിയായപ്പോൾ അഭിവന്ദ്യ തിരുമേനിമാരും സെക്രട്ടറി അച്ചന്മാരും മറ്റു വൈദികരും ചേർന്ന് സന്ധ്യാനമസ്കാരം ആരംഭിച്ചു. സന്ധ്യാപ്രാർത്ഥന കഴിഞ്ഞ് 7 മണിയോടുകൂടി എന്റെ മനസ്സിൽ വല്ലാത്ത ഒരു വിഷമം. എങ്ങനെയെങ്കിലും റൂമിൽ കയറി തിരുമേനിയുടെ അടുത്ത് നിൽക്കണമെന്ന ആഗ്രഹം. ഡോറിന്റെ അടുത്തുനിൽക്കുന്ന യുവാവി നോട് പറഞ്ഞു. അത്യാവശ്യമായി എനിക്ക് റൂമിലേക്ക് പോകണം. അവന്റെ അനുവാദത്തിനായി കാത്തുനിൽക്കാതെ ഞാൻ അകത്തു

കടന്നു. ഡോക്ടർമാരും തിരുമേനിമാരും അരികിൽ നിൽപ്പുണ്ട്. ഞാൻ ചെന്ന് ഒന്നു കൂടി കൈ മുത്തി. ഒരു ശ്വാസം മാത്രം. ഞാൻ കാൽപാദത്തിങ്കൽ ചെന്നു രണ്ടു കാലുകളിലും പിടിച്ച് വിശ്വാസപ്രമാണം ആവർത്തിച്ച് ചൊല്ലാൻ തുടങ്ങി. എല്ലാവരും പ്രാർത്ഥനാപൂർവ്വം നിൽക്കുകയാണ്. കുറെനേരം ഞാൻ അവിടെത്തന്നെ നിന്നു. ഡോക്ടേഴ്സ് വീണ്ടും വീണ്ടും പരിശോധിക്കുന്നുണ്ട്. ശ്വാസമെടുക്കുന്നതിന്റെ ഗതിവേഗം കുറഞ്ഞു കുറഞ്ഞു വന്നു. ഒരു പ്രത്യേക ദൈവിക തേജസ്സ് മുഖത്ത് തെളിഞ്ഞു വന്നു. യാതൊരു ഭാവഭേദവുമില്ലാതെ അനേകരുടെ പ്രാർത്ഥനകളുടെ മദ്ധ്യത്തിൽ വളരെ ശാന്തമായി തിരുമേനി ഇഹലോകവാസം വെടിഞ്ഞു. അപ്പോൾ സമയം 7.15. അങ്ങനെ ആ വലിയ യുഗത്തിന് തിരശ്ശീല വീണു. അന്ത്യ നിമിഷങ്ങളിൽ ആ പുണ്യപിതാവിന്റെ പാദങ്ങൾ സ്പർശിച്ച് നിൽക്കുവാൻ എനിക്കു സാധിച്ചത് ജീവിതത്തിലെ ഒരു സൗഭാഗ്യമായി ഞാൻ കാണുന്നു.

**ഉപസംഹാരം**

മൗനത്തിന്റെ വാചാലൻ, അസാധാരണമായ ആത്മീയ നിഷ്ഠയിൽ ജീവിച്ച മഹിതാചാര്യൻ, ഈ ലോകത്തിൽ വച്ചു തന്നെ ദൈവിക പ്രകാശത്തിൽ സഞ്ചരിച്ച പിതാവ്, പ്രാർത്ഥനയുടെ ആത്മാവിൽ ദൈവബന്ധത്തിന്റെ ആഴം കണ്ടെത്തിയ പിതാവ്, ജീവനേക്കാൾ അധികം ജീവിതത്തിനാണ് മൂല്യം എന്ന് വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്ത പിതാവ്, മൗനിയായിരിക്കുന്നതിൽ ആനന്ദം കണ്ടെത്തിയ താപസൻ, സന്യാസത്തിന്റെ മഹത്വം കണ്ടെത്തിയ തപോജ്യോതിസ്സ്...

പരിശുദ്ധ പിതാവേ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ..........

(ലേഖകൻ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ സെക്രട്ടറി ശെമ്മാശനായിരുന്നു)



# പരിശുദ്ധ ദിദിമോസ് ബാവായും നസ്രത്തു കോൺവന്റും

ഏതാണ്ട് 46 സംവത്സരം മലങ്കര ഓർത്തഡോക്സ് സഭയെ നയിച്ച മലങ്കരസഭയുടെ താപസജ്യോതിസ് പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സഭാസേവനത്തിന് ബാല്യകാലത്തു തന്നെ തുടക്കമിട്ടതാണ്. ജീവിതം പ്രാർത്ഥനയാക്കി മാറ്റിയ പരിശുദ്ധനാണ് ആ പിതാവ്.

അസാദ്ധ്യമെന്ന് ലോകം പറയുമ്പോൾ ദൈവത്തോടു കൂടിചേർന്ന് എല്ലാം സാദ്ധ്യമെന്ന് പ. പിതാവ് സ്വന്തജീവിതത്തിൽ കൂടി നമുക്കു കാണിച്ചു തന്നു. ആശ്രമങ്ങൾ ഉണ്ടെങ്കിലും യഥാർത്ഥ സന്യാസിമാർ കുറവാണ്. ഉത്തമ സന്യാസിമാർ ആത്മീയ ജീവിതത്തിന് ശക്തി പകർന്നു തരുന്നവരാണ്.

1921-ൽ മാവേലിക്കരയിൽ ജനിച്ചു. ചെറുപ്രായത്തിൽ തന്നെ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ചേർന്നു സ്വയശിക്ഷണവും പ്രാർത്ഥനാജീവിതവും ജീവിതാവസാനം വരെയും നിഷ്ഠയോടു കൂടി പാലിച്ചു. വിദ്യാഭ്യാസം പത്തനാപുരത്തും കോട്ടയത്തും തൃശ്ശിനാപ്പള്ളിയിലും മദ്രാസിലും കാൺപൂരിലും നിർവഹിച്ചു. വിദ്യാഭ്യാസകാലത്തും ആശ്രമ ജീവിതത്തിന്റെ നിഷ്ഠകൾ വിഘ്നം കൂടാതെ പാലിച്ചു. വൈദിക പദവിയുടെ പടികൾ ഓരോന്നായി കടന്ന് മലങ്കര മെത്രാപ്പോലീത്തായുടേയും പൗരസ്ത്യ കാതോലിക്കായുടേയും സിംഹാസനത്തിൽ ആരൂഢനായി സഭയെ നയിച്ചു. എല്ലാ സഭാവിഭാഗങ്ങളുമായി നല്ല സുഹൃത്ബന്ധം പുലർത്തി എല്ലാവരുടേയും സ്നേഹാദരവുകൾ പിടിച്ചുപറ്റി.

1965 ഡിസംബർ 23-ന് നിര്യാതനായ മാവേലിക്കര നാടാവള്ളിൽ എൻ. ജി. കുറിയാക്കോസ് അച്ചന്റെ മനസ്സിൽ കാത്തുസൂക്ഷിച്ച സ്വപ്നം അദ്ദേഹത്തിന്റെ മരണശേഷം 1966 ഡിസംബർ 6-ന് സാക്ഷാത്ക്കരിച്ചതാണ് കടമ്പനാട് സ്ഥാപിതമായ നസറേത്ത് കോൺവെന്റ്. ഒരു കോൺവെന്റു തുടങ്ങണമെന്ന ഉദ്ദേശ്യത്തോടുകൂടി അച്ചന്റെ മാനേജ്മെന്റിൽ ഓതറ-കോഴിമലയിൽ പ്രവർത്തിച്ച സെന്റ് മേരീസ് സ്കൂളിലെ അദ്ധ്യാപികമാരായിരുന്ന എലിസബേത്തിനേയും മറിയാമിനേയും ഇംഗ്ലണ്ടിലെ ഒരു ആംഗ്ലിക്കൻ കോൺവെന്റായ സെന്റ് മൈക്കിൾസ് കോൺവെന്റിൽ മൂന്നു വർഷത്തെ സന്യാസ പരിശീലനത്തിനായി അയച്ചു. പരിശീലനം കഴിഞ്ഞ് അവർ തിരികെ വരുന്നതിന് മുമ്പ് കുര്യൻ അച്ചൻ ഇഹലോക വാസം വെടിഞ്ഞു.

1966-ൽ തിരിച്ചുവന്ന സിസ്റ്റേഴ്സ് പരുമല പള്ളിയിൽ പോയി പ. പരുമല തിരുമേനിയുടെ കബറിങ്കൽ പ്രാർത്ഥിച്ചു. അവിടെവച്ച് പ. ഔഗേൻ പ്രഥമൻ ബാവാ തിരുമേനിയെ കാണാൻ ഇടയായി. തങ്ങളുടെ ആഗ്രഹം പരിശുദ്ധ പിതാവിനെ അറിയിച്ചു. അന്ന് പരുമലയിലെ മാനേജരായിരുന്ന ബ. കാരിക്കോട്ട് മാത്യൂസ് അച്ചനുമായി പ. ബാവാ തിരുമേനി ഈ കാര്യം സംസാരിച്ചു.

ബ. അച്ചന്റെ മേൽനോട്ടത്തിൽ കടമ്പനാട് 'ഹോറേബ്' എന്ന പേരിൽ ഒരു ചെറിയ കെട്ടിടവും അതിനോടു ചേർന്ന് മൂന്നര ഏക്കർ സ്ഥലവും ആരും താമസമില്ലാതെ സഭയുടെ വകയായി ഉണ്ടെന്നും അത് സിസ്റ്റേഴ്സിന് മഠം സ്ഥാപിക്കാൻ കൊടുക്കാമെന്നും പറഞ്ഞു.

ഹോറേബിൽ ഒരു സന്യാസി അച്ചൻ വർഷങ്ങൾക്ക് മുമ്പ് താമസിച്ചിരുന്നു. അച്ചൻ രോഗി ആയപ്പോൾ പരുമലയിൽ കൊണ്ടുപോയി. ബ. മാത്യൂസ് അച്ചൻ അദ്ദേഹത്തെ ശുശ്രൂഷിച്ചു; മരിച്ചപ്പോൾ പരുമലയിൽ തന്നെ അദ്ദേഹത്തെ സംസ്കരിച്ചു. പ. ഔഗേൻ ബാവാ തിരുമേനിയുടെ കല്പനപ്രകാരം ഹോറേബ് ആശ്രമവും അതിനോടു ചേർന്നുള്ള സ്ഥലവും മഠം തുടങ്ങാനായി സിസ്റ്റേഴ്സിനു കൈമാറി.

1966 ഡിസംബർ 6-ന് സിസ്റ്റേഴ്സ് എലിസബേത്തും മറിയാമും കടമ്പനാട് താമസമാക്കി; ഹോറേബ് എന്ന പേരുമാറ്റി മഠത്തിന് 'നസറേത്ത്' എന്ന് പേരു കൊടുത്തു.

പ. ഔഗേൻ ബാവാ തിരുമേനി നസറേത്തിലെ സിസ്റ്റേഴ്സിന്റെ ചുമതല പത്തനാപുരം മൗണ്ട് താബോർ ദയറാധിപൻ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയെ ഏല്പിച്ചു. വലിയ തിരുമേനി ആ ചുമതല കൊച്ചുതിരുമേനി ആയിരുന്ന മലബാർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ ഏല്പിച്ചു. തീമോത്തിയോസ് തിരുമേനി പത്തനാപുരത്തു വരുന്ന സമയങ്ങളിൽ നസറേത്തിൽ വരികയും സിസ്റ്റേഴ്സിന്റെ കാര്യങ്ങൾ അന്വേഷിക്കുകയും ആവശ്യമായ ഉപദേശങ്ങൾ നൽകി സഹായിക്കുകയും ചെയ്തിരുന്നു.

1970 മുതൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ നസറേത്തിന്റെ വിസിറ്റർ ബിഷപ്പായി പ. ഔഗേൻ ബാവാ തിരുമേനി നിയമിച്ചു. നസറേത്തിനെ സ്വന്തംപോലെ തിരുമേനി പരിപാലിച്ചു വളർത്തി. സ്വന്തം ഭദ്രാസനത്തിൽ നിന്ന് സന്യാസജീവിതത്തിലേക്ക് ദൈവവിളിയുള്ള പെൺകുട്ടികളെ കണ്ടുപിടിച്ച് നസറേത്തിലേക്കു കൊണ്ടുവന്നു. നസറേത്തിലെ പകുതി അംഗങ്ങളും മലബാർ ഭദ്രാസനത്തിൽ നിന്നുള്ളവരാണ്. നസറേത്തിനെ ഇന്നത്തെ നിലയിൽ വളർത്തി എടുത്തതിൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയ്ക്കുള്ള പങ്ക് വളരെ വലുതാണ്. ഓരോ സിസ്റ്ററിനേയും വ്യക്തിപരമായി മനസ്സി

ലാക്കി സന്യാസജീവിതത്തിൽ വളർത്തി എടുക്കുന്നതിന് പിതൃതുല്യമായ വാത്സല്യത്തോടെ ശ്രമിച്ചിട്ടുണ്ട്.

സന്യാസജീവിതത്തിന്റെ നിയമങ്ങൾ നിഷ്ഠയോടെ പാലിക്കുന്നതിനും ദൈവസന്നിധിയിൽ എടുത്ത വ്രതവാഗ്ദാനങ്ങൾ അഭംഗുരം കാത്തുസൂക്ഷിക്കുന്നതിനും സിസ്റ്റേഴ്സിനെ ഉപദേശിക്കുകയും ക്ലാസ്സുകൾ എടുക്കുകയും ചെയ്യുന്നത് തിരുമേനിയുടെ ചുമതലയായി കരുതിയിരുന്നു.

തിരുമേനിയുടെ ജീവിതത്തിൽ മൗനത്തിനു വലിയ പ്രാധാന്യം ഉണ്ടായിരുന്നു. സന്യാസി ഒരു മുനിയാണ്. മുനിയുടെ മുദ്ര മൗനമാണ്. മൗനം ദൈവവുമായുള്ള സംസർഗ്ഗത്തിന് സഹായിക്കുന്നു. മൗനം പാലിക്കുമ്പോൾ മനുഷ്യനിൽ നിന്നു മാറി ദൈവത്തോട് അടുത്തിരുന്ന് ദൈവവുമായി സംസാരിക്കുവാൻ സാധിക്കുന്നു. സ്നേഹമൂർത്തിയായ യേശുവിന്റെ സന്നിധിയിൽ മിണ്ടാതിരുന്ന് ദൈവത്തെ അറിയുന്ന നിമിഷങ്ങൾ ആനന്ദപ്രദമാണ്. ആ ആനന്ദം അനുഭവമാക്കാൻ ധ്യാനം സഹായിക്കുമെന്ന് തിരുമനസ്സുകൊണ്ട് ക്ലാസ്സ് എടുക്കുമ്പോൾ കൂടെക്കൂടെ പറയുമായിരുന്നു. സന്യാസിയുടെ ജീവിതം ശബ്ദകോലാഹലങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കണം. ശാന്തതയിൽ – ധ്യാനത്തിൽ – ദൈവത്തെ കാണണം. ദൈവവുമായി സംസാരിക്കണം. മനസ്സിനെ ദൈവത്തിങ്കലേക്ക് ഉയർത്തണം.

തിരുമേനിയുടെ ശബ്ദമാധുരി ആരേയും ആകർഷിക്കുന്നതായിരുന്നു. ആരാധനാഗീതങ്ങൾ 'നിറം' തെറ്റിക്കാതെ പാടുവാൻ സിസ്റ്റേഴ്സിനെ പഠിപ്പിച്ചു. പ. പിതാവിൽ നിന്നും കിട്ടിയ പാഠങ്ങൾ ആണ് പ്രാർത്ഥനയിലും ഗീതങ്ങളിലും ആരാധനയിലും ഞങ്ങൾ തുടരുന്നത്.

പ. ദിദിമോസ് ബാവാ തിരുമനസ്സിലെ പിൻഗാമികളായി നസറേത്തിലെ സിസ്റ്റേഴ്സിന്റെ ആത്മീയ വളർച്ചയിൽ സഹായിച്ചിരുന്ന വിസിറ്റർ ബിഷപ്പ് വാങ്ങിപ്പോയ അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയും അതിനുശേഷം ഇപ്പോൾ അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയും ചാപ്ലയിൻ ചുമതല വഹിക്കുന്ന വന്ദ്യ ഏലിയാസ് കോശി റമ്പാച്ചനും മുൻഗാമികളെപ്പോലെ തന്നെ നസറേത്തിലെ സിസ്റ്റേഴ്സിന്റെ ആത്മീയ വളർച്ചയിൽ സഹായിക്കുന്നു. സ്വന്തം സമൂഹത്തെപ്പോലെ നസറേത്തിനെ കരുതുന്നു എന്നുള്ളതിൽ അതിയായ സന്തോഷവും നന്ദിയും ഉണ്ട്.

പ. ദിദിമോസ് ബാവാ തിരുമേനി ഞങ്ങൾക്കുവേണ്ടി ദൈവസന്നിധിയിൽ പ്രാർത്ഥിക്കുന്നുണ്ട് എന്നു വിശ്വസിക്കുന്നു. അതുപോലെ വാങ്ങിപ്പോയ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി, വന്ദ്യ ഐസക്ക് റമ്പാച്ചൻ, ബേബി അച്ചൻ എല്ലാവരുടേയും പ്രാർത്ഥന ഞങ്ങൾക്കുണ്ട് എന്നു വിശ്വസിക്കുന്നു.

# മലങ്കരയുടെ വലിയ ബാവാ

## സാമുവൽ ഇസ്രായേൽ റമ്പാൻ

2005 ഒക്ടോബർ മാസം 31-ന് തന്റെ 84-ാം വയസ്സിൽ കാതോലിക്കാ സ്ഥാനത്ത് അവരോഹിതനായി. 2010 ഒക്ടോബർ മാസത്തിൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും കാതോലിക്കാ സ്ഥാനവും യാതൊരു സമ്മർദ്ദവും കൂടാതെ സ്വന്തമനസ്സാൽ സ്ഥാനത്യാഗം ചെയ്തു. തന്റെ തൃക്കൈകൊണ്ട് പിൻഗാമിയെ വാഴിച്ച് സർവഅധികാരങ്ങളും ഏല്പിച്ചു കൊടുത്ത് കൃതകൃത്യനായി ശിഷ്ടായുസ്സ് മനനത്തിലും പ്രാർത്ഥന യിലും, ദൈവസംസർഗ്ഗത്തിലും കഴിയുവാൻ ദൈവം സംഗതിയാക്കി. 2014 ഫെബ്രുവരി 21-ന് കന്തീലാ ശുശ്രൂഷയും സ്വീകരിച്ചു. ഈ ലോക ത്തിൽ നിന്നുള്ള വേർപാടിനുവേണ്ടി ഒരുങ്ങി കാത്ത് പരുമല ആശുപ ത്രിയിൽ വിദഗ്ദ്ധ ഡോക്ടറന്മാരുടെ ശുശ്രൂഷകൾ ഏറ്റുവാങ്ങി 2014 മെയ് 26-നു തന്റെ ആത്മാവ് അതിന്റെ ഉടയവന്റെ സന്നിധിയിലേക്ക് വാങ്ങി പ്പോയി. പ. പിതാവിന്റെ ആഗ്രഹപ്രകാരം ഗുരുനാഥന്റെ സമീപം തന്റെ കബറും തീർത്തിരുന്നതിനാൽ മെയ് 28-ന് കബറടക്കി. സഭ ആകമാ നവും പ. ബാവാ തിരുമനസ്സിലെ മുഖ്യകാർമ്മികത്വത്തിൽ നഗരികാ ണിക്കലും നടത്തി. കോട്ടയം മുതൽ പത്തനാപുരം വരെയുള്ള യാത്രയിൽ നാനാജാതി മതസ്ഥരും, എല്ലാ സഭാവിഭാഗങ്ങളും പങ്കെ ടുത്തു. പത്തനാപുരം ഒരിക്കലും ദർശിച്ചിട്ടില്ലാത്തവിധമുള്ള ജനസഞ്ച യമായിരുന്നു. വന്നുകൂടിയ ജനമെല്ലാം തന്നെത്താൻ നിയന്ത്രിച്ച് കബറ ടക്കം ഏറ്റവും ശ്രേഷ്ഠവും, ഭക്തിനിർഭരവുമായി നടത്തുവാൻ സഹക രിച്ചു. പ. ബാവാ തിരുമനസ്സിലെ നേതൃത്വത്തിൽ സഭയിലെ എല്ലാ മേല്പ ട്ടക്കാരും വൈദികരും വിശ്വാസസമൂഹവും അച്ചടക്കത്തോടും പ്രാർത്ഥനാ നിരതരുമായി കബറടക്ക ശുശ്രൂഷയിൽ സംബന്ധിച്ചു. കേരള ഗവ ണ്മെന്റിനെ പ്രതിനിധീകരിച്ച് മുഖ്യമന്ത്രി ബഹുമാന്യനായ ഉമ്മൻചാണ്ടി യുടെ നേതൃത്വത്തിൽ മന്ത്രിസഭാംഗങ്ങൾ എല്ലാവരും സന്നിഹിതരായി രുന്നു. സംസ്ഥാന പോലീസ് സേന Guard of honour നൽകി അന്തിമ അഭിവാദനം അർപ്പിക്കുകയും ചെയ്തു. ആ സമയത്തുണ്ടായ ചെറിയ ചാറൽമഴ അനുഗ്രഹത്തിന്റെ പനിമഞ്ഞു പൊഴിച്ചതുപോലെ അനുഭവ പ്പെട്ടു.

പ. പിതാവ് ജീവിച്ചിരുന്ന കാലത്ത് തന്റെ പ്രാർത്ഥനാശക്തി മൂലം രോഗികൾ, പിശാചുബാധിതർ, മനഃപ്രയാസത്തിലകപ്പെട്ടവർ മുതൽ പേർക്ക് ആശ്വാസം നൽകിയിരുന്നു. കാലശേഷം നടന്ന തൃശ്ശിനാപ്പള്ളി ഇടവകയിലെ ഒരു വീട്ടമ്മയുടെ അനുഭവം കാണുക. ഈ കുടുംബ ത്തിന്റെ തൊട്ടടുത്തു താമസിച്ചിരുന്ന ഒരു അക്രൈസ്തവ കുടുംബ

ത്തിലെ പെൺകുട്ടിയുടെ വിവാഹ ആവശ്യത്തിലേക്ക് വാങ്ങിച്ച കുറെ സ്വർണ്ണ ഉരുപ്പടികൾ അവരുടെ വീട്ടിൽ ഇരിക്കുന്നതു സുരക്ഷിതമല്ലെന്നു കരുതി തൊട്ടടുത്ത വീട്ടിൽ അതു സൂക്ഷിക്കുന്നതിനായി ഏല്പിച്ചിരുന്നു. വിവാഹകാര്യങ്ങൾ ഒക്കെ തീരുമാനിച്ചശേഷം അടുത്ത നമ്മുടെ ഇടവ കാംഗമായ വീട്ടമ്മയോട് വിവരങ്ങൾ എല്ലാം പറഞ്ഞശേഷം ഏല്പിച്ചി രുന്ന സ്വർണ്ണം ആവശ്യപ്പെട്ടു. അവർ സൂക്ഷിച്ചിരുന്ന സ്ഥലത്ത് പരതി നോക്കിയിട്ടും വച്ചിരുന്ന സാധനം കാണാതെയായി. രണ്ടു കൂട്ടരും വിഷ മത്തിലായി. ദിവസവും പ്രാർത്ഥനയും അപേക്ഷയുമായി കഴിച്ചുകൂട്ടി. ഒരു ദിവസം നമ്മുടെ സഭാംഗമായ സ്ത്രീ രാത്രി ഉറങ്ങാൻ പോകുന്ന തിനു മുമ്പായി ദിദിമോസ് വലിയ ബാവായുടെ പടത്തിനു മുമ്പിൽ വിളക്ക് കത്തിച്ചുവച്ച് കണ്ണുനീരോടെ മദ്ധ്യസ്ഥത അപേക്ഷിച്ച് പ്രാർത്ഥി ച്ചുകൊണ്ടിരുന്ന് ഉറങ്ങിപ്പോയി. ഉറക്കത്തിൽ അവർ ഒരു സ്വപ്നം കണ്ടു. പരിശുദ്ധ ദിദിമോസ് ബാവാ തിരുമേനി മുമ്പിൽ നിൽക്കുന്നു. മോളെ വിഷമിക്കേണ്ട. വീടിന്റെ ഇന്ന ഭാഗത്തു പോയി നോക്കുക എന്നു പറ ഞ്ഞശേഷം അപ്രത്യക്ഷമായി. അവർ ഉറക്കത്തിൽ നിന്നും ഉണർന്നു. കല്പിച്ചപ്രകാരം പരിശോധന നടത്തി. അതിശയം എന്നുതന്നെ പറ യട്ടെ, ആഭരണങ്ങൾ എല്ലാം സുരക്ഷിതമായി ലഭ്യമായി. അങ്ങനെ ആ രണ്ടു കുടുംബങ്ങളും തീരാദുഃഖത്തിൽ നിന്നും മോചിതരായി.

അതുപോലെതന്നെ പത്തനാപുരം ആശ്രമാംഗമായ വന്ദ്യ ഏലിയാസ് കോശി റമ്പാച്ചനുണ്ടായ അനുഭവവും പരിശുദ്ധ ദിദിമോസ് ബാവായുടെ പ്രാർത്ഥനാശക്തിയിൽ നിന്നും ലഭ്യമായതാണ്. പുതിയ വേദവായന ക്കുറിപ്പ് അനുസരിച്ച് പഴയനിയമ വായന പുസ്തകമാക്കുന്നതിന് എം.ഒ.സി. പ്രസിഡണ്ട് അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനി റമ്പാച്ചനെ ചുമതലപ്പെടുത്തിയതിനാൽ ആ ജോലി നിർവ ഹിച്ചുകൊണ്ടിരിക്കുമ്പോൾ തന്റെ വലത്തെ കണ്ണിന്റെ കാഴ്ച നഷ്ടപ്പെട്ട് എഴുതാൻ പ്രയാസമായി. റമ്പാച്ചൻ അതിൽ ഏറെ വിഷമിച്ച് ഒരു ദിവസം ശാന്തമായി ഇരുന്നശേഷം പിതാക്കന്മാരുടെ കബറിങ്കൽ പോയി സങ്കടം അറിയിച്ചു പ്രാർത്ഥിച്ചു. അടുത്ത ദിവസം എഴുതാൻ ആരംഭിച്ചപ്പോൾ കണ്ണിന്റെ പ്രയാസം പാടേ ഇല്ലാതാവുകയും താൻ ഏറ്റ കർത്തവ്യം ഭംഗിയായി പൂർത്തിയാക്കാൻ കഴിഞ്ഞത് പ. പിതാവിന്റെ മദ്ധ്യസ്ഥത മൂലമാണെന്നുള്ളതിനു സംശയം ഒന്നുമില്ല. കബറടങ്ങിയിട്ടുള്ള പിതാ ക്കന്മാരുടെ കബറിങ്കൽ പ്രാർത്ഥിക്കുന്നതിനും ധ്യാനിക്കുന്നതിനുമായിട്ട് മുമ്പത്തെക്കാൾ കൂടുതൽ ആളുകൾ വന്നുകൊണ്ടിരിക്കുന്നു. അവർക്കു സൗകര്യമായി ഇരുന്നു പ്രാർത്ഥിക്കുന്നതിനും ധ്യാനിക്കുന്നതിനും ഉള്ള സൗകര്യം ഉണ്ടാക്കണമെന്നു ചിന്തിച്ചുകൊണ്ട് ആശ്രമാംഗങ്ങളുടെ തീരു മാനപ്രകാരം കബർസ്ഥാനം അല്പംകൂടെ വിപുലീകരിച്ച് ഒരു ധ്യാനമ

ന്ദിരം കൂടെ പണിയുന്നതിനു തീരുമാനിച്ച് പ്ലാനും എസ്റ്റിമേറ്റും ഉണ്ടാക്കി. പ്രസ്തുത പ്ലാനും എസ്റ്റിമേറ്റും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ ഒപ്പും മുദ്രയും വച്ച് തന്ന് അനുവദിക്കുകയും ചെയ്തു. അതനുസരിച്ചുള്ള പണികളും ആരംഭിച്ചു. ആ പ്രവർത്തനങ്ങളുടെ ചുമതല വന്ദ്യ ഏലിയാസ് റമ്പാച്ചനും, വന്ദ്യ ഹാബീബ് റമ്പാച്ചനും കൂടെ ഭരമേൽക്കുകയും ചെയ്തു. കോൺട്രാക്ടർക്ക് ആദ്യ ഗഡുവായി കൊടുക്കേണ്ട പതിനഞ്ചു ലക്ഷം രൂപാ കൊടുക്കേണ്ട സമയമായപ്പോൾ അത്രയും പണം കൈവശം ഇല്ലാതെ വിഷമിച്ചപ്പോൾ റമ്പാച്ചൻ പ. വലിയ ബാവായുടെ കബറിങ്കൽ പോയി വിഷമസ്ഥിതി അറിയിച്ചു പ്രാർത്ഥിച്ചു. റമ്പാച്ചൻ തന്റെ മുറിയിൽ വന്ന് ഒത്തിരി മാർഗ്ഗങ്ങൾ ആലോചിച്ചു. പലരെയും സമീപിച്ചു. പക്ഷേ പ്രയോജനം ഉണ്ടായില്ല. റമ്പാച്ചൻ കിടന്നുറങ്ങി. അപ്പോൾ ഒരു സ്വപ്നം കണ്ടു. പ. ദിദിമോസ് ബാവാ കട്ടിലിന് അടുത്തുവന്നു 'വിഷമിക്കേണ്ട' എന്നു പറഞ്ഞപ്പോൾ റമ്പാച്ചൻ ഞെട്ടിയുണർന്നു. പിന്നെ പിതാവിനെ കണ്ടില്ല. അല്പസമയം പ്രാർത്ഥിച്ചശേഷം പണി നടക്കുന്ന സ്ഥലത്തേക്കു പോയി. ഉടനെ ഒരു മാന്യ വ്യക്തി വന്ന് പണിയുടെ വിവരങ്ങൾ ഒക്കെ അന്വേഷിച്ചു. റമ്പാച്ചൻ അതിനു മറുപടി പറഞ്ഞശേഷം സാമ്പത്തികപ്രശ്നവും അറിയിച്ചു. അപ്പോൾ അദ്ദേഹം രണ്ടു ലക്ഷം രൂപാ കൊടുത്തയയ്ക്കാമെന്നു പറഞ്ഞശേഷം തിരിച്ചുചെന്ന് അത്രയും പണം കൊടുത്തയച്ചു. ആ പ്രതിസന്ധി അങ്ങനെ പരിഹരിച്ചു. അതും പ. ദിദിമോസ് പിതാവിന്റെ മദ്ധ്യസ്ഥതയാലാണെന്നുള്ളതു തർക്കമറ്റ സംഗതിയാണ്. അനേകം ആളുകൾക്ക് ചെറുതും വലുതുമായ അനുഭവങ്ങൾ ഉണ്ടാകുന്നുണ്ട്. തന്റെ മദ്ധ്യസ്ഥതയിൽ ആശ്രയിക്കുന്നവർക്കുവേണ്ടി ദൈവത്തോട് യാചിക്കുന്ന വലിയ ബാവാ തിരുമേനി അപേക്ഷകരെ ഉപേക്ഷിക്കാത്ത പിതാവാണ്.

നമ്മുടെ കണ്ണുകൾക്ക് അഗോചരമെങ്കിലും എപ്പോഴും തന്റെ മക്കളെ കരുതുകയും മദ്ധ്യസ്ഥത അണയ്ക്കുകയും ചെയ്യുന്ന ഒരു പിതാവ് സ്വർഗ്ഗീയ മദ്ധ്യസ്ഥനായി നമുക്കുണ്ട് എന്നുള്ള വിശ്വാസം കൂടുതലായി നമുക്ക് അനുഭവപ്പെടണമേ എന്നുള്ള പ്രാർത്ഥനയും സന്തോഷവും ഉണ്ട്. പരിശുദ്ധ പിതാവിന്റെ സ്നേഹവും കരുതലും ഈ ലേഖകനു ധാരാളം ലഭിച്ചിട്ടുണ്ട്. പരിശുദ്ധ പിതാവിന്റെ നിത്യസ്മരണയുടെ മുമ്പിൽ മദ്ധ്യസ്ഥതയും പ്രാർത്ഥനയും അപേക്ഷിച്ചുകൊണ്ട് അശ്രുപൂജകൾ അർപ്പിക്കുന്നു.

# മൗനവും സഹനവും വ്രതശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവ്

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മൗനത്തിന്റെ വിശുദ്ധി പകർന്ന താപസ തേജസാണ് 'പരിശുദ്ധ വലിയ ബാവ.' വ്രതവിശുദ്ധിയും മനനത്തിന്റെ തപഃശ്ചര്യയും ആ ജീവിതത്തെ ഉജ്ജ്വലമാക്കി. നിരന്തരമായ പ്രാർത്ഥനയും ഉപവാസവും ആരാധനയും വഴി നേടിയ ആത്മീയ ശിക്ഷണം ജീവിതത്തെ വെളിച്ചത്തിന്റെ തീർത്ഥാടനമാക്കി.

ബാല്യത്തിൽ തന്നെ ദാരിദ്ര്യവും ഉപവാസവും മൗനവും സ്വീകരിച്ച് സന്യാസത്തിന്റെ അകവും പുറവും വിശുദ്ധിയിൽ മുദ്രിതമാക്കി. പത്തനാപുരം താബോർ മലയിലെ വ്രതനിഷ്ഠ നിറഞ്ഞ ജീവിതചര്യ ഇടയ പരിപാലനത്തിന്റെ എല്ലാ തലങ്ങളിലും കാത്തുസൂക്ഷിച്ചു.

മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായി 84-ാം വയസ്സിൽ അവരോധിതനായി. സുധീരമായ അഞ്ചുവർഷത്തെ ഭരണകാലം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആത്മീയ നവോത്ഥാനത്തിന്റെ വെളിച്ചം പകർന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നാലു തവണ വിളിച്ചുകൂട്ടി. പരുമല സെമിനാരിയിൽ 2006 സെപ്റ്റം. 21 നും ഒക്ടോബർ 12-നുമായി നത്തിയ മലങ്കര അസോസിയേഷന്റെ രണ്ട് തുടർയോഗങ്ങളിൽ അദ്ധ്യക്ഷത വഹിച്ചു. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ പിൻഗാമിയായി തെരഞ്ഞെടുത്തു.

2007 മാർച്ച് 21-ന് പരുമലയിൽ മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ച് വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നിവരുടെയും മാനേജിംഗ് കമ്മിറ്റിയുടെയും തെരഞ്ഞെടുപ്പ് നടത്തി. 2008 സെപ്റ്റം. 11-ന് പാമ്പാക്കുടയിലും 2010 ഫെബ്രു. 17-ന് ശാസ്താംകോട്ടയിലും നടന്ന മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ചു. ഏഴു വീതം 14 മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുത്തു. 2009 ഫെബ്രു 19-ന് പുതുപ്പള്ളിയിലും 2010 മെയ് 12-ന് കോട്ടയം ഏലിയാ കത്തീഡ്രലിലുമായി യഥാക്രമം അവരെ വാഴിച്ചു.

മലങ്കരസഭയിലെ ചില ഭദ്രാസനങ്ങൾ പുനർ നിർണ്ണയിച്ച് അഹമ്മദാബാദ്, ബാംഗ്ലൂർ, ബ്രഹ്മവാർ, അടൂർ-കടമ്പനാട്, കൊട്ടാരക്കര-പുനലൂർ, നിലയ്ക്കൽ എന്നീ ഭദ്രാസനങ്ങൾ രൂപീകരിച്ചു.

ലോകത്തെ വിവിധ ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം മെച്ച

പ്പെടുത്തുന്നതിനും സാഹോദര്യബന്ധം അരക്കിട്ടുറപ്പിക്കുന്നതിനും ദിദിമോസ് പ്രഥമന്റെ ഭരണകാലത്ത് അവസരങ്ങളുണ്ടായി. ദിദിമോസ് ബാവായുടെ ക്ഷണം സ്വീകരിച്ചുകൊണ്ട് റഷ്യൻ ഓർത്തഡോക്സ് സഭയുടെ കിറിൾ മെത്രാപ്പോലീത്താ (2006), അർമ്മീനിയൻ സുപ്രീംകാതോലിക്കാ കരേക്കിൻ രണ്ടാമൻ (2008), എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസ് (2008), സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമൻ (2010) എന്നിവർ മലങ്കര സന്ദർശിച്ചു. സഭകളുടെ ലോക കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. സാം കോബിയാ (2007) ദേവലോകത്ത് എത്തി പ. ദിദിമോസ് പ്രഥമനെ സന്ദർശിച്ചു.

ആഫ്രിക്കൻ രാജ്യമായ ലെസോത്തോയിലെ ഉപ പ്രധാനമന്ത്രി ആർബാർഡ് ലിഹാഹ്ലയും ദേവലോകത്ത് വന്ന് പരിശുദ്ധ ബാവായെ സന്ദർശിച്ചു. കോപ്റ്റിക് സഭാതലവൻ പോപ്പ് ഷെനൗഡാ മൂന്നാമനെ കെയ്റോയിൽ വച്ചും അസീറിയൻ പാത്രിയർക്കീസ് ദിൻഹാ നാലാമനെ ഷിക്കാഗോയിൽ വച്ചും പ. ബാവാ സന്ദർശിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുമായുള്ള അഭേദ്യബന്ധത്തിന്റെയും സഹകരണത്തിന്റെയും സാഹോദര്യത്തിന്റെയും സൂചനയായി പരിശുദ്ധ ദിദിമോസ് പ്രഥമൻ അർമ്മീനിയൻ സുപ്രീംകാതോലിക്കാ കരേക്കിൻ രണ്ടാമനും സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമനും എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസിനും മലങ്കരസഭയുടെ പരമോന്നത ബഹുമതിയായ 'ഓർഡർ ഓഫ് സെന്റ് തോമസ്' നൽകി ആദരിച്ചു.

മലങ്കരസഭയുടെ നവോത്ഥാനത്തിനു നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനെ 'സഭാതേജസ്' എന്ന സ്ഥാനനാമം നൽകി ആദരിച്ചതും ദിദിമോസ് ബാവാണ്. പള്ളി ഇടവകപ്പൊതുയോഗങ്ങളിൽ വനിതകൾക്ക് അംഗത്വം നൽകിയതും പരിശുദ്ധ ദിദിമോസ് ബാവായുടെ ഭരണകാലത്താണ്. മലങ്കര അസ്സോസിയേഷനിൽ വരണാധികാരിയായി രണ്ടു തവണ ഒരു വനിതയെ നിയമിച്ചതും ദിദിമോസ് ബാവായാണ്.

മുൻഗാമിയിൽ നിന്ന് അഭിഷിക്തനായ ദിദിമോസ് പ്രഥമൻ ബാവാ പിൻഗാമിയെ വാഴിച്ചുകൊണ്ടാണ് സ്ഥാനത്യാഗം ചെയ്തത്. ഒരു സന്യാസിയുടെ നിസ്സംഗതയോടെ, ദിദിമോസ് പ്രഥമൻ ബാവാ അധികാരം വിട്ടൊഴിഞ്ഞത് സ്വന്തം ഇഷ്ടപ്രകാരമായിരുന്നു. പിൻഗാമിയെ വാഴിക്കാൻ പരുമലപ്പള്ളിയിൽ നടന്ന ശുശ്രൂഷയിൽ ദിദിമോസ് പ്രഥമൻ മുഖ്യകാർമ്മികത്വം വഹിക്കുകയും ചെയ്തു.

മലങ്കരസഭാ ചരിത്രത്തിൽ നിരവധി റിക്കോർഡുകൾക്ക് പ. വലിയ ബാവാ അർഹത നേടി: 2005-ൽ കാതോലിക്കായാകുമ്പോൾ വയസ്സ് 84 ആണ്. ഏറ്റവും കൂടിയ പ്രായത്തിൽ കാലം ചെയ്ത കാതോലിക്കായും (92 വയസ്സ്) പ. വലിയ ബാവായാണ്. യോജിച്ച സഭയിൽ തെരഞ്ഞെടുക്കപ്പെടുകയും (1965) വാഴിക്കപ്പെടുകയും (1966) ചെയ്തവരിൽ ഏറ്റവും അവസാനം കാലം ചെയ്തതും വലിയ ബാവായാണ്. മുൻഗാമിയാൽ (പ. മാത്യൂസ് ദ്വിതീയൻ) വാഴിക്കപ്പെടുകയും (2005) പിൻഗാമിയെ (പ. പൗലോസ് ദ്വിതീയൻ) വാഴിക്കുകയും (2010) ചെയ്ത ഏക പൗരസ്ത്യ കാതോലിക്കായാണ് ഈ പുണ്യ പിതാവ്. മലങ്കരസഭയിൽ ഏറ്റവും കൂടുതൽ (14) മേല്പട്ടക്കാരെ വാഴിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യം സിദ്ധിച്ചു. ഒരുമിച്ച് 7 പേരെ വാഴിച്ചതും ആദ്യ സംഭവമാണ്. പ. മാത്യൂസ് ദ്വിതീയൻ ബാവാ, ഏബ്രഹാം മാർ ക്ലിമീസ്, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. ഔഗേൻ ബാവാ എന്നിവർ കഴിഞ്ഞാൽ മലങ്കരസഭയിൽ ഏറ്റവും കൂടുതൽ കാലം (17,442 ദിവസം/47 വർഷം 9 മാസം 2 ദിവസം) മേൽപ്പട്ടക്കാരനായിരുന്നു അദ്ദേഹം. ഏറ്റവും ഹ്ര്യസ്വ കാലയളവിൽ (2005 - 2010) ഒരു തവണ മൂറോൻ കൂദാശയും നാല് മലങ്കര അസോസിയേഷൻ യോഗങ്ങളും (2006, 2007, 2008, 2010) വിളിച്ചുകൂട്ടിയ മലങ്കര മെത്രാപ്പോലീത്താ. തുടർച്ചയല്ലാത്ത രണ്ടു ദിവസങ്ങളിലായി (2006 സെപ്റ്റംബർ 21, ഒക്ടോബർ 12) ഒരു അസോസിയേഷൻ സമ്മേളിച്ചതും മലങ്കര സഭാ ചരിത്രത്തിലെ അപൂർവതയാണ്. പൗരസ്ത്യ ദേശത്തെ 90-ാമതും മലങ്കരയിലെ ഏഴാമത്തെ കാതോലിക്കായുമായ വലിയ ബാവാ 20-ാമത്തെ മലങ്കര മെത്രാപ്പോലീത്തായാണ്.

സന്യാസ ജീവിതത്തിന്റെ വിശുദ്ധി ഹൃദയത്തിൽ സ്വാംശീകരിച്ച് വാക്കിലും പ്രവൃത്തിയിലും നൈർമല്യം പകർന്ന കർമ്മയോഗിയാണ് വലിയ ബാവാ. പത്തനാപുരം താബോർ ദയറായിൽ നിന്നും മലബാറിലും തുടർന്ന് മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷപദവിയിൽ എത്തിയിട്ടും വ്യതവിശുദ്ധ ജീവിതത്തിന്റെ ലാളിത്യവും സഹനവും 'വിളിയും' 'തെരഞ്ഞെടുപ്പു'മായി പരിപാലിച്ചു. പ്രാർത്ഥനയും ഉപവാസവും നോമ്പും ആ ജീവിതക്രമത്തിന്റെ വഴിയും വെളിച്ചവുമായിരുന്നു. സഭയെ രൂപാന്തരപ്പെടുത്താൻ വിശ്വാസികൾക്ക് ഈ പുണ്യപിതാവ് ആത്മീയ ഊർജ്ജം പകർന്നു. ആത്മവിശുദ്ധിയിൽ ഇടയശുശ്രൂഷ 'ബലിയും സ്തോത്രവും സാക്ഷ്യ'വുമെന്ന് വെളിപ്പെടുത്തിയ പരിശുദ്ധ ദിദിമോസ് വലിയ ബാവാ മൗനവും സഹനവും വ്രതവിശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവാണ്. അജപാലന ശുശ്രൂഷയിൽ വെടിപ്പും വിശുദ്ധിയും പകർന്ന് വെളിച്ചമായിത്തീർന്ന പരിശുദ്ധ വലിയ ബാവാ പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതത്തിന്റെ വെടിപ്പിൻ മുദ്രയാണ്.

# മലബാറിന്റെ ആധുനിക ശില്പി

## വർഗ്ഗീസ് പുന്നക്കൊമ്പിൽ കോറെപ്പിസ്കോപ്പാ

ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനത്തിന്റെ ആധുനിക ശില്പിയാണ് പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്താ ആയിരുന്ന പത്രോസ് മാർ ഒസ്താത്തിയോസിന്റെ പിൻഗാമിയായി മലബാറിൽ എത്തിയ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ മലബാറിലെ കുടിയേറ്റ ജനതയ്ക്ക് പ്രിയങ്കരനായി മാറി.

ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനം 1953-ലാണ് രൂപം കൊള്ളുന്നതെങ്കിലും മലബാറിൽ അതിനു മുമ്പ് ധാരാളം സഭാംഗങ്ങൾ ഉണ്ടായിരുന്നു. 1930-കളിൽ ആരംഭിച്ച മലബാർ കുടിയേറ്റത്തോടെയാണ് നമ്മുടെ സഭാംഗങ്ങൾ മലബാറിൽ എത്തിയത്. 1940-കൾ വരെയും മലബാറിൽ ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ആരാധനാലയങ്ങൾ ഉണ്ടായിരുന്നില്ല. ഇതര സഭകൾ സഹായഹസ്തം നീട്ടിക്കൊടുത്തതിനാൽ ആരാധന മുടക്കേണ്ടി വന്നിരുന്നില്ല. ഓർത്തഡോക്സ് സഭയുടെ ബാഹ്യകേരളത്തിലെ ആദ്യത്തെ മിഷൻ സംരംഭമായ തടാകം ആശ്രമം 1936-ൽ കേരളത്തിന്റെ അതിർത്തിയിൽ നിന്നും വളരെ അകലെയല്ലാതെ സ്ഥാപിതമായി. അതിന്റെ ഒരു ശാഖ 1944-ൽ മണ്ണാർക്കാടിനടുത്തുള്ള 'തെങ്കര' എന്ന പ്രദേശങ്ങളിലെ കുടിയേറ്റക്കാർക്ക് ഒരു അത്താണി ആയിരുന്നു. കൂടുതൽ ആളുകൾ കുടിയേറുന്നതിന് തെങ്കര ആശ്രമം ഒരു പ്രേരക ഘടകമായിരുന്നു.

മലബാർ പ്രദേശത്ത് താമസിച്ചിരുന്ന ഓർത്തഡോക്സ് സഭാംഗങ്ങളെ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയും 1945-53 വരെ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുമാണ് ഭരിച്ചിരുന്നത്. 1946 മുതൽ മലബാറിലെ ബാവാ കക്ഷിക്കാരുടെ ആത്മീയ ദിഷ്ടതികൾ മെത്രാപ്പോലീത്താ എന്ന നിലയിൽ നിർവ്വഹിച്ചിരുന്നത് അന്നത്തെ കൊച്ചി ഭദ്രാസനാധിപൻ പൗലോസ് മാർ സേവേറിയോസ് തിരുമേനിയായിരുന്നു.

മലബാർ, മൈസൂറിലെ ദക്ഷിണ കാനറാ ജില്ല, മദ്രാസ് സംസ്ഥാനത്തിലെ ഗൂഡല്ലൂർ താലൂക്ക് എന്നീ കുടിയേറ്റ മേഖലകൾ ഉൾക്കൊള്ളിച്ച് ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനം 1953-ൽ രൂപംകൊണ്ടു. ആദ്യ മെത്രാപ്പോലീത്തായായി പത്രോസ് മാർ ഒസ്താത്തിയോസ് സ്ഥാനമേറ്റു.

മലബാർ ഭദ്രാസനത്തിന്റെ ചരിത്രം പത്രോസ് മാർ ഒസ്താത്തി

യോസ് തിരുമേനിയുടെ ജീവചരിത്രവുമായി ബന്ധപ്പെട്ടതാണ്. മലബാർ ഭദ്രാസന രൂപീകരണത്തിന് വളരെ മുമ്പുതന്നെ മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ മലബാറിൽ മിഷൻ പര്യടനം നടത്തിയിട്ടുണ്ട്. മലബാറിന്റെ ഭദ്രാസന രൂപീകരണത്തെ ത്വരിതപ്പെടുത്തുന്നതിന് അദ്ദേഹത്തിന്റെ മലബാർ പര്യടനം വളരെയധികം പ്രയോജനപ്പെട്ടിട്ടുണ്ട്.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ത്യോഗോന്മുഖ ജീവിതത്തിന്റെ ഉത്തമ നിദർശനമായിരുന്നു. സ്ലീബാദാസ സമൂഹസ്ഥാപനത്തിലൂടെ (1924) കേരളത്തിന്റെ സാംസ്കാരികവും സാമൂഹികവുമായ മണ്ഡലങ്ങളിൽ ചലനങ്ങൾ സൃഷ്ടിച്ച തിരുമേനി മെത്രാഭിഷേകം പ്രാപിക്കുമ്പോൾ പ്രായം സപ്തതിയോടടുത്തിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പ്രവർത്തനസരണിയിൽ പ്രായാധിക്യം ഒരു പ്രതിബന്ധമായിരുന്നില്ല. മലബാർ ഭദ്രാസനത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ വർഷത്തിൽ രണ്ട് പ്രാവശ്യം അദ്ദേഹം ഓടിയെത്തിയിരുന്നു. ലളിതജീവിതവും ഉന്നതചിന്തയും ജീവിതത്തിലുടനീളം സ്വാംശീകരിച്ചിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി തന്റെ ഇടയത്വത്തിനടുത്ത ശുശ്രൂഷ നിർവഹിച്ചിരുന്നത് ബസ്സിലും ട്രെയിനിലും സഞ്ചരിച്ചുകൊണ്ടാണ്. ഇടവകയുടെ സാമ്പത്തിക പരിമിതികൾ കണ്ടറിഞ്ഞ് വർത്തിച്ചിരുന്ന അദ്ദേഹം, അക്കാലത്ത് രൂപംകൊണ്ട പല ഇടവകകൾക്കും സ്ഥലം വാങ്ങുന്നതിനും പള്ളികൾ പണിയുന്നതിനും സാമ്പത്തിക സഹായം നൽകിയിരുന്നു. ധാരാളിതയിൽ നിന്നല്ല സ്വന്തം ജീവിതചെലവുകൾ ചുരുക്കിയിട്ടാണ് അദ്ദേഹം മലബാർ ഭദ്രാസനത്തെ അതിന്റെ ബാലാരിഷ്ടതകളിലൂടെ വളർത്തിയെടുത്തത് എന്ന സത്യം മറക്കാനാവാത്തതാണ്.

മലബാർ ഭദ്രാസനം രൂപംകൊള്ളുമ്പോൾ മലബാർ, മദ്രാസ് സംസ്ഥാനത്തിൽപ്പെട്ട ഒരു ജില്ലയായിരുന്നു. മലബാർ ജില്ലയുടെ കേന്ദ്രവും ആസ്ഥാന നഗരവുമായിരുന്ന കോഴിക്കോടു തന്നെയായിരുന്നു മലബാർ ഭദ്രാസനത്തിന്റെയും സിരാകേന്ദ്രം.

1956 നവംബർ 1-ാം തീയതി മലബാർ, മദ്രാസ് ഭദ്രാസനത്തിൽ നിന്നും വിടർത്തപ്പെടുകയും തിരു-കൊച്ചിയോട് ചേർക്കപ്പെടുകയും ചെയ്തു. അങ്ങനെ കേരള സംസ്ഥാനം നിലവിൽ വന്നു. ഇത് മലബാർ ഭദ്രാസനത്തെ സംബന്ധിച്ചിടത്തോളം ദൂരവ്യാപക ഫലങ്ങൾ ഉൾക്കൊള്ളുന്ന ഒരു സംഭവമായിരുന്നു. ഇത് കുടിയേറ്റത്തിന്റെ ആക്കം വർദ്ധിപ്പിച്ചു. മദ്രാസ് സംസ്ഥാനത്തിൽ ഉൾപ്പെട്ടിരുന്ന കാലത്ത് മലബാർ ഒരു ജില്ല ആയിരുന്നെങ്കിൽ കേരളത്തോട് ചേർക്കപ്പെട്ടതിനെ തുടർന്ന് മലബാർ, പാലക്കാട്, കോഴിക്കോട്, കണ്ണൂർ എന്നിങ്ങനെ മൂന്ന് ജില്ലകളിലായി വിഭജിക്കപ്പെട്ടു.

കേരള സംസ്ഥാനം രൂപംകൊണ്ടതിന്റെ തൊട്ടടുത്ത വർഷമാണ് ഓർത്തഡോക്സ് സഭാംഗങ്ങളുടെ നേതൃത്വത്തിലും സഹകരണത്തിലും ചുങ്കത്തറ എന്ന സ്ഥലത്ത് മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ ആരംഭിച്ചത്. ചുങ്കത്തറയെ ഓർത്തഡോക്സ് സഭയുടെ ഒരു ശക്തികേന്ദ്രമാക്കിത്തീർക്കുന്നതിൽ ചുങ്കത്തറ ഹൈസ്കൂളിന് നിർണ്ണായകമായ ഒരു പങ്കുണ്ട്. മദ്ധ്യതിരുവിതാംകൂറിൽ നിന്നും വന്ന് സ്ഥലം വാങ്ങി പ്ലാന്റേഷൻ രംഗത്ത് ആധിപത്യം സ്ഥാപിച്ചവരിലും, കുന്നംകുളം ഭാഗത്തു നിന്നും മലബാറിലെ പ്രധാന സ്ഥലങ്ങളിൽ ബിസിനസ്സ് സ്ഥാപിച്ചവരിലും പ്രമുഖർ ഓർത്തഡോക്സ് സഭാംഗങ്ങളായിരുന്നു.

1958 സെപ്തംബറിൽ സമുദായക്കേസ് സുപ്രീംകോടതിയിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധിച്ചു. സഭാസമാധാനം ഒരു രജതരേഖയായിരുന്നു. സമുദായക്കേസിന്റെ പര്യവസാനവും സഭയിലെ ഇരുകക്ഷികളും തമ്മിലുള്ള യോജിപ്പും ഒസ്താത്തിയോസ് തിരുമേനിയുടെ മനസ്സിൽ കുളിർമ്മ നൽകിയ ഒരു മഹാ സംഭവമായിരുന്നു. അതോടെ കൊച്ചി ഭദ്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് തിരുമേനി മേൽനോട്ടം വഹിച്ചിരുന്ന ബാവാകക്ഷി പള്ളികളെല്ലാം ഒസ്താത്തിയോസ് തിരുമേനിയുടെ കീഴിൽ വന്നുചേർന്നു. മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ കീഴിൽ കേരളത്തിന് വെളിയിലുള്ള പള്ളികളെല്ലാം ചേർന്ന് ഓർത്തഡോക്സ് സഭയുടെ പത്താമത്തെ ഭദ്രാസനമായ ബാഹ്യകേരള ഭദ്രാസനം രൂപംകൊണ്ടപ്പോൾ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കീഴിൽ മൈസൂർ സംസ്ഥാനത്തുണ്ടായിരുന്ന പള്ളികളെല്ലാം ബാഹ്യകേരള ഭദ്രാസനത്തിനായി. ഇരുകക്ഷികളും കൂടെ യോജിച്ച് ഒന്നായിത്തീർന്ന മലങ്കരസഭയുടെ മലബാർ ഭദ്രാസനാധിപനായി ഒസ്താത്തിയോസ് തിരുമേനി തുടർന്നു. പ്രായാധിക്യവും ക്ഷീണവും തിരുമേനിയെ അലട്ടിയിരുന്നതിനാൽ തിരുമേനിയെ സഹായിക്കാൻ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ വി. ഐ. തോമസ് (വടക്കേടത്ത്) അച്ചനെ വികാരി ജനറലായി നിയോഗിച്ചു. വടക്കേടത്ത് അച്ചൻ മലബാറിലുടനീളം സഞ്ചരിച്ച് ഭദ്രാസനത്തെ ശക്തിപ്പെടുത്താൻ പരിശ്രമിച്ചിട്ടുണ്ട്. ഏതാനും സഭാസ്നേഹികളിൽ നിന്ന് 'അരവാഞ്ചൻ' എന്ന സ്ഥലത്ത് 250 ഏക്കർ സ്ഥലം ഭദ്രാസനത്തിന് ദാനമായി ലഭിച്ചത് ഈ കാലഘട്ടത്തിലാണ്. ഭദ്രാസന സെക്രട്ടറിയായി ഈ കാലയളവിൽ സേവനമനുഷ്ഠിച്ചിരുന്നത് മണമേൽ എം. സി. പോത്തനായിരുന്നു.

അക്കാലത്ത് കോഴിക്കോട്ട് പള്ളി വികാരിയായിരുന്ന ബഹു. എം. എ. വർഗീസ് പണിക്കർ അച്ചൻ വളരെ ചുരുങ്ങിയ കാലയളവിൽ ഭദ്രാസന ജോയിന്റ് സെക്രട്ടറിയും ആയിരുന്നിട്ടുണ്ട്. പിന്നീട് നൂറനാൽ

മത്തായി അച്ചൻ ഭദ്രാസന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടു. ഈ കാലഘട്ടത്തിൽ ആരംഭിച്ച സുൽത്താൻബത്തേരി സെന്റ് മേരീസ് കോളജ് അവിഭക്ത മലബാർ ഭദ്രാസനത്തിലെ ഏക കോളജായിരുന്നു. വയനാട്ടിലെ ആദ്യത്തെ ഈ കോളജ് ബത്തേരിയുടെ തിലകക്കുറിയായും മലങ്കരസഭയുടെ അഭിമാനമായും പ്രശോഭിക്കുന്നു. കോളജിന്റെ വളർച്ചയ്ക്കും വികസനത്തിനും പ. ദിദിമോസ് പ്രഥമൻ ബാവാ തിരുമേനി പ്രവർത്തിച്ചിട്ടുണ്ട്.

തോമസ് മാർ തീമോത്തിയോസ് തിരുമേനി 1966 നവംബർ 11-നാണ് മലബാറിൽ സഹായമെത്രാനായി എത്തിയത്. സഭാസമാധാനത്തിന്റെ പ്രശാന്തമായ അന്തരീക്ഷത്തിൽ ഭദ്രാസന ഭരണം ആരംഭിച്ച് അധികം മുന്നോട്ട് പോകുന്നതിന് മുമ്പു തന്നെ തിരുമേനിക്ക് പ്രതിസന്ധികൾ അഭിമുഖീകരിക്കേണ്ടി വന്നു. അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന യാക്കോബ് തൃതീയൻ ബാവായുടെ 203/70-ാം നമ്പർ കല്പന സഭയിൽ ഒരു കോളിളക്കം തന്നെ സൃഷ്ടിച്ചു. അതിന്റെ അലയടികളിൽ നിന്ന് മലബാർ ഭദ്രാസനവും വിമോചിതമായിരുന്നില്ല. സഭയെ ഒരു പിളർപ്പിന്റെ വക്കിലെത്തിച്ച ആ ഇരുണ്ട ദിനങ്ങൾ ഭയാനകങ്ങളും ഉത്കണ്ഠാനിർഭരങ്ങളും ആയിരുന്നു. 1970 മുതൽ നീറിപ്പുകഞ്ഞുകൊണ്ടിരുന്ന അഗ്നിപർവ്വതം പൊട്ടിത്തെറിച്ചു. മലങ്കരസഭ അറിയാതെ മെത്രാന്മാർ ഉണ്ടായിത്തുടങ്ങിയതോടെ പിളർപ്പ് സമ്പൂർണ്ണമായി. പഴയ കക്ഷികൾ വീണ്ടും ഉയിർത്തെഴുന്നേറ്റു അവയിൽ നിന്ന് കക്ഷിവഴക്കുകൾ സംജാതമായി.

1970-കളിലെ കക്ഷിവഴക്ക് മലബാർ ഭദ്രാസനത്തിന്റെ പുരോഗതിയെ തടഞ്ഞു നിർത്തി. ഭദ്രാസനത്തെ വളരെയധികം ക്ഷീണിപ്പിച്ച ഒരു സംഭവമായിരുന്നു അത്. പള്ളികളിൽ പലതും മറുപക്ഷത്തായി. വൈദികരിൽ ചിലർ കാലുമാറി ചവുട്ടി. സ്ഥിതിഗതികൾ താരതമ്യേന രൂക്ഷമായിരുന്നത് വയനാട് ജില്ലയിലായിരുന്നു. അവിടെ നൂറനാലച്ചൻ അവസരത്തിനൊത്ത് ഉയർന്നു. സഭയുടെ ഈ പ്രതിസന്ധിഘട്ടത്തിൽ ഒരു ശക്തിദുർഗ്ഗമായി നിലകൊണ്ടു. വയനാട്ടിലെ സംസ്കാരസമ്പന്നരും സ്വഭാവശ്രേഷ്ഠതയുള്ളവരുമായ എല്ലാ വൈദികരും ഓർത്തഡോക്സ് സഭയുടെ ശക്തിസ്തംഭങ്ങളായി നിലകൊണ്ട് സഭാമാതാവിനോടൊപ്പം കഷ്ടതകൾ പങ്കുവച്ചു. ഭദ്രാസനത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള വൈദികശ്രേഷ്ഠരുടെ നിര അഭിവന്ദ്യ തിരുമേനിയോടൊപ്പം നിലകൊണ്ടത് തിരുമേനിക്ക് അനുഗ്രഹവും ആശ്വാസവുമായിരുന്നുവെന്ന കാര്യം സ്മരണീയമാണ്.

**മലബാർ ഭദ്രാസനം വികസനത്തിന്റെ പാതയിൽ മുന്നേറുന്നു**

അഭിവന്ദ്യ തിരുമേനി അദ്ദേഹത്തിന്റെ മുമ്പിലുണ്ടായിരുന്ന പ്രതിസന്ധികളെ ഓരോന്നായി തരണം ചെയ്തു. ഭദ്രാസനത്തിനുള്ളിൽ ആസ്ഥാനമുണ്ടാക്കി. കക്ഷിവഴക്കു മൂലമുള്ള പ്രതിസന്ധികളുടെ രൂക്ഷതയും കുറഞ്ഞു. വൈദികരുടെയും അയ്മേനികളുടെയും നിർലോഭമായ സഹായസഹകരണം അദ്ദേഹത്തിന് ലഭിച്ചിരുന്നു. ഭദ്രാസനത്തിലെ വൈദികർ അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം സഭാസ്നേഹത്തോടെ ഇടവകഭരണം നിർവ്വഹിക്കുകയും ഭദ്രാസനത്തിന്റെ വികസനത്തിൽ ശ്രദ്ധിക്കുകയും ചെയ്തു.

അഭിവന്ദ്യ തിരുമേനിയുടെ ഭരണകാലത്ത് മലബാർ ഭദ്രാസനം ഒരു ബഹുമുഖ മുന്നേറ്റം തന്നെ നടത്തി. പുതിയ ഇടവകകളുടെ രൂപീകരണം, പഴയ പള്ളികളുടെ പുനർ നിർമ്മാണം, ആദ്ധ്യാത്മിക സംഘടനകളുടെ വളർച്ച, പല സ്ഥലങ്ങളിലും നടക്കുന്ന പ്രശസ്ത കൺവൻഷനുകൾ ഇവയിലൊക്കെ അഭിവന്ദ്യ പിതാവ് വൈദികരോടും ജനങ്ങളോടും ഒത്തു നീങ്ങിയത് മലബാർ ഭദ്രാസന വികസനത്തെ ത്വരിതപ്പെടുത്തി. മലബാർ ഭദ്രാസന വികസന ചരിത്രം ഏതൊരു സഭാസ്നേഹിക്കും ഉശിരും ഉണർവും നൽകുന്നതാണ്.

മലബാർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഊന്നൽ സുവിശേഷ പ്രവർത്തനങ്ങളായിരുന്നെങ്കിൽ രണ്ടാമത്തെ മെത്രാപ്പോലീത്താ ആത്മിക പ്രസ്ഥാനങ്ങൾക്ക് ഊന്നൽ നൽകി പ്രവർത്തിച്ചു. മലബാർ ഭദ്രാസനത്തിൽ സണ്ടേസ്കൂൾ ശക്തമായി പ്രവർത്തിക്കുന്നുണ്ട്. പഠനത്തോടൊപ്പം സഹപാഠ്യ വിഷയങ്ങൾക്കും മലബാറിന്റെ മക്കൾ എന്നും മുൻപന്തിയിലാണ്.

ഭദ്രാസനത്തിലെ സ്ത്രീസമാജം ശക്തിപ്പെട്ടു വരുന്നുണ്ട്. ആദ്യകാലത്ത് വ്യവസ്ഥാപിതമായ രീതിയിൽ മലബാർ ഭദ്രാസനത്തിൽ സ്ത്രീസമാജം പ്രവർത്തിച്ചിരുന്നത് നിലമ്പൂർ ഭാഗത്തു മാത്രമായിരുന്നു.

യുവജനപ്രസ്ഥാനവും വിദ്യാർത്ഥി പ്രസ്ഥാനവും ബാലികാ ബാലസമാജവും ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും വിവിധ കർമ്മ, പഠന പരിപാടികളോടെ പ്രവർത്തിച്ചു വരുന്നുണ്ട്. ജീവകാരുണ്യപ്രവർത്തനങ്ങൾക്ക് വഴികാട്ടിയായി സുവിശേഷസംഘവും പ്രാർത്ഥനായോഗവും ഇടവകകളിൽ പ്രവർത്തിച്ചു വരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിലെ അംഗങ്ങൾക്ക് വി. വേദപുസ്തകം, സഭയുടെ വിശ്വാസം, ചരിത്രം, ആരാധന, ആചാരാനുഷ്ഠാന

ങ്ങൾ, പാരമ്പര്യങ്ങൾ, വി. കൂദാശകൾ, ആദിമ സഭാപിതാക്കന്മാർ, പ്രായോഗിക ക്രിസ്തീയ ജീവിതം എന്നീ വിഷയങ്ങളിൽ ഓർത്ത ഡോക്സ് വീക്ഷണത്തിൽ കൂടിയുള്ള അറിവ് കൂടുതലായി പകർന്നു കൊടുത്ത് അവരെ സത്യവിശ്വാസത്തിൽ നിലനിർത്തുന്നതിനായി ഓർ ത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിൽ ആവിഷ്കരിച്ച് നടപ്പാ ക്കിയ പഠനപദ്ധതിയായ ദിവ്യബോധനം പ്രശംസനീയമാംവിധം വരുന്നു.

ഭദ്രാസനത്തിലെ മറ്റൊരു പ്രസ്ഥാനമാണ് പുതുപ്പാടി എം.ഡി.എം.എം. ആശുപത്രി. 1976-ൽ മണമേൽ കുടുംബം ഈങ്ങാപ്പുഴ അങ്ങാടിയുടെ ഹൃദയഭാഗത്തായി നൽകിയ ഒന്നേകാൽ ഏക്കറിൽ രണ്ട് കെട്ടിടങ്ങളി ലായി ഈ സ്ഥാപനം പ്രവർത്തിച്ചു വരുന്നു. 25 രോഗികളെ കിടത്തി ചികിത്സിക്കുവാൻ സൗകര്യമുള്ള ഈ ആശുപത്രി ഇനിയും ധാരാളം വികസനസാദ്ധ്യതയുള്ള ഒന്നാണ്.

ഒരു വികലാംഗകേന്ദ്രം സ്ഥാപിച്ച് ജീവകാരുണ്യപരമായി പ്രവർത്തി ക്കുക എന്ന ലക്ഷ്യത്തോടെ 1982-ൽ ദുബായ് സെന്റ് തോമസ് പള്ളി യുടെ ആഭിമുഖ്യത്തിലുള്ള ചാരിറ്റി പ്രോജക്ടിന്റെ സഹായത്തോടെ എരുമമുണ്ടയിൽ ആരംഭിച്ചതാണ് സെന്റ് തോമസ് ഹോം. ഭദ്രാസന മെത്രാപ്പോലീത്തായുടെ അക്ഷീണപരിശ്രമത്തിന്റെയും ചുമതല വഹി ച്ചിരിക്കുന്ന വൈദികരുടെ ഉത്സാഹത്താലും ഈ സ്ഥാപനം പുരോഗതി യിലേക്ക് വരുന്നു.

മലബാർ ഭദ്രാസനത്തിലെ ഏറ്റവും വലിയ കൺവൻഷൻ നിലമ്പൂർ ഭാഗത്തെ എല്ലാ പള്ളികളും കൂടിച്ചേർന്ന് ചുങ്കത്തറ പള്ളി അങ്കണത്തിൽ വച്ച് 1974 മുതൽ ഭംഗിയായി നടത്തിവരുന്നു. ഒരാഴ്ച നീണ്ടുനിൽക്കുന്ന ഈ സുവിശേഷ മഹായോഗം വിശ്വാസികളെ പ്രബുദ്ധരും ആത്മീയ ചൈതന്യമുള്ളവരും ആക്കുന്നതിന് വളരെയധികം സഹായിക്കുന്നുണ്ട്. കരിമ്പ, പെരിന്തൽമണ്ണ, കല്ലടിക്കോട്, മൈക്കാവ് തുടങ്ങിയ പള്ളിക ളിലും മുടങ്ങാതെ സുവിശേഷ മഹായോഗങ്ങൾ നടക്കുന്നു. അഭിവന്ദ്യ തിരുമേനിയുടെ പൈതൃക പരിലാളന ഇതിന് താങ്ങും തണലുമായി രുന്നു.

ഓർത്തഡോക്സ് സഭയുടെ വളർച്ചയുടെ മറ്റൊരു നാഴികക്കല്ലായി സേവനത്തിന്റെ പാതയിലേക്കുള്ള ഒരു പ്രവർത്തനകേന്ദ്രമായി മലബാർ ഭദ്രാസനത്തിന്റെ ചുമതലയിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ കോഴിക്കോട് മെഡിക്കൽ കോളജിനടുത്ത് ചേവായൂരിൽ ഗൈഡൻസ് സെന്റർ 1990-ൽ സ്ഥാപിതമായി. അർഹരായ രോഗികൾക്കും സാധു ജനങ്ങൾക്കും മാർഗ്ഗനിർദ്ദേശങ്ങൾ നൽകുക, നിർദ്ധനരായ രോഗികളുടെ സഹായികൾക്ക് താൽക്കാലിക താമസസൗകര്യം നൽകുക, എല്ലാ പള്ളി

കളിലും രക്തദാനഗ്രൂപ്പുകൾ സംഘടിപ്പിച്ച് ആവശ്യസമയങ്ങളിൽ പ്രയോജനപ്പെടുത്തുക തുടങ്ങിയ ജീവകാരുണ്യപരമായ പ്രവർത്തനങ്ങൾ ഇതിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളാണ്. ഭദ്രാസന മെത്രാപ്പോലീത്തായുടെ നിരന്തര പ്രാർത്ഥനയും ആത്മാർത്ഥമായ സഹകരണവുമാണ് ഈ സംരംഭത്തിന് ഹേതുവായത്. മെത്രാപ്പോലീത്താ സുപ്പീരിയറായിരിക്കുന്ന പത്തനാപുരം താബോർ ദയറായുടെ ഒരു ശാഖ 1977-ൽ ചുങ്കത്തറയിൽ സ്ഥാപിതമായി രണ്ടു മൂന്ന് വൈദികർ ഈ ദയറായിൽ സ്ഥിരമായിട്ടുള്ളത് ഭദ്രാസനത്തിന് ഒരു മുതൽക്കൂട്ടാണ്. പുതുപ്പാടിയിൽ സെന്റ് പോൾസ് ആശ്രമത്തോടൊപ്പം ഒരു കോൺവെന്റും ഭംഗിയായി നടന്നുവരുന്നു.

ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ ആശ്രമങ്ങളുടെയും പള്ളികളുടെയും സഭയുടെയും ആഭിമുഖ്യത്തിൽ ധാരാളം സ്കൂളുകളും ബാലികാ ബാലഭവനങ്ങളും ഭംഗിയായി പ്രവർത്തിച്ചു വരുന്നുണ്ട്. വികസനത്തിന്റെ പാതയിൽ കുതിക്കുന്ന മലബാർ ഭദ്രാസനത്തിൽ ഇനിയും കൂടുതൽ സ്കൂളുകളും ആതുരാലയങ്ങളും ഉയർന്നുവരുമെന്നുള്ളതിന് സംശയമില്ല.

വന്ദ്യ പിതാവിന്റെ എല്ലാ നേട്ടങ്ങൾക്കും മകുടം ചാർത്തുന്നതാണ് ബൃഹത്തായ മൗണ്ട് ഹെർമ്മോൻ അരമന. 16 ലക്ഷം രൂപയോളം ചെലവ് ചെയ്ത് അഭിവന്ദ്യ തിരുമേനി പണിതീർത്ത ഈ ബൃഹദ്സൗധം 1991 ഫെബ്രുവരിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനി കൂദാശ ചെയ്തു.

മലബാറിന്റെ മർമ്മസ്ഥാനവും സിരാകേന്ദ്രവുമായി അറിയപ്പെടുന്ന കോഴിക്കോട് പട്ടണത്തിൽ അതിമനോഹരമായി ഭദ്രാസന കത്തീഡ്രൽ തല ഉയർത്തി നിൽക്കുന്നു. തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ ഭദ്രാസന ഭരണ രജതജൂബിലിയും മെത്രാഭിഷേക രജതജൂബിലിയും സപ്തതിയും ഒരുമിച്ച് 1991-ൽ കൊണ്ടാടി. 2004-ൽ ശതാഭിഷേകവും നടത്തി. 2005-ൽ മലബാറിന്റെ മെത്രാപ്പോലീത്താ സഭയുടെ മുഖ്യസാരഥിയായി.

# മലബാറും
# മലങ്കരയുടെ ദിദിമോസ് ബാവായും

## ചെറിയാൻ ചക്കാലയ്ക്കൽ കോറെപ്പിസ്കോപ്പാ

പരിശുദ്ധ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വർഗ്ഗത്തിലെ ദൈവം തിരുമനസ്സായി നൽകിയ അതിശ്രേഷ്ഠ താപസഗുരുവാണ് പുണ്യശ്ലോക നായ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി. മുപ്പത്തൊമ്പതു വർഷം മലബാർ ഭദ്രാ സനത്തിന്റെ അധിപനായി അതിനെ നയിക്കുകയും വളർത്തുകയും ചെയ്ത അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ കർമ്മവീഥിയിൻ തുടർച്ചയായിരുന്നു ആ സ്ഥാനലബ്ധി.

1930–കളിലാണ് മലബാർ, ഗൂഡല്ലൂർ, ദക്ഷിണ കാനറ മേഖലകളി ലേക്ക് ആദ്യമായി കുടിയേറ്റം തുടങ്ങുന്നത്. ദാരിദ്ര്യവും സാമ്പത്തിക ക്ലേശവും കലശലായപ്പോൾ മധ്യതിരുവിതാംകൂറിൽ നിന്ന്, അഷ്ടിക്കു വക കണ്ടെത്താൻ മലബാറിന്റെ മണ്ണിലേക്കു പ്രവഹിച്ചവരിൽ മലങ്കര സുറിയാനി ക്രിസ്ത്യാനികളുമുണ്ടായിരുന്നു. വളരെ പ്രതികൂലമായ സാഹചര്യങ്ങളെ ആയിരുന്നു അവർക്കു നേരിടേണ്ടി വന്നത്. കാട്ടുമൃഗ ങ്ങളോടു പൊരുതിയും മലമ്പനിയോടു പോരാടിയും പ്രതിബന്ധങ്ങളെ തരണം ചെയ്യാനാകാതെയും അനേകംപേർ പിടഞ്ഞുവീണു മരിച്ചു. സ്വന്തം കൈകൾ കൊണ്ട് കാടുവെട്ടിത്തെളിച്ച് സ്വന്തമാക്കിയ മണ്ണിൽ സ്വന്തക്കാർക്ക് ശവക്കുഴി തോണ്ടിയപ്പോൾ അവരുടെ മനസ്സുനീറി. ആരാ ധനാലയത്തിന്റെയും കൂട്ടായ്മയുടേയും അഭാവം കാരണം പലർക്കും ലഭിച്ചത് മൃഗതുല്യമായ ശവസംസ്കാരമാണെന്നത് വേദനയോടെ മാത്രമേ ഓർക്കാൻ കഴിയൂ. കുടിയേറ്റക്കാരായവരിൽ ചിലരുടെ ചാർച്ച ക്കാരും ബന്ധുക്കളുമായ പുരോഹിതന്മാർ അവരെ കാണാൻ വല്ലപ്പോഴും വന്നുകൊണ്ടിരുന്നത് കുടിയേറ്റ മേഖലയിലെ ക്രൈസ്തവർക്ക് ആശ്വാ സമായിരുന്നു. ഇങ്ങനെ അതിഥികളായി വന്നിരുന്ന പുരോഹിതന്മാർ ഇവ രുടെ ആത്മീയാവശ്യങ്ങൾ നിർവഹിച്ചു പോന്നു. വേനൽമഴ കാത്തിരി ക്കുന്ന വേഴാമ്പൽ പോലെയായിരുന്നു അവരിൽ പലരുടേയും അവസ്ഥ.

1940–കൾ ആയപ്പോഴേക്കും അവർ താൽക്കാലിക ഷെഡ്ഡുകൾ കെട്ടി പുല്ലുമേഞ്ഞ് ആരാധനാ സൗകര്യങ്ങൾ ഒരുക്കി. ബാഹ്യകേരള ഭദ്രാ സന മെത്രാപ്പോലീത്താ ആയിരുന്ന അലക്സിയോസ് മാർ തേവോദോ സ്യോസ് തിരുമേനി 1943–45 കാലഘട്ടത്തിൽ നീലഗിരിയിലും ദക്ഷിണ കാനറയിലും മലബാറിലുമുള്ള കുടിയേറ്റക്കാർക്ക് ആത്മീയ നേതൃത്വം

നൽകുകയും അവർക്ക് ധാർമ്മിക പിന്തുണ നൽകുകയും ചെയ്തു. 1945 മുതൽ 53 വരെ കണ്ടനാട് ഭദ്രാസനാധിപനായ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായും കുടിയേറ്റക്കാർക്ക് ആത്മീയനേതൃത്വം നൽകി. 1953-ൽ ആണ് മലബാർ ഭദ്രാസനം രൂപവൽകൃതമാകുന്നത്. കേരള സംസ്ഥാനത്തിന്റെ വടക്കൻ മേഖലയായ മലബാർ, കാനറ, ഗൂഡല്ലൂർ, നീലഗിരി പ്രദേശങ്ങൾ ഉൾക്കൊണ്ടതായിരുന്നു അന്നത്തെ മലബാർ ഭദ്രാസനം. 1952 മേയ് 15-ന് കോട്ടയത്തു വച്ച് മിഷനറിവീരനും സ്ലീബാദാസ സമൂഹത്തിന്റെ സ്ഥാപകനുമായ എം. പി. പത്രോസ് അച്ചനെ, അദ്ദേഹത്തിന്റെ 67-ാമത്തെ വയസ്സിൽ പത്രോസ് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി പ. ഗീവർഗീസ് ദ്വിതീയൻ ബാവാ വാഴിച്ചു. അതേവർഷം തന്നെ പുതുതായി രൂപംകൊണ്ട മലബാർ ഭദ്രാസനത്തിന്റെ ഇടയനായി നിയമിക്കുകയും ചെയ്തു. മലബാറിലുള്ള സഭാവിശ്വാസികളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് ഓരോ നാഡിമിടിപ്പും നേരിട്ടു മനസ്സിലാക്കി അവരുടെ വേദനകൾ ഒപ്പിയെടുക്കാൻ തിരുമേനി ജാഗരൂകനായപ്പോൾ ഒരു പുതിയ ഉണർവ് ഭദ്രാസനത്തിലാകമാനം ഉണ്ടായി. ദുശ്ശീലങ്ങളിൽ പെട്ടുപോയവരെ പ്രത്യാശയുടെ തീരങ്ങളിലേക്ക് കൈപിടിച്ചുയർത്തുവാൻ അദ്ദേഹം അക്ഷീണം യത്നിച്ചു. അദ്ദേഹം കെട്ടിപ്പടുത്ത സ്ലീബാദാസസമൂഹം മലബാറിന്റെ മണ്ണിൽ ചെയ്ത സേവനങ്ങൾ വിലമതിക്കാനാവാത്തതാണ്. അഭിവന്ദ്യ തിരുമേനിയോടൊപ്പം സ്ലീബാദാസസമൂഹാംഗമായ ബഹു ടി. ജി. കുര്യാക്കോസച്ചൻ നിലമ്പൂർ ഭാഗങ്ങളിൽ ചെയ്ത സേവനം വിസ്മരിക്കാനാവാത്തതാണ്. കോഴിക്കോട് ഭാഗത്ത് മറ്റത്തിൽ ശമുവേൽ അച്ചൻ, വയനാട് ഭാഗത്ത് വി. തോമസച്ചൻ എന്നിവരുടെ സേവനം എന്നും സ്മരിക്കപ്പെടും.

"ആധുനിക പൗലോസ് അപ്പോസ്തോലൻ" എന്ന് കാലംചെയ്ത ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ വിശേഷിപ്പിച്ച അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി മിഷനറി പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചുകൊണ്ടിരുന്നതാണ് ഏവർക്കും പ്രചോദനം നൽകിയതെന്നത് പ്രസ്താവയോഗ്യമാണ്. ഭദ്രാസന ഭരണകാര്യങ്ങളിൽ തിരുമേനിയെ സഹായിക്കാൻ വികാരിജനറലായി നിയമിതനായ വി. ഐ. തോമസച്ചൻ ഭദ്രാസന വികസനത്തിൽ പങ്കാളിയായി. അരവഞ്ചാലിൽ 250 ഏക്കർ സ്ഥലം ഭദ്രാസനത്തിനു മുതൽക്കൂട്ടാക്കാൻ വി. ഐ. തോമസച്ചൻ വഹിച്ച പങ്ക് നിസ്സീമമാണ്.

പുതുപ്പാടി ബാലഭവനം പ്രവർത്തനമാരംഭിച്ചത് ഭദ്രാസനത്തിനു പുതിയൊരു ദിശാബോധം നൽകി. പിതാവില്ലാത്ത കുട്ടികൾക്ക് ദൈവം പിതാവായിട്ടുണ്ടെന്നും അതുകൊണ്ട് അനാഥർ എന്ന് ആരേയും സംബോധന

ചെയ്യുന്നത് ശരിയല്ലെന്നും ഉറക്കെ പ്രഖ്യാപിച്ച എം. വി. ജോർജ്ജച്ചൻ (പിന്നീട് ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി) ആരംഭിച്ച ബാലഭവനം ഒരു പുതിയ കാൽവെയ്പ് ആയി രുന്നു.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ശ്രമഫലമായി വിസ്തൃതമായ മലബാർ മേഖലയിൽ 80 ചാപ്പലുകൾ നിർമ്മിക്കപ്പെട്ടു. മുളയും പുല്ലും കൊണ്ട് നിർമ്മിച്ചുണ്ടാക്കിയവയായിരുന്നു ഇവയിൽ അധികവും. രണ്ടു വർഷത്തിൽ ഒരിക്കലെങ്കിലും തിരുമേനി ഓരോ ഇട വകയും സന്ദർശിക്കുകയും രണ്ടുമൂന്നു ദിവസം ഇടവകയിൽ താമസിച്ച് ഭവനസന്ദർശനം നടത്തി സഭാമക്കളുടെ വിവിധ പ്രശ്നങ്ങൾക്ക് പരി ഹാരം കാണുകയും ചെയ്തിരുന്നു. ഈ നേരിട്ടുള്ള ഇടപഴകലുകൾ ജനങ്ങളുടെ ആത്മീയ പ്രബുദ്ധത വളരെയധികം വളർത്താൻ ഉപക രിച്ചു. പുല്ലുമേഞ്ഞ പള്ളികളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുമ്പോൾ മേൽക്കൂര ചോർന്ന് ത്രോണോസിൽ വെള്ളം വീഴുകയും കുട നിവർത്തി പ്പിടിച്ച് വിശുദ്ധ കുർബ്ബാന പൂർത്തീകരിക്കുകയും ചെയ്ത ഹൃദയസ്പർ ശിയായ അനുഭവം തിരുമേനിയുടെ ഡയറിക്കുറിപ്പിൽ കാണാൻ കഴിയും.

ഭദ്രാസന വളർച്ചയ്ക്കായി ചോരയും നീരും നൽകിയ മലബാറിലെ ആദ്യകാല ഇടയന്മാരെ അനുസ്മരിക്കുന്നത് ഇത്തരുണത്തിൽ ഉചിതം തന്നെ. ദീർഘകാലം അവിഭക്ത മലബാർ ഭദ്രാസനത്തിന്റെ സെക്രട്ടറി യായും വയനാടിന്റെ നവോത്ഥാനത്തിന്റെ മുഖ്യശിൽപിയുമായ ഫാ. മത്തായി നൂറനാൽ, വെരി. റവ. സഖറിയാ റമ്പാൻ, വെരി. റവ. കെ. ജി. ഗീവർഗീസ് കോറെപ്പിസ്കോപ്പാ, ഇരുപതിലേറെ പള്ളികൾ പണിയു ന്നതിനു അഹോരാത്രം അദ്ധ്വാനിച്ച ബഹു. എം. എം. ഏബ്രഹാമച്ചൻ തുടങ്ങിയവരുടെ ആത്മാർത്ഥ സേവനം ചരിത്രത്താളുകളിൽ മായാതെ ശോഭിക്കും.

ഏതാണ്ട് ഒന്നര ദശാബ്ദക്കാലം മലബാർ ഭദ്രാസനത്തെ നയിച്ച പ്രഥമ ഇടയന് മലബാറിൽ സ്വന്തമായ ആസ്ഥാനമോ, അരമനയോ ഉണ്ടാ യിരുന്നില്ല. സ്ലീബാദാസ സമൂഹത്തിന്റെ ആസ്ഥാനമായ കർമ്മേൽ ദയ റായിൽ ഇരുന്നുകൊണ്ടായിരുന്നു ഭദ്രാസനഭരണം നടത്തിയിരുന്നത്.

1966 ആഗസ്റ്റ് 24-ന് പത്തനാപുരം ദയറാ അംഗമായ സി. റ്റി. തോമസ് റമ്പാനെ, കോലഞ്ചേരി പള്ളിയിൽ വച്ച് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായായി വാഴിക്കുകയും തുടർന്ന് മലബാർ ഭദ്രാസന ത്തിന്റെ സഹായ മെത്രാപ്പോലീത്തായായി നിയമിക്കുകയും ചെയ്തു. തീവണ്ടിമാർഗ്ഗം കോഴിക്കോട്ട് എത്തിയ തീമോത്തിയോസ് തിരുമേനി 1966 നവംബർ 11-ന് ചുമതല ഏൽക്കുകയും ചെയ്തു.

1968 ജനുവരി 14-ന് കലശലായ നെഞ്ചുവേദനയെത്തുടർന്ന് ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിക്കു ന്യുമോണിയ ബാധിച്ചു. 20 ദിവസത്തോളം ശയ്യാവലംബിയായി കിടന്നു. 1968 ഫെബ്രുവരി 2-ന് മായൽത്തോ പെരുന്നാൾ ദിവസം വെളുപ്പിനു 3 മണിക്ക് മലബാറിന്റെ മാണിക്യമായ ആ പുണ്യപിതാവ് പരലോകം പൂകി. മുളന്തുരുത്തി കർമ്മേൽ ദയറായിൽ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്നു.

അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി 1966 നവംബർ 11-ന് മലബാർ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായായി ചുമതല ഏൽക്കുമ്പോൾ, അരമനയില്ല, താമസിക്കാനൊരിടമില്ല, കിടക്കാനൊരു കട്ടിലു പോലുമില്ല. ഭദ്രാസനത്തിന്റേതായി ഒന്നുമില്ല. കോഴിക്കോട് ബിലാത്തികുളം - നടക്കാവിലുണ്ടായിരുന്ന പഴയ പള്ളിയുടെ ഒരു ചായ്പുമുറിയായി തന്റെ അരമന. ഒരു മെത്രാപ്പോലീത്തായ്ക്കു താമസിക്കാൻ പറ്റിയ യാതൊരു സൗകര്യങ്ങളും അവിടെ ഉണ്ടായിരുന്നില്ല. ഭക്ഷണ കാര്യങ്ങൾക്കുപോലും നന്നേ പ്രയാസപ്പെട്ടു. ത്യാഗപൂർണ്ണമായ ദയറാജീവിതം സ്വയംവരിച്ച ആ മുനിശ്രേഷ്ഠന് തന്റെ വിവിധ മേഖലകളിലെ പ്രവർത്തനത്തിന് ഇതൊന്നും ഒരു പ്രതിബന്ധവും സൃഷ്ടിച്ചില്ല. ഇല്ലായ്മകളേയും കഷ്ടതകളേയും പ്രയാസങ്ങളേയുമെല്ലാം വിജയത്തിലേക്ക് ചെന്നെത്തുവാനുള്ള ചവിട്ടുപടികളാക്കി പ്രവർത്തിക്കാൻ തന്റെ കണ്ണുനീരോടെയുള്ള പ്രാർത്ഥനയാൽ തിരുമേനിക്കു സാധിച്ചു.

ഭദ്രാസനത്തിനു സ്വന്തമായ ഒരു ആസ്ഥാനം വേണമെന്ന ആഗ്രഹം തിരുമേനി കോഴിക്കോട് സെന്റ് ജോർജ്ജ് പള്ളിവികാരി ബഹു. റ്റി. സി. മത്തായി അച്ചനുമായി പങ്കുവച്ചു. മത്തായി അച്ചന്റെ ശ്രമഫലമായി കോഴിക്കോട് പള്ളിയിൽ നിന്നും 25000 രൂപ സംഭാവനയായി പിരിച്ചെടുത്ത് കോഴിക്കോട് പട്ടണത്തിൽ നിന്നും 22 കിലോമീറ്റർ ദൂരെ ചാത്തമംഗലം പഞ്ചായത്തിൽ കട്ടാങ്ങലിൽ ആറ് ഏക്കർ സ്ഥലം വാങ്ങിച്ചു. ഭദ്രാസന ആസ്ഥാനമന്ദിരം അവിടെ പണിയുന്നതിന്റെ മുന്നോടിയായി മുല്ലശ്ശേരി എം. ജെ. തോമസിന്റെ സഹായത്തോടെ വാടകക്കെട്ടിടം എടുത്ത് പള്ളിയുടെ ചായ്പുമുറിയിൽ നിന്നും താമസം മാറ്റി.

1968-ൽ അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തതോടെ 1968 ഫെബ്രുവരി 3-ാം തീയതി അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി (പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ) മെത്രാപ്പോലീത്താ ആയി ചുമതല ഏറ്റു. അതേ വർഷം തന്നെ പുതിയതായി വാങ്ങിയ സ്ഥലത്ത് ഒരു ചെറിയ അരമനകെട്ടിടം

പലരുടേയും സഹായസഹകരണത്തോടെ പണിയാൻ കഴിഞ്ഞു. ഇതോടെ വാടകക്കെട്ടിടത്തിൽ നിന്നും മോചനം ലഭിച്ചു.

യുവത്വത്തിന്റെ പ്രസരിപ്പോടെ, അഭിവന്ദ്യ തിരുമേനി മലബാറിലെ ഓരോ ഇടവകയും സന്ദർശിച്ച് സ്ഥിതിവിവരങ്ങൾ നേരിട്ടു മനസ്സിലാക്കി. പത്തനാപുരം ദയറായിലെ ജീവിതവും തന്റെ ആത്മീയ ഗുരുവായ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനിയുടെ കർശനശിക്ഷണവും അദ്ധ്യാപകജോലിയിൽ നിന്നും സ്വായത്തമാക്കിയ അനുഭവജ്ഞാനവും അതിലേറെ ദൈവാശ്രയവും പ്രാർത്ഥനയും മലബാർ ഭദ്രാസനത്തെ പുരോഗതിയുടെ പന്ഥാവിൽ അടിവെച്ചടിവച്ച് ഉയരുവാൻ ഇടയാക്കി. നിരന്തരമായ സഞ്ചാരവും വിശ്രമരഹിതമായ പരിശ്രമവും തുടരുന്നതിനിടയിൽ, 1970-കളിൽ സഭാവഴക്ക് പ്രതിബന്ധമായി വന്നു. പള്ളികളിൽ പലരും മറുഭാഗത്തായി. ചില വൈദികർ കൂറു മാറി. പല ഇടവകകളിലും പ്രശ്നങ്ങളും പ്രതിസന്ധികളും തുടർന്നു കേസുകളുമായി. ഇതെല്ലാം തിരുമേനിയുടെ മനസ്സിനെ വല്ലാതെ മുറിവേൽപിച്ചു. എന്നാൽ വിശ്വാസധീരനായ തിരുമേനിയുടെ പ്രാർത്ഥനാനിർഭരമായ ജീവിതം, സ്വർഗ്ഗീയാനുഭൂതി പകരുന്ന ആരാധന, പ്രശ്നങ്ങളിൽ യഥാസമയം ഇടപെടാനുള്ള സന്നദ്ധത എന്നിവ, കാന്തികശക്തിപോലെ മറുഭാഗത്തേക്ക് കൂറുമാറിയ പലരേയും അദ്ദേഹത്തിലേക്കു തിരികെ കൊണ്ടുവന്നു.

കക്ഷിവഴക്ക് രൂക്ഷമായ മൈക്കാവ്, വേളങ്കോട്, പുതുപ്പാടി, സുൽത്താൻ ബത്തേരി, മീനങ്ങാടി, പുൽപള്ളി, കേളകം തുടങ്ങിയ പള്ളികൾ തിരുമേനി നേരിട്ടു സന്ദർശിക്കുകയും പ്രതികൂല സാഹചര്യങ്ങളെ അതിജീവിക്കാൻ വേണ്ട മനസ്സാന്നിദ്ധ്യവും, ധൈര്യവും ഇടവകക്കാർക്കു നൽകുകയും ചെയ്തു. കക്ഷിവഴക്കിനു ബലിയാടാകേണ്ടി വന്ന വൈദികരോട് തിരുമേനിക്ക് പ്രത്യേക കരുതലും വാത്സല്യവും ഉണ്ടായിരുന്നത് പ്രത്യേകം പ്രസ്താവ്യമാണ്. പല പള്ളികളേയും സംബന്ധിച്ച കേസുകൾ അഭിവന്ദ്യ തിരുമേനി നേരിട്ടു തന്നെയാണ് നടത്തിയിരുന്നത്. സഭാവഴക്കിന്റെ നീർച്ചുഴിയിൽപെട്ട് ആളുകൾ നഷ്ടപ്പെട്ടുപോകാതിരിക്കാൻ തിരുമേനി പ്രത്യേകം ശ്രദ്ധ പതിപ്പിച്ചു. ചില പള്ളികളിൽ വിശദമായ ചർച്ച നടത്തി പരസ്പരം പല വിട്ടുവീഴ്ചകളും ചെയ്ത്, സമാധാനം പുനഃസ്ഥാപിച്ചു. അത് "മലബാർ മോഡൽ പ്രശ്നപരിഹാരം" എന്ന ഖ്യാതി നേടുകയും ചെയ്തു.

നല്ല അടിത്തറയുള്ളതും കെട്ടുറപ്പുള്ളതുമായ ഒരു ഭരണസംവിധാനം ആസൂത്രണം ചെയ്യുകയാണ് ഇദംപ്രഥമമായി വേണ്ടതെന്നു മനസ്സിലാക്കിയ തിരുമേനി അതിനാണ് മുൻതൂക്കം നൽകിയത്. അത്തരമൊരു ഭരണസംവിധാനത്തെപ്പറ്റി താൻ പലപ്പോഴും സ്വപ്നം കണ്ടിരുന്നതായി

തിരുമേനി തന്നെ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ഓർത്തഡോക്സ് വിശ്വാസികളും വൈദികരും അനുഷ്ഠിക്കേണ്ട നടപടികൾ എന്ന പേരിൽ ഇറക്കിയ പുസ്തകരൂപത്തിലുള്ള കൽപന ഇന്നും ഒരു മാർഗദർശിയായി നിലകൊള്ളുന്നു.

ഓലയും പുല്ലും മേഞ്ഞ ഷെഡ്ഡുകൾ കെട്ടുറപ്പുള്ള ദേവാലയങ്ങളാക്കി മാറ്റുന്നതിലും ദേവാലയ സൗകര്യങ്ങൾ ഇല്ലാത്തിടങ്ങളിൽ പുതിയ പള്ളികൾ പണിയുന്നതിലും തിരുമേനിയുടെ ശ്രദ്ധ പതിഞ്ഞു. തന്റെ മുൻഗാമിയുടെ കാലത്ത് ഓലഷെഡുകളിലായി എൺപതോളം ആരാധനാലയങ്ങൾ ഉണ്ടായിരുന്ന സ്ഥാനത്ത് ഒരു ദശാബ്ദം കൊണ്ട് അതിന്റെ ഇരട്ടിയോളം പള്ളികൾ സ്ഥാപിക്കാൻ കഴിഞ്ഞത് മലബാറിന്റെ ചരിത്രത്തിൽ ചെറിയ കാര്യമല്ല. എന്നാൽ താമസിയാതെ ദക്ഷിണ കാനറ, ഗൂഡല്ലൂർ, നീലഗിരി തുടങ്ങിയ മേഖലകളിലെ പള്ളികൾ ബാഹ്യകേരളത്തിന്റെ ഭാഗമായി മാറി. ഈ കാലഘട്ടത്തിൽ ഭദ്രാസന സെക്രട്ടറിമാരായി തിരുമേനിയെ സഹായിച്ച എം. സി. പോത്തൻ മണമേൽ, ഫാ. എൻ. വി. അലക്സാണ്ടർ, ഫാ. മത്തായി നൂറനാൽ എന്നിവരുടെ വിലയേറിയ സേവനങ്ങളും വിസ്മരിക്ക വയ്യ. 1985 കാലഘട്ടമായപ്പോഴേക്കും 130-ൽപരം പള്ളികളുമായി മലബാർ ഭദ്രാസനം വളർച്ചയുടെ പാതയിലായിരുന്നു.

മലബാർ ഭദ്രാസനത്തിന്റെ ചരിത്രത്തിൽ ഒരു നാഴികക്കല്ലാണ് സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ രൂപവൽക്കരണം. 1985 ഒക്ടോബർ 23-ന് സുൽത്താൻബത്തേരി ഭദ്രാസനത്തിനു ജന്മംനൽകാൻ കഴിഞ്ഞു. മലബാർ ഭദ്രാസനം വിഭജിച്ച് ഈ ഭദ്രാസനം രൂപീകൃതമായപ്പോൾ വയനാട് ജില്ല പൂർണ്ണമായും കണ്ണൂർ ജില്ലയുടെ കുടിയേറ്റമേഖലയായ ഇരിട്ടി, കേളകം പ്രദേശങ്ങളും വിട്ടുകൊടുക്കേണ്ടി വന്നു. ആകെ 58 പള്ളികൾ ഇത്തരുണത്തിൽ മലബാറിനു നഷ്ടമായി. മലബാറിന്റെ ഭാഗമായിരുന്ന ദക്ഷിണ കാനറയും, ഗൂഡല്ലൂർ, നീലഗിരി പ്രദേശങ്ങളും ബാഹ്യകേരള ഭദ്രാസനത്തിനു വിട്ടുകൊടുത്തപ്പോൾ പതിനഞ്ചോളം പള്ളികൾ നേരത്തെ നഷ്ടമായിരുന്നു. പുതിയൊരു ഭദ്രാസനം കൂടി നിലവിൽ വന്നത് ഒരർത്ഥത്തിൽ നേട്ടമാണെങ്കിലും പിന്നോക്ക ഭദ്രാസനമായ മലബാറിനെ സംബന്ധിച്ചിടത്തോളം 48 പള്ളികൾ ഒരുമിച്ച് നഷ്ടമായത് വലിയൊരു പ്രഹരം തന്നെ ആയിരുന്നു. ഭദ്രാസന അരമനയുടെ ദൈംദിന കാര്യങ്ങൾ നടത്തുന്നതിനോ വൈദികർക്കു ശമ്പളം കൊടുക്കുന്നതിനോ വകയില്ലാതെ പൊറുതിമുട്ടി. ഭദ്രാസനത്തിന്റെ വരുമാനം കുറച്ചു പള്ളികളിൽ നിന്നും ലഭിക്കുന്ന 'ഭദ്രാസനഭോഗം' മാത്രമായിരുന്നു. മലയോര മേഖലകളിലെ പള്ളികളിൽ നിന്നും ഇടവകക്കാർ നൽകുന്ന പലതരം കാർഷിക ഉൽപ്പന്നങ്ങൾ അരമനയിലെ ചെലവിലേക്കു നൽകിക്കൊണ്ടി

രുന്നു. കഴിവുള്ള, മറ്റു മേഖലകളിലെ പള്ളികളും അരമനയെ സഹായിക്കാൻ മുമ്പോട്ടു വന്നിരുന്നു. ഈ കാലമായപ്പോഴേക്കും 1968–ൽ തല്ലിക്കൂട്ടിയ അരമനക്കെട്ടിടം ജീർണ്ണാവസ്ഥയിലായിത്തീർന്നിരുന്നു. സ്ഥലപരിമിതി വളരെയധികം വീർപ്പുമുട്ടിച്ചു. ഒരു പുതിയ അരമനക്കെട്ടിടം സ്വപ്നം കാണാനേ അന്നത്തെ സാഹചര്യത്തിൽ കഴിയുമായിരുന്നുള്ളു.

ഭദ്രാസനത്തിന്റെ സുഗമമായ നടത്തിപ്പിനു വേണ്ട വൈദികർ കുറവായിരുന്ന കാലത്ത്, തന്റെ ഇടവക സന്ദർശനത്തിൽ, വിദ്യാഭ്യാസമുള്ള യുവാക്കളെ കണ്ടെത്തി, പ്രീസെമിനാരി എന്ന നിലയിൽ അരമനയിൽ തിരുമേനിയുടെ കൂടെ താമസിപ്പിക്കുക പതിവായിരുന്നു. അങ്ങനെയുള്ളവർ സെമിനാരിയിൽ പോയി പഠിച്ച് തിരികെ വരുമ്പോഴേക്കും വർഷങ്ങൾ കഴിയും എന്നുള്ളതിനാൽ, കൊള്ളാമെന്നു തിരുമേനിക്കു തോന്നിയ കുറെ ചെറുപ്പക്കാരെ, തന്നോടൊപ്പം ചേർത്തു താമസിപ്പിച്ച് ആവശ്യമായ വൈദിക വിദ്യാഭ്യാസം നൽകി, പരിശുദ്ധ സുന്നഹദോസിന്റെ അനുവാദത്തോടെ, അവർക്കു വൈദികപട്ടം നൽകി, തൽക്കാലമുണ്ടായ വൈദികക്ഷാമം പരിഹരിച്ചു. അങ്ങനെ ഉയർത്തപ്പെട്ട വൈദികരിൽ പലരും ഇന്നും ഭദ്രാസനത്തിൽ സേവനമനുഷ്ഠിക്കുന്നു.

1965 മുതൽ രണ്ടു ദശാബ്ദക്കാലവും പിന്നീടും മലബാറിന്റെ വളർച്ചയിൽ നിർണ്ണായകപങ്കു വഹിച്ചിട്ടുള്ള പുരോഹിതശ്രേഷ്ഠർ ഏറെയുണ്ടെങ്കിലും ചിലരെ ഇപ്പോൾ ഓർത്തുപോകുന്നു. എം. ഐ. ഏബ്രഹാം കോറെപ്പിസ്കോപ്പാ, ആൻഡ്രൂസ് ഏബ്രഹാം കോറെപ്പിസ്കോപ്പാ, വി. പി. പൗലോസ് റമ്പാൻ, മോഡിയിൽ ജോർജ് റമ്പാൻ കോറെപ്പിസ്കോപ്പാ, ഫാ. എം. എ. ഇസ്രായേൽ, ഫാ. അബ്രഹാം മാത്യു എടേയ്ക്കാട്, ഫാ. കുര്യാക്കോസ് പൊട്ടയ്ക്കൽ, ഫാ. എം. സി. ജേക്കബ് മനയത്ത്, ഫാ. സി. കെ. ശാമുവേൽ, ഫാ. എം. എം. ഏബ്രഹാം, ഫാ. ഗീവർഗീസ് പൊന്നോല, കെ. ജി. തോമസ് കോറെപ്പിസ്കോപ്പാ, വർഗീസ് പുന്നക്കൊമ്പിൽ കോറെപ്പിസ്കോപ്പാ, എം. ഡി. യൂഹാനോൻ റമ്പാൻ തുടങ്ങിയവരുടെ നിസ്തുല സേവനങ്ങൾ ഭദ്രാസനത്തിന്റെ വളർച്ചയെ ത്വരിതപ്പെടുത്തി.

1985 മുതലുള്ള കാലഘട്ടം മലബാർ ഭദ്രാസനത്തിന്റെ ആധുനിക കാലഘട്ടം എന്നു വിശേഷിപ്പിക്കാവുന്നതാണ്. അത്ഭുതാവഹമായ വളർച്ചയുടെ ഒരു കാലഘട്ടമാണിത്. അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ നിസ്തന്ദ്രമായ പ്രയത്നവും, ഭദ്രാസന വളർച്ചയ്ക്ക് വളമേകി. മെഴുകുതിരി വെളിച്ചത്തിൽ, രാത്രിയുടെ ഏകാന്തതയിൽ മുട്ടിന്മേൽ നിന്നുള്ള പ്രാർത്ഥനയിലും ദീർഘമായ ധ്യാനത്തിലും വന്ദ്യ തിരുമേനി ആനന്ദം കണ്ടെത്തി. പരിശുദ്ധ ദൈവമാതാവിനോടും

എല്ലാ പരിശുദ്ധന്മാരോടും പ്രത്യേകാൽ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയോടുമുള്ള ദിവ്യസംസർഗ്ഗത്തിലും നോമ്പിലും ഉപവാസത്തിലും അധിഷ്ഠിതമായ ഒരു ജീവിതമാണ് തിരുമേനി നയിച്ചിരുന്നത്. തിരുമേനിയുടെ എല്ലാ പ്രസംഗത്തിലും പറയുന്ന ഒരു വിഷയമാണ് നോമ്പ്. നോമ്പ് ഒരു പക്ഷിയാണെങ്കിൽ അതിന്റെ ചിറകുകളാണ് പ്രാർത്ഥനയും ഉപവാസവും എന്നു ഊന്നിപ്പറയുമായിരുന്നു.

ജോലിത്തിരക്കുകൾക്കിടയിലും കാനോനിക നമസ്കാരങ്ങളും, യാമപ്രാർത്ഥനകളും ധ്യാനവും നിഷ്ഠയോടുകൂടി നടത്തി തിരുമേനി ഭദ്രാസനത്തിനു പുതുശക്തി പകർന്നു. തന്റെ ദീർഘമായ യാത്രയിൽ കാർ ഒരു ചാപ്പലായി മാറുന്നു. അങ്ങനെ തന്റെ പ്രാർത്ഥനയാകുന്ന ചിറകിൽ ഊണിലും ഉറക്കത്തിലും യാത്രയിലും തന്റെ ഭദ്രാസനത്തേയും ആത്മീയ മക്കളേയും വഹിച്ചിരുന്നു. അതുമൂലമുണ്ടായ ചൈതന്യവും ഉത്സാഹവും പ്രത്യാശയും ഏതു രംഗത്തും ദർശിക്കാൻ കഴിഞ്ഞു.

ഭദ്രാസന അരമനക്കെട്ടിടത്തിന്റെ ജീർണ്ണാവസ്ഥ ഭദ്രാസന കൗൺസിലിലും പൊതുയോഗത്തിലും ചർച്ചാവിഷയമായിത്തീർന്നു. 1984-ൽ കോഴിക്കോട് സെന്റ് ജോർജ് കത്തീഡ്രലിൽ കൂടിയ ഭദ്രാസന പൊതുയോഗം പുതിയ അരമനയുടെ പ്ലാനും എസ്റ്റിമേറ്റും അംഗീകരിച്ചു. അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ഈ സ്വപ്നസാക്ഷാൽക്കാരത്തിനായി മലബാറിലെ ഓരോ ഇടവകയും നേരിട്ടു സന്ദർശിച്ച് താൻ കൽപിച്ചാക്കിയിരുന്ന വികാരിമാരുടെ സഹായത്തോടെ സംഭാവനകൾ സ്വീകരിച്ചു. പല ഇടവകകളും നോട്ടുമാല ഇട്ടാണ് തിരുമേനിയെ വരവേറ്റത് എന്ന കാര്യം ഓർക്കുന്നു. മലബാറിലെ ഒട്ടുമുക്കാൽ ഭവനക്കാരും അരമന ഫണ്ടുപിരിവിൽ ആത്മാർത്ഥമായി സഹകരിച്ചു. എന്നാൽ മലബാറിൽ നിന്നും പിരിഞ്ഞു കിട്ടിയ തുക കൊണ്ട് പുതിയ അരമന പണിയുക അസാദ്ധ്യമായിരുന്നു. തിരുമേനി അതിനുവേണ്ടി അമേരിക്കയും ഗൾഫ് നാടുകളും സന്ദർശിച്ചു. ഒരു പക്ഷേ ഇതാദ്യമായിട്ടായിരിക്കും പണപ്പിരിവിനുവേണ്ടി വിദേശരാജ്യങ്ങൾ സന്ദർശിച്ചത് എന്നു തോന്നുന്നു. നിർലോപമായ സഹകരണം എല്ലാ ഭാഗത്തുനിന്നും ലഭിച്ചു. അഞ്ചു വർഷം കൊണ്ട് അരമന കെട്ടിടത്തിന്റെ പണി പൂർത്തിയാക്കി. 1990 ഫെബ്രുവരി 14-ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും അന്നത്തെ നിയുക്ത കാതോലിക്കാ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ എന്നീ പിതാക്കന്മാരുടെ സഹകാർമ്മികത്വത്തിലും ബത്തേരിയിലേയും പ്രത്യേകിച്ച് മലബാറിലെ എല്ലാ വൈദികരുടേയും വിശ്വാസികളുടേയും

സാന്നിദ്ധ്യത്തിലും പുതുക്കിപ്പണിത അരമനയുടെ കൂദാശ നടത്തുകയുണ്ടായി.

നൂറ്റാണ്ടുകളുടെ വീരഗാഥ പാടുന്ന സാമൂതിരിമാരുടെ പട്ടണത്തിൽ മലങ്കരസഭാമക്കളെ പുളകം കൊള്ളിച്ച മഹാസംഭവമായിരുന്നു 1991 നവംബർ 11-ന് കോഴിക്കോടു നഗരത്തിന്റെ ഹൃദയഭാഗത്തുള്ള ടാഗോർ സെന്റിനറി ഹാളിൽ നടത്തിയ അഭിവന്ദ്യ തിരുമേനിയുടെ മെത്രാനഭിഷേക രജതജൂബിലിയും, ഭദ്രാസന ഭരണ സിൽവർ ജൂബിലിയും, സപ്തതി ആഘോഷവും. വിജയത്തിന്റെ വെന്നിക്കൊടി പാറിച്ചതും സംതൃപ്തിയുടെ സായൂജ്യം കൈവരിച്ചതുമായ ചരിത്രസംഭവമായിരുന്നു അത്. കോഴിക്കോട് പട്ടണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ സജീവ സാന്നിദ്ധ്യം വിളിച്ചറിയിച്ച ഒരു മഹാസംഭവം തന്നെ ആയിരുന്നു അന്ന് നടന്നത്. മലബാർ ഭദ്രാസനത്തിന്റെ അമരക്കാരനായി കാൽ നൂറ്റാണ്ടു കാലം അജഗണങ്ങളെ ആത്മീയാനന്ദ നിർവൃതിയുടെ ഔന്നത്യത്തിലേക്കു ഉയർത്തപ്പെട്ടപ്പോൾ മലബാറിന്റെ മക്കൾ ഒന്നാകെ നന്ദിയോടെ ദൈവത്തെ സ്തുതിച്ചു. ആ ധന്യമുഹൂർത്തത്തിൽ ജാതിമതഭേദമെന്യേ ഭവനരഹിതരായ 25 പേർക്ക് വീടുകൾ നിർമ്മിച്ചു കൊടുത്തതും മറ്റ് അനേക ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചതും ഒരിക്കലും വിസ്മരിക്കാവുന്നതല്ല. ഈ ആഘോഷങ്ങൾക്കെല്ലാം ചുക്കാൻ പിടിച്ചിരുന്നത് ബഹു. എം. ഡി. ജോണച്ചനായിരുന്നു (എം. ഡി. യൂഹാനോൻ റമ്പാൻ).

മതസാംസ്കാരിക സാമൂഹ്യ മണ്ഡലങ്ങളിൽ മഹത്വ്യക്തികൾ നിറഞ്ഞുനിന്നിരുന്ന ആ സദസ്സും ഭക്തിസാന്ദ്രമായ പ്രാർത്ഥനാഗാനങ്ങളും എല്ലാവരേയും കോൾമയിർ കൊള്ളിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായേയും അഭിവന്ദ്യ പിതാക്കന്മാരേയും വിശിഷ്ടാതിഥികളേയും കോഴിക്കോട് സെന്റ് ജോർജ് കത്തീഡ്രലിൽ നിന്ന് സമ്മേളനനഗരിയിലേക്ക് സ്വീകരിച്ച് ആനയിച്ച വാഹനഘോഷയാത്ര കോഴിക്കോട് പട്ടണത്തെ നിശ്ചലമാക്കി. പരിശുദ്ധ കാതോലിക്കാ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ, മെത്രാപ്പോലീത്തന്മാരായ സഖറിയാ മാർ ദീവന്നാസിയോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ മിലിത്തിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, സഖറിയാ മാർ അന്തോനിയോസ്, റൈറ്റ്. റവ. മാക്സ്വെൽ നൊറോണാ, റൈറ്റ് റവ. ബിഷപ്പ് മാർ അപ്രേം, റൈറ്റ്. റവ. പി. ജി. കുരുവിള, കേരള ധനകാര്യ വകുപ്പുമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി, കോഴിക്കോട് നഗരപിതാവ് ശ്രീ. രാജഗോപാൽ, കെ. മുരളീധരൻ എം.പി, പി. വി. അബ്ദുള്ളക്കോയ എം.പി., എ. സുജനപാൽ എം.എൽ.എ., സഭയുടെ വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ശ്രീ. ജിജി തോംസൺ ഐ.എ.എസ്. തുടങ്ങിയ വിശിഷ്ടാതിഥികൾ ആശം

സകളുടെ പൂച്ചെണ്ടുകൾ സമർപ്പിച്ചു. ഈ ജൂബിലി ആഘോഷം മലബാറിനെ പുളകം കൊള്ളിച്ച ഒന്നായിരുന്നു. ഈ ജൂബിലി സപ്തതി ആഘോഷങ്ങളുടെ സന്തോഷവും മധുരവും നുകർന്നു തീരുന്നതിനു മുമ്പായി അടുത്ത ഒരു വർഷത്തിനകം മലബാറിന്റെ ശ്രേഷ്ഠാചാര്യനും ആത്മീയ മക്കൾക്കും സന്തോഷത്തിന്റെ പാരമ്യത നുകരാൻ ഇടയാക്കിയ സംഭവം ദൈവം ഒരുക്കിത്തന്നു. 1992 സെപ്റ്റംബർ 10-ന് പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ, പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തത് മലങ്കരസഭാമക്കൾക്ക് പുതിയ പ്രതീക്ഷയും പുത്തൻ പ്രത്യാശയും പകർന്നു നൽകി.

കർമ്മനിരതനായിരുന്ന അഭിവന്ദ്യ തിരുമേനി മലബാർ ഭദ്രാസനത്തെ പുഷ്ക്കലമാക്കാൻ ഈ കാലഘട്ടത്തിൽ വളരെയേറെ ശ്രദ്ധാലുവായിരുന്നു. ഭദ്രാസനത്തിന്റെ ബഹുമുഖമായ വളർച്ചയ്ക്ക് വിലയേറിയ സംഭാവന നൽകാൻ തിരുമേനിക്കു കഴിഞ്ഞു. വിസ്തൃതമായ മലബാറിന്റെ പുതിയ കേന്ദ്രങ്ങളിൽ ദേവാലയങ്ങൾ പണിയുന്നതിനും കാലപ്പഴക്കം ചെന്ന ദേവാലയങ്ങൾ പൊളിച്ചുമാറ്റി പുതിയ ദേവാലയം പണിയുന്നതിനും അനുമതിയും സാമ്പത്തിക സഹായവും നൽകി. ഇക്കാലത്ത് ഏതാണ്ട് അമ്പതോളം ദേവാലയങ്ങൾ പുതിയതായോ പുതുക്കിപ്പണിതതായോ ഉണ്ടായിട്ടുണ്ട്. ഇവയിൽ ഇരുപത്തഞ്ചോളം പള്ളികൾ പണിയുന്നതിനു നേതൃത്വം കൊടുത്തത് ബഹു. എം. എം. ഏബ്രഹാം അച്ചനാണെന്നുള്ളത് വിസ്മരിക്കാൻ കഴിയാത്ത കാര്യമാണ്. മലബാർ ഭദ്രാസനത്തിന്റെ ആധുനിക കാലഘട്ടത്തിൽ ഭദ്രാസന സെക്രട്ടറിമാരായിരുന്ന വെരി. റവ. വി. പി. പൗലോസ് റമ്പാച്ചനേയും പതിനഞ്ചു വർഷത്തിലധികം സേവനം അനുഷ്ഠിച്ച വെരി. റവ. വർഗീസ് പുന്നക്കൊമ്പിൽ കോറെപ്പിസ്കോപ്പായേയും ബഹു. ഗീവർഗീസ് പൊന്നോല അച്ചനേയും പ്രത്യേകം സ്മരിക്കുന്നു.

1990 ഫെബ്രുവരി 14-ന് കോഴിക്കോട് ചേവായൂരിൽ മെഡിക്കൽ കോളജിനു സമീപം സ്ഥാപിതമായ മാർ ഗ്രീഗോറിയോസ് ഗൈഡൻസ് സെന്റർ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയുടെ മനോമുകുരത്തിൽ ഉടലെടുത്ത ആശയമാണ്. പാവപ്പെട്ട രോഗികൾക്കും സാധുജനങ്ങൾക്കും ആവശ്യമായ മാർഗ്ഗനിർദ്ദേശം നൽകുക, രോഗികളുടെ ആശ്രിതർക്ക് താമസസൗകര്യം ലഭ്യമാക്കുക, തുടങ്ങിയ ഉന്നതലക്ഷ്യത്തോടെ അഭിവന്ദ്യ തിരുമേനി സമാരംഭിച്ച ഈ കരുണാലയം ഇന്നും അനേകരുടെ അഭയസ്ഥാനമാണ്. വെരി. റവ. വർഗീസ് പുന്നക്കൊമ്പിൽ കോറെപ്പിസ്കോപ്പാ അതിന്റെ ആരംഭം മുതൽ ദീർഘകാലം കൺവീനറായി പ്രവർത്തിച്ചു.

കേരളത്തിലെ ഏറ്റവും പിന്നോക്കപ്രദേശവും മലബാർ ഭദ്രാസന ത്തിന്റെ ഭാഗവും വനപ്രദേശവുമായ അട്ടപ്പാടി മലമുകളിൽ കുടിയേറി പ്പാർക്കുന്ന സഭാമക്കളുടെ ഉന്നമനവും പാവപ്പെട്ട ആദിവാസികളുടെ പുന രുദ്ധാരണവും ലക്ഷ്യമാക്കിക്കൊണ്ടാണ് 1994-ൽ അഭിവന്ദ്യ തീമോത്തി യോസ് തിരുമേനി അട്ടപ്പാടി മിഷന് ബീജാവാപം കുറിച്ചത്. ഫാ. എം. ഡി. ജോൺ, ഫാ. എസ്. പോൾ എന്നിവരായിരുന്നു പ്രാരംഭകാലത്തെ പ്രവർത്തകർ. ഇന്നും അവർ ആശ്രമത്തിനുവേണ്ടി അഹോരാത്രം യത്നി ക്കുന്നു. കൂടാതെ ഫാ. വർഗീസ് ജോസഫ്, ഫാ. സുനിൽ മാത്യു എന്നി വരും സെന്റ് തോമസ് ആശ്രമാംഗങ്ങളായി പ്രവർത്തിക്കുന്നു. ഈ അട്ട പ്പാടി മിഷന്റെ ആഭിമുഖ്യത്തിൽ ഒരു സി.ബി.എസ്.ഇ. ഹൈസ്കൂൾ, ബാലഭവനം, വിവിധ പരിശീലന കേന്ദ്രങ്ങൾ തുടങ്ങിയവയും സ്ഥാപി തമായിട്ടുണ്ട്.

മലബാർ ഭദ്രാസനത്തിൽ സഭയിൽ ഇന്നുള്ള എല്ലാ ആത്മീയ സംഘ ടനകൾക്കും തുടക്കമിടാൻ അഭിവന്ദ്യ തിരുമേനിക്കു കഴിഞ്ഞു. യഥാസ മയം അവയുടെ സമ്മേളനങ്ങൾ നടത്തുന്നതിനും പുതിയ ദിശാബോധം എല്ലാവർക്കും നൽകുന്നതിനുള്ള ശ്രമങ്ങൾ നടത്തുന്നതിനും വന്ദ്യ തിരു മേനി ദത്തശ്രദ്ധനായിരുന്നു. ഏത് ആത്മീയ സംഘടനയുടേയും വാർഷി കാഘോഷങ്ങളിൽ ആദിയോടന്തം സംബന്ധിക്കുന്നത് വന്ദ്യ തിരുമേനി യുടെ ഒരു നിർബ്ബന്ധം തന്നെയായിരുന്നു. അഭിവന്ദ്യ തിരുമേനി മുൻകൈ എടുത്ത് ആരംഭിച്ച നിലമ്പൂർ ചുങ്കത്തറ സെന്റ് ജോർജ്ജ് പള്ളിയിൽ നടത്തുന്ന സുവിശേഷ കൺവൻഷൻ ദിനങ്ങളിൽ വന്ദ്യതിരുമേനിയുടെ മുഴുവൻസമയ സാന്നിദ്ധ്യമുണ്ടാവുകയും 24 പള്ളികളോളം അടുത്തടു ത്തുള്ള ചുങ്കത്തറ നിലമ്പൂർ ഭാഗത്തെ സഭാമക്കളുടേയും ബഹു. വൈദി കരുടേയും വിവിധ പ്രശ്നങ്ങളും പ്രയാസങ്ങളും സൗമനസ്യത്തോടെ കേട്ട് എല്ലാറ്റിനും പരിഹാരം ഉണ്ടാക്കുക എന്നതും തിരുമേനിയുടെ പതി വായിരുന്നു.

മർത്തമറിയം വനിതാസമാജത്തിന്റെ ഭദ്രാസനതല പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കാൻ, ഒരു ആസ്ഥാനം ആവശ്യമായി വന്നതിനാൽ സ്ലീബാ ദാസസമൂഹത്തിന്റെ ഉടമസ്ഥതയിൽ നിലമ്പൂരിനടുത്ത് വടപുറം സെന്റ് ജോർജ് പള്ളിയുടെ സമീപത്തായി ഉണ്ടായിരുന്ന സ്ഥലം വിലയ്ക്കു വാങ്ങി ഒരു ആസ്ഥാനമന്ദിരം പണിയാൻ അഭിവന്ദ്യ തിരുമേനി അനു മതി നൽകി. ഭദ്രാസന വൈസ്പ്രസിഡന്റ് ബഹു. എം. ഡി. ജോണച്ച ന്റേയും ഭദ്രാസന ജനറൽ സെക്രട്ടറി റവ. സിസ്റ്റർ റെബേക്കായുടേയും ഉത്സാഹത്തിൽ എല്ലാ ഇടവകകളുടേയും പ്രത്യേകിച്ച് മർത്തമറിയം വനി താസമാജാംഗങ്ങളുടേയും സഹകരണത്തോടെ മനോഹരമായ ‘സമാജ മന്ദിരം’ പണിയിക്കാൻ കഴിഞ്ഞത് ഒരു വലിയ നേട്ടമാണ്. ഇന്ന് ഈ മന്ദിരം ഒരു ആശുപത്രിക്കായി ലീസിന് കൊടുത്തിരിക്കുകയാണ്.

2000 ജനുവരിയിൽ അഭിവന്ദ്യ തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി ഭദ്രാസനമൊന്നാകെ നിലമ്പൂർ ചുങ്കത്തറ സുവിശേഷ കൺവൻഷന്റെ രജതജൂബിലിയോടനുബന്ധിച്ച് കൺവൻഷൻ പന്തലിൽ നടത്തുകയുണ്ടായി. അഭിവന്ദ്യ തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി സ്മാരകമായി ചുങ്കത്തറയിൽ അന്നേദിവസം ഉദ്ഘാടനം ചെയ്ത 'ഗ്ലോറിയാ സ്റ്റഡി സെന്റർ' ഭദ്രാസനത്തിന്റെ ഒരു നൂതന കാൽവെപ്പായിരുന്നു. അത്മായക്കാർക്ക് സ്ഥിരമായി വിശ്വാസപഠനക്ലാസ്സുകൾ, സെമിനാറുകൾ, ആരാധനാ ഗാനപരിശീലനം, ചർച്ചകൾ എന്നിവ ലക്ഷ്യമാക്കിയാണ് ഇത് വിഭാവനം ചെയ്തത്. എന്നാൽ ഇന്നും അത് സഫലമാകാത്ത ഒരു സ്വപ്നമായി അവശേഷിക്കുന്നു. ഈ ആഘോഷത്തോടു ചേർന്ന് അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയുടേതായി, "ജീവിതം സംസാരിക്കുന്നു" എന്ന പുസ്തകം പ്രകാശിപ്പിക്കുകയുണ്ടായി.

1996-ൽ, അസിസ്റ്റന്റ് മെത്രാപ്പോലീത്തായായി ചുമതലയേറ്റ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ (ഇപ്പോൾ കൊച്ചി ഭദ്രാസനാധിപൻ) അഭിവന്ദ്യ തിമോത്തിയോസ് തിരുമനസ്സിലെ ആലോചനയോടും മാർഗ്ഗനിർദ്ദേശത്തോടും ആശിർവാദത്തോടും കൂടി തുടങ്ങിയ ഒരു പ്രസ്ഥാനമാണ് ഭദ്രാസന അരമനയോടു വളരെ അടുത്തായി കളന്തോട് സ്ഥാപിച്ച സെന്റ് ഗ്രീഗോറിയോസ് കോൺവെന്റ്. ഇന്ന് അഞ്ച് സിസ്റ്റർമാർ ഇവിടെ പ്രവർത്തിക്കുന്നു.

മലബാർ ഭദ്രാസനത്തിന്റേതായ ഒരു പ്രസിദ്ധീകരണം വേണമെന്ന ആഗ്രഹം കൗൺസിലിൽ വന്നപ്പോൾ അതിനു വേണ്ടതായ ഏർപ്പാടുകൾ ചെയ്യുവാനുള്ള അനുമതി അഭിവന്ദ്യ തിരുമേനി നൽകി. ആയതിന്റെ ചുമതല ബഹു. എം. ഡി. ജോണച്ചനെ ഏൽപിക്കുകയും ചെയ്തു. ഭദ്രാസനത്തിന്റെ ജിഹ്വയായി മാറിയ "ഹെർമ്മോൻ സന്ദേശം" എന്ന മാസിക കെട്ടിലും മട്ടിലും ഉള്ളടക്കത്തിലും ഉന്നതനിലവാരം പുലർത്തി. സാമ്പത്തിക പ്രയാസത്താൽ ഇടയ്ക്ക് പ്രസിദ്ധീകരണം മുടങ്ങിയെങ്കിലും അതു പുനരാരംഭിക്കാൻ കഴിഞ്ഞിട്ടുണ്ട്. കണ്ണൂർ ജില്ലയിലുള്ള അരവഞ്ചാൽ എസ്റ്റേറ്റ് ഭദ്രാസനത്തിന്റെ ഒരു ധനാഗമമാർഗമാക്കിത്തീർക്കാൻ അഭിവന്ദ്യ തിരുമേനി വളരെയധികം യത്നിച്ചു. അഭിവന്ദ്യ തിരുമനസ്സിനോടൊപ്പം, അരവഞ്ചാൽ എസ്റ്റേറ്റിൽ വച്ച് നടത്തിയ ഭദ്രാസന കൗൺസിൽ യോഗത്തിൽ പങ്കെടുക്കാൻ പോയത് ഓർത്തുപോവുകയാണ്. അന്ന് അരവഞ്ചാൽ എസ്റ്റേറ്റിന്റെ മാനേജരായി പ്രവർത്തിച്ചിരുന്നത് വെരി. റവ. കെ. ജെ. സാമുവൽ കോറെപ്പിസ്കോപ്പാ ആയിരുന്നു. 250 ഏക്കർ എസ്റ്റേറ്റിന്റെ മിക്കവാറും എല്ലാ ഭാഗങ്ങളും സന്ദർശിക്കുന്നതിനും അതിർത്തി നിർണയിച്ച് വേലി കെട്ടിയെടുക്കേണ്ട ഭാഗങ്ങൾ ഉറപ്പിക്കുന്നതിനുമായി കൗൺസിലംഗങ്ങളോടൊപ്പം തിരുമേനിയും നടന്നു. കൂടാതെ

അവിടെ അതിരുകളിൽ, എസ്റ്റേറ്റിൽ നിന്നും സ്ഥലം കൊടുത്ത് താമസിക്കുന്ന ആളുകളെ സന്ദർശിച്ച് അവരുടെ ക്ഷേമം അന്വേഷിക്കുന്നതിനു തിരുമേനി സമയം കണ്ടെത്തി.

2003 മലബാർ ഭദ്രാസനത്തിന്റെ കനകജൂബിലി വർഷമായിരുന്നു. അതിന്റെ ആഘോഷങ്ങൾ 2004-ൽ കോഴിക്കോട് സെന്റ് ജോർജ് കത്തീഡ്രലിൽ വച്ചാണ് നടന്നത്. മലബാർ ഭദ്രാസനത്തിലെ വിശ്വാസികൾ മുഴുവൻ തന്നെയും പങ്കെടുത്ത ഒരു പരിപാടിയായിരുന്നു അത്. ഏതാണ്ട് എണ്ണായിരത്തോളം ജനങ്ങൾ പങ്കെടുത്ത സമാപനപരിപാടി പരിശുദ്ധ കാതോലിക്കാ ബാവായുടേയും മറ്റു തിരുമേനിമാരുടേയും കലാസാംസ്കാരിക രാഷ്ട്രീയ രംഗങ്ങളിലെ പ്രമുഖരുടേയും സാന്നിദ്ധ്യം കൊണ്ട് ഏറെ ശ്രദ്ധ പിടിച്ചുപറ്റി. 'ഗ്രാൻഡിയ 50' എന്ന പേരിൽ ഒരു വർഷത്തോളം നീണ്ടുനിന്ന പരിപാടികളിൽ അഭിവന്ദ്യ തോമസ് മാർ തിമോത്തിയോസ് തിരുമേനിയുടെ പ്രത്യേക താല്പര്യപ്രകാരം വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുകയുണ്ടായി. 50 ഭവനരഹിതർക്കു ഭവനം നിർമ്മിച്ചു കൊടുത്തു; തൊഴിൽ ദാന-പരിശീലന പദ്ധതി ഏർപ്പെടുത്തി; വിദ്യാഭ്യാസ സഹായനിധി രൂപവൽക്കരിച്ചു; വിവിധ വിഷയങ്ങൾ ഉൾപ്പെടുത്തി മേഖലാ സമ്മേളനങ്ങളും സെമിനാറുകളും നടത്തപ്പെട്ടു. ഇടവകതല നവോത്ഥാന പ്രവർത്തനങ്ങൾ നടപ്പിലാക്കി. ഗ്രാൻഡിയ 50 യുടെ പ്രധാന ചിന്താവിഷയം 'സ്വാതന്ത്ര്യത്തിനായി വിളിക്കപ്പെട്ടവർ' എന്നതായിരുന്നു. ഭദ്രാസനത്തെ സംബന്ധിച്ച പൂർണ്ണവിവരങ്ങൾ ഉൾക്കൊള്ളിച്ചു കൊണ്ടുള്ള ഡയറക്ടറി പ്രസിദ്ധീകരിച്ചു. എല്ലാ സമ്മേളനങ്ങളിലും സെമിനാറുകളിലും 'ഗ്രാൻഡിയ 50 ഗാനം' ഉയർന്നുകേട്ടു:

"ധന്യാത്മാവാം പിതാ മർത്തോമ്മാ നൽകിയ
വിശ്വാസദീപ്തിയിൽ കനകനിറവിൽ
പൂരിതമീമണ്ണും മലയോരഗ്രാമങ്ങളും
കൈകോർത്തു പാടുന്നു.... ഗ്രാൻഡിയാ.... ഗ്രാൻഡിയാ..."

'ഗ്രാൻഡിയാ 50' പരിപാടികൾ നടത്തുന്നതിന് അഭിവന്ദ്യ തിരുമേനി നടത്തിയ പ്രവർത്തനങ്ങളും ഉപദേശനിർദ്ദേശങ്ങളും പ്രോത്സാഹനവും വളരെയായിരുന്നു. ഗ്രാൻഡിയാ 50 യുടെ പ്രവർത്തനങ്ങളെല്ലാം നിയന്ത്രിക്കുന്നതിനും നടപ്പിലാക്കുന്നതിനും റവ. ഫാ. ഗീവർഗീസ് പൊന്നോല ചെയർമാനായിട്ടുള്ള ഒരു സ്റ്റിയറിംഗ് കമ്മിറ്റിയിൽ റവ. ഫാ. എം. ഡി. ജോൺ (പബ്ലിക്കേഷൻ), റവ. ഫാ. മാത്യൂസ് വട്ടിയാനിക്കൽ (പ്രോഗ്രാം), റവ. ഫാ. സാബു കുറിയാക്കോസ് (ഇപ്പോൾ ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്താ), റവ. ഫാ. വർഗീസ് പുന്നക്കൊമ്പിൽ, ഈ ലേഖകൻ (ഫിനാൻസ് ചെയർമാൻ), റവ. ഫാ. തോമസ് ജോർജ്, ശ്രീ.

ജേക്കബ് ജോയി എന്നിവരും ഉണ്ടായിരുന്നു. ഈ സ്റ്റിയറിംഗ് കമ്മിറ്റി യിൽ അഭിവന്ദ്യ തിരുമേനി പങ്കെടുത്ത് വേണ്ട നേതൃത്വം നൽകിയി രുന്നു. പുണ്യശ്ലോകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേ നിയുടെ ഛായാചിത്രം വഹിച്ചും, പതാകയും ദീപശിഖയും, ഏന്തിയ ഭദ്രാസനത്തിൽ മുഴുവനായി നടത്തിയ 'വിളംബരയാത്ര' ഭദ്രാസന ത്തിലെ വിശ്വാസികൾക്ക് ഒരു പുതിയ ഉണർവേകി.

മലങ്കര ഓർത്തഡോക്സ് സഭയുടെ താപസജ്യോതിസ്സ് എന്ന ഖ്യാതി യിലേക്ക് ഉയർന്ന് മലങ്കരസഭയുടെ പ്രധാന അമരക്കാരനായിത്തീർന്ന മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോ ലിക്കാ ബാവാ തിരുമേനി തന്റെ പ്രാർത്ഥനാജീവിതം കൊണ്ട് ദൈവത്തെ മഹത്വീകരിച്ച പരിശുദ്ധ വ്യക്തിത്വമാണ്. അനേകർ ഇതിനോടകം പറ ഞ്ഞിട്ടുള്ളതാണെങ്കിലും അഭിവന്ദ്യ തിരുമേനിയുടെ സ്വർഗ്ഗീയമായ ആരാ ധനയെക്കുറിച്ച് ഒന്നു പരമാർശിക്കാതിരിക്കാൻ കഴിയുന്നില്ല. ഏത് ആരാ ധനയാണെങ്കിലും കൂദാശകളാണെങ്കിലും അതിൽ സംബന്ധിക്കുന്ന വർക്ക് അനുഭവവേദ്യമാകുന്ന തരത്തിലുള്ളതായിരുന്നു. കൂടെ ചൊല്ലു ന്നവർ ശ്രുതിഭംഗമുള്ളവരോ വലിയ ശബ്ദത്തിൽ ചൊല്ലുന്നവരോ ഒക്കെ ആയിരുന്നാലും അവരോട് യാതൊരു അതൃപ്തിയും കാണിക്കാതെ അവരേയും ഉൾക്കൊണ്ടുകൊണ്ടുള്ള ആരാധന. അത് തിരുമേനിയുടെ ഒരു പ്രത്യേകതയായിരുന്നു.

നോമ്പും ഉപവാസവും ആചരിക്കുന്നതിലെ നിഷ്ഠ ഒന്നു വേറെ തന്നെ. നോമ്പുകാലത്ത് ഉച്ചകഴിഞ്ഞ് 3 മണിവരെ ഉപവസിക്കും. ശനി യാഴ്ച രാത്രി സൂത്താറ കഴിഞ്ഞാൽ പിന്നെ മൗനം. രാവിലെ ആരെ ങ്കിലും കാണാനോ സംസാരിക്കാനോ ചെന്നാൽ അനുവദിക്കാറില്ല. വിശുദ്ധ കുർബ്ബാന കഴിഞ്ഞു മാത്രമേ അതിനവസരം ഉണ്ടായിരിക്ക യുള്ളു. വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം വി. മദ്ബഹായിൽ നിന്നിറങ്ങി വരുമ്പോൾ തലയിൽ കൈവച്ച് പ്രാർത്ഥിക്കാൻ വളരെപേർ കുഞ്ഞുങ്ങ ളടക്കം കാത്തുനിൽപ്പുണ്ടാകും. ഒരു അപ്രിയവും കാണിക്കാതെ സാവ കാശം അതെല്ലാം അനുവദിച്ചു കൊടുക്കുമായിരുന്നു.

ഭദ്രാസനത്തിലങ്ങോളമിങ്ങോളവും ഭാരതത്തിൽ തന്നെ പലയിടത്തും ചിലപ്പോൾ വിദേശത്തുമായി അഭിവന്ദ്യ തിരുമേനി ചെയ്ത യാത്ര ഒരു സാധാരണക്കാരനു സാധിക്കുമായിരുന്ന കാര്യമല്ല. യാത്രയിലായാലും യാമപ്രാർത്ഥനകൾ മുടക്കാറില്ല. കൂടെയുള്ള ശെമ്മാശന്മാരോടും ഡ്രൈവ റോടുമൊക്കെ തമാശകൾ പറയും. ഉറക്കവും ഈ യാത്രയിൽ തന്നെ നടത്തുന്നത് പ്രിയമാണ്. എത്ര ദീർഘദൂരം യാത്ര ചെയ്തിട്ടായാലും ശുശ്രൂഷകൾക്കും പെരുന്നാളുകൾക്കും നേരത്തെ തന്നെ എത്തിച്ചേരു

മായിരുന്നു. പെരുന്നാളുകൾക്കു പള്ളിയിൽ നടത്തുന്ന അലങ്കാരങ്ങളും ദീപാലങ്കാരങ്ങളുമൊക്കെ രാത്രിയിൽ നോക്കിക്കാണുവാൻ വലിയ താൽപര്യം പ്രകടിപ്പിക്കുമായിരുന്നു.

ഏതെങ്കിലും പ്രത്യേക ശുശ്രൂഷകൾ, പട്ടംകൊട, പള്ളികൂദാശ തുടങ്ങിയവ, നടത്തുന്നതിനു മുമ്പായി തലേദിവസവും രാവിലെയുമായി അതിനു പ്രത്യേകം ഒരുങ്ങുമായിരുന്നു. ബന്ധപ്പെട്ട ക്രമങ്ങൾ എല്ലാം നോക്കി പലതും ഉറപ്പുവരുത്തുന്നത് തിരുമേനിയുടെ പതിവായിരുന്നു. അതുകൊണ്ടുതന്നെ ആ ശുശ്രൂഷകൾക്കൊക്കെ നല്ല ഒരു ഒഴുക്ക് അനുഭവപ്പെട്ടിരുന്നു.

സാധാരണ മനുഷ്യരെ ആകർഷിക്കുന്ന രീതിയിലുള്ള, അഭിവന്ദ്യ തിരുമേനിയുടെ പ്രസംഗങ്ങൾ എത്രയോ ആസ്വാദ്യകരമായിരുന്നു. സ്നേഹം, വിശ്വാസം, സമാധാനം, സന്തോഷം, നോമ്പ്, പ്രാർത്ഥന, ഉപവാസം തുടങ്ങിയ വിഷയങ്ങൾ എത്ര സുന്ദരമായാണ് ആ തിരുനാവിൽ നിന്നും ഉതിരുന്നത്! കാലിക പ്രാധാന്യമുള്ള കാര്യങ്ങൾ ഉൾക്കൊള്ളിച്ചുള്ള പ്രബോധന രീതിയായിരുന്നു തിരുമേനിയുടേത്.

ഇടവക സന്ദർശനവേളയിൽ എത്തുന്ന ദിവസവും സമയവുമൊക്കെ മുൻകൂട്ടി കത്തിലൂടെ അറിയിക്കും. ഇടവകജനങ്ങളെ കാണാനും ആ പ്രദേശത്തുകാരുമായി ബന്ധം ഉറപ്പിക്കാനും തിരുമേനിക്കു കഴിഞ്ഞിരുന്നു. അതുപോലെ തന്റെ വൈദികരെ കരുതുവാനും അവരെ സ്നേഹിക്കുവാനും വിശ്വാസത്തിലെടുത്തുകൊണ്ടു പ്രവർത്തിപ്പാനും തിരുമേനി ശ്രദ്ധിച്ചിരുന്നു. തന്നെപ്പോലെ തന്നെ തന്റെ കൂടെയുള്ളവരും യാമപ്രാർത്ഥനകൾക്കും മറ്റെല്ലാ ശുശ്രൂഷകൾക്കും പങ്കെടുക്കണമെന്ന് നിർബന്ധമായിരുന്നു. ചിലപ്പോൾ കുപ്പായം ധരിക്കാതെയും തൊപ്പി ധരിക്കാതെയുമൊക്കെ കാണാനിടയാകുന്ന ശെമ്മാശ്ശന്മാരെയുമൊക്കെ നർമ്മ ഭാവത്തിൽ ശാസിക്കുമായിരുന്നു.

അഭിവന്ദ്യ തിരുമേനി വളരെ ഗുരുഭക്തിയുള്ള ആളായിരുന്നു. തന്റെ ആത്മീയ പിതാവും ഗുരുവുമായ ഭാഗ്യസ്മരണാർഹനായ തോമ്മാ മാർ ദീവന്നാസ്യോസിനോടുള്ള ഭക്തിയും അനുസരണവും സുവിദിതമാണല്ലോ. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ കാലത്ത് സഭാ ആസ്ഥാനത്തു താമസിച്ച് പ. ബാവായെ സഹായിക്കുന്നതിനു നിയോഗിക്കപ്പെട്ടിരുന്നു. ആ സമയം പരിശുദ്ധ ബാവായോടു പ്രദർശിപ്പിച്ച ഭക്തിയും ബഹുമാനവും എത്രയോ ഉദാത്തവും അനുകരണീയവുമായിരുന്നു. മറ്റുള്ളവരും ഇതുപോലെ ഗുരുഭക്തി ഉള്ളവരായിരിക്കണമെന്ന നിർബന്ധവും തിരുമേനി പലപ്പോഴും പ്രകടമാക്കിയിരുന്നു.

മലബാർ ഭദ്രാസനവുമായി ബന്ധപ്പെട്ട് പരിശുദ്ധ ദിദിമോസ് ബാവാ യെക്കുറിച്ച് ഇനിയും ഏറെ എഴുതുന്നതിനുണ്ടെങ്കിലും വിസ്തരഭയ ത്താൽ നിർത്തട്ടെ. അഭിവന്ദ്യ തോമസ് മാർ തിമോത്തിയോസ് തിരു മേനി (പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ) പ്രാർത്ഥനയിലും ഉപവാസത്തിലും നോമ്പിലും വിശുദ്ധിയിലും കഠിനാ ദ്ധ്വാനത്തിലും ധിഷണാശക്തിയിലും വിനയത്തിലൂന്നിയ നിസ്വാർത്ഥത യിലും ഇടയശുശ്രൂഷയിലും എല്ലാം മലബാർ ഭദ്രാസനത്തിനും മലങ്കര സഭയ്ക്കും എന്നും മാതൃകയാണ്. ഉലയിൽ ഊതിക്കാച്ചിയ പൊന്നാ ണത്. പരിത്യാഗത്തിന്റെ കൊടുംതീയിൽ ശുദ്ധിവരുത്തിയ തങ്കമാണത്. 1921 ഒക്ടോബർ 29-നു ഉദിച്ചുയർന്ന ആ തങ്കസൂര്യൻ 2014 മെയ് 26-ന് അസ്തമിച്ചുവെങ്കിലും ജനഹൃദയങ്ങളിൽ പ്രത്യേകിച്ച് മലബാറിലെ ആത്മീയ മക്കളുടെ മനസ്സിൽ എന്നും ശോഭിക്കും. പരിശുദ്ധ ദിദിമോസ് ബാവാ തിരുമേനീ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമെ.



# *'നീ ഭാഗ്യവാൻ, നിനക്കു നന്മ വരും'*

## ഡോ. എം. കുര്യൻ തോമസ്

**മ**ലങ്കരയുടെ വലിയ ബാവാ, മോറാൻ മാർ ബസേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ, 2014 മെയ് 27-ന് ... *മരിച്ച് തന്റെ ജന ത്തോടു ചേർന്നപ്പോൾ* അദ്ദേഹത്തിന്റെ ഭൗതികജീവിതത്തെ ഏറ്റവും ഭംഗിയായി വിശേഷിപ്പിക്കാനാവുന്നത് *ഭാഗ്യവാൻ* എന്നാണ്. സൗമ്യനും മിതഭാഷിയുമായ അദ്ദേഹത്തിന്റെ ജീവിതം ആദിമദ്ധ്യാന്തം ഭാഗ്യങ്ങ ളുടെ ഒരു പരമ്പരയായിരുന്നു എന്ന് ആ ജീവിതം വിശകലനം ചെയ്യുന്ന ആർക്കും മനസിലാകും.

നന്നേ ചെറുപ്രായത്തിൽ യുഗപ്രാഭവനായ തോമ്മാ മാർ ദീവന്നാ സ്യോസ് മെത്രാപ്പോലീത്തായാൽ സന്യാസ ജീവിതത്തിലേയ്ക്കു വിളി ക്കപ്പെട്ടു എന്നതും, ആ ക്ഷണം ദൈവവിളിയായി കണക്കാക്കി സ്വീക രിച്ചതും ഒന്നാമത്തെ ഭാഗ്യം. അവിടെ നിന്നുമാണ് ആരുമറിയാത്ത തോമ്മാച്ചൻ സർവ്വാദരണീയനായ വലിയ ബാവായായി വളർന്നത്.

മലങ്കരയിലെ ഒന്നാം കാതോലിക്കായുടെ ജന്മനാടായ കോലഞ്ചേരി യിൽവെച്ച് മേല്പട്ട സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു എന്നതൊരു യാദൃ ച്ഛികതയാകാം. എന്നാൽ അന്ന് അഭിഷേകം ചെയ്യപ്പെട്ടവരിൽ ചെറിയ വനായ തോമസ് മാർ തീമോത്തിയോസിന് ഒന്നാം കാതോലിക്കായുടെ അംശവടി സ്ഥാനചിഹ്നമായി ലഭിച്ചു എന്നതിനെ ഒരു ദൈവനിയോഗമാ യിത്തന്നെ കണക്കാക്കണം.

വിശാലവും അതേസമയം വിഭവദരിദ്രവുമായ മലബാർ ഭദ്രാസന ത്തിലേയ്ക്കു നിയോഗിക്കപ്പെട്ടെന്നതും ഒരു ഭാഗ്യം തന്നെയായിരുന്നു. മുളയിരിക്കൽ പൗലൂസ് മാർ സേവേറിയോസും മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസും തുടങ്ങിവെച്ച പരിമിതമായ അടിസ്ഥാനത്തിൽ സുദൃഢമായ മലബാർ ഭദ്രാസനം പണിതുയർത്താനായി എന്നതിനപ്പുറം മലങ്കരയിലെ ഏറ്റവും കാര്യക്ഷമമായി ഭരിക്കപ്പെടുന്ന ഭദ്രാസനമായി മലബാറിനെ രൂപപ്പെടുത്താൻ അദ്ദേഹത്തിന്റെ കഴിവുകൾ വിനിയോ ഗിക്കാൻ ഈ നിയോഗം ഹേതുവായി. *പത്രോസും പൗലൂസും ഇട്ടിരുന്ന ലളിതമായ അടിസ്ഥാനത്തിൽ തോമ്മാ പണിത* മലബാർ ഭദ്രാസനം തന്റെ കാലത്തു തന്നെ രണ്ടര (മലബാർ, സുൽത്താൻ ബത്തേരി, ബ്രഹ്മ വാറിന്റെ പകുതി) ഭദ്രാസനങ്ങളായി വളരുന്നതു കാണാനും അദ്ദേഹ ത്തിനു ഭാഗ്യമുണ്ടായി.

പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിലേയ്ക്ക്

പ. സഭ മുഖാന്തിരം പരിശുദ്ധ റൂഹാ വിളിച്ചടുപ്പിച്ചത് ഭാഗ്യമായി കണക്കാക്കേണ്ടതില്ല. പക്ഷേ 2005 ഒക്ടോബർ 31-ന് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ആയി പരുമല സെമിനാരിയിൽ വെച്ച് വാഴിച്ചപ്പോൾ മറ്റൊരു ഭാഗ്യവും അദ്ദേഹത്തെ തേടിയെത്തി. അന്ന് മുൻഗാമി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ അവിടെ നേരിട്ടെത്തി അത്യുന്നത മഹാപുരോഹിതനടുത്ത *അഹറോന്റെ തളിർത്തവടി* കൈമാറിയപ്പോൾ മലങ്കരസഭാചരിത്രത്തിൽ അതൊരു വിസ്മയക്കാഴ്ചയായി. പേരിലെ *തോമ്മായുടെ* ഇരട്ടിപ്പ് ഒഴിവാക്കാൻ *ദിദിമോസ്* എന്ന നാമം സ്വീകരിച്ചത് മറ്റൊരപൂർവത. തൃശൂരിന്റെ യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്തായാണ് ഈ നാമ പരിണാമം നിർദ്ദേശിച്ചതെന്ന് പരസ്യമായി അംഗീകരിക്കാൻ തയാറായത് അദ്ദേഹത്തിന്റെ മഹത്വം.

2005 ഒക്ടോബർ 30-ന് തന്റെ 85-ാം ജന്മദിനത്തിൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റ പ. പിതാവ്, 2010 ഒക്ടോബർ 30-ന് തന്റെ തൊണ്ണൂറാം ജന്മദിനത്തിൽ ആ ചുമതല പിൻഗാമിക്ക് കൈമാറി. കേവലം അഞ്ചു വർഷത്തെ പ്രധാന മഹാപുരോഹിതസ്ഥാനം പ. ദിദിമോസ് പ്രഥമന് ഭാഗ്യങ്ങളുടെ പരമ്പര സമ്മാനിച്ചു എന്നതിലുപരി, അത് മലങ്കര സഭയിൽ സമൂലമായ മാറ്റങ്ങൾക്ക് തുടക്കം കുറിച്ചു. ഭാഗ്യങ്ങളുടെ പരമ്പര ആദ്യമായി മുൻഗാമിയാൽ വാഴിക്കപ്പെട്ട കാതോലിക്കാ എന്നതിൽ തുടങ്ങുന്നു. അവസാനനിമിഷം ഒഴിവായ കോടതി നടപടികൾ മൂലം താൻ അദ്ധ്യക്ഷനായ ആദ്യ മലങ്കര അസോസ്സിയേഷൻ നിശ്ചിത ദിവസം തന്നെ നടത്തുവാൻ സാധിച്ചത് അടുത്ത ഭാഗ്യം. പിൻഗാമിയേയും രണ്ടു കൂട്ടു ട്രസ്റ്റികളെയും പതിനാല് മെത്രാന്മാരെയും തിരഞ്ഞെടുക്കാനുള്ള അപൂർവഭാഗ്യവും അദ്ദേഹത്തിന് ലഭിച്ചു. കാതോലിക്കാമാർക്കിടയിൽ പതിനാല് മെത്രാന്മാരെ വാഴിച്ചു സർവകാല റിക്കാർഡിടാൻ സാധിച്ച അദ്ദേഹം ഒരേസമയം ഏഴുപേരെ വാഴിച്ച്, ഒരുമിച്ച് വാഴിക്കുന്നവരുടെ എണ്ണത്തിലും റിക്കാർഡിട്ടു എന്നത് തികച്ചും ഒരു ഭാഗ്യം തന്നെയാണ്. ദശാബ്ദങ്ങൾക്കു ശേഷമാണ് രണ്ടു പ്രാവശ്യവും ലക്ഷ്യമിട്ടയത്ര മെത്രാൻ സ്ഥാനാർത്ഥികൾ ജയിച്ചുവന്നത് എന്നതും ഒരു റിക്കാർഡാണ്. ആദ്യമായി പിൻഗാമിയെ സ്വയം വാഴിച്ച് ഭേദിക്കാനാവാത്ത മറ്റൊരു റിക്കാർഡു കൂടിയിട്ടാണ് അദ്ദേഹം വിരമിച്ചത്.

2006-ൽ നെസ്തോറിയൻ കാതോലിക്കാ മാർ ദിൻഹാ നാലാമനുമായി ചിക്കാഗോയിൽ വെച്ച് സമ്മേളിച്ചതും ഒരു ഭാഗ്യമായി കണക്കാക്കണം. നൂറ്റാണ്ടുകൾക്ക് ശേഷമാണ് പ. മാർത്തോമ്മാശ്ലീഹായുടെ

പൗരസ്ത്യ സിംഹാസനം പങ്കുവയ്ക്കുന്ന ഇരു കാതോലിക്കാമാരും തമ്മിൽ കൂടിക്കാണുന്നത്.

അല്പശബ്ദനും മിതഭാഷിയുമായ പ. ദിദിമോസ് പ്രഥമന്റെ അഞ്ചു വർഷത്തെ ഭരണം കേവലം ഭാഗ്യങ്ങളിൽ ഒതുങ്ങി നിൽക്കുന്നതല്ല. *സഭയുടെ ഭിത്തിയെ ബലവത്താക്കുക* എന്ന തന്റെ അടിസ്ഥാന ദൗത്യം ലക്ഷ്യപ്രാപ്തിയിലെത്തിക്കാൻ സമഗ്രമായ അഴിച്ചുപണിയാണ് അദ്ദേഹം ആവിഷ്ക്കരിച്ചത്. സ്ത്രീപക്ഷവാദികൾപോലും അവഗണിച്ച സ്ത്രീകളോടുള്ള സഭയിലെ വിവേചനം അവസാനിപ്പിക്കാൻ അദ്ദേഹം ആരംഭമിട്ടു. കൂട്ടുട്രസ്റ്റികളെയും മെത്രാന്മാരെയും തിരഞ്ഞെടുക്കാൻ രണ്ടു പ്രാവശ്യം വരണാധികാരിയായി ഒരു വനിതയ്ക്ക് *പൂർണ്ണ പുരുഷ ലോകമായ* മലങ്കര അസോസ്സിയേഷനിൽ പ്രവേശനം നൽകിക്കൊണ്ട് അദ്ദേഹം തന്റെ നയം വ്യക്തമാക്കി. തുടർന്ന് വനിതകൾക്ക് പള്ളി പൊതുയോഗങ്ങളിൽ വോട്ടവകാശമില്ലാത്ത അംഗത്വം നല്കി സമ്പൂർണ്ണ ജനാധിപത്യത്തിലേയ്ക്ക് ആദ്യ ചുവടുവെച്ചു. പിന്നീട് അതു പൂർണ്ണ അംഗത്വമായി സ്ഥിരപ്പെടുത്തി ഭരണഘടന ഭേദഗതി ചെയ്തതോടെ നൂറ്റാണ്ടുകൾ നീണ്ട ഒരു വിവേചനത്തിന് അന്ത്യം കുറിച്ചു. ഇന്ന് വനിതകൾ പള്ളിക്കമ്മിറ്റിക്കാരും സെക്രട്ടറിയും കൈക്കാരനുമാകുന്നത് പതിവുകാഴ്ച. അതിനേക്കാളുപരി, സ്ത്രീസാന്നിദ്ധ്യം ഉണ്ടായതോടെ പള്ളി പൊതുയോഗങ്ങളിലെ ബഹളവും അരാജകത്വവും ഏതാണ്ട് പൂർണ്ണമായി അവസാനിച്ചു എന്നത് വർത്തമാനകാല യാഥാർത്ഥ്യം. ഗുണപരമായ ഈ പരിവർത്തനത്തിൽ പലരും അസ്വസ്ഥരാണെന്നതു പരമാർത്ഥവും. പരിപൂർണ്ണ സന്യാസിയായ പ. ദിദിമോസ് പ്രഥമന് സന്യാസത്തിന്റെ വരട്ടു തത്വശാസ്ത്രമല്ല, ഇന്ത്യൻ സന്യാസിമാരുടെ പ്രായോഗിക ജ്ഞാനവും യാഥാർത്ഥ്യബോധവുമാണ് ഇവിടെ മാർഗ്ഗദർശനമായത്.

യഥാർത്ഥത്തിൽ സഭയുടെ ശുദ്ധീകരണം - *കാദീശ്ല് ഈത്തോ* - ആണ് പ. ദിദിമോസ് പ്രഥമൻ ലക്ഷ്യമിട്ടത്. *സ്വഭാവക്കേടുള്ളവരേയും* പതിറ്റാണ്ടുകളായി സഭാസ്ഥാനങ്ങളിൽ കെട്ടിപ്പിടിച്ചു കിടന്നവരേയും തൂത്തെറിഞ്ഞുകൊണ്ടാണ് ഈ പ്രകിയ ആരംഭിച്ചത്. കൂട്ടത്തിൽ കനത്ത പ്രതിഫലം പറ്റി ദുരുപദേശം നൽകി സഭയെ വഴിതെറ്റിച്ചുകൊണ്ടിരുന്ന നിയമജ്ഞരും പുറത്തായി. മെത്രാൻ തിരഞ്ഞെടുപ്പിന് മാനദണ്ഡവും പെരുമാറ്റചട്ടവും രൂപീകരിച്ചു കർശനമായി നടപ്പാക്കിയത് അച്ചടക്കം മടക്കിക്കൊണ്ടുവരുക എന്ന ലക്ഷ്യത്തോടെയായിരുന്നു. ആ കണ്ണുകളിൽ ജ്വലിച്ച താപസാഗ്നിക്കു മുമ്പിൽ സഭയുടെ അച്ചടക്കം മെല്ലെ മടങ്ങിവരാൻ തുടങ്ങി. പക്ഷേ അദ്ദേഹം നിർത്തിയിടത്തുനിന്ന് ഈ വിഷയത്തിൽ സഭ മുന്നേറിയോ പിന്മാറിയോ എന്ന് ഉറക്കെ ചിന്തിക്കേണ്ടിയിരിക്കുന്നു.

2008 നവംബറിൽ മുന്നൊരുക്കമൊന്നും കൂടാതെ കേവലം ഒരു കല്പ നയുടെ മാത്രം അടിസ്ഥാനത്തിൽ കോട്ടയം മഹാസമ്മേളനത്തിന് പതി നായിരങ്ങൾ അച്ചടക്കത്തോടെ അണിനിരന്നപ്പോൾ അത് പ. സിംഹാ സനത്തോടുള്ള വിധേയത്വം മാത്രമല്ലായിരുന്നു. പ. ദിദിമോസ് പ്രഥമന്റെ പ്രകടനപരമല്ലാത്ത പ്രവർത്തനത്തിന്റെയും നിഷ്ഠയുള്ള തപഃശ്ചര്യയു ടേയും അംഗീകാരവും, അദ്ദേഹം തുടങ്ങിവെച്ച *കാദീശ്ല് ഈത്തോ* യോടുള്ള നസ്രാണിയുടെ യോജിപ്പിന്റെ പ്രകടനവുമായിരുന്നു.

മലങ്കര അസോസ്സിയേഷന് പാരമ്പര്യപ്രകാരമുള്ള മലങ്കര മെത്രാന്റെ അംശവസ്ത്രം ധരിക്കുന്ന പതിവ് പുനഃസ്ഥാപിച്ചതിലൂടെ താൻ നസ്രാണി പാരമ്പര്യത്തിന്റെ കാവൽക്കാരനാണെന്ന് പ. ദിദിമോസ് പ്രഥ മൻ തെളിയിച്ചു. ആത്മീയ അച്ചടക്കം ദൃഢപ്പെടുത്തുമ്പോൾത്തന്നെ തന്നെ ഉത്തരവാദിത്വപ്പെടുത്തിയിട്ടുള്ള മലങ്കരസഭയുടെ ഭൗതിക സ്വത്തു ക്കളും സുരക്ഷിതമാക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. ഇതിൽ ഒരു വിട്ടുവീഴ്ചയ്ക്കും അദ്ദേഹം തയാറായിരുന്നില്ല. ഇന്ത്യയുടെ ദേശീയ ചരിത്ര പൈതൃകങ്ങളിൽ ഒന്നായ തിരുവിതാംകോട് അരപ്പള്ളി എന്നറി യപ്പെടുന്ന തോമയാർ കോവിലിനെ മലങ്കരസഭയുടെ പൊതുസ്വത്തും തീർത്ഥാടനകേന്ദ്രവുമായി മാറ്റിയെടുക്കാൻ സാധിച്ചത് അവയിലൊന്നു മാത്രം.

യഥാർത്ഥ അവധൂതനും സ്വയപ്രകടനത്തിൽ താൽപ്പര്യരഹിതനും ആയിരുന്ന പ. ദിദിമോസ് പ്രഥമന് 2010 നവംബർ 1-ന് പരുമല സെമി നാരിയിൽ വെച്ച് പതറാത്ത ശബ്ദത്തിൽ *...സ്വർഗരാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു തരുന്നു* എന്നു പറഞ്ഞു പിൻഗാമിക്ക് അധി കാരം കൈമാറാൻ യാതൊരു പ്രയാസവും ഉണ്ടായില്ല. യാചിക്കാതെ ലഭിച്ചത് ചോദിക്കാതെകൊടുത്തു ദേവലോകത്തിന്റെ ശാന്തതയിലെ തന്റെ പതിവു പ്രാർത്ഥനാ യാമങ്ങളിലേയ്ക്കു മാത്രമായി പിൻമാറിയ പ്പോഴും ആ താപസശ്രേഷ്ഠന് ഭാവഭേദമൊന്നുമുണ്ടായില്ല.

മഹാത്മാഗാന്ധിയുടെ *എന്റെ ജീവിതമാണ് എന്റെ സന്ദേശം* എന്ന ആത്മവിശ്വാസം പ. ദിദിമോസ് പ്രഥമനെപ്പോലെ വാക്കിനും പ്രവർ ത്തിക്കും ഭേദമില്ലാത്ത അപൂർവം വ്യക്തികൾക്കു മാത്രമേ ആവർത്തി ക്കാനാവൂ. മൂന്നു വർഷത്തിലധികമായി പൊതുരംഗത്തു നിന്നും പൂർണ്ണ മായും വിട്ടുനിന്ന പ. ദിദിമോസ് പ്രഥമനെ യാത്രയാക്കാൻ ദേവലോകം മുതൽ പത്തനാപുരം വരെ തടിച്ചുകൂടിയ ജനം, അദ്ദേഹത്തെ ലോകം എത്രമാത്രം സ്നേഹിക്കുന്നു എന്നു തെളിയിച്ചു. അത് അദ്ദേഹത്തിന്റെ ജീവിതം എന്ന സന്ദേശത്തിനുള്ള അംഗീകാരമായിരുന്നു. തട്ടുപൊളി പ്പൻ വാചക കസർത്തുകളും സോഷ്യൽ മീഡിയാകളിലെ സ്വയം പ്രദർശ

നവും കൂടാതെ പ്രവർത്തനവും ജീവിതവും കൊണ്ട് നേടുന്ന അംഗീകാരം കാലത്തിനു മായ്ക്കാവുന്ന ക്ഷണികമായതല്ലെന്നു പ. പിതാവ് തന്റെ അന്ത്യയാത്രയിലും തെളിയിച്ചു. കൂട്ടത്തിൽ കൃത്രിമ മാർഗ്ഗങ്ങളിലൂടെ ജനപ്രീതി സൃഷ്ടിക്കുവാൻ ശ്രമിക്കുന്നവർക്ക് തനിക്കു സ്വതഃസിദ്ധമായ ശൈലിയിൽ ഒരു നിശബ്ദ താക്കീതും.

സങ്കീർത്തനത്തിൽ പറയുന്നു - *കർത്താവിനെ ഭയപ്പെട്ട് തന്റെ ഊടുവഴികളിൽ നടക്കുന്ന എല്ലാവർക്കും ഭാഗ്യം. മനുഷ്യാ! നിന്റെ കൈകളുടെ അദ്ധ്വാനം നീ ഭക്ഷിക്കുമ്പോൾ നിനക്കു ഭാഗ്യം. നിന്റെ ആത്മാവിന് നന്മയുണ്ടാകുകയും ചെയ്യും* (സങ്കീ. 127 - പെശീത്താ). അതാണ് മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ.



# ഞാൻ കണ്ടറിഞ്ഞ വിശുദ്ധൻ

## പ്രസാദ് ഉമ്മൻ

ജീവിതയാത്രയിൽ ഓരോ വ്യക്തിയുടെ ജീവിതത്തിലും നിർണ്ണായക സ്വാധീനം ചെലുത്തുന്ന അനേകം പേരുണ്ടാകാം. ചിലരുടെ സ്വാധീനവും സാമീപ്യവും നമ്മെ ഉത്തേജിപ്പിക്കുകയും, ഉന്മേഷഭരിതരുമാക്കും. ചിലർ പ്രചോദനവും, അറിവുമായി മാറിയേക്കാം. എന്റെ ജീവിതത്തിൽ ഈ എല്ലാ ഭാവങ്ങളും അനുഭവിച്ചറിഞ്ഞത് ഒരു യുഗപുരുഷൻ എന്നെ സ്വാധീനിച്ചപ്പോൾ മുതലായിരുന്നു. ബാല്യത്തിൽ അറിവ് പകർന്ന് നൽകിയ അദ്ധ്യാപകനായി, സംഘർഷഭരിതമായ യൗവ്വനകാലത്ത് ഉപദേശകനായി, ആശ്രയസ്ഥാനമായ എന്റെ ജീവിതത്തിൽ നിറഞ്ഞു നിന്ന പരിശുദ്ധ ദിദിമോസ് വലിയ ബാവാ തിരുമേനി. ഞാൻ തൊട്ടറിഞ്ഞ, കണ്ടറിഞ്ഞ എന്റെ വിശുദ്ധൻ.

പ്രാർത്ഥന വ്രതമാക്കിയ താപസാചാര്യൻ, ഒരു യാമപ്രാർത്ഥന പോലും മുടക്കം കൂടാതെ ചൊല്ലുന്ന സന്യാസവര്യൻ – ഇതാണ് വലിയ ബാവായ്ക്കുള്ള നിർവചനം.

വലിയ ബാവായുമായുള്ള എന്റെ ബന്ധം രേഖപ്പെടുത്തുമ്പോൾ വിട്ടുപോകാൻ പാടില്ലാത്ത നാമമാണ് അദ്ദേഹത്തിന്റെ ഗുരുനാഥനും, വിശ്വവിശാലഹൃദയനും, പുണ്യശ്ലോകനും, താബോർ ദയറാപ്രസ്ഥാനങ്ങളുടെ സ്ഥാപകനുമായ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമം. മലങ്കരസഭ കണ്ടതിൽവെച്ചേറ്റവും ധിഷണാശാലിയായ ഭരണാധികാരിയും, ആത്മീയ കാര്യങ്ങൾ അണുവിട മുറതെറ്റിക്കാത്ത കർമ്മയോഗിയുമായിരുന്നു അഭിവന്ദ്യ തിരുമേനി. എന്റെ പിതാവ് യശശരീരനായ തോട്ടുമുഖത്ത് റ്റി. കെ. ഉമ്മനും അഭിവന്ദ്യ തിരുമേനിയുമായി മരണംവരെയുമുണ്ടായിരുന്ന സുഹൃത്-സഭ-പള്ളി ബന്ധങ്ങളാണ് എന്നെയും പത്തനാപുരം ദയറായുമായും, അഭിവന്ദ്യ പിതാക്കന്മാരും, വൈദികരുമായി അടുപ്പിക്കുന്ന മുഖ്യകാരണങ്ങളിലൊന്ന്. പുനലൂരിലെ എസ്റ്റേറ്റിനോടു ചേർന്നുള്ള ഞങ്ങളുടെ ചാപ്പലിൽ എന്റെ പിതാവിന്റെ കാലം മുതലെ പത്തനാപുരം ദയറായിലെ പുരോഹിതന്മാരാണ് ചാപ്ലെയിൻ ആയിരിക്കുന്നത്. എല്ലാ ഞായറാഴ്ചകളിലും ചില ഇടദിവസങ്ങളിലും മുടക്കം കൂടാതെ കുർബ്ബാന നടത്തുന്നതിൽ എന്റെ പിതാവ് കാട്ടിയ നിഷ്കർഷതയും, കാർക്കശ്യവും ചെറുപ്പം മുതലേ കണ്ടു വളർന്ന ബാല്യമായിരുന്നു എന്റേത്. ആയതിനാൽ തന്നെ പിതാവിന്റെ ദേഹവിയോഗത്തിന് ശേഷം ഇവ മുടക്കം കൂടാതെ നടത്തിപ്പോരാൻ പരമാവധി ഞാൻ ശ്രമിക്കാറുണ്ട്. ബിസിനസ് സംബന്ധമായ തിരക്കുകൾ

ഉണ്ടെങ്കിൽ കൂടിയും പരമാവധി സമയം കണ്ടെത്തി പുനലൂരിലെ എസ്റ്റേറ്റ് ചാപ്പലിലെ ചടങ്ങുകൾക്ക്, ഒരു മുടക്കവും കൂടാതെ നടത്തുവാൻ ശ്രദ്ധ കേന്ദ്രീകരിക്കാറുണ്ട്.

മുമ്പ് പറഞ്ഞതുപോലെ പിതാവിന്റെ കാലം മുതൽ ബി.ബി. ചാപ്പലിലെ ആരാധനകൾ മുറതെറ്റാതെ, നടത്താൻ പത്തനാപുരം ദയറായിലെ വന്ദ്യരായ പുരോഹിതരെയാണ് ഏൽപിക്കുന്നത്. നാളിതുവരെ ഒരു മുടക്കവും വരുത്താതെ, ഒരു യാമംപോലും തെറ്റിക്കാതെ വെടിപ്പോടും, വിശുദ്ധിയോടും കൂടി വന്ദ്യ പുരോഹിതർ ആരാധന നടത്തി വരുന്നു. അവരുടെ നിസ്വാർത്ഥമായ ഈ ആത്മീയ സേവനത്തിന് വാക്കുകൾ കൊണ്ട് നന്ദി പറയാൻ സാധിക്കില്ല. ഇത്തരത്തിൽ പത്തനാപുരം ദയറായുമായി കുടുംബപരമായി കാത്തുസംരക്ഷിച്ച ബന്ധം കൂടുതലായി അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുമായും, പരിശുദ്ധ വലിയ ബാവായുമായി എന്നെ കൂടുതൽ അടുപ്പിച്ചു. സംഖ്യാവൈപുല്യത്തിലും, പ്രവർത്തന പരിധിയിലും മലങ്കരസഭയിലെ സന്യാസസംഘങ്ങളിൽ പ്രഥമഗണനീയം അർഹിക്കുന്നതെന്ന് നിസംശയം പറയാം "മൗണ്ട് താബോർ ദയറാ"യെ. ഒരു മഹാനൗകയായി മാറിയ ഈ പ്രസ്ഥാനത്തിന്റെ സ്ഥാപകൻ മാർ തോമ്മാ ദീവന്നാസ്യോസ് ഒരു മഹാപുരുഷൻ തന്നെയാണ്. മലങ്കരസഭയിലെന്നല്ല ഇതര ക്രൈസ്തവ സഭകളിൽ പോലും അദ്ദേഹത്തിന്റെ ഭരണനൈപുണ്യത്തോടും, ആത്മീയ അറിവിനോടും ഉപമിക്കാൻ പറ്റുന്ന മെത്രാന്മാരില്ല എന്നത് കാലം പരിശുദ്ധ സഭയ്ക്കായി ഒരുക്കിവച്ച നേട്ടങ്ങളിൽ ഒന്നാണ്. കേവലം 86 വർഷത്തെ ഭൗതിക ജീവിതത്തിലൊതുങ്ങുന്നതല്ല അദ്ദേഹത്തിന്റെ ജീവിതം. മറിച്ച് താബോർ ദയറായുടെ ഓരോ പച്ചപ്പിലും അദ്ദേഹത്തിന്റെ സ്പന്ദനം നമുക്ക് ദർശിക്കാൻ സാധിക്കും.

വന്ദ്യനായ ആ ഗുരുവരന്റെ ശിഷ്യനായി വളർന്ന്, ആ നാവിൽ നിന്നും ആത്മീയ വചനങ്ങൾ മനസ്സിലാക്കി മലങ്കരസഭയിലെ സി. റ്റി. തോമസ് അച്ചനായി, പിൽക്കാലത്ത് റമ്പാനായി, മേൽപട്ടക്കാരനായി ഒടുവിൽ മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കായായി സന്യാസനിഷ്ഠയുടെ ഉത്തമ മാതൃക കാട്ടിയ യുഗവര്യനാണ് പരിശുദ്ധ വലിയ ബാവാ. ആ ആത്മബന്ധത്തിന്റെ ഭാഗമെന്നോണം വലിയ ബാവാ ജീവിച്ചിരുന്ന കാലത്ത് തന്നെ എസ്റ്റേറ്റിനോടു ചേർന്നുള്ള ബി. ബി. ചാപ്പലിന്റെ ഉടമസ്ഥാവകാശം പത്തനാപുരം ദയറായ്ക്ക് കൈമാറിയിരുന്നു.

പത്തനാപുരം ദയറായും, അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയും എന്റെ കുടുംബവുമായി കാത്തുസൂക്ഷിച്ച ബന്ധമാണ് വലിയ ബാവായുമായി എന്നെ കൂടുതൽ അടുപ്പിച്ചത്. ചെറുപ്പം മുതലേ

പത്തനാപുരം ദയറായിലെ വന്ദ്യ സന്യാസവര്യൻമാരുമായി ആത്മീയ ബന്ധം സ്ഥാപിക്കാൻ എനിക്ക് സാധിച്ചു. 1955-കളിൽ മദ്രാസ് ക്രിസ്ത്യൻ സ്കൂളിൽ ഫോർത്ത് ഫോറത്തിന് പഠിക്കുന്ന കാലത്ത് ബി.എഡ്. ട്രെയിനി അദ്ധ്യാപകനായി എത്തുന്നത് സി. ടി. തോമസച്ചൻ (വലിയ ബാവാ) ആണ്. പത്തനാപുരം ദയറായിലെ അന്തേവാസിയായ അച്ചനെ മുൻപരിചയമുണ്ടെങ്കിലും കൂടുതൽ അടുക്കുന്നത് ഈ ഗുരുശിഷ്യബന്ധ കാലയളവിലാണ്. സസ്യശാസ്ത്രമായിരുന്നു വലിയ തിരുമേനിയുടെ വിഷയം. അദ്ധ്യാപനവൃത്തിയിലും, ആത്മീയ കാര്യങ്ങളിലും തിരുമേനി പുലർത്തിയിരുന്ന നിഷ്കർഷതയും കാർക്കശ്യവും എക്കാലത്തും മാതൃകാപരമായ ഒന്നു തന്നെയാണ്.

## പ. ബാവായുടെ പ്രാർത്ഥനാശക്തി തിരിച്ചറിഞ്ഞ നാളുകൾ

1980-കളിൽ സാമ്പത്തികപ്രശ്നവും തൊഴിലാളി സമരങ്ങളും മൂലം എന്റെ ഉടമസ്ഥതയിലുള്ള ശിരുവാണി എസ്റ്റേറ്റും അനുബന്ധ സ്ഥാപനങ്ങളും ഗുരുതര പ്രതിസന്ധിയെ അഭിമുഖീകരിക്കുന്ന കാലത്ത് വലിയ ബാവാ മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി സേവനമനുഷ്ഠിക്കുകയായിരുന്നു. ഒരുനാൾ, അട്ടപ്പാടി ഷോളയൂരിലുള്ള എന്റെ എസ്റ്റേറ്റിലെത്തി പ്രാർത്ഥിക്കാൻ തിരുമേനി സമയം അനുവദിച്ചു നൽകി. അത്യധികം സന്തോഷത്തോടെയും അതിലുപരി ഭക്തിപുരസ്സരവും തിരുമേനിയെ കോയമ്പത്തൂർ-ആനക്കെട്ടി-ഷോളയൂർ റോഡ് മാർഗ്ഗം എസ്റ്റേറ്റിലേക്കെത്തിച്ചു. വാഹനം എസ്റ്റേറ്റിന്റെ പ്രവേശനകവാടം കടന്ന് അകത്ത് പ്രവേശിക്കാൻ തുടങ്ങിയപ്പോൾ പെട്ടെന്ന് വേനൽചൂടിന്റെ വസ്ത്രമണിഞ്ഞ പ്രകൃതിയിൽ മാറ്റങ്ങൾ സംഭവിച്ചു. ഇരുണ്ട് മൂടിയ മേഘങ്ങൾക്കിടയിൽ നിന്നും അതിശക്തമായ കാറ്റും, മഴയും പ്രദേശത്തെ ഒന്നാകെ വിഴുങ്ങുന്നതുപോലെയാണെനിക്കനുഭവപ്പെട്ടത്. ഞങ്ങൾ സഞ്ചരിക്കേണ്ട വഴിയിലേക്ക് പടുമരങ്ങൾ ഒന്നിനു പുറകെ ഒന്നായി വീഴുന്നു. കാറിൽ നിന്ന് ഇറങ്ങാൻ പോലും സാധിക്കാത്ത അവസ്ഥ. എന്ത് ചെയ്യണമെന്നറിയാതെ പകച്ച് കാറിനുള്ളിൽ തന്നെ ഞാൻ ഇരിക്കുന്ന വേളയിൽ, കാറിൽ നിന്നും പുറത്തിറങ്ങിയ തിരുമേനി കാറ്റിനെയും, മഴയെയും അവഗണിച്ച് എസ്റ്റേറ്റിനകത്തേക്ക് കയറി. തന്റെ കൈയിലിരുന്ന സ്ലീബായെ ഉയർത്തി വാഴ്ത്തിയശേഷം "ഞാൻ വിടത്തില്ല... ഞാൻ വീണ്ടും വരും" എന്നു പറഞ്ഞുകൊണ്ട് വാഹനത്തിൽ പ്രവേശിച്ചു. തിരികെയുള്ള യാത്രാവേളയിൽ, തിരുമേനി പറഞ്ഞു, 'ഒരു മാസം നോയമ്പെടുത്തതിനുശേഷം ഞാനിവിടേക്ക് വീണ്ടുമെത്തും.'

മാസങ്ങൾക്കു ശേഷം ഒരു ദിവസം വീണ്ടും എസ്റ്റേറ്റിലേക്കെത്തണമെന്ന് തിരുമേനി വീണ്ടും ആഗ്രഹം പ്രകടിപ്പിച്ചു. നിറഞ്ഞ സന്തോ

ഷത്തോടെ തിരുമേനിയെയും കൂട്ടി വീണ്ടുമൊരു യാത്ര. റവ. ഫാ. എം. ഡി. ജോൺ (എം. ഡി. യൂഹാനോൻ റമ്പാൻ), റവ. ഫാ. എസ്. പോൾ (പോൾ റമ്പാച്ചൻ) എന്നിവരും ഒപ്പമുണ്ടായിരുന്നു. ഇത്തവണ തടസ്സങ്ങളൊന്നും കൂടാതെ ഞങ്ങൾ അകത്തു പ്രവേശിച്ചു. എസ്റ്റേറ്റിനുൾഭാഗം കണ്ടതിനുശേഷം തിരുമേനി അതിനുള്ളിൽ കുർബ്ബാന നടത്തണമെന്നാവശ്യം അറിയിച്ചു. ഞാനും പ്രിയ വൈദികരും അത്ഭുതപ്പെട്ടുപോയി. ഒരു പള്ളിയോ ത്രോണോസോ ഇല്ലാത്ത പുരാതനമായ കെട്ടിടത്തിനുള്ളിൽ എങ്ങനെ വിശുദ്ധ ബലിയർപ്പിക്കുമെന്ന് ചിന്താഭാരത്തിൽ ഞങ്ങൾ ആടിയുലയുന്നതിനിടയിൽ എസ്റ്റേറ്റ് ബംഗ്ലാവിനുള്ളിലെ ഏറ്റവും ചെറിയതും, സ്ഥലസൗകര്യം കുറഞ്ഞതുമായ മുറി ചൂണ്ടിക്കാട്ടി ഇവിടെ ത്രോണോസ് ഒരുക്കാൻ തിരുമേനി ആജ്ഞാപിച്ചു. നാളെ മൂന്ന് മണിക്ക് ഞാനിവിടെ വി. ബലി അർപ്പിക്കും. പിന്നീട് നടന്നതെല്ലാം സമയത്തെ വെല്ലുവിളിച്ച് നടന്ന ഭഗീരഥ പ്രയത്നങ്ങളായിരുന്നു.

മരപ്പണിക്കാരെ സംഘടിപ്പിച്ച് ഒറ്റരാത്രികൊണ്ട് തടികൊണ്ടുള്ള ത്രോണോസുണ്ടാക്കി. ബഹുമാനപ്പെട്ട അച്ചന്മാർ പ്രദേശത്തുള്ള നമ്മുടെ പള്ളികളിൽ നിന്നും കുർബ്ബാന സമയത്താവശ്യമായ ചിത്തോല, കിലുക്ക്, മറുബാസ, ധൂപക്കുറ്റി, കുന്തിരിക്കം മറ്റു അനുബന്ധ വസ്തുക്കൾ കൊണ്ടുവന്നു. പിറ്റേദിവസം കൃത്യം മൂന്ന് മണിക്ക് ഉപവാസത്തിലായിരുന്ന തിരുമേനി, വിശുദ്ധ ബലി അർപ്പിക്കാനെത്തി. തന്റെ കാപ്പയിൽ ഏറ്റവും മനോഹരമായത് ധരിച്ചാണ് അന്ന് അദ്ദേഹം വിശുദ്ധ ബലി അർപ്പിച്ചത്. ആരാലും ശ്രദ്ധിക്കപ്പെടാതിരുന്ന ഒരു ചെറിയ മുറി, ബംഗ്ലാവിനുള്ളിലെ ഏറ്റവും പ്രധാന മുറിയായി അങ്ങനെ മാറുകയായിരുന്നു. വിശുദ്ധ കുർബ്ബാനയർപ്പിച്ചശേഷം തിരുമേനി പറഞ്ഞു, തുടർച്ചയായ 9 ദിവസം ഉപവാസത്തോടെ ഞാൻ ഇവിടെ ബലിയർപ്പിക്കും. 9–ാം ദിവസം കുടുംബസമേതം നീ കുർബ്ബാനയിൽ പങ്കെടുക്കണം. ഒട്ടും നീരസം കൂടാതെ ആ വാക്കുകൾ ഞങ്ങൾ അംഗീകരിച്ചു. 9 ദിവസവും ഭംഗിയായ ആ ചെറിയ മുറിയിൽ തടിയിലൊരുക്കിയ ത്രോണോസിൽ കുർബ്ബാന നടന്നു. 9–ാം ദിവസത്തെ കുർബ്ബാനയും നടത്തി മടങ്ങുന്നതിന് മുമ്പ് തിരുമേനി എന്നോടൽപ്പനേരം മനസ്സു തുറന്നു സംസാരിച്ചു. ബംഗ്ലാവിനുള്ളിൽ സൗകര്യവും, വിശാലവുമായ അനേകം മുറികളുള്ളപ്പോൾ എന്തിനാണ് ഏറ്റവും ചെറിയ മുറി തന്നെ ബലിയർപ്പിക്കാൻ തിരഞ്ഞെടുത്തത് എന്ന് ഞാൻ ചോദിച്ചപ്പോൾ തിരുമേനിയുടെ മറുപടി 'പണ്ട് മുതലേ ബംഗ്ലാവിന്റെ അടുക്കള ഈ മുറിയിലായിരുന്നു. ഇവിടെ മാത്രമേ അഗ്നിയുടെ സാന്നിദ്ധ്യമുള്ളു. ഇതു തന്നെയാണ് വി. ബലി അർപ്പിക്കാൻ അനുയോജ്യമായ സ്ഥലവും.' കൗതുകത്തോടെയും അത്ഭുതത്തോടെയും തിരുമേനിയെ നോക്കി നിന്നു. എന്നോടു വീണ്ടും തിരുമേനി പറഞ്ഞു. "വർഷങ്ങൾക്ക് മുമ്പ് എസ്റ്റേറ്റ് ബ്രിട്ടീഷുകാരുടെ നിയ

ന്ത്രണത്തിലായിരുന്ന കാലത്ത്, ജോലിയ്ക്കായി കൊണ്ടുവന്ന അനേകം തമിഴർ കോളറ ബാധിച്ച് ഇവിടെ വച്ച് മരിച്ചിട്ടുണ്ട്. യാതൊരുവിധ മരണാനന്തര ചടങ്ങുകളും നടത്താതെ, കേവലം ചുണ്ണാമ്പ് ചേർത്ത് അവരെ എസ്റ്റേറ്റിന്റെ പല ഭാഗത്തായി കുഴിച്ചിട്ടിട്ടുണ്ട്. 9 ദിവസത്തെ ബലിയിലും ഞാനവരുടെ ആത്മാക്കളുടെ സാന്നിദ്ധ്യം മനസ്സിലാക്കുകയായിരുന്നു. ഇനി നീ ഭയപ്പെടേണ്ട, അവരുടെ ആത്മാക്കൾക്ക് വേണ്ടിയുള്ള പ്രാർത്ഥനകൾ ഞാൻ നടത്തി കഴിഞ്ഞു. ഇനി എസ്റ്റേറ്റിൽ തടസ്സങ്ങളൊന്നുമുണ്ടാകില്ല." ഒരു ക്രാന്തദർശിയുടേത് പോലെയുള്ള തിരുമേനിയുടെ വാക്കുകൾ എനിക്കൊരുനാളും മറക്കാൻ കഴിയുന്നതല്ല.

മടക്കയാത്രയിൽ തിരുമേനി വീണ്ടും എന്നോടൊരു കാര്യം ആവശ്യപ്പെട്ടു. 'ആരാധന'യ്ക്കായി ഇവിടെ ഒരു ദേവാലയം സ്ഥാപിക്കണം. തടസ്സങ്ങളെ അതിജീവിച്ച് അത് പണിയണം. തിരുമേനിയുടെ വാക്കുകൾ എല്ലാം സത്യമായി ഭവിച്ചു. മൂന്ന് വർഷം കൊണ്ടാണ് ചാപ്പലിന്റെ നിർമ്മാണം പൂർത്തീകരിക്കുവാൻ സാധിച്ചത്. കല്ലിടൽ ചടങ്ങ് മുതൽ ആരംഭിച്ച തടസ്സങ്ങൾ അനുദിനം വർദ്ധിച്ചു. വീട്ടിൽ നിന്നുപോലും പണി ഉപേക്ഷിക്കാനുള്ള ആവശ്യമുയർന്നു. പക്ഷേ എല്ലാ തടസ്സങ്ങളെയും അതിജീവിച്ച് പിന്നോട്ട് നോക്കാതെ ചാപ്പലിന്റെ പണി പൂർത്തിയാക്കി. പ്രഥമ ബലി തിരുമേനി അർപ്പിക്കുകയും ചെയ്തു. എന്റെ ജീവിതത്തിലും പിന്നീട് തിരിഞ്ഞുനോക്കേണ്ടി വന്നിട്ടില്ല. ബിസിനസ്സിൽ നിലനിന്നിരുന്ന എല്ലാ തടസ്സങ്ങളും മാറി, അനുദിനം വളർച്ചയിലേക്ക് കുതിച്ചുകൊണ്ടേയിരുന്നു. ആ സന്യാസിവര്യന്റെ വാക്കുകൾ മുറതെറ്റാതെ പാലിച്ച് ജീവിച്ചതിന്റെ ബാക്കിപത്രമാണ് ഇന്നത്തെയെന്റെ വിജയം. എനിക്കദ്ദേഹം കാതോലിക്കായും, വലിയ ബാവായും മാത്രമല്ല മറിച്ച് ഞാൻ കണ്ടറിഞ്ഞ, തൊട്ടറിഞ്ഞ വിശുദ്ധനാണ്.

## മൗനം വെടിഞ്ഞ നിമിഷങ്ങൾ

മൗനിയായ വിശുദ്ധനെന്നതാണ് തിരുമേനിയെപ്പറ്റി ഭൂരിഭാഗം ജനങ്ങളുടെയും മനസ്സിലുള്ള രൂപം. എന്നാൽ എന്നോടുള്ള അദ്ദേഹത്തിന്റെ ബന്ധം വാക്കുകൾ കൊണ്ടുള്ളതായിരുന്നു. പലപ്പോഴും ആവേശത്തോടെ അദ്ദേഹം എന്നോട് സംസാരിച്ചിട്ടുമുണ്ട്. ശിരുവാണി എസ്റ്റേറ്റിൽ താമസിക്കാൻ പല തവണ അദ്ദേഹമെത്തിയിട്ടുണ്ട്. അവിടുത്തെ അന്തരീക്ഷം അദ്ദേഹത്തിന് പ്രത്യേകമായ ഉന്മേഷം പ്രദാനം ചെയ്യുന്ന ഒന്നാണെന്നെനിക്ക് ബോദ്ധ്യപ്പെട്ടതാണ്.

ഇതര സാമുദായിക ചടങ്ങുകളെയും, വിശ്വാസങ്ങളെയും പറ്റിയുള്ള വലിയ ബാവായുടെ കാഴ്ചപ്പാടിനെപ്പറ്റി, ചേർക്കാതെ പോയാൽ ലേഖനം പൂർണ്ണമാവില്ല. സ്വന്തം വിശ്വാസങ്ങൾക്കും, ആചാരാനുഷ്ഠാനങ്ങൾക്കും നൽകുന്ന ഭക്തിയും, ബഹുമാനവും അതേയളവിൽ തന്നെ മറ്റ് സമുദാ

യങ്ങളുടെ വിശ്വാസങ്ങൾക്കും അദ്ദേഹം നൽകിയിരുന്നു. അതിന്റെ മകുടോദാഹരണമാണ് ജ്യോതിഷത്തിനും, വാസ്തുവിനും അദ്ദേഹം നൽകിയ പ്രാധാന്യം. വരടിമല ചാപ്പൽ നിർമ്മാണ വേളയിൽ പാലക്കാട്ടുള്ള കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാടിനെ കണ്ട്, ദിശയും സ്ഥാനവും ഉറപ്പിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. വാസ്തു ഒരു ശാസ്ത്രമാണെന്നും, അത് തെറ്റിയാൽ അനർത്ഥങ്ങൾ സംഭവിക്കുമെന്നും അദ്ദേഹം എന്നെ ഓർമ്മിപ്പിച്ചു. പൗരസ്ത്യ സഭയുടെ ആരാധനക്രമത്തിലും, ഗീതങ്ങളുടെ ചൊല്ലലിലും ഇത്തരത്തിൽ ശാസ്ത്രീയത നിഴലിക്കുന്നുണ്ടെന്ന ചിന്താഗതിക്കാരനായിരുന്നു അദ്ദേഹം.

പരിശുദ്ധ സഭയെ വലിയ ബാവാ നയിച്ച 5 വർഷങ്ങൾ സഭയുടെ ഐതിഹാസിക വളർച്ചയുടെ കാലഘട്ടമായാണ് ഞാൻ വിലയിരുത്തുന്നത്. പരിശുദ്ധ മൂറോൻ കൂദാശയും രണ്ടു പ്രാവശ്യമായി 14 മേല്പട്ടക്കാരുടെ തെരഞ്ഞെടുപ്പും, വാഴ്ചയും നടത്തുന്നതിന് സാധിച്ചു. മെത്രാൻ തിരഞ്ഞെടുപ്പിന്റെ നടപടിചട്ടങ്ങൾ ക്രോഡീകരിക്കുകയും അതു നടപ്പിൽ വരുത്തുകയും ചെയ്തത് എടുത്തുപറയേണ്ട ഒന്നാണ്. മലങ്കരസഭയിൽ എല്ലാ ഇടവകപൊതുയോഗത്തിലും, കമ്മിറ്റിയിലും സ്ത്രീകൾക്ക് പ്രവേശനം നൽകിയത് ചരിത്രത്താളുകളിലെ ഐതിഹാസികമായ ഒരേടാണ്. തന്റെ പിൻഗാമിയായി കുന്നംകുളം ഭദ്രാസനത്തിലെ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ കാതോലിക്കായായും മലങ്കര മെത്രാപ്പോലീത്തായായും തന്റെ തൃക്കൈകൊണ്ട് വാഴിച്ച സംഭവം (മുൻഗാമി ഒരു പിൻഗാമിയെ വാഴിച്ചത്) മലങ്കരസഭയിൽ കേട്ടുകേഴ്‌വി പോലുമില്ലാത്ത ഒന്നാണ്.

വലിയ ബാവായുടെ അന്ത്യനാളുകൾ വരെയും അദ്ദേഹത്തിനൊപ്പം നിൽക്കുവാൻ എനിക്ക് സാധിച്ചു. അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തെയും, നയതന്ത്രജ്ഞതയെയും വിവരിക്കാനോ, വർണ്ണിക്കാനോ ഞാനാളല്ല. എന്റെ ജീവിതത്തിന്റെ എല്ലാ വേളയിലും എനിക്ക് താങ്ങും തണലുമായി അദ്ദേഹമുണ്ടായിരുന്നു. കാലംചെയ്തെങ്കിലും ആത്മീയ സാന്നിദ്ധ്യമായി അദ്ദേഹമെന്നോടൊപ്പമുണ്ടെന്ന് വിശ്വസിക്കുന്ന വ്യക്തിയാണ് ഞാൻ. വേദപുസ്തകത്തിൽ പൗലോസ് ശ്ലീഹാ തീമോത്തിയോസിനെഴുതിയ ലേഖനത്തിൽ 5:17-ാം വാക്യത്തിൽ ഇങ്ങനെ പറയുന്നു, 'നന്നായി ഭരിക്കുന്ന മൂപ്പന്മാരെ പ്രത്യേക വചനത്തിലും, ഉപദേശത്തിലും, അദ്ധ്വാനിക്കുന്നവരെ തന്നെ ഇരട്ടി മാനത്തിന് യോഗ്യരായി എണ്ണുക.'

ജീവിതം ദൈവത്തിനായി സമർപ്പിച്ച്, നല്ല വഴി കുഞ്ഞാടുകൾക്ക് കാട്ടിത്തന്ന ആ മഹാ ഇടയൻ, വലിയ ബാവായ്ക്ക് ഹൃദയത്തിൽ നിന്നുള്ള പ്രണാമങ്ങളോടെയും ആ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടും നിർത്തുന്നു.

# ‘പ. ബാവ നടത്തിയ പാതയിലൂടെ അന്നും ഇന്നും എന്നും അട്ടപ്പാടി മിഷൻ’

## എം. ഡി. യൂഹാനോൻ റമ്പാൻ

കടലുണ്ടെങ്കിലേ തിരമാലകളുള്ളു... മരങ്ങളും ചെടികളുമുണ്ടെങ്കിലേ ഫലവും ഇലകളും ഉണ്ടാവൂ. ഇവ സത്യവും വാസ്തവുമെന്നതുപോലെ യാണ് പരിശുദ്ധ വലിയ ബാവാ തിരുമനസ്സുള്ളതുകൊണ്ട് മാത്രം രൂപ പ്പെട്ടതും, വികസിച്ചതുമാണ് അട്ടപ്പാടി മിഷനും സെന്റ് തോമസ് ആശ്ര മവും.

ജീവിതത്തിൽ കരുതലും സംരക്ഷണവും ലഭിക്കാതെ പോകുന്ന അനേകംപേർ നമുക്കിടയിലുണ്ട്. സാന്ത്വനസ്പർശം ആവശ്യമായ അത്തരം വിഭാഗത്തിൽപ്പെട്ടവർക്കായി വന്ദ്യ പിതാവിന്റെ ഉള്ളിൽ രൂപ പ്പെട്ട ആശയമാണ് അവികസിതവും, സർക്കാർ സംവിധാനങ്ങൾ ഇനിയും ഉണർന്ന് പ്രവർത്തിക്കാത്ത അട്ടപ്പാടിയിൽ മലങ്കരസഭയുടെ നേതൃത്വ ത്തിലുള്ള മിഷൻ പ്രവർത്തനമെന്നത്. വന്യജീവികളും, മൊട്ടക്കുന്നു കളും നിറഞ്ഞ അട്ടപ്പാടിയിൽ 1994-ൽ തിരുമേനിയുടെ കൽപ്പനയിന്മേൽ അദ്ദേഹത്തിന്റെ ആശീർവാദത്തിലും, അനുഗ്രഹത്തിലും തുടങ്ങിയ സ്ഥാപനം രണ്ട് പതിറ്റാണ്ടുകൾ കൊണ്ട് വളർന്ന് പന്തലിച്ച് സഭയിലെ ഏറ്റവും വലിയ സന്നദ്ധപ്രസ്ഥാനങ്ങളിലൊന്നായി വളർന്നിരിക്കുന്നു.

1990-കളിൽ വലിയ ബാവാ മലബാർ ഭദ്രാസന മെത്രാപ്പോലീത്താ യായി ഭരണം നടത്തുന്ന വേളയിൽ അദ്ദേഹത്തിന്റെ സപ്തതിയും മെത്രാപ്പോലീത്തൻ സ്ഥാനാരോഹണത്തിന്റെ രജതജൂബിലിയും കോഴി ക്കോട് ടാഗോർ ഹാളിൽ വച്ച് സംഘടിപ്പിക്കുകയുണ്ടായി. സാധുക്കൾക്ക് ഭവനം നിർമ്മിച്ചു നൽകുക, ദരിദ്ര കുടുംബങ്ങളിലെ യുവതീ-യുവാക്ക ളുടെ വിവാഹം തുടങ്ങിയ നിരവധി സന്നദ്ധപ്രവർത്തനങ്ങൾ അന്ന് നടത്തി. പരിമിതമായ സമയത്തിനുള്ളിൽ നടത്തിയ പരിപാടിയായതി നാൽ വന്നുചേർന്ന എല്ലാ അപേക്ഷകളും അന്ന് പരിഗണിക്കാൻ സാധി ച്ചില്ല. ഈ കുറവ് നികത്തി കൂടുതൽ സേവന കൃത്യങ്ങൾ നടത്തുവാൻ ഒരു പ്രസ്ഥാനവും, അനുയോജ്യമായ സ്ഥലവും കണ്ടെത്തുവാൻ തീരു മാനമായി. പരിശുദ്ധ തിരുമനസ്സ് തന്നെയാണ് അട്ടപ്പാടിയിലെ ആദിവാ സികൾക്കിടയിൽ മിഷൻപ്രവർത്തനം എന്ന ആശയം മുന്നോട്ട് വെയ്ക്കു ന്നതും. മലബാർ ഭദ്രാസനത്തിലെ വൈദികരായ എന്നോടും, റവ. ഫാ.

എസ്. പോൾ, ഫാ. വി. പി. പോലൗസ് റമ്പാൻ, ഡീക്കൻ സാബു കുര്യാക്കോസ് (സഖറിയാസ് മാർ അപ്രേം) എന്നിവരോട്, പരിശുദ്ധ പിതാവ് ഇത് പങ്കുവെയ്ക്കുകയും ചെയ്തു.

1994-ൽ പിതാവിന്റെ കൽപ്പനപ്രകാരം അട്ടപ്പാടി മിഷൻ രൂപീകൃതമായി. അതിന് മുമ്പുതന്നെ പ. പിതാവിന്റെ അനുവാദത്തോടെ ആശ്രമം സ്ഥാപിക്കുന്നതിന് അനുയോജ്യമായ സ്ഥലം കണ്ടെത്തുന്നതിന് ഫാ. എസ്. പോളും, സാബു കുര്യാക്കോസ് ശെമ്മാശനും അട്ടപ്പാടിയിലെത്തി. 1991 നവംബറിൽ ലുളിക്കടവിൽ നിന്നും ഒന്നര കിലോമീറ്റർ ഉള്ളിലായി നെല്ലിപ്പതിയിൽ രണ്ടര ലക്ഷം രൂപയ്ക്ക് അഞ്ച് ഏക്കർ എഴുപത്തിരണ്ട് സെന്റ് സ്ഥലം വാങ്ങി. ഭൂമി വാങ്ങുവാൻ ആവശ്യമായ തുക മുഴുവൻ നൽകിയത് വന്ദ്യ പിതാവാണ്. മൂന്ന് വർഷത്തെ പോളച്ചന്റെ മണ്ണിനോട് പടവെട്ടിയ കഠിനാദ്ധ്വാനത്തിന്റെ ഫലമായി കാടുപിടിച്ച്, വന്യജീവികളുടെ വിഹാരകേന്ദ്രമായിരുന്ന സ്ഥലം മനോഹരമായ കൃഷിഭൂമിയാക്കി മാറ്റി. 1994 ജൂലൈ 3-ന് പ്രസ്തുത സ്ഥലത്ത് ചെറിയ ഓലഷെഡ് കെട്ടി ഞാനും എസ്. പോളച്ചനും തിരുമനസ്സിന്റെ അനുഗ്രഹത്തോടെ അട്ടപ്പാടി മിഷൻ ഔദ്യോഗികമായി ആരംഭിച്ചു. രക്ഷിതാവായ യേശുക്രിസ്തു നമ്മെ പഠിപ്പിച്ച സ്നേഹവും കരുതലും മറ്റുള്ളവർക്ക് പകർന്നു കൊടുക്കുകയെന്നതാണ് അട്ടപ്പാടി മിഷന്റെ ദർശനം. അട്ടപ്പാടിയിലെ ആദിവാസി വിഭാഗം, സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഇതര വിഭാഗം, അനാഥർ, അംഗവൈകല്യങ്ങളുള്ളവർ, ഇങ്ങനെ സമൂഹത്തിന്റെ കണ്ണാടിയിൽ പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗത്തിൽപെട്ട കുട്ടികളുടെ സാമൂഹിക-വിദ്യാഭ്യാസ-സാംസ്കാരിക-ആത്മീയ ശാക്തീകരണമാണ് മിഷന്റെ ദൗത്യമായി തിരുമേനി മുന്നോട്ട് വെച്ചത്. ഇവയ്ക്കൊപ്പം ലക്ഷ്യങ്ങളായി ഒമ്പതിന കാര്യങ്ങൾ തിരുമേനി മുന്നോട്ട് വച്ചു. മാനസിക പ്രയാസമനുഭവിക്കുന്നവരുടെ ആത്മീയമായ ഉന്നതി, സാമ്പത്തിക പിന്നോക്കാവസ്ഥയിൽ നിൽക്കുന്ന വിദ്യാർത്ഥികൾക്ക് സൗജന്യ വിദ്യാഭ്യാസം, അനാഥരുടെ സംരക്ഷണവും, പഠനവും, പ്രകൃതിക്ഷോഭത്തിലകപ്പെട്ടവർക്ക് സഹായം, ആരോഗ്യ ബോധവൽക്കരണം, ഭവനരഹിതർക്ക് ഭവനം നിർമ്മിച്ചു നൽകുക, സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഭവനങ്ങളിലെ പെൺകുട്ടികളുടെ വിവാഹം, സമർത്ഥരായ കുട്ടികൾക്ക് തുടർ പഠനത്തിന് സ്കോളർഷിപ്പ്, സ്വയംതൊഴിൽ കണ്ടെത്തുന്നതിനുള്ള വേദിയാകുക എന്നിവയാണ് ആ ഒമ്പത് ലക്ഷ്യങ്ങൾ. നാളിതുവരെയുള്ള ആശ്രമത്തിന്റെയും, മിഷന്റെയും പ്രവർത്തനം ആ പുണ്യാത്മാവ് മുന്നോട്ടു വച്ച നിർദ്ദേശങ്ങളിലും, ലക്ഷ്യങ്ങളിൽ നിന്നും അണുവിട തെറ്റാതെയായിരുന്നു. അതിനാൽ തന്നെ അനുദിനം മിഷൻ മുന്നോട്ട് വെയ്ക്കുന്ന എല്ലാ പദ്ധതികളും, പ്രവർത്തനങ്ങളും ഒന്നിന് പുറകേ

ഒന്നായി നാടാകെ അംഗീകരിക്കപ്പെടുകയും, വിജയിക്കുകയും ചെയ്തിട്ടുള്ളത്.

വന്ദ്യ പിതാവിന്റെ ആശയമായിരുന്ന, ആദിവാസികൾക്കിടയിലെ സേവനപ്രവർത്തനങ്ങൾ പൊതുസമൂഹത്തിനിടയിലും പത്ര-ദൃശ്യ മാധ്യമങ്ങളിലും ശ്രദ്ധിക്കപ്പെടുകയും പ്രശംസ നേടി തന്നതുമാണ്. 1996-ൽ സെന്റ് ഗ്രീഗോറിയോസ് ബാലഭവൻ ആരംഭിച്ച് വിവിധ ആദിവാസി ഊരുകളിൽ നിന്നുള്ള നിരവധി വിദ്യാർത്ഥികളെ ദത്തെടുത്തു പഠിപ്പിക്കുവാൻ തുടങ്ങി. അവരിൽ പലരും ഉന്നത വിദ്യാഭ്യാസം സ്വായത്തമാക്കി വിവിധ ജോലികളിൽ പ്രവേശിച്ചു തുടങ്ങി. 1998-ൽ അട്ടപ്പാടി മേഖലയിൽ ആദ്യത്തെ സി.ബി.എസ്.ഇ. സ്കൂൾ ആരംഭിച്ചതും തിരുമേനിയുടെ പ്രയത്നങ്ങളുടെ ഫലമായാണ്. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന അനേകം കുട്ടികളെ സൗജന്യമായി ഇവിടെ പഠിപ്പിച്ചു വരുന്നു. 2000-ൽ ആശുപത്രി സൗകര്യമില്ലാതിരുന്ന പ്രദേശത്ത് ആദിവാസികൾക്കും ഇതര സമുദായങ്ങൾക്കും കുറഞ്ഞ ചിലവിൽ മെച്ചപ്പെട്ട ചികിത്സാസൗകര്യമൊരുക്കി നൽകുന്നതിന് സെന്റ് തോമസ് ഹോസ്പിറ്റൽ ആരംഭിച്ചു. പ. വലിയ ബാവാ തിരുമനസ്സാണ് ഇതിന്റെ കല്ലിടൽ കർമ്മം നിർവ്വഹിച്ചത്. 2012-ൽ ആദിവാസി വിഭാഗത്തിലെ നിർദ്ധനരായ പെൺകുട്ടികൾക്ക് സൗജന്യമായി നിന്നു പഠിക്കാൻ സെന്റ് മേരീസ് ബാലികാഭവനം ആരംഭിച്ചു.

അട്ടപ്പാടി ആദിവാസി ഊരുകളിൽ പോഷകാഹാര കുറവിനാൽ ശിശുമരണം നിത്യസംഭവമായപ്പോൾ ആദിവാസി ഊരുകളിൽ ആരോഗ്യമുള്ള കുഞ്ഞുങ്ങളെ വളർത്തിയെടുക്കാൻ ആരംഭിച്ച പദ്ധതിയാണ് "ആരോഗ്യ പോഷണ പദ്ധതി." തുടക്കത്തിൽ ഏതാനും ചില ഊരുകളിൽ മാത്രം ആരംഭിച്ച പദ്ധതി ഇന്ന് അട്ടപ്പാടിയിലെ അഗളി, പുതുർ, ഷോളയൂർ, ഗ്രാമ പഞ്ചായത്തുകളിലെ 24 ഊരുകളിലായി വ്യാപിച്ചുകിടക്കുന്നു. വന്യജീവികളുടെ വിശിഷ്യ കാട്ടാനയുടെ ആക്രമണത്തിന് വിധേയരാകുന്ന അനേകമാളുകളാണ് ഇവിടെയുള്ളത്. 2017 മാർച്ചിൽ പുതുർ പഞ്ചായത്തിലെ മേലെഭുതാർ ഊരിലെ പളനിയെന്ന യുവാവിനെ കാട്ടാന ആക്രമിച്ചു. ആക്രമണത്തിൽ ശരീരമാസകലം ഗുരുതര പരിക്കേറ്റ പഴനിയ്ക്ക് രണ്ടു വർഷത്തേയ്ക്ക് ജോലിക്കു പോകാൻ സാധിക്കില്ല. ഇയാളുടെ ഭാര്യ വള്ളി കുടൽ സംബന്ധമായ അസുഖത്താൽ വർഷങ്ങളായി ചികിത്സയിലാണ്. അച്ഛനും അമ്മയും സുഖമില്ലാതായതോടെ ഇവരുടെ മക്കളായ പന്ത്രണ്ട് വയസ്സുകാരി കാർത്തിക ദേവിയുടെയും, ആറ് വയസ്സുകാരൻ ശരവണന്റെയും താമസവും, പഠനവുമെല്ലാം ആശ്രമം ഏറ്റെടുത്തു. അവശതയനുഭവിക്കുന്നവർക്ക് കൈത്താങ്ങായി, കരുതലായി, സ്നേഹമായി അവർക്കൊപ്പം നമ്മളുണ്ടാകണമെന്ന് പരിശുദ്ധ വലിയ

ബാവായുടെ നിർദ്ദേശത്തെ ശിരസ്സാവഹിച്ച്, അട്ടപ്പാടി മിഷൻ ഇന്നും ആധുനികതയുടെ സ്പർശനങ്ങൾ എത്തിപ്പെടാത്ത വിവിധ പ്രദേശങ്ങളിൽ പ്രവർത്തിക്കുന്നു.

അനാഥരുടെ സംരക്ഷണ ചുമതലയേറ്റെടുക്കുകയെന്ന വലിയ ബാവായുടെ ദൗത്യത്തിന്റെ ബാക്കിപത്രമാണ് 'സ്നേഹഭവനം' പദ്ധതി. ജന്മനാ ബധിരരും, മൂകരുമായ സഹോദരങ്ങളായ സ്നേഹയ്ക്കും സച്ചുവിനും മൂന്ന് വയസ്സും ഒന്നര വയസ്സും പ്രായമുള്ളപ്പോൾ മാതാപിതാക്കളെ നഷ്ടപ്പെട്ടു. അട്ടപ്പാടി, ഷോളയൂർ സ്വദേശികളായ ഈ കുട്ടികൾക്ക് വേണ്ടി 2003-ൽ ആരംഭിച്ചതാണ് സ്നേഹഭവനം പദ്ധതി. 2006-ൽ പന്ത്രണ്ടര ലക്ഷം രൂപ ചിലവിൽ കോക്ലിയർ ഇംപ്ലാന്റേഷൻ സർജറിയിലൂടെ സ്വരങ്ങളുടെയും, കേൾവിയുടെയും ലോകത്തേക്ക് ഇവരെ കൂട്ടിക്കൊണ്ടുവരുവാൻ സാധിച്ചു. ഇന്ന് അനാഥത്വത്തിന്റെ ആകുലതകൾ മറന്ന് ആ കുട്ടികൾ അറിവിന്റെയും, ആനന്ദത്തിന്റെ ലോകത്തിലൂടെ യാത്ര ചെയ്യുന്നതിന്റെ പിന്നിലെ പ്രേരണാശക്തിയും, ഓജസ്സുമെല്ലാം പ. വലിയ ബാവാ മാത്രമാണ്.

സ്വയംപര്യാപ്തരായ കുടുംബിനികളിലൂടെ സ്വയംപര്യാപ്തമായ ഭവനങ്ങൾ കെട്ടിപ്പൊക്കുകയെന്ന ലക്ഷ്യത്തോടെ ആരംഭിച്ച തയ്യൽ പരിശീലനകേന്ദ്രവും, ഭവനരഹിതർക്ക് വീടുകൾ നിർമ്മിച്ചു നൽകുന്നതിനാരംഭിച്ച പദ്ധതികളുമെല്ലാം അത്യധികം ഭംഗിയായും, ക്രിയാത്മകമായും നടന്നുപോകുന്നത് മലങ്കരയുടെ താപസശ്രേഷ്ഠന്റെ അളവില്ലാത്ത കൈകളിൽ നിന്നുള്ള സഹായവും, പ്രോത്സാഹനവും കൊണ്ടു മാത്രമാണ്.

ആ പരിശുദ്ധൻ സ്വർഗ്ഗീയ ഭവനത്തിലേക്ക് യാത്രയായെങ്കിലും, ഇന്നും അട്ടപ്പാടി മിഷന്റെ എല്ലാ പ്രവർത്തനങ്ങളും നടന്നുപോകുന്നത് അദ്ദേഹത്തിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥത ഒന്നു കൊണ്ട് മാത്രമാണ്.

പല പ്രതിസന്ധികൾ, പ്രയാസങ്ങൾ, ആപൽഘട്ടങ്ങൾ ഇവയെല്ലാം തരണംചെയ്ത് മുന്നോട്ടുപോകുന്ന അട്ടപ്പാടി മിഷൻ വർത്തമാന കാലഘട്ടത്തിൽ നേരിടുന്ന പ്രധാന വെല്ലുവിളി സേവനതൽപരരായ വ്യക്തിത്വങ്ങളുടെ കുറവൊന്നു മാത്രമാണ്. എന്നാൽ, ഈ പ്രതിസന്ധിയും ഞങ്ങൾക്ക് മറികടക്കാൻ സാധിക്കുമെന്ന് പൂർണ്ണവിശ്വാസമുണ്ട്. കാരണം സ്വാർത്ഥ താൽപര്യ സംരക്ഷണത്തിനായി തുടങ്ങിയ ഒരു പ്രസ്ഥാനമല്ലിത്. മറിച്ച് ജീവിതം സർവ്വജനങ്ങൾക്കും മാതൃകയും, പ്രചോദനവുമാക്കി തീർത്ത ഒരു യുഗപുരുഷന്റെ ദർശനമാണ്. അട്ടപ്പാടി മിഷൻ പരിശുദ്ധ വലിയ ബാവായെ, അങ്ങയിൽ നിന്നും പ്രചോദനമുൾക്കൊണ്ട്, അങ്ങ് കാട്ടിയ വഴിയിലൂടെ യാത്രചെയ്യുന്ന ഞങ്ങളുടെ പ്രസ്ഥാനത്തിനെ സ്വർഗ്ഗീയ ഭവനത്തിലിരുന്ന് അങ്ങ് വഴിനടത്തണമേ.



# മൗണ്ട് താബോർ സ്ഥാപനങ്ങളും
# പ. ദിദിമോസ് പ്രഥമൻ ബാവായും

# മൗണ്ട് താബോർ സ്ഥാപനങ്ങൾ

പത്തനാപുരം ദയറാ, മഠം എന്നിവയുടെയും അതിനോടനുബന്ധിച്ചുള്ള സ്ഥാപനങ്ങളുടെയും സ്ഥാപക സുപ്പീരിയറായിരുന്നു കാലം ചെയ്ത അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി. ശെമ്മാശ്ശനായിരുന്ന കാലത്താണ് പ്രസ്തുത സ്ഥാപനങ്ങളുടെ ആരംഭം. ശെമ്മാശ്ശൻ കുണ്ടറ സ്കൂളിന്റെ പ്രധാനാദ്ധ്യാപകനായിരുന്ന കാലത്ത് പത്തനാപുരത്ത് എത്തി ഒരു ചെറിയ മിഡിൽ സ്കൂൾ വിലയ്ക്കു വാങ്ങിക്കൊണ്ടാണ് പ്രവർത്തനം ആരംഭിക്കുന്നത്.

1926-ൽ ഈ കാട്ടുപ്രദേശത്തുള്ള കൊച്ചുസ്കൂൾ വാങ്ങുമ്പോൾ അതിനാവശ്യമായ കെട്ടിടങ്ങളോ, വിദ്യാർത്ഥികളോ തുലോം കുറവായിരുന്നു. ശെമ്മാശ്ശന്റെ പരിശ്രമവും ദൈവാശ്രയവും കൊണ്ട് സ്കൂളിന്റെ ആവശ്യങ്ങൾ പരിഹരിച്ചുകൊണ്ട് പ്രവർത്തനം മുന്നോട്ടു കൊണ്ടുപോകാനുള്ള ദൈവകൃപ ലഭ്യമായിരുന്നു.

1929-ൽ ആശ്രമപ്രസ്ഥാനം ആരംഭിച്ചു. ആശ്രമജീവിതം ആഗ്രഹിച്ചു വന്ന ഏതാനും പേരെ ഒരു സമൂഹമായി നിലനിർത്തിക്കൊണ്ട് ഒരു നിയമാവലിക്കുള്ളിൽ അവർക്കുവേണ്ട പരിശീലനങ്ങൾ നൽകി. കുണ്ടറ സ്കൂളിൽ വച്ച് രൂപീകൃതമായ ശൂനോയോ സംഘത്തിലെ രണ്ടുമൂന്ന് സ്ത്രീകളെ ചേർത്ത് ഒരു കന്യാസ്ത്രീ മഠത്തിന്റെ പ്രവർത്തനം കുറെക്കൂടെ നേരത്തെ ആരംഭിച്ചിരുന്നു. അവർക്കു വേണ്ട പരിശീലനങ്ങൾക്കായി ബോംബെയിലെ All Saints Convent-ൽ 1925-ൽ അയച്ചു. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഇടവകയിലെ പാലമൂട്ടിൽ കളീക്കൽ അച്ചാമ്മ, കുണ്ടറ കല്ലറയ്ക്കൽ ടി. ടി. ഏലിയാമ്മ, കുണ്ടറ വക്കീൽ വർഗീസ് പണിക്കരുടെ മകൾ ആച്ചിയമ്മ ഇവരായിരുന്നു ആദ്യ ബാച്ചിലുള്ളവർ.

മൂന്നു വർഷത്തെ പരിശീലനം പൂർത്തിയാക്കി സിസ്റ്റേഴ്സ് പത്തനാപുരത്തു വന്നപ്പോൾ അവർക്കു വേണ്ട താമസസൗകര്യങ്ങൾ വളരെ പരിമിതമായിരുന്നെങ്കിലും അവർ സന്യസ്തജീവിതം സന്തോഷമായി നയിച്ചുകൊണ്ടിരുന്നു.

## സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ (ഇന്ന് ഹയർ സെക്കണ്ടറി സ്കൂൾ)

പത്തനാപുരം യാതൊരു പരിഷ്കാരമോ, സംസ്കാരമോ ഇല്ലാത്ത കാട്ടുപ്രദേശമായിരുന്നു. ഈ പ്രദേശത്തുള്ള കുട്ടികൾക്ക് ഉപരിവിദ്യാഭ്യാസത്തിനു ദൂരസ്ഥലങ്ങളെ ആശ്രയിക്കേണ്ടിയിരുന്നു. അതിനാൽ തന്റെ




മാനേജ്മെന്റിലുള്ള മിഡിൽസ്കൂൾ ഹൈസ്കൂൾ ആയി ഉയർത്തുന്നതിനു വേണ്ടിയുള്ള അപേക്ഷ ഗവണ്മെന്റിൽ സമർപ്പിച്ചു എങ്കിലും നിരാശാജനകമായ മറുപടിയാണു ലഭിച്ചുകൊണ്ടിരുന്നത്. ബ്രിട്ടീഷ് ഭരണാധികാരികളായിരുന്നു അന്ന് ഭരണം നടത്തിക്കൊണ്ടിരുന്നത്. എങ്ങനെ ആയാലും ഹൈസ്കൂൾ ലഭിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടു കൂടി ശെമ്മാശ്ശൻ പ്രാർത്ഥനാപൂർവ്വം തുടർന്നു. അന്നത്തെ തിരുവിതാംകൂർ ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ ആയിരുന്നു. അന്നത്തെ പൊളിറ്റിക്കൽ ഏജന്റ് ഡബ്ലിയു. എ. എം. ഗാർസ്റ്റിനെ സന്ദർശിക്കുന്നതിനു നിശ്ചയിച്ചു തിരുവനന്തപുരം പള്ളിയിൽ ഇരുന്നുകൊണ്ട് ഒരു കത്തയച്ചു. വൈസ്രോയി ആയിരുന്ന ഇർവിൻ പ്രഭുവിന്റെ സിംലായിലുള്ള വസന്തകാല കൊട്ടാരത്തിൽ വച്ചുള്ള പരിചയത്തെ മുൻനിർത്തിയാണ് കത്ത് കൊടുത്തത്. കത്തു കിട്ടിയ ഉടൻതന്നെ സന്ദർശനം അനുവദിച്ചു. പൂർവകാല സുഹൃത്തുക്കൾ രണ്ടുപേരും തമ്മിൽ കണ്ട സന്ദർഭം സന്തോഷനിർഭരമായിരുന്നു. സ്കൂൾ കാര്യങ്ങൾ അദ്ദേഹത്തെ അറിയിക്കുകയും ഹൈസ്കൂളിന്റെ ശിലാസ്ഥാപനം നടത്തുന്നതിന് അദ്ദേഹത്തെ ക്ഷണിക്കുകയും അദ്ദേഹം സന്തോഷപൂർവ്വം സ്വീകരിക്കുകയും ചെയ്തു.

പൊളിറ്റിക്കൽ ഏജന്റിന്റെ പത്തനാപുരത്തേക്കുള്ള യാത്രയുടെ ക്രമീകരണങ്ങൾ ഗവണ്മെന്റ് മേൽനോട്ടത്തിൽ ത്വരിതഗതിയിൽ ആരംഭിച്ചു. റോഡുകൾ, കലുങ്കുകൾ ആദിയായവ എല്ലാം പെട്ടെന്നു പണിതു തീർത്തു. ബ. ശെമ്മാശ്ശൻ തിരിച്ചെത്തി ഇവിടെയും വേണ്ട ക്രമീകരണങ്ങൾ ചെയ്തു. ഗവണ്മെന്റധികാരികൾ, തോട്ടം ഉദ്യോഗസ്ഥരായ ധവ

മാർ, സഭയിലെ പ്രധാനികൾ, നാട്ടുകാർ എല്ലാവരേയും വിവരം അറിയിച്ചു ക്ഷണിച്ചു. നാട്ടുകാരുടെ സഹായത്തോടെ കല്ലടയാറ്റിൽ ഒറ്റ ദിവസംകൊണ്ട് ഒരു താൽക്കാലിക പാലം നിർമ്മിച്ചു. 1936 നവംബർ 7-ന് പൊളിറ്റിക്കൽ ഏജന്റ് പത്തനാപുരത്ത് എത്തി. അദ്ദേഹത്തിന് ഊഷ്മളമായ സ്വീകരണം, ചായസൽക്കാരം എന്നിവ കഴിഞ്ഞ് കല്ലിടീൽ കർമ്മം നിർവഹിച്ചശേഷം സന്തോഷത്തോടെ തിരുവനന്തപുരത്തേക്കു യാത്രയായി.

പൊളിറ്റിക്കൽ ഏജന്റ് തിരുവനന്തപുരത്ത് എത്തിയ ഉടനെ ദിവാനെ വിളിച്ച് പത്തനാപുരത്തു താൻ കല്ലിട്ട സ്കൂളിന്റെ അംഗീകാരത്തെപ്പറ്റി അന്വേഷിച്ചപ്പോൾ അംഗീകാര ഓർഡർ രണ്ടു ദിവസം മുമ്പേ അയച്ചു എന്നു പറഞ്ഞു. ഉടൻതന്നെ ഡിപ്പാർട്ടുമെന്റിൽ നിന്നും ഒരു മുൻ തീയതി വച്ച് ഓർഡർ അയക്കുകയും ചെയ്തു. തന്നെ പരാജയപ്പെടുത്തിയ തോമസച്ചനെ നേരിൽ കണ്ട് സൗഹൃദത്തിലാകണമെന്നു തീരുമാനിച്ച ദിവാൻ തോമസച്ചനെ ഭക്തിവിലാസത്തിലേക്കു ക്ഷണിച്ചുകൊണ്ട് കത്തയച്ചു. കത്ത് കിട്ടിയ ഉടനെ തോമസച്ചൻ പോയി ദിവാനെ കണ്ടു. കണ്ട മാത്രയിൽ തന്നെ ദിവാൻ എഴുന്നേറ്റു കൈ കൊടുത്തു സ്വീകരിച്ചുകൊണ്ട് "Now onwards we are friends" എന്നു പറഞ്ഞു സൗഹൃദത്തിലായി.

സാമ്പത്തിക ഞെരുക്കത്തിൽ കൂടെ ആയിരുന്നെങ്കിലും ഹൈസ്കൂളിന്റെ വളർച്ച ത്വരിതഗതിയിലായിരുന്നു. ഇന്നാട്ടിലെ ജനങ്ങൾക്ക് അനുഗ്രഹമായിത്തീർന്ന സ്കൂളിന് പൊതുജനങ്ങളുടെ സഹകരണവും ലഭിച്ചിരുന്നു. ആദ്യകാലത്തുണ്ടായിരുന്ന വൈതരണികൾ ഒക്കെയും തരണം



ചെയ്യുന്നതിന് മാനേജുമെന്റിനു സാധിച്ചു. ആദ്യകാലത്ത് മലയാളം ഹൈസ്കൂളും ഇംഗ്ലീഷ് ഹൈസ്കൂളും ആയി പ്രവർത്തിച്ചുകൊണ്ടിരുന്നത് സംയോജിപ്പിച്ച് ഇംഗ്ലീഷ് ഹൈസ്കൂളായി ഗവണ്മെന്റ് രൂപാന്തരപ്പെടുത്തി. മാനേജർ സി. എം. തോമസ് റമ്പാച്ചൻ ഡബ്ലിയു.സി.സി.യുടെ എഡിൻബർഗ് കോൺഫ്രൻസിന് പ. കാതോലിക്കാ ബാവായും ഒന്നിച്ച് വിദേശത്തായിരുന്നപ്പോഴും ഇംഗ്ലണ്ടിലെ ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ ഉപരിപഠനത്തിനായി പോയപ്പോഴും വലിയ മദർ സൂസന്നയായിരുന്നു സ്കൂളിന്റെ മാനേജരായി സേവനം അനുഷ്ഠിച്ചത്. ശ്രീ. കെ. കൊച്ചുകോശി, ശ്രീ. കെ. കെ. ഫിലിപ്പ് എന്നിവർ സ്കൂളിന്റെ പ്രധാനാദ്ധ്യാപകരായി നേതൃത്വം നൽകിയിരുന്നു. ബ. സി. റ്റി. തോമസച്ചൻ (പ. ദിദിമോസ് ബാവാ) സ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി 1961-ൽ ചുമതല ഏൽക്കുമ്പോൾ നാലായിരത്തിലധികം വിദ്യാർത്ഥികൾ സ്കൂളിൽ അദ്ധ്യയനം നടത്തിയിരുന്നു. 125 അദ്ധ്യാപകരും, ഇത്രയും വിദ്യാർത്ഥികളും ഉള്ള സ്കൂളിന്റെ ഭരണം ഒരാളിനെക്കൊണ്ടു മാത്രം നടത്തിക്കൊണ്ടുപോകാൻ പ്രയാസമായിരുന്നെങ്കിലും, അദ്ധ്യയനത്തിലും, അച്ചടക്കത്തിലും, വിജയശതമാനത്തിലും സ്കൂൾ മുൻപന്തിയിലായിരുന്നു. ഇന്ന് സെന്റ് സ്റ്റീഫൻസ് ഹയർ സെക്കണ്ടറി സ്കൂൾ ആയി പുരോഗമിക്കുന്നു.

### മൗണ്ട് താബോർ ഹൈസ്കൂൾ (ഇന്ന് ഹയർ സെക്കണ്ടറി സ്കൂൾ)

സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിൽ വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചതിനാൽ 1962-ൽ സ്കൂൾ Bifurcate ചെയ്യേണ്ടതിന്റെ ആവശ്യകത മാനേ



ജർ തിരുമേനിക്കു ബോധ്യമായതിന്റെ വെളിച്ചത്തിൽ ഗവണ്മെന്റിലേക്ക് അപേക്ഷ കൊടുക്കുകയും സ്കൂൾ Bifurcate ചെയ്യുന്നതിനുള്ള അനുവാദം കിട്ടുകയും ചെയ്തു. മൗണ്ട് താബോർ ഗേൾസ് ഹൈസ്കൂൾ 1962-ൽ നില വിൽ വരികയും ചെയ്തു. സീനിയർ അസിസ്റ്റന്റ് ശ്രീ. കെ. എൻ. മാത്യു വിനെ പ്രധാനാദ്ധ്യാപകനായി നിയമിച്ചുകൊണ്ട് ഗേൾസ് സ്കൂളിന്റെ പ്രവർത്തനവും ആരംഭിച്ചു. അദ്ധ്യാപകരുടെയും വിദ്യാർത്ഥിനികളുടെയും കൂട്ടായ പ്രവർത്തനം കൊണ്ട് സ്കൂളും അച്ചടക്കത്തിലും, പഠനനിലവാര ത്തിലും മുൻപന്തിയിൽ തന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

1926-ൽ സ്ഥാപിതമായ സെന്റ് സ്റ്റീഫൻസ് സ്കൂളിന്റെ നവതി ആഘോഷം 2016-17-ൽ വളരെ വിപുലമായ രീതിയിൽ അദ്ധ്യാപക വിദ്യാർത്ഥികളുടെയും, തദ്ദേശവാസികളുടെയും, അഭ്യുദയകാംക്ഷിക ളുടെയും, പി.റ്റി.എ. യുടെയും സഹകരണത്തിൽ ഒരു വർഷം നീണ്ടു നിന്ന വർണ്ണശബളമായ പരിപാടികളോടു കൂടി ഗംഭീരമായി നടത്തു വാൻ സാധിച്ചു എന്നുള്ളത് സന്തോഷപൂർവ്വം രേഖപ്പെടുത്തുന്നു.

### മൗണ്ട് താബോർ എൽ.പി. സ്കൂൾ

1958-ൽ ഇവിടെ ഒരു ലോവർ പ്രൈമറി സ്കൂളിന്റെ ആവശ്യം പൊതു ജനങ്ങളിൽ നിന്നും മനസ്സിലാക്കി മാനേജർ തിരുമേനി ഗവണ്മെന്റിലേക്ക് അപേക്ഷ സമർപ്പിച്ചു. വീടുകളിലെ പ്രായമായ കുട്ടികളോടു കൂടി കൊച്ചു കുട്ടികളെക്കൂടെ സ്കൂളിൽ അയയ്ക്കുന്നതിന് മാതാപിതാക്കൾ ആഗ്ര




ഹിച്ചു. ഗവണ്മെന്റ് അപേക്ഷ അനുവദിച്ചുകൊണ്ട് ഉത്തരവു നൽകിയ തിന്റെ വെളിച്ചത്തിൽ 1958-ൽ തന്നെ സ്കൂൾ ആരംഭിച്ചു. കുറഞ്ഞൊരു

സമയത്തിനുള്ളിൽ എൽ.പി. സ്കൂൾ അന്നത്തെ കൊല്ലം ജില്ലയിലെ ഏറ്റവും വലിയ സ്കൂൾ അയി ഉയർന്നു. ഇപ്പോൾ പല സ്കൂളുകളും ചുറ്റുപാടും തുടങ്ങുകയാൽ പഴയ strength ഇല്ല എന്നുള്ളതു പരമാർത്ഥമാണെങ്കിലും അച്ചടക്കത്തിലും, പഠനനിലവാരത്തിലും സ്കൂൾ മുൻപന്തിയിൽ തന്നെയാണ്.

## മൗണ്ട് താബോർ ട്രെയിനിംഗ് കോളജ്

അദ്ധ്യാപകവിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്ന ട്രെയിനിംഗ് കോളജ് അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മാനേജുമെന്റിൽ പത്തനാപുരത്ത് ആരംഭിക്കുന്നതിന് കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നും അനുവാദം 1959-ൽ ലഭിച്ചു. സ്കൂളിന്റെ കെട്ടിടങ്ങൾ കൂടെ ഉപയോഗപ്പെടുത്തിക്കൊണ്ട് പഠനം ആരംഭിച്ചു. 100 കുട്ടികൾക്കു പഠിക്കുന്നതിനുള്ള അനുവാദം ലഭിച്ചതിനാൽ അത്രയും അദ്ധ്യാപകവിദ്യാർത്ഥികളെ ചേർത്തുകൊണ്ട് പരിമിതമായ നിലയിൽ പഠനം ആരംഭിച്ചു. ശ്രീ. വിൻസന്റ് മൂർത്തി പ്രിൻസിപ്പൽ ആയി നിയമിക്കപ്പെട്ടു. ട്രെയിനിംഗ് കോളജിന് ആവശ്യമായ infrastructure-ന്റെ പണികൾ ത്വരിതഗതിയിൽ ആരംഭിച്ചു. കോളജിന്റെ സുഗമമായ നടത്തിപ്പിന് ആവശ്യമായ Lectcture Halls, Laboratory, Library മുതലായവ ക്രമീകരിച്ചുകൊണ്ട് കോളജിന്റെ പ്രവർത്തനം ഭംഗിയായി നടത്തുന്നതിനു സാധിച്ചു. ഹോസ്റ്റൽ സൗകര്യങ്ങൾ തൽക്കാലം Rented building-ൽ ക്രമീകരിച്ചു. അസൂയാവഹമായ പുരോഗതിയാണ് കോളജിനുണ്ടായത്.



ശ്രീ. വിൻസന്റ് മൂർത്തിക്കുശേഷം മൗണ്ട് താബോർ ദയറാ അംഗമായി റവ. ഫാ. കെ. എ. ഏബ്രഹാം പ്രിൻസിപ്പാൾ ആയി നിയമിക്കപ്പെട്ടതോടുകൂടി കോളജിന്റെ വളർച്ച എല്ലാ കാര്യത്തിലും അഭൂതപൂർവ്വമായി വർദ്ധിച്ചു. ബ. പ്രിൻസിപ്പൽ അച്ചൻ Kerala University Syndicate Member ആയി തെരഞ്ഞെടുക്കപ്പെട്ടതിനാൽ കോളജിന്റെ നിലവാരം പഠനത്തിലും, വിജയത്തിലും ശതഗുണീഭവിച്ചു എന്നു പറയുന്നതിൽ സന്തോഷമുണ്ട്. ഇന്നും കേരളാ യൂണിവേഴ്സിറ്റി റിസൽറ്റിൽ ഈ കോളജ് മുൻപന്തിയിലാണ്.

## സെന്റ് സ്റ്റീഫൻസ് കോളജ് പത്തനാപുരം

പത്തനാപുരം ദേശനിവാസികളുടെ വലിയ ഒരു സ്വപ്നമായിരുന്നു ഈ പ്രദേശത്ത് ഒരു Arts and Science College ഉണ്ടാകണമെന്നുള്ളത്. പത്തനാപുരം, പിടവൂർ, ആവണീശ്വരം, കലഞ്ഞൂർ, കൂടൽ, പട്ടാഴി, പുന്നല, വാഴത്തോപ്പ് ആദിയായ സ്ഥലങ്ങളിലുള്ള കുട്ടികൾക്ക് കോളജ് വിദ്യാഭ്യാസം എന്നു പറയുന്നത് ഒരു മരീചിക ആയിരുന്നു. പത്തനംതിട്ട, പന്തളം എന്നീ പ്രദേശത്തുള്ള കോളജുകളിൽ പോയി വിദ്യാഭ്യാസം നടത്തുന്നതിനുള്ള സാമ്പത്തിക ഭദ്രതയും 1960-കളിൽ തുലോം കുറവുമായിരുന്നു. ഈ സാഹചര്യങ്ങളെല്ലാം കണക്കിലെടുത്തുകൊണ്ടാണ് അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് പിതാവ് ഒരു കോളജിനുവേണ്ടി കേരള യൂണിവേഴ്സിറ്റിയിൽ അപേക്ഷ നൽകിയത്.

കോളജ് ലഭിക്കണമെങ്കിൽ യൂണിവേഴ്സിറ്റിയുടെ നിബന്ധനകൾ എല്ലാം തൃപ്തികരമായി നിവർത്തിക്കുകയും ചെയ്യണം. 25 ഏക്കർ ഭൂമിയും, അമ്പതു ലക്ഷം രൂപാ നിരതദ്രവ്യമായും നൽകണമായിരുന്നു. കൂടാതെ ആവശ്യത്തിനുള്ള infrastructure എല്ലാം ഉണ്ടാക്കുകയും വേണം. Laboratories, Library, Class rooms, playground etc. സമയപരിധിയ്ക്കുള്ളിൽ ഉണ്ടാവുകയും വേണം. സാമ്പത്തികമായി വളരെ അധികം ക്ലേശിക്കുന്ന സമയത്താണ് കോളജിനുവേണ്ടി ശ്രമിക്കുന്നതും. ആദ്യത്തെ കടമ്പ ഭൂമി ലഭിക്കുന്ന കാര്യം. പത്തനാപുരം ആശ്രമത്തിന്റെ അധീനതയിൽ ഏകദേശം 50 ഏക്കർ സ്ഥലം ഉണ്ടെങ്കിലും നിലവിലുള്ള സ്കൂൾ, ട്രെയിനിംഗ് കോളജ്, കോൺവന്റ്, ആശ്രമം ഇവകളുടെ ആവശ്യങ്ങൾ കഴിഞ്ഞാൽ പിന്നെയുള്ളതുകൊണ്ട് മതിയാകുകയില്ല. അഭിവന്ദ്യ തിരുമേനിയും മറ്റു ചുമതലക്കാരും പത്തനാപുരത്തും ചുറ്റുപാടുമുള്ള പല സ്ഥലങ്ങൾ സന്ദർശിച്ചെങ്കിലും തരപ്പെട്ടില്ല.

കോളജിനുള്ള സ്ഥലപരിശോധനയ്ക്കു വേണ്ടി അന്നത്തെ വൈസ് ചാൻസിലർ ഡോ. സാമുവേൽ മത്തായിയുടെ നേതൃത്വത്തിൽ കമ്മീഷൻ വരുന്ന അറിയിപ്പും ലഭിച്ചു. ഡോ. സാമുവേൽ മത്തായി അഭിവന്ദ്യ




തിരുമേനിയുടെ ദേശക്കാരനും, ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ classmate-ഉം ആയിരുന്നു. കമ്മീഷൻ അംഗങ്ങളെ ഹൃദ്യമായി സ്വീകരിക്കുകയും കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കുകയും ചെയ്തു. അഭിവന്ദ്യ തിരുമേനിയുടെ നയചാതുരിയിലും, വാഗ്‌വിലാസത്തിലും കമ്മീഷൻ അംഗങ്ങൾ Temporary permission നൽകി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. അല്പദിവസത്തിനുള്ളിൽ കണ്ടീഷൻസ് എല്ലാം നിവർത്തിച്ചുകൊള്ളാം എന്ന കരാറിന്മേൽ അവർ യാത്രയായി.

കോളജിനു അംഗീകാരം കിട്ടാൻ പ്രയാസമാണെന്നുള്ള കാര്യത്തിൽ ആശ്രമാംഗങ്ങളെല്ലാം കുണ്ഠിതരായിരിക്കുമ്പോൾ പട്ടാഴി ദേശത്തുനിന്നും മാന്യന്മാരും സാധാരണക്കാരുമായ കുറെ ആളുകൾ പത്തനാപുരത്തു വന്നു അഭിവന്ദ്യ തിരുമേനിയെ കാണുകയും പട്ടാഴി മാലൂർ എന്ന കുഗ്രാമത്തിൽ കോളജ് സ്ഥാപിക്കയാണെങ്കിൽ സ്ഥലം തരപ്പെടുത്തിത്തരാമെന്ന് അറിയിക്കുകയും ചെയ്തു. ബ. സി. ടി. തോമസച്ചൻ (പ. ദിദിമോസ് ബാവാ), ബ. സി. സഖറിയാ അച്ചൻ (സഖറിയാസ് മാർ ദീവന്നാസ്യോസ്), ബ. ശമുവേൽ അച്ചൻ ആദിയായവരുമായി ആലോചിച്ച് ഉടൻതന്നെ അവർക്കു മറുപടി നൽകുകയും ചെയ്തു. അതനുസരിച്ച് മാലൂർ പ്രദേശത്തു കൂടുതൽ സ്ഥലം ലഭിച്ചു. ആ കടമ്പ കടന്നപ്പോൾ നിരതദ്രവ്യം കെട്ടിവയ്ക്കുന്നതിനെക്കുറിച്ച് ആലോചിച്ചപ്പോൾ പട്ടാഴി മധുരമലയിൽ അഭിവന്ദ്യ തിരുമേനിയുടെ പേരിലുള്ള ഫലഭൂയിഷ്ഠമായ സ്ഥലം ഈടുവയ്ക്കുന്നതിനും തീരുമാനിച്ചു. 1964-ൽ തന്നെ കോളജിനുള്ള അനുവാദം ലഭിച്ചു. പട്ടാഴിയിൽ ലഭിച്ച വസ്തുവിൽ കോളജ് ആരംഭിക്കുന്നതിനുള്ള സൗകര്യം ലഭ്യമാകുന്നതു വരെ പത്ത

നാപുരം സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിന്റെ കാമ്പസിൽ നടത്തുന്ന തിനുള്ള അനുവാദവും ലഭിച്ചു. ആവശ്യത്തിനുള്ള ഷെഡുകൾ വേഗ ത്തിൽ പണിതീർത്തു, സ്കൂൾ ഓഡിറ്റോറിയം നാലായി ഭാഗിച്ച് ലബോ റട്ടറി സൗകര്യമുണ്ടാക്കി. പഴയ ഒരു കാർഷെഡ് ശരിയാക്കി ഓഫീസ് റൂം ആക്കി. ആലുവാ യു.സി. കോളജിലെ പ്രൊഫ. റ്റി. സി. ജോസഫ് സാറിനെ പ്രിൻസിപ്പാൾ ആയി നിയമിച്ചുകൊണ്ട് 1964 ജൂലൈ 8–നു പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ എഴുന്നള്ളി വന്ന് കോളജിന്റെ ഔപചാരിക ഉദ്ഘാടനം നിർവഹിച്ചുകൊണ്ട് ക്ലാസ്സുകൾ ആരംഭിച്ചു. First group 1 division, II group 2 Division, History, Economics 1 division പ്രവർത്തനം ആരംഭിച്ചു. ആവശ്യത്തിനുള്ള സ്റ്റാഫിനെയും നിയമിച്ചു. സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ വന്ദ്യ സി. ടി. തോമസ ച്ചനെ (പ. ദിദിമോസ് ബാവാ) സ്കൂളിൽ നിന്നും വിടർത്തി സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് ഡിപ്പാർട്ട്മെന്റിന്റെ H.O.D. ആയി നിയ മിച്ചു. ഉപരിപഠനം കഴിഞ്ഞ് ജർമ്മനിയിൽ നിന്നും തിരിച്ചെത്തിയ ഡോ. എൻ. ജെ. തോമസ് അച്ചനെ വൈസ് പ്രിൻസിപ്പൽ ആയും സിറിയക് ഡിപ്പാർട്ട്മെന്റിന്റെ H.O.D. ആയും നിയമിച്ചു. പ്രിൻസിപ്പാൾ, അദ്ധ്യാപ കർ എന്നിവരുടെ സമർത്ഥമായ നേതൃത്വത്തിൽ ക്ലാസ്സുകൾ വളരെ ഭംഗി യായി തുടരുകയും ചെയ്തു.

ഇതേസമയം തന്നെ പട്ടാഴി മാലൂർ പ്രദേശത്തു ലഭിച്ച സ്ഥലത്ത് കോളജിന് ആവശ്യമായ കെട്ടിടങ്ങളുടെ പണി ആരംഭിക്കുകയും ചെയ്തു. അവിടുത്തെ ആളുകളുടെ അകമഴിഞ്ഞ സഹകരണം ലഭി ക്കയുണ്ടായി. മാലൂരെ കെട്ടിടം പണികളുടെ ചുമതല ആശ്രമാംഗവും, മൗണ്ട് താബോർ ട്രെയിനിംഗ് കോളജ് അദ്ധ്യാപകനും, ആശ്രമ സെക്ര ട്ടറിയുമായിരുന്ന ബ. റ്റി. എം. ശമുവേൽ അച്ചനായിരുന്നു. അക്കാര്യങ്ങ ളിൽ വ്യാപൃതനായിരുന്ന ബ. അച്ചൻ ബൈക്ക് ആക്സിഡന്റിൽ അക പ്പെടുകയും വെല്ലൂർ ഹോസ്പിറ്റലിൽ മാസങ്ങളോളം ചികിത്സയിലാവു കയും ചെയ്തു. ഉപരിപഠനം കഴിഞ്ഞ് തിരിച്ചെത്തിയ ബ. കെ. എ. ഏബ്രഹാം അച്ചൻ പ്രസ്തുത ചുമതല അഭിവന്ദ്യ തിരുമേനിയുടെ കല്പ നപ്രകാരം ഏറ്റെടുക്കുകയും പണികൾ ത്വരിതഗതിയിൽ പൂർത്തിയാ ക്കുകയും ചെയ്തു.

പ്രിൻസിപ്പാൾ പ്രൊഫ. റ്റി. സി. ജോസഫ് റിട്ടയർ ചെയ്ത ഒഴിവിൽ ആശ്രമാംഗമായ റവ. ഡോ. എൻ. ജെ. തോമസിനെ പ്രിൻസിപ്പാൾ ആയി നിയമിച്ചു.

1965–ൽ വന്ദ്യ സി. ടി. തോമസച്ചനെ റമ്പാൻ സ്ഥാനത്തേക്കുയർത്തി. 1966–ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ വന്ദ്യ സി.

ടി. തോമസ് റമ്പാനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്കു തെരഞ്ഞെടുക്കുകയും, 1966 ഓഗസ്റ്റ് 24-നു കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് മറ്റു രണ്ടുപേരോടു കൂടി മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയി വാഴിക്കുകയും ചെയ്തു. 1966 നവംബർ മാസം 11-നു പ. സുന്നഹദോസ് നിശ്ചയപ്രകാരം അദ്ദേഹം മലബാർ ഭദ്രാസനത്തിന്റെ അസിസ്റ്റന്റ് മെത്രാപ്പോലീത്താ ആയി ചുമതല ഏൽക്കുകയും ചെയ്തു.

1972 ഡിസംബർ 3-ന് ആശ്രമസുപ്പീരിയറും എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും സ്ഥാപകനും മാനേജരും ആയിരുന്ന അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കാലം ചെയ്തു. ആ സംഭവം ആശ്രമാംഗങ്ങളെയും, മലങ്കര സഭാമക്കളെയും, പത്തനാപുരം നിവാസികളെയും തീരാ ദുഃഖത്തിലാക്കി. 1972 ഡിസംബർ 4-ാം തീയതി പ. കാതോലിക്കാ ഔഗേൻ പ്രഥമന്റെ പ്രധാന കാർമ്മികത്വത്തിലും, മലങ്കരയിലെ എല്ലാ മെത്രാപ്പോലീത്തന്മാരുടെയും, സഹോദരീ സഭകളിലെ അഭിവന്ദ്യ പിതാക്കന്മാരുടെയും, വൈദിക ശ്രേഷ്ഠർ, കന്യാസ്ത്രീകൾ, നാനാജാതിമതസ്ഥരായ ഒരു വലിയ ജനതതിയുടെയും സാന്നിദ്ധ്യത്തിൽ താബോർ കുന്നിൽ കബറടക്കുകയും ചെയ്തു.

അഭിവന്ദ്യ മാനേജർ തിരുമേനി ജീവിച്ചിരിക്കുമ്പോൾ തന്നെ എഴുതിയ വിൽപ്പത്രം അനുസരിച്ച് തന്റെ മാനസപുത്രനായ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ആശ്രമപ്രസ്ഥാനത്തിന്റെ സുപ്പീരിയറായും എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും മാനേജരായും ചുമതല ഏറ്റെടുത്തു. 1972 മുതൽ 2013 വരെ ആ സ്ഥാനം വഹിച്ചുകൊണ്ട് ചുമതലപ്പെട്ട എല്ലാ കാര്യങ്ങളും ദൈവാശ്രയത്തോടും എല്ലാ ആശ്രമാംഗങ്ങളുടെയും, മഠാംഗങ്ങളുടെയും സഹകരണത്തോടുകൂടി ചുമതലകൾ ഭംഗിയായി നിറവേറ്റി. തന്റെ ഗുരുവും, ആത്മീയ പിതാവും, ആശ്രമ സുപ്പീരിയറുമായിരുന്ന സ്ഥാപകപിതാവ് ആരംഭിച്ച എല്ലാ പ്രസ്ഥാനങ്ങളും അതിന്റെ പൂർണ്ണതയിൽ എത്തിക്കുകയും ചെയ്തു. പ. പിതാവിന്റെ ഭരണകാലത്ത് എല്ലാ ഹൈസ്കൂളുകളും ഹയർസെക്കണ്ടറികളായി ഉയർത്തപ്പെട്ടു. മലബാറിൽ പോത്തുകൽ, രാമൻകുത്ത്, വയനാട്ടിൽ തോണ്ടർനാട് എന്നീ സ്ഥലങ്ങളിൽ പുതിയ സ്കൂളുകൾ ആരംഭിച്ചു.

തൃശ്ശിനാപ്പള്ളിയിൽ, മാത്തൂർ എന്ന സ്ഥലത്ത് മൗണ്ട് താബോർ മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, അതിനോടനുബന്ധിച്ചുള്ള നേഴ്സിംഗ് സ്കൂൾ, ഹോസ്റ്റൽ, കോൺവന്റ്, ആശ്രമം, സെന്റ് ഗ്രീഗോറിയോസ് ഹയർ സെക്കണ്ടറി സ്കൂൾ എന്നിവ ആരംഭിച്ചു. വന്ദ്യ ഐസക്ക് റമ്പാച്ചന്റെ പരിശ്രമത്തിൽ മാത്തൂരിൽ ഒരു മനോഹരമായ ചാപ്പലും, കുരിശ

ടിയും പണിതീർത്ത് കൂദാശ നടത്തുന്നതിനും പ. പിതാവിനു കഴിഞ്ഞു. ജീർണ്ണാവസ്ഥയിലായിരുന്ന തിരുച്ചി പൊന്നയ്യാ ഹയർ സെക്കണ്ടറി സ്കൂളിന് വന്ദ്യ ഇസ്രായേൽ റമ്പാച്ചന്റെ പരിശ്രമത്തിൽ ഒരു മൂന്നു നില കെട്ടിടം പണിതീർത്ത് കൂദാശ ചെയ്ത് ക്ലാസ്സുകൾ പുതിയ കെട്ടിടത്തിലേക്കു മാറ്റുന്നതിനും സാധിച്ചു. പ. പിതാവിന്റെ ഭരണകാലത്ത് ആശ്രമം, മഠം, അനുബന്ധ സ്ഥാപനങ്ങൾ എല്ലാം ദൈവത്തിന്റെ അളവറ്റ കരുണയാലും പ. പിതാവിന്റെ പ്രാർത്ഥനയാലും ഉന്നതിയിൽ എത്തുകയും ചെയ്തു.

## എം.റ്റി.ഡി.എം. ഹയർ സെക്കണ്ടറി സ്കൂൾ, മാലൂർ

പട്ടാഴി, മാലൂർ പ്രദേശങ്ങളിലുള്ള രക്ഷകർത്താക്കളുടെയും വിദ്യാർത്ഥികളുടെയും ചിരകാല അഭിലാഷമായിരുന്നു ആ പ്രദേശത്ത് ഒരു ഹൈസ്കൂൾ ഉണ്ടാകുക എന്നുള്ളത്. മൗണ്ട് താബോർ ദയറായുടെ മാനേജുമെന്റിൽ ഒരു ഹൈസ്കൂളിന് അപേക്ഷ സമർപ്പിച്ചു. ഗവണ്മെന്റ്




ഹൈസ്കൂളിന് അനുവാദം നൽകി. കോളജ് കാമ്പസിൽ നിന്നും കുറച്ചകലെ സ്ഥാപകപിതാവിന്റെ നാമത്തിൽ M.T.D.M. H.S എന്ന നാമധേയത്തിൽ സ്കൂൾ ആരംഭിച്ചു പ്രവർത്തിച്ചു തുടങ്ങി. അധികം താമസിയാതെ തന്നെ സ്കൂൾ, ഹയർ സെക്കണ്ടറി ആയി ഉയർത്തുകയും ചെയ്തു. അച്ചടക്കവും പഠനനിലവാരവും മെച്ചപ്പെട്ട നിലയിൽ എത്തിയിരിക്കുന്നു എന്നു രേഖപ്പെടുത്തുന്നതിൽ സന്തോഷം ഉണ്ട്. ഈ സ്കൂളും പ. ദിദിമോസ് ബാവായുടെ കാലത്താണ് ആരംഭിച്ചത്.

## പൊന്നയ്യാ ഹയർ സെക്കണ്ടറി സ്കൂൾ, തിരുച്ചി

1946-ൽ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി വിലയ്ക്കു വാങ്ങിയ സ്കൂൾ ആണിത്. തിരുച്ചി മുനിസിപ്പൽ ചെയർമാനായിരുന്ന പൊന്നയ്യാപ്പിള്ളയിൽ നിന്നും സ്കൂളിന്റെ മാനേജുമെന്റ് അഭിവന്ദ്യ തിരുമേനിക്കു കൈമാറുമ്പോൾ പ്രസ്തുത സ്കൂളിന്റെ നിലവാരം വളരെ മോശമായിരുന്നു. ഫാ. സി. റ്റി. തോമസ് (പ. ദിദിമോസ് ബാവാ)



ആയിരുന്നു ആശ്രമാംഗമായ പ്രധാനാദ്ധ്യാപകൻ. അദ്ദേഹത്തിന്റെ പരിശ്രമഫലമായി സ്കൂളിന്റെ ശോച്യാവസ്ഥ മാറുകയും തിരുച്ചി ഡിസ്ട്രിക്റ്റിലെ ഒന്നാംകിട സ്കൂൾ ആയി അതിനെ ഉയർത്തുകയും ചെയ്തു. 1954–1959 വരെ വന്ദ്യ തോമസച്ചൻ അവിടെ പ്രധാനാദ്ധ്യാപകനായിരുന്നു. സ്കൂളിന്റെ ചുമതലയ്ക്കു പുറമെ ഗുണ്ടൂർ, മാത്തൂർ മുതലായ സ്ഥലങ്ങളിലെ ആശ്രമാംഗങ്ങളുടെയും ആ പ്രദേശത്തു നടത്തപ്പെട്ട കൃഷികാര്യങ്ങളുടെയും ചുമതലയും അദ്ദേഹത്തിനുണ്ടായിരുന്നു. തൃശ്ശിനാപ്പള്ളിയിലെ ഉദ്യോഗസ്ഥരായ ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ ആദ്ധ്യാത്മിക കാര്യത്തിലും ബ. വികാരി എന്ന നിലയിൽ പ്രവർത്തിക്കുകയും ചെയ്തു. 1959–ൽ ബ. സി. ടി. തോമസച്ചൻ ഉപരിപഠനാർത്ഥം കാൺപൂരിലേക്കു പോയപ്പോൾ ആശ്രമാംഗവും പത്തനാപുരം ഹൈസ്കൂൾ അദ്ധ്യാപകനുമായിരുന്ന വന്ദ്യ സി. സഖറിയാ അച്ചനെ (സഖറിയാ മാർ ദീവന്നാസ്യോസ്) പൊന്നയ്യാ ഹൈസ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി നിയമിച്ചു.



അദ്ദേഹവും സ്കൂളിന്റെയും ആ പ്രദേശത്തിന്റെയും ഉന്നമനത്തിനുവേണ്ടി അശ്രാന്തപരിശ്രമം നടത്തി. അദ്ദേഹം മലങ്കരസഭയുടെ മെത്രാപ്പോലീത്താസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടപ്പോൾ ആശ്രമാംഗമായ വന്ദ്യ റ്റി. എം.

ശമുവേൽ അച്ചൻ (ട്രെയിനിംഗ് കോളജ് അദ്ധ്യാപകനായിരുന്നു) പ്രധാനാദ്ധ്യാപകനായി നിയമിക്കപ്പെട്ടു. അദ്ദേഹം ഉപരിപഠനാർത്ഥം അമേരിക്കയിലേക്കു പോയപ്പോൾ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ അദ്ധ്യാപകനായിരുന്ന ഫാ. പി. എം. ചെറിയാൻ (മോശ അച്ചൻ) പൊന്നയ്യാ സ്കൂളിന്റെ പ്രധാനാദ്ധ്യാപകനായി നിയമിക്കപ്പെട്ടു.

കാലപ്പഴക്കത്തിൽ പൊന്നയ്യാ ഹൈസ്കൂളിന്റെ ബലക്ഷയം കണക്കിലെടുത്ത് പുതിയ കെട്ടിടം പണിയേണ്ടതിന്റെ ആവശ്യകത വന്നു. ബ. ഇസ്രായേൽ റമ്പാച്ചന്റെ സമർത്ഥമായ നേതൃത്വത്തിൽ ഒരു മൂന്നു നില കെട്ടിടം പണിതുയർത്തി. പ. ദിദിമോസ് ബാവാ പുതിയ സ്കൂളിന്റെ കൂദാശ നിർവഹിച്ച് അതിലേക്കു ക്ലാസ്സുകൾ മാറ്റുകയും ചെയ്തു. ഹൈസ്കൂൾ, ഹയർ സെക്കണ്ടറി ആയി തമിഴ്നാട് ഗവണ്മെന്റ് ഉയർത്തുകയും ചെയ്തു.

സെന്റ് ആന്റണീസ് എലിമെന്ററി സ്കൂൾ 1936-ൽ 1 മുതൽ 5 വരെ ക്ലാസ്സുകളായി ആരംഭിച്ചിരുന്നു.

1999-ൽ വന്ദ്യ ഇസ്രായേൽ റമ്പാച്ചന്റെ ചുമതലയിൽ ഒരു ആശ്രമ ചാപ്പലിന്റെ പണികൾ പൂർത്തിയാക്കി. പ. ദിദിമോസ് ബാവാ (തീമോത്തിയോസ് തിരുമേനി) കൂദാശ ചെയ്തു വി. കുർബാന അർപ്പിച്ചു. അതിനു മുമ്പുണ്ടായിരുന്ന ചാപ്പൽ കാലപ്പഴക്കത്തിൽ ഉപയോഗശൂന്യമായതിനാലാണ് പുതിയ ചാപ്പൽ ഉണ്ടാക്കേണ്ടി വന്നത്.

ഉപരിപഠനാർത്ഥം ആശ്രമാംഗങ്ങൾ തിരുച്ചിയിലെ കോളജുകളിൽ പഠിക്കുന്ന കാലത്ത് പഴയ പൊന്നയ്യാ ഹൈസ്കൂൾ കെട്ടിടത്തിലാണ്



താമസിച്ചുകൊണ്ടിരുന്നത്. സ്കൂൾ കെട്ടിടം കാലപഴക്കത്തിൽ ഉപയോഗയോഗ്യമല്ലാഞ്ഞതിനാൽ 2000-ാമാണ്ടിൽ പുതിയ ഒരു ആശ്രമ കെട്ടിടം വന്ദ്യ ഇസ്രായേൽ റമ്പാച്ചന്റെ ചുമതലയിൽ ആധുനിക രീതിയിൽ രണ്ടു നിലകളായി പണിഞ്ഞ് ഉപയോഗപ്രദമാക്കി. ഇപ്പോൾ ആശ്രമാംഗങ്ങൾ എല്ലാവരും പുതിയ കെട്ടിടത്തിലാണ് താമസിക്കുന്നത്. ഇക്കാലയളവിൽ വന്ദ്യ ഇസ്രായേൽ റമ്പാച്ചൻ പൊന്നയ്യാ ഹയർ സെക്കണ്ടറി സ്കൂളിന്റെ കറസ്പോണ്ടന്റായി മാനേജർ തിരുമേനിയാൽ നിയമിതനായിരുന്നു.

തമിഴ്നാട്ടിലുള്ള എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളും ദൈവകരുണയാൽ ഭംഗിയായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

## മൗണ്ട് താബോർ മിഷൻ ഹോസ്പിറ്റൽ

കാലം ചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ദൈവാശ്രയവും, ദീർഘവീക്ഷണവും, അദ്ദേഹത്തിന്റെ ശിഷ്യന്മാരായ പിൻഗാമികളുടെ അശ്രാന്തപരിശ്രമത്താലും തമിഴ്നാട് മിഷൻ പ്രവർത്തനം അനുഗ്രഹകരമായി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. മൗണ്ട് താബോർ മെഡിക്കൽ മിഷൻ എന്ന സ്വപ്നം തിരുമേനിയുടെ വാർദ്ധക്യത്തിൽ സാധിതപ്രായമായി. അഭിവന്ദ്യ പിതാവ് മാത്തൂരിൽ സ്വന്തം പേരിലുള്ള വസ്തുവിൽ 10 ഏക്കർ മിഷൻ ആശുപത്രിക്കുവേണ്ടി വേർതിരിച്ചിരുന്നു. 1972-ൽ മേജർ ഡോ. ഡേവിഡിന്റെ ചുമതലയിൽ സ്വീഡിഷ് മിഷനുമായി ബന്ധപ്പെട്ട് കാൻസർ ഹോസ്പിറ്റലിന്റെ പ്രവർത്തനം ട്രിച്ചി കളക്ടർ സുന്ദർരാജ് ഉദ്ഘാടനം നടത്തത്തക്കവണ്ണം ഉള്ള ക്രമീകരണങ്ങൾ ചെയ്തു. ആശ്രമാംഗമായിരുന്ന റവ. ഫാ. സി. സഖറിയായും മറ്റ് ആശ്രമാംഗങ്ങളും തദവസരത്തിൽ സന്നിഹിതരായിരുന്നു.

മെഡിക്കൽ മിഷൻ ഹോസ്പിറ്റലിന് ആവശ്യമായ കെട്ടിടങ്ങൾ, ഓപ്പറേഷൻ തീയേറ്റർ മുതലായ എല്ലാ സജ്ജീകരണങ്ങളും പ്രവർത്തനനിരതമായി. 1985 ഓഗസ്റ്റ് 21-നു പത്തനാപുരം ദയറാ സുപ്പീരിയർ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി, മദ്രാസ് ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമേനി, ആശ്രമാംഗങ്ങൾ, കോൺവെന്റ് സിസ്റ്റേഴ്സ്, പൊതുജനങ്ങൾ ഇവരുടെ സാന്നിദ്ധ്യത്തിൽ കൂദാശ ചെയ്തു പ്രവർത്തനം ആരംഭിച്ചു.

താബോർ കോൺവെന്റിലെ ആശുപത്രിയിൽ ജോലിചെയ്യുന്ന സിസ്റ്റേഴ്സിനു താമസിക്കാനുള്ള പുതിയ കെട്ടിടം 2007 നവംബർ 3-നു ആശ്രമാംഗമായ അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനി കൂദാശ ചെയ്ത് അവിടുത്തെ വലിയ കുറവു പരിഹരിച്ചു. ഹോസ്പിറ്റലിനുവേണ്ടി പണിത പുതിയ കെട്ടിടം 1991 നവംബർ മാസം 8-നു അഭി

വന്ദ്യ സഖറിയ മാർ ദീവന്നാസ്യോസ് തിരുമേനി ഉൽഘാടനം ചെയ്തു. തദവസരത്തിൽ Church of Sweeden Mission പ്രതിനിധിയായി Dr. Dxel-Ivar Burglund സന്നിഹിതനായിരുന്നു.

ഡോ. പോൾ ഗുണചന്ദർ, ഡോ. ഷെറിൻ പോൾ, ഡോ. മഹാലക്ഷ്മി ആദിയായവരുടെ നേതൃത്വത്തിൽ മിഷൻ ആശുപത്രിയുടെ പ്രവർത്തനങ്ങൾ ഭംഗിയായി പുരോഗമിക്കുന്നു. നേഴ്സിംഗ് സൂപ്രണ്ട് റവ. സിസ്റ്റർ ഹന്നായുടെ നേതൃത്വത്തിൽ കോൺവന്റിലെ ആറ് സിസ്റ്റേഴ്സും ഇവരെ കൂടാതെയുള്ള നേഴ്സുമാരും പ്രവർത്തനനിരതരായിരിക്കുന്നു.

## മൗണ്ട് താബോർ നേഴ്സിംഗ് സ്കൂൾ

മൗണ്ട് താബോർ നേഴ്സിംഗ് സ്കൂൾ 2000-ൽ സ്ഥാപിതമായി. നേഴ്സിംഗ് സ്കൂളിനുള്ള പ്രത്യേക കെട്ടിടത്തിലാണ് ക്ലാസ്സുകൾ നടക്കുന്നത്. 20 കുട്ടികൾ വീതമുള്ള മൂന്നു ബാച്ചായിട്ടാണ്. 60 കുട്ടികൾ അദ്ധ്യയനം നടത്തി വരുന്നു. നേഴ്സിംഗ് സ്കൂളിന്റെ പ്രിൻസിപ്പാൾ ജ്ഞാനമ്മാളും സഹപ്രവർത്തകരും ക്ലാസ്സുകൾ കൈകാര്യം ചെയ്യുന്നു.

നേഴ്സിംഗ് വിദ്യാർത്ഥികളുടെ താമസത്തിനുള്ള മൂന്നു നില കെട്ടിടം ആധുനികരീതിയിൽ പണികഴിപ്പിച്ചിട്ടുണ്ട്. നേഴ്സിംഗ് ഹോസ്റ്റലിന്റെ ചുമതല റവ. സിസ്റ്റർ ബർബരാ ആണ് വഹിക്കുന്നത്.

ഹോസ്പിറ്റലിന്റെ പ്രാരംഭകാലത്ത് അഭിവന്ദ്യ പിതാക്കന്മാരെ കൂടാതെ ആശ്രമ സെക്രട്ടറി ആയിരുന്ന റ്റി. എം. ശമുവേൽ റമ്പാനും അദ്ദേഹത്തിന്റെ കാലശേഷം ബ. കെ. എ. ഏബ്രഹാം അച്ചനും സേവനം അനുഷ്ഠിച്ചിരുന്നു. ഇപ്പോൾ ആശ്രമ സെക്രട്ടറി ബ. കെ. വി. പോളച്ചൻ ആണ് പ്രവർത്തിക്കുന്നത്.

## സെന്റ് സ്റ്റീഫൻസ് ബോർഡിംഗ് ഹോം, പത്തനാപുരം

അഭിവന്ദ്യ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി പത്തനാപുരത്തു പ്രേഷിതവൃത്തി ആരംഭിച്ചത് മൗണ്ട് താബോർ ദയറായും, മൗണ്ട് താബോർ കോൺവെന്റും ആരംഭിച്ചു കൊണ്ടാണ്. പ്രാരംഭമായി 1926-ൽ ഒരു സ്കൂൾ വിലയ്ക്കു വാങ്ങുകയും പിന്നീട് അത് വിപുലപ്പെടുത്തി ഹൈസ്കൂൾ ആകുന്ന സമയത്തുതന്നെ ബോർഡിംഗ് ഹോമും ആരംഭിച്ചിരുന്നു. മാവേലിക്കര, കുണ്ടറ, പുത്തൻകാവ് മുതലായ പ്രദേശങ്ങളിൽ കുറെയൊക്കെ സാമ്പത്തിക കഴിവുള്ള കുടുംബങ്ങളിലെ കുട്ടികളെ ചേർത്തുകൊണ്ടാണ് പ്രവർത്തനം ആരംഭിച്ചത്. കുട്ടികളുടെ സ്വഭാവ സംസ്കരണം, വിദ്യാഭ്യാസം, കലാകായിക രംഗങ്ങളിലുള്ള പ്രവർത്തനം, അച്ചടക്കം, സഭാസംബന്ധമായ കാര്യങ്ങളിലുള്ള അഭ്യസനം മുതലായവ കാര്യക്ഷമമായി നടത്തുന്നതിനു സാധിച്ചതിന്റെ ഫലമായി



കുട്ടികൾ കൂടിക്കൊണ്ടിരുന്നു. പ്രത്യേകിച്ച് ആശ്രമാംഗങ്ങളായ വൈദി കരുടെ സമർത്ഥമായ നേതൃത്വത്തിൽ ബോർഡിംഗിന്റെ നടത്തിപ്പിൽ രക്ഷകർത്താക്കൾക്കും നാട്ടുകാർക്കും സംതൃപ്തിയായിരുന്നു. തന്മൂലം കുട്ടികളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരുന്നു. ആദ്യകാല ങ്ങളിൽ താമസസൗകര്യം കുറവായിരുന്നെങ്കിലും പിന്നീട് ആധുനിക സൗകര്യങ്ങളോടു കൂടിയുള്ള സൗകര്യം ഒരുക്കുന്നതിനും സാധിച്ചു. 1960–കളിൽ ഏതാണ്ട് 170 കുട്ടികളോളം ബോർഡിംഗിൽ അദ്ധ്യയനം നടത്തിയിരുന്നു.

വന്ദ്യ സി. റ്റി. തോമസച്ചൻ (പ. ദിദിമോസ് ബാവാ), വന്ദ്യ സി. ഒ. യോഹന്നാൻ റമ്പാച്ചൻ, വന്ദ്യ ഗബ്രിയേൽ റമ്പാച്ചൻ, വന്ദ്യ ഏലിയാസ് കോശി റമ്പാച്ചൻ, വന്ദ്യ സ്ലീബാ കെ. ഏബ്രഹാം റമ്പാച്ചൻ ആദിയായ വർ ബോർഡിംഗ് മാസ്റ്റേഴ്സ് ആയി സേവനം അനുഷ്ഠിച്ചിരുന്നു. ഇപ്പോൾ വന്ദ്യ ഹാബീബ് ജോസഫ് റമ്പാച്ചൻ ബോർഡിംഗ് മാസ്റ്റർ ആയി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ബോർഡിംഗ് മാസ്റ്റേഴ്സ് ആയി സേവനം അനുഷ്ഠിച്ച എല്ലാവരേയും സഹായിക്കുന്നതിന് ആശ്രമാംഗങ്ങളായ വൈദികരെ കൂടാതെ സ്കൂളിലെ അദ്ധ്യാപകരായി ദൂരസ്ഥലങ്ങളിൽ നിന്നും വന്നിരുന്നവർ ബോർഡിംഗിൽ താമസിച്ചുകൊണ്ട് കുട്ടികളുടെ പഠിത്തം, ശിക്ഷണം മുതലായ കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. രാവിലെയും വൈകിട്ടുമുള്ള പ്രാർത്ഥനകൾ, നോമ്പുകാലങ്ങളിലുള്ള പ്രത്യേക രീതി കളും സണ്ടേസ്കൂൾ ക്ലാസ്സുകളിൽ പഠിക്കുന്നതിനുള്ള സൗകര്യങ്ങളും എല്ലാംകൂടെ ചേർന്ന് ഒരു ആത്മീയ അന്തരീക്ഷം കുട്ടികളുടെ വളർച്ച യിൽ സഹായമായിരുന്നു. ഇവിടെ പഠിച്ച വിദ്യാർത്ഥികൾ ഇന്ന് ലോക ത്തിന്റെ എല്ലാ ഭാഗങ്ങളിലും ജോലികൾ സമ്പാദിച്ച് സന്തോഷകരമായ കുടുംബജീവിതം നയിക്കുന്നു എന്നറിയുന്നതിലും, പറയുന്നതിലും ഞങ്ങ ൾക്കഭിമാനമുണ്ട്. ഇപ്പോഴത്തെ പ്രവണതയിൽ വിദ്യാർത്ഥികളുടെ സംഖ്യ വളരെ കുറവായിട്ടുണ്ട്.

## സെന്റ് സ്റ്റീഫൻസ് ഓഡിറ്റോറിയം

1958-ൽ ഇന്ത്യാ ഗവണ്മെന്റിന്റെ പഞ്ചവത്സരപദ്ധതിയിൽ ഉൾപ്പെട്ട ഒരു പ്രൊജക്ട് ആയിരുന്നു. സെൻട്രൽ ഗവണ്മെന്റിന്റെ അനുവാദത്തോടുകൂടി ആരംഭിച്ച പ്രൊജക്ടിന്റെ 75% ഗവണ്മെന്റും 25% മാനേജുമെന്റും വഹിക്കണമെന്നുള്ള നിർദ്ദേശം അനുസരിച്ച് 1962-ൽ പണികൾ പൂർത്തീകരിക്കുന്നതിനു സാധിച്ചു. ശ്രീ. കെ. കെ. ഫിലിപ്പ് സാർ ഹെഡ്മാസ്റ്റർ ആയിരുന്ന അക്കാലത്ത് വന്ദ്യ സി. ഒ. യോഹന്നാൻ അച്ചനായിരുന്നു പണിയുടെ ചുമതല വഹിച്ചിരുന്നത്. എല്ലാ സ്കൂളുകളുടെയും പൊതു പരിപാടികൾ ആഡിറ്റോറിയത്തിൽ വച്ച് നടത്തിക്കൊണ്ടിരിക്കുന്നു.

മൗണ്ട് താബോർ ട്രെയിനിംഗ് കോളജ് ലേഡീസ് ഹോസ്റ്റൽ, മൗണ്ട് താബോർ ഹൈസ്കൂളിലെ പെൺകുട്ടികൾക്കുള്ള ബോർഡിംഗ് ഹോം ആദിയായവ ഭംഗിയായി പ്രവർത്തിക്കുന്നു.

## മൗണ്ട് താബോർ ഷോപ്പിംഗ് കോംപ്ലക്സ്

മൗണ്ട് താബോർ ദയറായ്ക്കുവേണ്ടി അഭിവന്ദ്യ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമനസ്സുകൊണ്ട് പത്തനാപുരം കുന്നിക്കോടു റോഡിന്റെ ഇടതുവശത്തു സമ്പാദിച്ചിട്ടിരുന്ന ഏകദേശം ഒന്നര ഏക്കർ വസ്തുവിൽ ഒരു ഷോപ്പിംഗ് കോംപ്ലക്സ് നിർമ്മിക്കണമെന്ന് 2000 ജൂലൈ മാസത്തിൽ കൂടിയ ആശ്രമ ചാപ്റ്റർ തീരുമാനിച്ചതാണ് ഈ ഒരു ബൃഹത്തായ പ്രസ്ഥാനത്തിന് ആധാരം. മാവേലിക്കര സ്വദേശി ശ്രീ. ഉമ്മൻ കൊച്ചുമ്മൻ എന്ന കോൺട്രാക്ടർ പ്രസ്തുത കെട്ടിടത്തിന്റെ പ്ലാനും എസ്റ്റി



മേറ്റും തയ്യാറാക്കി തന്നത് അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ് പ്രഥമൻ വലിയ ബാവാ) തിരുമേനിയുടെ അദ്ധ്യക്ഷത യിൽ കൂടിയ ആശ്രമ ചാപ്റ്ററും, ജനറൽ ബോഡിയും അംഗീകരിക്കയു ണ്ടായി. അതിൻപ്രകാരം 2000 ഓഗസ്റ്റ് 6–ന് താബോർ ഡേ ദിവസം വി. കുർബാനയ്ക്കുശേഷം അഭിവന്ദ്യ തിരുമേനി പ്രസ്തുത കെട്ടിടത്തിന്റെ ശിലാസ്ഥാപനം നിർവഹിച്ചു. ചാപ്റ്റർ തീരുമാനപ്രകാരം സെൻട്രൽ ബാങ്കിൽ നിന്നും 50 ലക്ഷം രൂപാ ലോൺ എടുക്കുന്നതിനു നിശ്ചയിച്ചു. പണം സ്വരൂപിക്കുന്നതിനും, പണികൾ നടത്തുന്നതിനുമായി ഏലിയാസ് കോശി അച്ചനെ ചുമതലപ്പെടുത്തുകയും ചെയ്തു. ബാങ്കിംഗ് ഇടപാടി നുള്ള പേപ്പറുകൾ എല്ലാം ശരിയാക്കി തക്കസമയത്തു കൊടുത്തു. കോൺട്രാക്ടറുടെ എഗ്രിമെന്റ് പേപ്പറുകൾ എല്ലാം ശരിയാക്കിയശേഷം പണികൾ ആരംഭിച്ചു. ഏലിയാസച്ചനെ സഹായിക്കുന്നതിനായി ആശ്ര മാംഗമായ ബ. സഖറിയാ ഏബ്രഹാം അച്ചനെ അഭിവന്ദ്യ തിരുമേനി അനുവദിച്ചാക്കുകയും ചെയ്തു.

മൂന്നു നിലയിലുള്ള കോംപ്ലക്സ് കെട്ടിടത്തിന്റെ ആദ്യത്തെ നില യുടെ പണികൾ പൂർത്തിയാക്കിക്കൊണ്ട് മുറികൾ വാടകയ്ക്കു കൊടു ക്കുന്നതിനുള്ള പദ്ധതികൾ ആവിഷ്ക്കരിച്ചു. 2001 നവംബർ മാസത്തിൽ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ആശ്രമാംഗങ്ങളുടെ സഹകര ണത്തോടുകൂടി കെട്ടിട കൂദാശ നിർവഹിച്ച് അനുഗ്രഹിച്ചു. പണികൾ തുടർന്നുകൊണ്ടേയിരുന്നു. ദൈവത്തിന്റെ അളവറ്റ കരുണയും, കാലം ചെയ്ത പിതാക്കന്മാരുടെയും, ആശ്രമാംഗങ്ങളുടെയും നിരന്തരമായ പ്രാർത്ഥനാ സഹായങ്ങളാൽ 2004–ൽ കെട്ടിടംപണി പൂർത്തിയാക്കി. മൂന്നു നിലകളിലായി മുറികൾ ഉണ്ട്. എല്ലാ മുറികളും വാടകയ്ക്കു പോയി ട്ടുമുണ്ട്. അതിൽനിന്നു ഗണ്യമായ വരുമാനവും ഉണ്ട്.

## മാർ തോമ്മാ ഡയനീഷ്യസ് സ്മൃതിമണ്ഡപം

പത്തനാപുരം താബോർ ദയറായുടെയും അനുബന്ധ സ്ഥാപനങ്ങ ളുടെയും സ്ഥാപകപിതാവും നിരണം ഭദ്രാസന മെത്രാപ്പോലീത്തായു മായിരുന്ന അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി സഭ യിലെ ഒരു ശെമ്മാശ്ശനായി കാട്ടുപ്രദേശമായിരുന്ന പത്തനാപുരത്ത് തന്റെ പ്രേഷിതവേല ആരംഭിച്ച കാലം മുതൽ 1972 ഡിസംബർ 3–ന് കാലം ചെയ്യുന്നതു വരെയും സ്കൂളിന്റെ ഒരു മുറിയിലായിരുന്നു താമസവും അരമനയും എല്ലാം. സാമ്പത്തിക പ്രതിസന്ധിയും ലാളിത്യവും ഒക്കെ ആയിരുന്നു അതിനുള്ള പ്രധാന കാരണവും. അങ്ങനെയുള്ള പരിത സ്ഥിതികൾ ഒരളവുവരെ പരിഹരിക്കപ്പെട്ടപ്പോൾ ബഹു. സി. ടി. തോമ സച്ചനും, ബ. സി. ഒ. യോഹന്നാനച്ചനും കൂടെ അഭിവന്ദ്യ തിരുമേനിയെ




സമീപിച്ച്, തിരുമനസ്സിലെ താമസത്തിനായി ഒരു ചെറിയ കെട്ടിടം പണി യിപ്പിച്ചുകൊള്ളട്ടെ എന്ന് വിനയപൂർവ്വം അറിയിച്ചപ്പോൾ ലഭിച്ച മറുപടി മക്കളെ ഞാൻ ഇതിൽ കഴിഞ്ഞുകൊള്ളാം. ഇപ്പോൾ അതിനുവേണ്ടി പരിശ്രമിക്കണ്ടാ എന്നു വിലക്കുകയുണ്ടായി. അഭിവന്ദ്യ പിതാവ് രോഗശയ്യയിലും വാർദ്ധക്യത്തിലുമായപ്പോഴും ആ മുറിയിൽ തന്നെ ആയിരുന്നു വാസം.

അഭിവന്ദ്യ പിതാവ് 1972 ഡിസംബർ മൂന്നാം തീയതി കോട്ടയം മെഡി ക്കൽ കോളജിൽ വച്ച് കാലംചെയ്തു കഴിഞ്ഞശേഷം മൃതദേഹം പത്ത നാപുരത്ത് എത്തിച്ച് ഇറക്കി വച്ചതും ആ മുറിയിൽ തന്നെയായിരുന്നു. ഇന്ന് കബർ സ്ഥിതിചെയ്യുന്ന സ്ഥലത്ത് ആശ്രമാംഗങ്ങളുടെ നിത്യ പ്രാർത്ഥനകൾക്കായി ഒരു ചെറിയ ചാപ്പൽ ഉണ്ടായിരുന്നിടത്താണ് അഭി വന്ദ്യ പിതാവിന്റെ കബറടക്കം നടത്തിയത്. സ്കൂളിന്റെ ചെറിയ മുറി യിൽ നിന്നും അദ്ദേഹം ഉപയോഗിച്ചുകൊണ്ടിരുന്ന കട്ടിലും, മേശയും, കസേരയും മറ്റു ചില അത്യാവശ്യ സാധനങ്ങളും മാറ്റി സൂക്ഷിക്കുന്ന തിനു വേണ്ടി നിർമ്മിച്ചതാണ് സ്മൃതിമണ്ഡപം. 2000 ഡിസംബർ മാസം 12-നു ആശ്രമസുപ്പീരിയറും, മലബാർ ഭദ്രാസനാധിപനും നിയുക്ത കാതോലിക്കായും, പിൻഗാമിയുമായ അഭിവന്ദ്യ തോമസ് മാർ തീമോ ത്തിയോസ് തിരുമനസ്സുകൊണ്ട് പ്രസ്തുത കെട്ടിടത്തിന്റെ ശിലാസ്ഥാ പനകർമ്മം നിർവഹിച്ചു. അതിന്റെ മേൽനോട്ടവും, പണികാര്യങ്ങളും ശ്രദ്ധിക്കുന്നതിന് ഏലിയാസച്ചനെ ചുമതലപ്പെടുത്തുകയും ചെയ്തു.

സാമ്പത്തിക ബാദ്ധ്യത മുഴുവൻ ആശ്രമാംഗമായ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമനസ്സുകൊണ്ടാണ് വഹിച്ചത്.

പ്രസ്തുത മന്ദിരം 2001-ലെ താബോർ ഡേ ദിവസം വി. കുർബാന യ്ക്കുശേഷം (ആഗസ്റ്റ് 6-ന്) ആശ്രമസുപ്പീരിയർ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമനസ്സുകൊണ്ട് ആശ്രമാംഗങ്ങളും, മഠാംഗ ങ്ങളും അന്നു പള്ളിയിൽ സന്നിഹിതരായവരുടെയും സാന്നിദ്ധ്യത്തിൽ കൂദാശകർമ്മം നിർവഹിച്ചു. വലിയ തിരുമേനി ഉപയോഗിച്ചുകൊണ്ടി രുന്ന സാധനങ്ങൾ അവിടേക്കു മാറ്റുകയും ചെയ്തു.

## സെന്റ് സ്റ്റീഫൻസ് മൗണ്ട് താബോർ ദയറാ ചാപ്പൽ

മലങ്കരസഭയിലെ ഒരു ശെമ്മാശ്ശനും, മാവേലിക്കര സ്വദേശിയുമായ ഡീക്കൻ സി. എം. തോമസ്, തന്റെ വിദ്യാഭ്യാസകാലം കഴിഞ്ഞ് കുണ്ടറ സ്കൂളിലെ പ്രധാനാദ്ധ്യാപകനായിരുന്നു. ബാല്യകാലം മുതലെ ഒരു സന്യാസി ആയി ജീവിക്കണമെന്നുള്ള ആഗ്രഹനിവർത്തിക്കായി ഒരു സന്യാസഭവനം സ്ഥാപിക്കുന്നതിനുള്ള ഇടം ലഭിക്കുന്നതിനുവേണ്ടി മദ്ധ്യതിരുവിതാംകൂറിന്റെ മിക്ക പ്രദേശങ്ങളും സന്ദർശിച്ചിരുന്നു. അക്കൂ ട്ടത്തിൽ പത്തനാപുരത്തും എത്തിച്ചേർന്നു. വാഹനങ്ങളും, റോഡുകളും തുലോം വിരളമായിരുന്നതിനാൽ കാൽനടയായി സഞ്ചരിക്കയാൽ ക്ഷീണി തനായി ചെറിയ ഒരു കുന്നു കണ്ട് അവിടെ എത്തിച്ചേർന്നു. അപ്പോൾ ഒരു ചെറിയ കെട്ടിടം കണ്ടു എങ്കിലും ആൾപാർപ്പോ ആൾസഞ്ചാരമോ ഇല്ലാത്ത കുന്നിൻപുറത്തെ ശാന്തതയും മനോഹാരിതയും വനത്തിന്റെ



പ്രതീതിയും എല്ലാം കൂടെ ഒരു പുതിയ അനുഭവമായി തോന്നി. തൽ സമയം ഒരു പ്രായമായ മനുഷ്യൻ അടുത്തു വന്നപ്പോൾ വിവരങ്ങൾ അന്വേഷിച്ചു. അതിൽനിന്നും ശെമ്മാശ്ശൻ ഇരിക്കുന്നതു ഒരു ചെറിയ സ്കൂളിന്റെ വരാന്തയിലാണെന്നും, സ്കൂൾ സബ് രജിസ്ട്രാർ കുരുടാമണ്ണിൽ ശ്രീ. ഏബ്രഹാമിന്റെ മാനേജുമെന്റിൽ ഉള്ളതാണെന്നും ആദിയായ വിവരങ്ങൾ മനസ്സിലാക്കിയശേഷം തിരികെ കുണ്ടറയിലേക്കു പോകുകയും ചെയ്തു.

അധികകാലം കഴിയുന്നതിനു മുമ്പുതന്നെ പ്രസ്തുത സ്കൂൾ വിൽക്കുന്നതിന് ഉള്ള ആലോചനകൾ ഉണ്ടെന്നു മനസ്സിലാക്കി ബ. ശെമ്മാശ്ശൻ പത്തനാപുരത്ത് എത്തി സ്കൂൾ വാങ്ങുന്നതിനുള്ള ശ്രമങ്ങളിലേർപ്പെടുകയും സ്കൂൾ മാനേജരുമായി ആശയവിനിമയം നടത്തി സ്കൂൾ വാങ്ങുകയും ചെയ്തു. തന്റെ ഉദ്ദേശ്യം പൂർത്തീകരിക്കുന്നതിനായി ചുറ്റുപാടുമുള്ള കുറെ വസ്തുക്കൾ കൂടെ വാങ്ങി വിസ്തീർണ്ണം വർദ്ധിപ്പിക്കുകയും ചെയ്തു. ബ. ശെമ്മാശ്ശൻ വാങ്ങിയ സ്കൂളിൽ കുട്ടികൾ കുറവ്, ആവശ്യത്തിനുള്ള കെട്ടിടങ്ങൾ ഇല്ല മുതലായ കുറവുകൾ പരിഹരിച്ചുകൊണ്ട് 1926-ൽ ശെമ്മാശ്ശൻ പ്രവർത്തനം ആരംഭിച്ചു.

ആശ്രമപ്രസ്ഥാനം എന്നുള്ള ചിന്ത മനസ്സിൽ വച്ചുകൊണ്ടുള്ള പ്രവർത്തനങ്ങളിൽ അതിൽ താല്പര്യമുള്ള യുവാക്കളെ തേടിപ്പിടിച്ചു ചേർത്തുകൊണ്ട് പ്രാരംഭ പ്രവർത്തനങ്ങൾ ദൈവാശ്രയത്തോടുകൂടി ആരംഭിച്ചു. 1929 ജൂലൈ 16-ന് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അനുവാദ കല്പന വാങ്ങി മൗണ്ട് താബോർ ദയറായുടെ പ്രവർത്തനം ആരംഭിച്ചു.

പ്രാരംഭ അംഗങ്ങളായി വന്നവർക്ക് ചില നിയമങ്ങൾ ചൊല്ലിക്കൊടുത്ത് അതനുസരിച്ചു ജീവിക്കുന്നതിനു അവരെ പ്രേരിപ്പിച്ചു. യാമപ്രാർത്ഥനകൾ, വേദവായന, ധ്യാനം, മൗനസമയങ്ങൾ, ആരാധന ആദിയായവയിൽ അവരെ തല്പരരാക്കി. ആരാധനയ്ക്കും, നമസ്കാരങ്ങൾക്കും മറ്റ് ആത്മീയ കാര്യങ്ങൾക്കും ഒരു ചാപ്പലിന്റെ കുറവ് ഉണ്ടായിരുന്നത് പരിഹരിക്കുന്നതിന് അദ്ദേഹം ഉത്സുകനായി. അതോടുകൂടി സ്കൂളിന്റെ പ്രവർത്തനവും പുരോഗമിച്ചിരുന്നു. സ്കൂൾ കെട്ടിടങ്ങളുടെ കുറവു പരിഹരിക്കുന്നതിനുള്ള പദ്ധതികളും ആവിഷ്കരിച്ചുകൊണ്ടിരുന്നു.

1933 ജനുവരി 21-ന് സഭയുടെ ഒന്നാമത്തെ രക്തസാക്ഷിയായ പ. സ്തേഫാനോസ് സഹദായുടെ നാമത്തിൽ ചാപ്പലിനും, സ്കൂളിനും ശിലാസ്ഥാപനം നടത്തണമെന്നുള്ള ആഗ്രഹം ബ. തോമസച്ചൻ, മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ തിരുമനസ്സിനെ നേരിൽകണ്ട് അറിയിച്ചു. പ. പിതാവ് അപേക്ഷ അനുഭാവപൂർവ്വം പരിഗണിക്കുകയും

ചെയ്തു. പ. പിതാവ് മാക്കാംകുന്നു പള്ളിക്ക് ഈ ദിവസം തന്നെ ശിലാസ്ഥാപനം നടത്തിയശേഷം പത്തനാപുരത്ത് എഴുന്നള്ളി ചാപ്പലിനും, സ്കൂളിനും ശിലാസ്ഥാപനം നിർവഹിച്ച് അനുഗ്രഹിച്ചു. സ്കൂളിനു പടിഞ്ഞാറോട്ടും, പള്ളിയ്ക്കു കിഴക്കോട്ടും ആയിട്ടാണ് കല്ലിടീൽ കർമ്മം നിർവഹിച്ചത്. സ്തേഫാനോസ് എന്നുള്ള നാമം ബ. സി. എം. തോമസച്ചൻ തെരഞ്ഞെടുത്തതിനെക്കുറിച്ചുള്ള വിശദീകരണം അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ 'മൗണ്ട് താബോർ' എന്ന ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

സ്കൂളിന്റെ ഒരു മുറി ചാപ്പലായിട്ട് രൂപാന്തരപ്പെടുത്തി. ആശ്രമാംഗങ്ങളുടെ നിത്യേന ഉള്ള ഏഴുനേരത്തെ പ്രാർത്ഥനകളും, ധ്യാനവും ആരാധനയും എല്ലാം അതിലേക്കു മാറ്റി. തടി കൊണ്ട് ഒരു ബലിപീഠം (ത്രോണോസ്) പണികഴിപ്പിച്ച് അതു കൂദാശ ചെയ്ത് വി. കുർബാന അർപ്പിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തിരുന്നു. ഓർത്തഡോക്സു സഭാംഗങ്ങളായി കുറെ ഭവനങ്ങൾ കാട്ടുപത്തനാപുരം എന്നറിയപ്പെട്ടിരുന്ന ഈ പ്രദേശത്ത് ഉണ്ടായിരുന്നു. അതിലെ അംഗങ്ങൾ ആരാധനയ്ക്കായി ഈ ചാപ്പലിൽ സംബന്ധിച്ചിരുന്നു. എല്ലാ ശനിയാഴ്ചയും ഉച്ചകഴിഞ്ഞ് സ്കൂളിലെ അനദ്ധ്യാപകർ ബഞ്ചുകളും ഡസ്ക്കുകളും സ്കൂളിന്റെ വരാന്തയിലും മറ്റു മുറികളിലും ആക്കി തറ ഭംഗിയായി തൂത്ത് കയറ്റുപായും വിരിച്ച് സജ്ജമാക്കും. ഞായറാഴ്ച സഭാംഗങ്ങൾ ആരാധനയിൽ വന്നു സംബന്ധിക്കും. ഉച്ചകഴിഞ്ഞ് സ്കൂൾ മുറികളാക്കി വീണ്ടും തിങ്കളാഴ്ച മുതൽ അദ്ധ്യയനം നടത്തും. എല്ലാ ശനിയാഴ്ചയും ഈ പരിപാടി തുടർന്നിരുന്നു. ആശ്രമാംഗങ്ങളും, മഠത്തിലെ സിസ്റ്റേഴ്സും ആരാധനയിൽ സംബന്ധിക്കുകയും ചെയ്യും. ആശ്രമാംഗങ്ങൾക്കു താമസിക്കുന്നതിന് പ്രത്യേക കെട്ടിടങ്ങളോ സൗകര്യങ്ങളോ ഇല്ലാതിരുന്നതിനാൽ ക്ലാസ്സ് മുറികളിലാണ് രാത്രികാലങ്ങളിൽ കഴിഞ്ഞിരുന്നത്. പകൽ സമയം ജോലികാര്യങ്ങളിൽ എല്ലാവരും വ്യാപൃതരാകും. വലിയ തിരുമേനിയുടെ മുറിയുടെ കിഴക്കുവശത്ത് ഒരു വരാന്ത സൗകര്യമായിട്ടുണ്ടായിരുന്നിടത്തും വിശ്രമിക്കുമായിരുന്നു.

വലിയ തിരുമേനി ഒരു പള്ളി പണിയിക്കണമെന്നുള്ള ആഗ്രഹത്തിൽ ഒരു വലിയ പ്ലാനും പദ്ധതിയുമൊക്കെ ആവിഷ്ക്കരിച്ചു എങ്കിലും അത് നടപ്പായില്ല. കൂടാതെ അതിനു സാമ്പത്തികക്ലേശം വളരെ ആയിരുന്നു. പള്ളിയുടെ പ്ലാൻ എല്ലാവരും കണ്ടു. അത്ര വലിയ പള്ളി ആവശ്യമാണോ എന്നു സീനിയേഴ്സ് ആരാഞ്ഞപ്പോൾ ഉണ്ടായ മറുപടി ഒരു സമയത്ത് വലിയ ജനബാഹുല്യം ഇവിടെ ഉണ്ടാകും. അന്നു വരുന്നവരെ എല്ലാം ഉൾക്കൊള്ളാൻ നിങ്ങൾ വിഷമിക്കും എന്നായിരുന്നു. ദാവീദ് രാജാവ് യഹോവയ്ക്ക് ആലയം പണിയാൻ ആഗ്രഹിച്ച് വേണ്ടതെല്ലാം ഒരുക്കി എങ്കിലും യഹോവയുടെ കല്പന 'നീ ആലയം പണിയണ്ടാ.

നിന്റെ മകൻ അതു നിവർത്തിച്ചുകൊള്ളും' എന്നായിരുന്നു. അതുപോലെ പിൻഗാമിയുടെ കാലത്ത് ദേവാലയം പണിയുവാനും കൂദാശ നിർവഹിക്കുവാനും സാദ്ധ്യമായ ദൈവകരുണയുടെ മുമ്പിൽ നമ്രശിരസ്കരായി ഞങ്ങൾ എല്ലാവരും സ്തോത്രം അർപ്പിക്കുന്നു.

അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ കാലശേഷം പിൻഗാമിയും ആശ്രമ സുപ്പീരിയറുമായി ചുമതലയേറ്റ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി, ആശ്രമ ഭരണസമിതിയുടെയും, ജനറൽബോഡിയുടേയും തീരുമാനപ്രകാരം ദേവാലയം പടുത്തുയർത്തുന്നതിനുള്ള പ്രാരംഭ നടപടികൾ ആരംഭിച്ചു. 1974 ഡിസംബർ മാസം 3-ന് വലിയ തിരുമേനിയുടെ രണ്ടാം ശ്രാദ്ധപ്പെരുന്നാൾ ദിവസം പ. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് വിശുദ്ധ കുർബാനയ്ക്കുശേഷം ശിലാസ്ഥാപന കർമ്മം നിർവഹിച്ചു. വന്ദ്യ യോഹന്നാൻ റമ്പാച്ചനും ബ. റ്റി. എം. ശമുവേലച്ചനും പള്ളി പണിക്കു നേതൃത്വം വഹിക്കുകയും ചെയ്തു. അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി യു.എസ്.എ., ഗൾഫ് നാടുകൾ മുതലായവ സന്ദർശിച്ച് പണസമാഹരണം നടത്തുകയും ചെയ്തു. സ്ഥാപനത്തെ സ്നേഹിക്കുന്ന മഹാമനസ്കരായ നല്ല ആളുകൾ ഈ സംരംഭത്തിന് കൈതുറന്ന് സംഭാവനകൾ നൽകുകയും ചെയ്തു. പണികൾ മുടക്കം കൂടാതെ തുടർന്നിരുന്നതിനാൽ പള്ളിപണി പൂർത്തിയാക്കി. 1982 ഡിസംബർ 3-ന് അഭിവന്ദ്യ വലിയ തിരുമേനിയുടെ 9-ാം ശ്രാദ്ധപ്പെരുന്നാളിൽ പ. കാതോലിക്കാ ബാവാ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും സഭയിലെ എല്ലാ അഭിവന്ദ്യ തിരുമേനിമാർ, വൈദികശ്രേഷ്ഠർ, വിശ്വാസികളുടെ വലിയ ഒരു സമൂഹം എന്നിവരുടെ സഹകരണത്തോടെ പള്ളിയുടെ കൂദാശയും പ്രഥമ ബലിഅർപ്പണവും ഗംഭീരമായി നിർവഹിക്കപ്പെട്ടു. പ. ബാവാ തിരുമേനിയുടെ അനുഗ്രഹ പ്രഭാഷണത്തിൽ താബോർ ദയറായുടെയും അനുബന്ധ സ്ഥാപനങ്ങളുടെയും ഉയർച്ചയെയും, പ്രവർത്തന മികവിനെയും, അഭിനന്ദിക്കുകയും എല്ലാവരേയും സന്തോഷപൂർവ്വം അനുഗ്രഹിക്കുകയും ചെയ്തു. കൂടാതെ ഇന്ന് കൂദാശ ചെയ്തു തിരുമുമ്പാകെ സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ ദേവാലയം സെന്റ് സ്റ്റീഫൻസ് മൗണ്ട് താബോർ ദയറാ ചാപ്പൽ എന്ന പേരിൽ അറിയപ്പെടുമെന്നും ദയറായക്കാരുടെയും കോൺവന്റിലുള്ള സിസ്റ്റേഴ്സിന്റെയും ആത്മീയ കാര്യങ്ങൾക്കുള്ള ചാപ്പൽ മാത്രമാണെന്നും അദ്ദേഹം പ്രത്യേകം കല്പിക്കുകയുണ്ടായി. സഭയിലെ മറ്റ് ഇടവകപള്ളികളിൽ ഉള്ളതുപോലെയുള്ള ഭരണസമിതി ഇവിടെ ഉണ്ടാ

യിരിക്കുന്നതല്ല എന്നും വലിയ പിതാവിന്റെ കാലം മുതൽ ഇതിൽ ആരാധനയിൽ സംബന്ധിച്ചുകൊണ്ടിരിക്കുന്നവർക്ക് ആ നില തുടരുന്നതിനു സാധിക്കുമെന്നും കല്പിക്കുകയുണ്ടായി. വന്നു സംബന്ധിച്ച എല്ലാവർക്കും വിഭവസമൃദ്ധമായ ഭക്ഷണം നൽകുകയും ചെയ്തു.

അങ്ങനെ താബോർ ദയറായുടെ ചിരകാലാഭിലാഷം പൂർത്തിയാവുകയും അന്നു മുതൽ ആശ്രമാംഗങ്ങളുടെ യാമപ്രാർത്ഥനകളും, വി. ആരാധനകളും ഭംഗിയായും അനുഗ്രഹകരമായും തുടർന്നുകൊണ്ടിരിക്കുന്നു. ഈ സംരംഭത്തെ അല്പമായോ, അധികമായോ സഹായിച്ചിട്ടുള്ള എല്ലാവരേയും ഇന്നും ഓർത്തു പ്രാർത്ഥിക്കുകയും അവരോടെല്ലാവരോടുമുള്ള കൃതജ്ഞതയും രേഖപ്പെടുത്തിക്കൊള്ളട്ടെ.

## മൗണ്ട് താബോർ ദയറായുടെ അനുബന്ധ സ്ഥാപനങ്ങളിലുള്ള ചാപ്പലുകൾ

1. പട്ടാഴി മഥുരമല – മാർ ബഹനാൻ സഹദാ ചാപ്പൽ.
2. മൈലം കുളമുടി – പ. ദൈവമാതാവിന്റെ ചാപ്പൽ.
3. കുര്യനയം – കറവൂർ – മാർ ഏലിയാ ദീർഘദർശി ചാപ്പൽ.
4. മാലൂർ കോളജ് ചാപ്പൽ – മാർ സ്തേപ്പാനോസ് ചാപ്പൽ.
5. തൃശ്ശിനാപ്പള്ളി – പാലക്കര – പ. ദൈവമാതാവിന്റെ ചാപ്പൽ.
6. തൃശ്ശിനാപ്പള്ളി – മാത്തൂർ – പ. ദൈവമാതാവിന്റെ ചാപ്പൽ.
7. മൗണ്ട് താബോർ കോൺവെന്റ് ചാപ്പൽ – സെന്റ് സ്റ്റീഫൻസ്.

### പ. സഭയ്ക്കു വിട്ടുകൊടുത്തിട്ടുള്ള ചാപ്പലുകൾ

സ്ഥാപകപിതാവായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി പത്തനാപുരം കേന്ദ്രമാക്കി പ്രേഷിതവേല ആരംഭിച്ച കാലത്ത് ഈ പ്രദേശത്ത് ക്രിസ്ത്യാനികൾ തുലോം കുറവായിരുന്നു. ആശ്രമം, മഠം, സ്കൂളുകൾ, കോളജ് ആദിയായവ ആരംഭിച്ച് പ്രവർത്തനം വിപുലമായപ്പോൾ സമീപ പ്രദേശങ്ങളിൽ ധാരാളം ക്രിസ്തീയ ഭവനങ്ങൾ കുടിയേറി താമസം ആരംഭിച്ചു. അതിൽ ഓർത്തഡോക്സ് സഭാവിശ്വാസികളും ഉണ്ടായിരുന്നു. വാഴത്തോപ്പ്, പുന്നല, ആവണീശ്വരം, മൈലം, പട്ടാഴി, ഇളമണ്ണൂർ ഇവിടങ്ങളിലുള്ള ഓർത്തഡോക്സുകാർ അവരുടെ ആത്മീയ കാര്യങ്ങൾക്ക് താബോർ ദയറാ ചാപ്പലിൽ അംഗത്വം സ്വീകരിക്കുകയും, അവരുടെ ആത്മീയ ദിഷ്ടതികൾ അഭിവന്ദ്യ തിരുമേനിയുടെ അനുവാദ പ്രകാരം നടത്തിക്കൊടുക്കുകയും ചെയ്തിരുന്നു. കാലക്രമത്തിൽ ഇവരുടെ അംഗസംഖ്യ കൂടിവന്നപ്പോൾ അതാതു സ്ഥലങ്ങളിൽ ആശ്രമത്തിലെ പണം വ്യയം ചെയ്ത് വസ്തുക്കൾ സമ്പാദിക്കുകയും അവിടവിടെ ചെറിയ ചാപ്പലുകൾ എളിയ തോതിൽ നിർമ്മിച്ച് ആശ്രമത്തിലെ

വൈദികർ എല്ലാ ഞായറാഴ്ചകളിലും ആരാധന നടത്തിക്കൊടുക്കുകയും ചെയ്തിരുന്നു. വാഴത്തോപ്പ്, പുന്നല, ആവണീശ്വരം, പട്ടാഴി, മൈലം, ഇളമണ്ണൂർ മുതലായ പ്രദേശങ്ങളിൽ അങ്ങനെ ആരാധനാസൗകര്യം തരപ്പെടുത്തിയതിനാൽ ഓർത്തഡോക്സ് വിശ്വാസികൾ മറ്റു സഭകളിൽ ചേരാതെ നമ്മുടെ വിശ്വാസത്തിൽ തന്നെ ഉറച്ചുനിന്നു.

സ്ഥാപകപിതാവിന്റെ കാലശേഷം അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയും അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയും പ. സുന്നഹദോസിലെ അംഗങ്ങൾ ആയിരിക്കുമ്പോൾ, ആശ്രമ ചാപ്റ്ററിന്റെ തീരുമാനത്തോടുകൂടി പ്രസ്തുത ചാപ്പലുകളെല്ലാം നിർബാധം സഭയ്ക്കു വിട്ടുകൊടുക്കുന്നതിനുള്ള തീരുമാനം എടുക്കുകയും അതു നടപ്പിൽ വരുത്തുകയും ചെയ്തു. ആ ചാപ്പലുകളെല്ലാം ഇടവകപള്ളികളായി കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായുടെ ഭരണത്തിൻകീഴിലാവുകയും ചെയ്തിട്ടുണ്ട്.

## മൗണ്ട് താബോർ ദയറാ, പത്തനാപുരം

നിരണം ഭദ്രാസന മെത്രാപ്പോലീത്തായും, പത്തനാപുരം മൗണ്ട് താബോർ ദയറാ സ്ഥാപകനുമായിരുന്ന അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് പിതാവ്, സി. എം. തോമസ് ശെമ്മാശ്ശനായിരുന്ന കാലത്ത് ആരംഭിച്ചതാണ് മൗണ്ട് താബോർ ദയറാ. 1929–ൽ കാട്ടുപത്തനാപുരത്ത് ഒരു ചെറിയ മിഡിൽ സ്കൂൾ വിലയ്ക്കു വാങ്ങുകയും അതിൽ കൂടി ഒരു വലിയ പ്രസ്ഥാനം രൂപപ്പെടുത്തുകയുമാണുണ്ടായത്. ചെറുപ്പം മുതലേ അദ്ദേഹത്തിന്റെ ഇളം മനസ്സിൽ രൂപപ്പെട്ട ആഗ്രഹമായിരുന്നു ഒരു സന്യാസി ആയി ജീവിക്കണമെന്നും, ഒരു സന്യാസപ്രസ്ഥാനം ആരംഭിക്കണമെന്നും. അന്നത്തെ സാഹചര്യത്തിൽ സാമ്പത്തികമായ പരാധീനതകൾ വളരെ ആയിരുന്നതിനാലും അദ്ദേഹത്തിന്റെ വിദ്യാഭ്യാസ കാലവും ഒക്കെക്കൂടെ തന്റെ മനസ്സിലെ ആഗ്രഹം പരിപൂർണ്ണമായി നടപ്പിലാക്കാൻ കഴിഞ്ഞില്ല എങ്കിലും എപ്പോഴും മനസ്സിൽ കരുതിയിരുന്ന ആഗ്രഹം സർവശക്തനായ ദൈവത്തിൽ സമർപ്പിച്ചുകൊണ്ട് പ്രാർത്ഥനാപൂർവ്വം, ശ്രദ്ധയോടെ അതിനുള്ള കരുക്കൾ ശേഖരിച്ചുകൊണ്ടിരുന്നു. അന്നു വാങ്ങിയ ചെറിയ സ്കൂൾ ഹൈസ്കൂളായി ഉയർത്തപ്പെട്ടു. ആശ്രമാംഗങ്ങളായി കുറേയേറെ ചെറുപ്പക്കാർ വന്നുചേർന്നു. അതിനിടയിൽ മൗണ്ട് താബോർ കോൺവെന്റും പുരോഗമിച്ചുകൊണ്ടിരുന്നു.

ആശ്രമാംഗങ്ങളായി വന്നവരെയെല്ലാം ഒരു നിയമസംഹിതയിൽ കൂടി വളർത്തി എടുക്കുന്നതിനും അദ്ദേഹം മനസ്സിൽ രൂപപ്പെടുത്തിയ തരത്തിലുള്ള പന്ഥാവിലേക്ക് അവരെ നയിക്കുന്നതിനുമുള്ള ദൈവകൃപ




അദ്ദേഹത്തിനു ലഭ്യമായി. എങ്കിലും ആശ്രമാംഗങ്ങളായവർക്ക് സ്വസ്ഥ മായി കഴിയുന്നതിനുള്ള ഒരു ആശ്രമകെട്ടിടവും, ആരാധനയ്ക്കുള്ള ഒരു പള്ളിയും പടുത്തുയർത്തുന്നതിനു അന്നത്തെ സാഹചര്യത്തിൽ സാധി ച്ചില്ല എന്നുള്ളത് ഒരു ദുഃഖസത്യമായിരുന്നു. എങ്കിലും ആശ്രമാംഗങ്ങൾ എല്ലാവരും ഗുരു ചൊല്ലിക്കൊടുത്ത നിയമസംഹിതകളും, അദ്ധ്വാനവും, ആരാധനയും ക്രമം തെറ്റാതെയും തെറ്റിക്കാതെയും അനുവർത്തിച്ചു കൊണ്ടിരുന്നു എന്നുള്ളത് എടുത്തുപറയേണ്ട കാര്യമാണ്. ഒരു ചെറിയ ഷെഡിൽ കഴിയുന്നതിനും, അതുപോലെ ഭക്ഷണം പാകംചെയ്യുന്ന തിനും മറ്റുമായി ഒരു ചെറിയ കുശിനിയും ഒക്കെ തരപ്പെടുത്തിയിരുന്നു. രാത്രികാലങ്ങളിൽ സ്കൂളിന്റെ ക്ലാസ്സുമുറികളിലുള്ള ബഞ്ചുകൾ ചേർ ത്തുവച്ച് സുഖസുഷുപ്തിയിൽ കഴിയുന്നതിനുമുള്ള സൗകര്യങ്ങൾ ഉണ്ടാ യിരുന്നു. സ്കൂളിന്റെ ഒരു മുറി ചാപ്പലായി ഉപയോഗിച്ചുകൊണ്ട് യാമ പ്രാർത്ഥനകളും, ആരാധനകളും വിഘ്നം കൂടാതെ നടത്തുന്നതിനും അംഗങ്ങൾക്ക് സാധിച്ചിരുന്നു. എങ്കിലും ഒരു ആശ്രമകെട്ടിടം ഇല്ലല്ലോ എന്നുള്ള കുണ്ഠിതം അഭിവന്ദ്യ തിരുമേനിക്കും ഉണ്ടായിരുന്നു. അതി നെക്കുറിച്ചു സംസാരിക്കുമ്പോഴെല്ലാം കല്പിക്കുന്ന ഒരു കാര്യം നേരിൽ കേട്ടിട്ടുള്ളത് 'എന്റെ കാലശേഷം നിങ്ങൾക്ക് എല്ലാം ഉണ്ടായിക്കൊള്ളും' എന്നായിരുന്നു. അതുപോലെതന്നെ സംഭവിച്ച് ആ പ്രവചനം നിവർത്തി തമായി.

1972 ഡിസംബർ മാസത്തിൽ അഭിവന്ദ്യ പിതാവ് കാലം ചെയ്തു. കബറിടം ഇന്നു സ്ഥിതിചെയ്യുന്ന സ്ഥലത്ത് ഒരു ചെറിയ ചാപ്പൽ, ആശ്ര മാംഗങ്ങളുടെ യാമപ്രാർത്ഥനകൾക്കുള്ളതിന്റെ വടക്കുവശത്താണ് ഒരു ക്കിയത്. കബറടക്കവും 40-ാം ദിവസ ശ്രാദ്ധവും കഴിഞ്ഞ് ആശ്രമാം ഗവും, മലബാർ ഭദ്രാസന മെത്രാപ്പോലീത്തായും ആശ്രമ സുപ്പീരിയറു മായിരുന്ന അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ്

വലിയ ബാവാ) തിരുമേനി ആശ്രമക്കെട്ടിടം പണിയുന്നതിനുള്ള ശ്രമം അന്നത്തെ ചാപ്റ്ററിന്റെ ആലോചനയോടുകൂടി തീരുമാനമെടുക്കുകയും അന്നത്തെ സെക്രട്ടറി ആയിരുന്ന ബ. ശമുവേൽ അച്ചനേയും ബർസാർ ആയിരുന്ന ഈ ലേഖകനേയും ചുമതലപ്പെടുത്തി.

ഇന്ന് ആശ്രമക്കെട്ടിടം നിൽക്കുന്ന സ്ഥലം അന്ന് ആശ്രമത്തിന്റെ വസ്തുവിൽ ഉൾപ്പെട്ടിരുന്നതല്ല. ആ സ്ഥലം വിലയ്ക്കു വാങ്ങി അവിടെ പണിയുന്നതിനു തീരുമാനിക്കുകയും അഭിവന്ദ്യ തിരുമനസ്സുകൊണ്ട് 1977-ൽ ശിലാസ്ഥാപനം നിർവഹിക്കുകയും ചെയ്തു. ബ. ശമുവേൽ അച്ചന്റെ അശ്രാന്തപരിശ്രമം അതിന്റെ പിന്നിൽ ഉണ്ടായിരുന്നു. സാമ്പത്തികം വലിയ പ്രശ്നമായിരുന്നെങ്കിലും എല്ലാവരുടെയും പ്രാർത്ഥനയും സഹകരണവും മൂലം 1986 ജൂലൈ മാസം 9-നു ആശ്രമകെട്ടിടത്തിന്റെ ശുദ്ധീകരണം നിർവഹിക്കുന്നതിന് ദൈവകൃപയാൽ സാദ്ധ്യമായി. സുപ്പീരിയർ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയും മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്തായും, ആശ്രമ അംഗവുമായിരുന്ന അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയും, ആശ്രമാംഗങ്ങളായ വന്ദ്യ റമ്പാച്ചന്മാരും ബ. വൈദികരും, ബ്രദേഴ്സും, മദർ സുപ്പീരിയറും, മഠാംഗങ്ങളും ചേർന്ന് കൂദാശകർമ്മം നിർവഹിക്കുകയും ചെയ്തു. അന്നു മുതൽ ആശ്രമാംഗങ്ങൾ എല്ലാവരും അതിൽ താമസമായി. എല്ലാവരും ആശ്രമനിയമങ്ങളായ യാമപ്രാർത്ഥനകളും, ധ്യാനവും, മൗനവും, വ്രതത്രയങ്ങളും അനുഷ്ഠിച്ചുകൊണ്ട് ദൈവകൃപയാൽ ആശ്രമജീവിതം നയിച്ചുവരുന്നു. വലിയ ആഡംബരങ്ങൾ ഒന്നും ഇല്ലാത്ത അത്യാവശ്യ കാര്യങ്ങൾക്കുള്ള എല്ലാ സംവിധാനങ്ങളും ഉള്ള ഒരു ഇരുനിലകെട്ടിടം ആയിട്ടാണ് രൂപകല്പന ചെയ്തിട്ടുള്ളത്. ഒരു സൗകര്യവും ഇല്ലാത്ത കാലത്തെ അപേക്ഷിച്ച് ഇന്ന് ഇത്രയും സൗകര്യങ്ങൾ ഒരുക്കിത്തന്ന പരമകാരുണികനായ ദൈവത്തെ നന്ദി നിറഞ്ഞ ഹൃദയത്തോടെ സ്തുതിച്ചുകൊണ്ട് നിർത്തുന്നു.

## മൗണ്ടു താബോർ ഗസ്റ്റ് ഹൗസ്

മൗണ്ട് താബോർ ദയറായുടെ ആദ്യകാല ചരിത്രത്തിൽ അതിഥികളായിട്ടു വരുന്നവർക്ക് താമസിക്കുന്നതിനുള്ള ഒരു സൗകര്യം ഇല്ലാതിരുന്നു എന്നുള്ളത് വലിയ പരാധീനത ആയിരുന്നു. സ്ഥാപകപിതാവ് ജീവിച്ചിരുന്നതും പെരുമാറിയതും എല്ലാം സ്കൂൾ കെട്ടിടത്തിലുള്ള ഒരു മുറിയിലായിരുന്നു. തുലോം പരിമിതമായ സൗകര്യങ്ങൾ എന്നു പറഞ്ഞാൽ ഒരു മെത്രാപ്പോലീത്തായ്ക്കു യോജിച്ചവിധത്തിലുള്ള ഒരു മുറി അല്ലായിരുന്നു. ഒരു കട്ടിൽ, ഒരു വട്ടമേശ, ഒരു കസേര, മുറിയ്ക്കുള്ളിൽ നാലുവശത്തും തടി അലമാരികൾ നിറയെ വിലപിടിപ്പുള്ള പുസ്തക




ങ്ങൾ, പുറത്തു വരാന്തയിൽ ഒരു ചെറിയ ടോയ്ലെറ്റ് ഇത്രയുമാണ് ഉണ്ടായിരുന്നത്. ആശ്രമാംഗങ്ങൾക്കും, മദർ സുപ്പീരിയർക്കും, പിതാവിനെ സന്ദർശിക്കുവാൻ വരുന്ന വിശിഷ്ടാതിഥികൾക്കും എല്ലാം എപ്പോഴും നൊമ്പരം ഉണ്ടാക്കുന്ന ഒരു സംവിധാനം. ബ. സി. ടി. തോമസച്ചൻ (പ. ദിദിമോസ് ബാവ) ഹെഡ്മാസ്റ്റർ ആയിരുന്ന കാലത്ത്, ബോർഡിംഗ് ഹോമിന്റെ ചുമതല ഉണ്ടായിരുന്ന വന്ദ്യ യോഹന്നാൻ അച്ചൻ, രണ്ടു പേരും ചേർന്ന് ആലോചിച്ച് തിരുമേനിക്ക് താമസിക്കുന്നതിന് ഒരു കൊച്ചു കെട്ടിടം ഉണ്ടാക്കുന്നതിനുള്ള അനുവാദത്തിനു ചെന്നപ്പോൾ അഭിവന്ദ്യ തിരുമേനിയുടെ മറുപടി "എടോ എനിക്ക് ഇതൊക്കെ മതി, എന്റെ കാലം കഴിയുംവരെ ഞാൻ ഇതിൽ കഴിഞ്ഞുകൊള്ളാം. നിങ്ങളൊക്കെ ഷെഡിലും ബഞ്ചിലും ഒക്കെ കഴിയുമ്പോൾ ഞാൻ വലിയ കെട്ടിടം ഉണ്ടാക്കി താമസിക്കാൻ ആഗ്രഹിക്കുന്നില്ല. നിങ്ങൾ അതിൽ വിഷമിക്കേണ്ടതുമില്ല. എന്റെ കാലശേഷം നിങ്ങൾക്ക് എല്ലാം ഉണ്ടായിക്കൊള്ളും." ഈ മറുപടിയാണ് പിതാവിൽ നിന്നും കേൾക്കാൻ ഇടയായത്.

അഭിവന്ദ്യ തിരുമേനി താമസിച്ചിരുന്ന മുറിയുടെ തൊട്ടടുത്ത മുറി നിറയെ അലമാരകളും, തിരുമേനി ഓക്സ്ഫഡിലെ വിദ്യാഭ്യാസം കഴിഞ്ഞു തിരിച്ചുപോരുമ്പോൾ അവിടെനിന്നും വാങ്ങിക്കൂട്ടിയ വില തീരാത്ത പുസ്തകങ്ങളും കൊണ്ടു നിറഞ്ഞ മുറിയായിരുന്നു. ഈ പുസ്തകശേഖരം ഇംഗ്ലണ്ടിൽ നിന്നും കപ്പൽമാർഗ്ഗം കൊച്ചിയിൽ എത്തിച്ച് അവിടെനിന്നും ലോറിയിൽ പത്തനാപുരത്ത് എത്തിച്ച് അലമാരികളിൽ ആക്കിയിരുന്നതാണ്. ഒരു കോളജ് സ്ഥാപിക്കണമെന്നും അതിന് ബൃഹത്തായ ഒരു ലൈബ്രറി വേണമെന്നും, ആശ്രമാംഗങ്ങൾ എല്ലാവരും ആശ്രമപിതാക്കന്മാരായിരുന്നവരുടെ ജീവിതചരിത്രങ്ങൾ നന്നായി വായിച്ചു പഠിച്ച് അവരെ അനുകരിക്കണമെന്നും ഒക്കെയുള്ള

തിരിച്ചറിവിലാണ് ഈ ഗ്രന്ഥശേഖരം നടത്തിയിട്ടുള്ളത് എന്ന് പലപ്പോഴും കല്പിക്കുമായിരുന്നു. ആ മുറിയിൽ ഒരു കട്ടിൽ ഇടുന്നതിനുള്ള ഇടം ഉണ്ടായിരുന്നതിനാലാണ് അന്നു വരുന്ന വിശിഷ്ടാതിഥികളെ പാർപ്പിച്ചിരുന്നത്. ബഹു. കെ. എ. ഏബ്രഹാം അച്ചൻ ലൈബ്രറി സയൻസ് കോഴ്സ് പാസ്സായി വന്നപ്പോൾ അദ്ദേഹം, തിരുമേനിയുടെ നിർദ്ദേശപ്രകാരം എല്ലാം കാറ്റലോഗ് ചെയ്ത് ക്രമപ്പെടുത്തുകയുണ്ടായി. സെന്റ് സ്റ്റീഫൻസ് കോളജ് നിലവിൽ വന്നപ്പോൾ അവിടുത്തേക്കാവശ്യമുള്ള പുസ്തകങ്ങൾ അവിടേക്ക് കൊടുത്തു. ആശ്രമകെട്ടിടം ഉണ്ടായപ്പോൾ ഒന്നാം നിലയിൽ വിശാലമായ ഒരു മുറി സജ്ജീകരിച്ച് ബാക്കി പുസ്തകങ്ങൾ അങ്ങോട്ടു മാറ്റുകയും ചെയ്തു.

അഭിവന്ദ്യ പിതാവിന്റെ കാലശേഷം പിൻഗാമി അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി ചാപ്റ്ററിന്റെ തീരുമാനത്തോടു കൂടി ഒരു അതിഥിമന്ദിരം പണിയിക്കുന്നതിനു തീരുമാനിക്കുകയും ബ. കെ. എ. ഏബ്രഹാം അച്ചനെ ചുമതലപ്പെടുത്തുകയും ചെയ്തു. രണ്ടു ഘട്ടമായിട്ടാണ് അതിന്റെ പണി പൂർത്തീകരിക്കാൻ സാധിച്ചത്. 1994 ഒക്ടോബർ മാസം 29-ാം തീയതി (അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് പിതാവിന്റെ ജന്മദിനം) അഭിവന്ദ്യ സുപ്പീരിയർ തിരുമേനി ഗ്രൗണ്ട് ഫ്ളോറിന്റെ കൂദാശ നിർവഹിച്ചു.

ഫസ്റ്റ് ഫ്ളോറിന്റെ നിർമ്മാണം അല്പം താമസിച്ചെങ്കിലും ബ. അബ്രഹാം അച്ചൻ അതും പൂർത്തിയാക്കി 2007 ഒക്ടോബർ 29-നു ആശ്രമ സുപ്പീരിയർ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ കൂദാശ നിർവഹിച്ച് ഉപയോഗപ്രദമാക്കി. അങ്ങനെ ഒരു ഗസ്റ്റ് ഹൗസിന്റെ കുറവ് ഒരളവുവരെ പരിഹരിക്കുകയും ചെയ്തു. ഈ സംരംഭങ്ങളിലെല്ലാം ദൈവകൃപയും, കാലംചെയ്ത സ്ഥാപകപിതാവിന്റെ നിലയ്ക്കാത്ത മദ്ധ്യസ്ഥതയും സഹായമായിരുന്നു എന്ന് പരിപൂർണ്ണ വിശ്വസ്തതയോടെ ആശ്രമാംഗങ്ങൾ എല്ലാവരും പ്രാർത്ഥനാപൂർവ്വം അനുസ്മരിക്കുന്നു.

## പി.എം.എസ്.എ. യു.പി. സ്കൂൾ, രാമംകുത്ത്

മുസ്ലീം മാനേജ്മെന്റിലുള്ള ഒരു യു.പി. സ്കൂൾ ആയിട്ടാണ് പ്രവർത്തനം ആരംഭിച്ചത്. വിദ്യാർത്ഥികൾ തുലോം കുറവായിരുന്നു.

അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി 1976-ൽ പ്രസ്തുത സ്കൂളും രണ്ട് ഏക്കർ സ്ഥലവും വിലയ്ക്കു വാങ്ങുകയും ആവശ്യമായ കെട്ടിടങ്ങൾ പണിയിക്കുകയും ചെയ്തു. 1977-ൽ ആശ്രമാംഗമായ റവ. ഫാ. സ്ലീബാ കെ. ഏബ്രഹാമിനെ പ്രധാനാദ്ധ്യാപക

നായി നിയമിച്ചു. 1978–ൽ ആശ്രമാംഗങ്ങളായ റവ. ഫാ. ഹബീബ് ജോസഫിനെയും റവ. ഫാ. സ്റ്റീഫൻ തോമസിനെയും അദ്ധ്യാപകരായി മാനേജർ തിരുമേനി നിയമിച്ചതോടു കൂടി സ്കൂളിന്റെ ദൈനംദിന നടത്തിപ്പ് ഭംഗിയായി പുരോഗമിക്കുകയും ചെയ്തു. 5 മുതൽ 7 വരെയുള്ള ക്ലാസ്സുകളിലായി 500–ൽപരം കുട്ടികൾ അദ്ധ്യയനം നടത്തിവരുന്നു.

## കാതോലിക്കേറ്റ് ഹയർ സെക്കണ്ടറി സ്കൂൾ, പോത്തുകൽ

1983–ൽ താബോർ ദയറാ സുപ്പീരിയറും, മലബാർ ഭദ്രാസന മെത്രാപ്പോലീത്തയുമായിരുന്ന അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പരിശ്രമത്തിൽ ആരംഭിച്ച സ്കൂൾ ആണിത്. ആദ്യത്തെ മാനേജർ താബോർ ദയറാ അംഗമായിരുന്ന വന്ദ്യ സി. ഒ. യോഹന്നാൻ റമ്പാൻ ആയിരുന്നു. അഞ്ച് ഏക്കറോളം വരുന്ന സ്കൂൾ കോമ്പൗണ്ട് മൗണ്ട് താബോർ ദയറായുടെ പേരിൽ വാങ്ങുകയും സ്കൂൾ താബോറിന്റെ കോർപ്പറേറ്റ് മാനേജ്മെന്റിൽ ഉൾപ്പെടുത്തുകയും ചെയ്തു. 8, 9, 10 ഈ ക്ലാസ്സുകൾ ഭംഗിയായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

2000–ത്തിൽ പ്രസ്തുത സ്കൂൾ ഹയർ സെക്കണ്ടറിയായി ഉയർത്തുകയും ആദ്യത്തെ പ്രിൻസിപ്പാൾ ആയി പി. പി. ജോൺസൺ നിയമിതനാകുകയും ചെയ്തു. ഇപ്പോഴത്തെ പ്രിൻസിപ്പാൾ ഫാ. യോഹന്നാൻ തോമസിന്റെ നേതൃത്വത്തിൽ ഏകദേശം 2500 കുട്ടികൾ പഠനം നടത്തിക്കൊണ്ടിരിക്കുന്നു. മലപ്പുറം ഡിസ്ട്രിക്റ്റിലെ മികച്ച സ്കൂൾ ആണ്. ഹൈസ്കൂളിന്റെ ഇപ്പോഴത്തെ പ്രധാനഅദ്ധ്യാപകനായി എം. പി. ജോർജ് പ്രവർത്തിക്കുന്നു.

## Mar Thoma Dionysius Memorial Higher Secondary School, Thondarnadu - Manantody

അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ആയി സേവനം അനുഷ്ഠിക്കുന്ന കാലത്ത് ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള പിന്നോക്ക പ്രദേശങ്ങളുടെ ഉദ്ധാരണത്തിനുവേണ്ടിയാണ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ മൗണ്ട് താബോർ ദയറായുടെ ചുമതലയിൽ ആരംഭിച്ചിട്ടുള്ളത്. 1982–ൽ തോണ്ടർനാട് എന്നു പറയുന്ന സ്ഥലത്ത് 5 ഏക്കർ വസ്തു മൗണ്ട് താബോർ ദയറായ്ക്കു വേണ്ടി വാങ്ങുകയും അവിടെ പ്രസ്തുത സ്കൂൾ ആരംഭിക്കുകയും ചെയ്തു. ആദ്യത്തെ പ്രധാനാദ്ധ്യാപകനായി ആശ്രമാംഗമായ റവ. ഫാ. ഹബീബ് ജോസഫിനെ നിയമിച്ചു. ആദ്യകാല പ്രവർത്തനങ്ങളിൽ ബ. സഖറിയാ അച്ചൻ വലിയ സഹായി ആയിരുന്നു. പിന്നീട് ആശ്രമാംഗ

മായ റവ. ഫാ. ഗബ്രിയേൽ സാമുവേലിനെ അവിടെനിന്നും വിടർത്തി പത്തനാപുരം സ്കൂളിൽ നിയമിച്ചു. വസ്തു സംരക്ഷണം, കെട്ടിടം പണി മുതലായവയുടെ നടത്തിപ്പിനുവേണ്ടി ആശ്രമാംഗമായ വന്ദ്യ റ്റി. സി. ജോർജ് അച്ചനെ ചുമതലപ്പെടുത്തുകയും അദ്ദേഹം അവിടെ താമസി ച്ചുകൊണ്ട് അക്കാര്യങ്ങൾ നിർവഹിക്കുകയും ചെയ്തു. 8, 9, 10 ഈ ക്ലാസ്സുകളാണ് ആദ്യം ആരംഭിച്ചത്. 2013-ൽ പ്രസ്തുത സ്കൂൾ ഹയർ സെക്കണ്ടറി ആയി. ഇപ്പോൾ അഞ്ഞൂറിൽപരം കുട്ടികൾ അവിടെ അദ്ധ്യ യനം നടത്തുന്നു. ഇപ്പോഴത്തെ ഹെഡ്മാസ്റ്റർ ഷാജി ലൂക്കും പ്രിൻസി പ്പൽ റേച്ചലും ആണ്.

1972-ൽ വലിയ തിരുമേനിയുടെ പിൻഗാമിയായി ചുമതല ഏറ്റെടുത്ത അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി കോർപ്പറേറ്റ് മാനേ ജർ ആയി സേവനം അനുഷ്ഠിക്കുമ്പോൾ ചികിത്സാർത്ഥം അമേരിക്ക യിലേക്കു പോകുമ്പോൾ കോർപ്പറേറ്റ് മാനേജരുടെ ചുമതല ആശ്രമാം ഗമായ ഫാ. കെ. എ. ഏബ്രഹാം ഭരമേൽക്കുകയും 2013 വരെ അദ്ദേഹം കാര്യക്ഷമമായി പ്രവർത്തിച്ചതിന്റെ ഫലമായി എല്ലാ വിദ്യാഭ്യാസ സ്ഥാപ നങ്ങൾക്കും ആവശ്യമായ കെട്ടിടങ്ങൾ, ലൈബ്രറി, ലബോറട്ടറി മുത ലായ എല്ലാം പ്രവർത്തനസജ്ജമാവുകയും വിദ്യാഭ്യാസ സ്ഥാപനങ്ങൾ എല്ലാം പുരോഗതിയിൽ നിന്നും പുരോഗതിയിലേക്ക് എത്തിച്ചേരുകയും ചെയ്തു. അദ്ദേഹത്തോടുള്ള നന്ദിയും രേഖപ്പെടുത്തുന്നു.

## മൗണ്ട് താബോർ കോൺവന്റിന്റെ ചുമതലയിൽ നടത്തപ്പെടുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾ

### മദർ സൂസൻ മെമ്മോറിയൽ ഇംഗ്ലീഷ് മീഡിയം എൽ.പി. സ്കൂൾ, പത്തനാപുരം

1982-ൽ മൗണ്ട് താബോർ കോൺവെന്റിന്റെ സ്ഥാപക സുപ്പീരിയർ ആയിരുന്ന മദർ സൂസന്നയുടെ ഓർമ്മ നിലനിർത്തുന്നതിനുവേണ്ടി ആ നാമത്തിൽ അന്നത്തെ ആശ്രമ സുപ്പീരിയർ ആയിരുന്ന തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ് ബാവാ) തിരുമേനിയുടെ അനുവാദ ത്തോടെ ആശ്രമചാപ്റ്ററിന്റെ അംഗീകാരത്തോടെ ആരംഭിച്ചതാണ് പ്രസ്തുത സ്കൂൾ. ആ വർഷം എൽ.കെ.ജി. യിൽ 23 കുട്ടികളെ പ്രവേ ശിപ്പിച്ചുകൊണ്ട് നേഴ്സറി സ്കൂൾ ഒരു ക്ലാസ്സ് മുറിയിൽ ആരംഭിച്ചു.

1983-1984-ൽ എൽ.കെ.ജി. മുതൽ രണ്ടാം ക്ലാസ്സു വരെ തുടങ്ങത്ത ക്കവണ്ണം പ്രവേശനം ഉണ്ടായിരുന്നു. പിന്നീട് തുടർച്ചയായ വർഷങ്ങ ളിൽ കുട്ടികളുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരുന്നു. 3, 4 ക്ലാസ്സുകളിലേക്കു കുട്ടികളെ പ്രവേശിപ്പിച്ചുകൊണ്ട് അദ്ധ്യയനം ഭംഗിയായി നടത്തുന്നതിനു





ആരംഭിച്ചു. പുതിയ ക്ലാസ്സ് മുറികൾ, കുട്ടികളുടെ യാത്രയ്ക്കുള്ള സ്കൂൾ വാൻ മുതലായ സൗകര്യങ്ങളും ക്രമേണ പ്രവർത്തനസജ്ജമായി. ആശ്രമം, മഠം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, നാട്ടുകാരായ നല്ല ആളുകൾ, രക്ഷകർത്താക്കൾ എന്നിവരുടെ സഹകരണത്തോടെ ഇന്നു കാണുന്ന രീതിയിൽ എല്ലാം അനുഗ്രഹമാംവിധം അഭിവൃദ്ധിയിലേക്കു വന്നുകൊണ്ടിരിക്കുന്നു. 1994-ൽ സ്കൂളിന് Permanent Recognition ലഭിച്ചു. ഇപ്പോൾ 800-ൽ പരം കുട്ടികൾ അദ്ധ്യയനം നടത്തുന്നു. മാനേജുമെന്റും, അദ്ധ്യാപകരും, മറ്റു ജോലിക്കാരും ആത്മാർത്ഥമായി സഹകരിക്കുന്നു

എന്നു പറയുന്നതിൽ അതിയായ സന്തോഷം ഉണ്ട്. സ്ഥാപകപിതാവായ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് പിതാവ്, പ. ദിദിമോസ് പ്രഥമൻ വലിയ ബാവാ, മറ്റ് കാലം ചെയ്ത പിതാക്കന്മാർ എന്നിവരുടെ മദ്ധ്യസ്ഥത സ്കൂളിനും, അതിന്റെ പ്രവർത്തനങ്ങൾക്കും ലഭിക്കുന്നുണ്ട്. സർവത്തിന്റെയും ഉടയവനായ ദൈവംതമ്പുരാന്റെ അളവറ്റ കരുണയിൽ ആശ്രയിക്കുന്നു. സ്കൂളിന്റെ മാനേജർ റവ. സിസ്റ്റർ ഷേബായുടെ നേതൃത്വം സ്കൂളിന്റെ പുരോഗതിക്ക് ഒരു മുതൽക്കൂട്ടാണ്.

## തോമ്മാ മാർ ദീവന്നാസ്യോസ് മെമ്മോറിയൽ ഇംഗ്ലീഷ് മീഡിയം സ്കൂൾ, തെങ്ങേലി

പത്തനാപുരം മൗണ്ട് താബോർ ദയറ, മഠം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിവയുടെ സ്ഥാപകപിതാവായ മാർ തോമ്മാ ദീവന്നാസ്യോസ് പിതാവിന്റെയും, അദ്ദേഹത്തിന്റെ വാത്സല്യ ശിഷ്യനും മദ്രാസ് ഭദ്രാസനത്തിന്റെ പ്രഥമ അദ്ധ്യക്ഷനുമായിരുന്നു കാലം ചെയ്ത പിതാവിന്റെയും മഹനീയ ഓർമ്മ നിലനിർത്തുന്നതിനുവേണ്ടി തെങ്ങേലി എന്ന ഗ്രാമത്തിൽ 1992-ൽ സ്ഥാപിതമായതാണ് പ്രസ്തുത സ്കൂൾ. ആ സ്ഥലത്തു വാങ്ങിയ രണ്ട് ഏക്കർ ഭൂമിയിൽ താബോർ സന്യസ്ത മഠത്തിന്റെ ഒരു ശാഖയും സ്ഥാപിതമായി. 1992-ൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി (പ. ദിദിമോസ് വലിയ ബാവാ) ഭദ്രദീപം കൊളുത്തി ഈ സി.ബി.എസ്.സി. സ്കൂളിന് പ്രാർത്ഥനാപൂർവ്വം പ്രാരംഭമിട്ടു. തുടക്കത്തിൽ ഒരു വാടകക്കെട്ടിടത്തിൽ ബ. കന്യാസ്ത്രീകൾ താമസം ആരംഭിക്കുകയും തെങ്ങേലി സെന്റ് ജോർജ് ഓർത്തഡോക്സ് ദേവാ



ലയത്തിന്റെ സണ്ടേസ്കൂൾ കെട്ടിടത്തിൽ ക്ലാസ്സുകൾ ആരംഭിച്ചത് ഉദ്ഘാടനം ചെയ്തത് കാലംചെയ്ത മദ്രാസ് ഭദ്രാസനാധിപനും, താബോർ ദയറാംഗവുമായ അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് പിതാവ് ആയിരുന്നു. അദ്ദേഹവും, അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയും സാമ്പത്തികസഹായം നൽകിയാണ് തുടക്കം. ഇപ്പോൾ എൽ.കെ.ജി. മുതൽ നാലാം ക്ലാസ്സു വരെയുള്ള ക്ലാസ്സുകളിൽ ഏകദേശം 100 വിദ്യാർത്ഥികൾ അദ്ധ്യയനം നടത്തുന്നുണ്ട്.

താബോർ മഠാംഗമായ ബ. സിസ്റ്റർ മറിയമിന്റെ ചുമതലയിൽ ആണ് അവിടുത്തെ ദൈനംദിന കാര്യങ്ങൾ നിർവഹിച്ചുകൊണ്ടിരിക്കുന്നത്. സിസ്റ്റർ മറിയം യു.എസ്.എ., യു.എ.ഇ. ആദിയായ വിദേശരാജ്യങ്ങൾ സന്ദർശിക്കുകയും ധനാഗമമാർഗ്ഗങ്ങൾ കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. അഭ്യുദയകാംക്ഷികളായ പലരും ഈ സംരംഭത്തിന് ഉദാരമായ സംഭാവനകൾ നൽകിയതു മൂലമാണ് സ്കൂളിന് ആവശ്യമായ കെട്ടിടങ്ങളും, ഉപകരണങ്ങളും ഒരളവുവരെ സംഘടിപ്പിക്കാൻ സാധിച്ചത്. സഹായം നൽകിയ എല്ലാ ബഹുമാന്യ വ്യക്തികളോടുമുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. സ്കൂളിനാവശ്യമായ വസ്തു സമ്പാദിക്കുന്നതിനും, ഭരണപരമായ കാര്യങ്ങളിൽ ബ. സിസ്റ്റേഴ്സിനെ സഹായിച്ചുകൊണ്ടിരുന്നത് എൻ. കെ. ജോർജ് (ബേബി) ഇലഞ്ഞിമൂട്ടിൽ ആയിരുന്നു. സ്ഥാപനം ആ നാട്ടിൽ ആരംഭിക്കുന്നതിന് പ്രേരണ നൽകി സമസ്ത കാര്യങ്ങളിലും സഹായിച്ച എൻ. കെ. ജോർജ് അടുത്തകാലത്തു കർത്താവിൽ നിദ്രപ്രാപിച്ചു. അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു.

### മാർ ദീവന്നാസ്യോസ് ബാലികാഭവനം

തെങ്ങേലിയിലെ പ്രവർത്തനങ്ങളിൽ പ്രധാനപ്പെട്ട ഒരു കാൽവെയ്പായിരുന്നു ഒരു ബാലികാഭവന്റെ സ്ഥാപനവും പ്രവർത്തനങ്ങളും. 2005-ൽ 20 പെൺകുട്ടികളെ പ്രവേശിപ്പിച്ചുകൊണ്ട് ബാലികാഭവന്റെ പ്രവർത്തനം ആരംഭിച്ചു. ജാതിമതഭേദമെന്യേ സാമ്പത്തികമായി ബുദ്ധിമുട്ടനുഭവിക്കുന്ന പെൺകുട്ടികളെ താമസിപ്പിച്ചുകൊണ്ട് അവരുടെ വിദ്യാഭ്യാസം, ഭക്ഷണം, താമസം ആദിയായ എല്ലാ ആവശ്യങ്ങളും കോൺവന്റാണ് നിർവഹിക്കുന്നത്. പെൺകുട്ടികൾക്കു താമസിക്കുന്നതിനായി ദിദിമോസ് ഭവൻ എന്ന പേരിൽ രണ്ടുനില കെട്ടിടത്തിന്റെ പണി ആരംഭിച്ചു. ഒരു നിലയുടെ പണി പൂർത്തിയാക്കി ആഫീസ് മുതലായ പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. രണ്ടാം നിലയുടെ പണി തുടരുന്നു. അതും കൂടെ പണിതു പൂർത്തിയാക്കിയാൽ കുട്ടികളുടെ താമസം സുഗമമായി നടത്തുവാൻ സാധിക്കും. അതിനും സഹൃദയരായ വ്യക്തികൾ സംഭാവന നൽകിയി

ട്ടുണ്ട്. അവിടുത്തെ വാർഷിക റിപ്പോർട്ടിൽ ആ വ്യക്തികൾ, സംഭാവന ആദിയായവ പ്രിന്റ് ചെയ്തു ചേർത്തിട്ടുണ്ട്. ബാലികാഭവനിൽ അഞ്ചു മുതൽ പത്തു വരെയുള്ള ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾ തിരുമൂല പുരം ബാലികാമഠം സ്കൂളിൽ അദ്ധ്യയനം നടത്തിവരുന്നു. പരമകാരു ണികനായ ദൈവത്തിന്റെ കൃപയും വാങ്ങിപ്പോയ പിതാക്കന്മാരുടെ മദ്ധ്യ സ്ഥതയും ഈ പ്രസ്ഥാനത്തിന് തുണയാകുന്നു എന്നുള്ളതിൽ ഞങ്ങ ൾക്കു സന്തോഷവും അഭിമാനവും ഉണ്ട്.



# പരിശുദ്ധ ദിദിമോസ് ബാവായും മൗണ്ട് താബോർ കോൺവെന്റും

ഭാഗ്യസ്മരണാർഹനായ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാൽ സ്ഥാപിതമായ രണ്ടു സന്യാസഭവനങ്ങളാണ് മൗണ്ട് താബോർ ദയറായും, മൗണ്ട് താബോർ കോൺവെന്റും. സ്ഥാപകപിതാവ് ശെമ്മാശനായിരുന്ന കാലയളവിലാണ് രണ്ടു സ്ഥാപനങ്ങളുടെയും സ്ഥാപനം. താബോർ ദയറാ സ്ഥാപിതമാകുന്നതിനു മുമ്പുതന്നെ മൗണ്ട് താബോർ കോൺവെന്റാണ് നിലവിൽ വന്നത്.

മൗണ്ട് താബോർ കോൺവെന്റിന്റെ തുടക്കം ശൂനോയോ സംഘം എന്ന ആത്മീയ സംഘടനയിൽ നിന്നുമായിരുന്നു. പരിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാളിനോടനുബന്ധിച്ച് ഒരാഴ്ചത്തെ ധ്യാനവും, വി. കുമ്പസാരവും, വി. കുർബാനാനുഭവത്തോടും കൂടിയായിരുന്നു സമാപനം. ഇന്നും ശൂനോയോ ധ്യാനം താബോർ മഠത്തിന്റെ നേതൃത്വത്തിൽ നടത്തുന്നുണ്ട്.

വലിയ മദർ എന്നറിയപ്പെട്ടിരുന്ന താബോർ മഠത്തിന്റെ പ്രഥമ സുപ്പീരിയർ, തികഞ്ഞ സഭാസ്നേഹിയും, ആഴമേറിയ ദൈവവിശ്വാസിയും, സഭയുടെ ഭാവിയെക്കുറിച്ച് ദീർഘവീക്ഷണവുമുള്ള മദർ സൂസന്ന എന്ന മഹതി ആയിരുന്നു. കർമ്മധീരതയും വിശ്വാസദാർഢ്യവും, ത്യാഗസന്നദ്ധതയും ഒത്തുചേർന്ന ഒരു ജീവിതമായിരുന്നു ആ മഹതിയുടേത്.

മാവേലിക്കര പുതിയകാവ് സെന്റ്മേരീസ് ഓർത്തഡോക്സ് ഇടവകയിലുള്ള പാലമൂട്ടിൽ കളീയ്ക്കൽ മാത്തൻ മത്തായിയുടേയും വീയപുരത്തുള്ള പുള്ളിപ്പടവിൽ വലിയപുരയ്ക്കൽ ചാക്കോച്ചന്റെ മകൾ അച്ചാമ്മയുടെയും മൂന്നാമത്തെ പുത്രിയായി 1899 ആഗസ്റ്റ് മാസം 31-നു സൂസന്ന ജാതനായി. ജ്ഞാനസ്നാനപ്പേര് ആച്ചിയമ്മ എന്നായിരുന്നു. പരിശുദ്ധ പരുമല കൊച്ചുതിരുമേനി പുതിയകാവ് സെന്റ് മേരീസ് പള്ളിയിൽ എഴുന്നള്ളി താമസിക്കുമ്പോൾ മാതാപിതാക്കൾ മക്കളെയും കൊണ്ട് തിരുമേനിയെ കണ്ടു കൈമുത്തി അനുഗ്രഹം പ്രാപിക്കാൻ ചെന്നു. ഈ രീതി അന്നത്തെ ഒരു പതിവായിരുന്നു. തിരുമേനി അവരുമായി സംസാരിച്ചു. കുഞ്ഞുങ്ങളുടെ പേരു ചോദിച്ചു. മൂന്നു വയസ്സു മാത്രം പ്രായമുള്ള ആച്ചിയമ്മയുടെ പേരു കേട്ടപ്പോൾ ഇനിയും ആ പേരു വിളിക്കരുത് "സൂസന്ന" എന്ന് മകളെ വിളിക്കണമെന്നും സഹോദരിമാരെപ്പോലെ അവളുടെ കാത് തുളയ്ക്കയുമരുത് എന്നു കല്പിച്ച് വാത്സല്യപൂർവ്വം അനുഗ്രഹിച്ച് അയയ്ക്കയും ചെയ്തു. അന്നു മുതൽ ആച്ചിയമ്മ സൂസന്ന എന്ന് അറിയപ്പെടാൻ തുടങ്ങി.

സൂസന്നയുടെ മാതാപിതാക്കൾ ദൈവവിശ്വാസത്തിലും സഭാസ്നേഹത്തിലും ഉറച്ചു നിന്നവരായിരുന്നു. നോമ്പ്, നമസ്കാരം, വി. കുർബാനാനുഭവം എന്നിവയിൽ തല്പരരായിരുന്നതിനാൽ മകൾ സൂസന്നയും ആ നിഷ്ഠയിൽ തന്നെ വളർന്നു വന്നു. ദൈവവേലയ്ക്കായി താൻ തെരഞ്ഞെടുക്കപ്പെട്ടവളാണെന്നുള്ള ചിന്ത എല്ലാക്കാര്യത്തിലും അവളെ ഭരിച്ചിരുന്നു.

പ്രാഥമിക വിദ്യാഭ്യാസം മാവേലിക്കര ബി.എച്ച്.എസിൽ പൂർത്തിയാക്കിയശേഷം സൂസന്ന തിരുവല്ല നിക്കോൾസൺ സ്കൂളിൽ ചേർന്നു പഠിത്തം തുടർന്നു. 1912–1918 വരെ അവിടെ ബോർഡിംഗിൽ ആയിരുന്നു താമസം. മിസ്സ് നിക്കോൾസൺ, മിസ്സ് മൈക്കബിൾ, മിസ്സ് വാർഡ്, മിസ്സ് വയനി, മിസ്സ് സ്റ്റേൺ മുതലായ യൂറോപ്യൻ വനിതകളുടെ മേൽനോട്ടത്തിലുള്ള ഹോസ്റ്റലിൽ അന്തേവാസിയായി കഴിയാനുള്ള ഭാഗ്യവും സൂസന്നയ്ക്കു ലഭ്യമായി.

നിക്കോൾസൺ സ്കൂളിൽ മാർത്തോമ്മാ സഭയുടെ വിശ്വാസാചാരങ്ങളിൽ ഉള്ള പ്രാർത്ഥനകളും വേദപാഠങ്ങളും പ്രസംഗങ്ങളും ഒക്കെ ആയ അന്തരീക്ഷമായിരുന്നതിനാൽ അതിനോടൊരു താല്പര്യവും പ്രതിപത്തിയും സൂസന്നയുടെ മനസ്സിൽ പതിഞ്ഞിരുന്നു. മിഷൻ പ്രവർത്തനത്തിനു പോകാനുള്ള ആഗ്രഹവും മനസ്സിൽ കരുതിയിരുന്നു. അവധിക്കാലത്തു വീട്ടിൽ വന്നപ്പോൾ സ്കൂളിൽ വച്ചുണ്ടായിരുന്ന ചിന്താഗതികൾക്കൊക്കെ മാറ്റമുണ്ടായി.

കല്ലുമ്പുറത്തു തോമസ് ശെമ്മാശൻ കൽക്കട്ടായിൽ നിന്നും ചികിത്സ കഴിഞ്ഞ് തിരിച്ച് മാവേലിക്കരയിൽ എത്തിയത് അവധിക്കാലത്തായിരുന്നു. പുതിയകാവ് ഇടവകയിലെ സ്ത്രീപുരുഷന്മാർ ശെമ്മാശനെ കാണുന്നതിന് വീട്ടിൽ വരുമായിരുന്നു. ഒരു ദിവസം മാതാവിനോടു കൂടെ സൂസന്നയും ശെമ്മാശനെ കാണുന്നതിനായി പോയി. അന്ന് തേഡ് ഫോമിൽ പഠിക്കുന്ന സൂസന്നയോട് പഠിത്തവിവരങ്ങളൊക്കെ ശെമ്മാശൻ അന്വേഷിച്ചു. അക്കാലത്ത് നിത്യവും പള്ളിയിൽ സന്ധ്യനമസ്കാരത്തിന് ആളുകൾ പോകുമായിരുന്നു. അക്കൂട്ടത്തിൽ കുട്ടികളും സംബന്ധിക്കുമായിരുന്നു. സത്യവിശ്വാസ കാര്യങ്ങൾ കുട്ടികളെ പഠിപ്പിക്കുന്നതിന് ശെമ്മാശൻ ഉത്സുകനായിരുന്നു. സൂസന്നയുടെ വിശ്വാസസംബന്ധമായ സംശയങ്ങൾ ദൂരീകരിക്കപ്പെടുകയും, സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുകയും, വി. കുമ്പസാരവും, കുർബാനാനുഭവവും സന്തോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. 1918–ൽ ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയായി. വിവാഹ ആലോചനകൾ വന്നെങ്കിലും വിവാഹം വേണ്ട എന്ന തീരുമാനത്തിൽ ഉറച്ചു നിന്നു.

1919-ൽ ഉപരിപഠനാർത്ഥം സൂസന്ന മദ്രാസിൽ പോയി. അവിടെ യൂറോപ്യൻ വനിതകൾ മാത്രം പഠിക്കുന്ന വിമൺസ് ക്രിസ്ത്യൻ കോളജിൽ ചേർന്ന് ഇന്റർമീഡിയറ്റിനു പഠിച്ചു. അതിനുശേഷം കൊല്ലത്തുള്ള റോമൻ കോൺവന്റു സ്കൂളിൽ ഒരു വർഷം അദ്ധ്യാപികയായി. പിന്നെ നമ്മുടെ സഭയുടെ ചുമതലയിൽ നടത്തപ്പെടുന്ന ബാലികാമഠം സ്കൂളിൽ അദ്ധ്യാപികയായി. ഹെഡ്മിസ്ട്രസ് ഹോം മിസ്സ്, മിസ്സിസ്സ് കെ. എം. ചെറിയാൻ, മിസ്സ് ബ്രൂക്ക്സ്മിത്ത്, പി. കെ. വർക്കി, എൻ. ജി. കുര്യൻ മുതലായവർ സഹാദ്ധ്യാപകരായിരുന്നു. ദൈവഭക്തി, കൃത്യനിഷ്ഠ, കാര്യക്ഷമത ആദിയായ കാര്യങ്ങൾ ജീവിതത്തിൽ പകർത്തി. വിദ്യാഭ്യാസം തുടരുന്നതിന് തൈക്കാട് ആർട്സ് കോളജിൽ ചേർന്നു. പ്രിൻസിപ്പൽ രംഗസ്വാമി അയ്യരുടെ നിർദ്ദേശപ്രകാരം ബി.എ. ഓണേഴ്സിനു ചേർന്നു പഠിച്ചു.

അന്നു കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ കല്ലാശ്ശേരിൽ ഗ്രീഗോറിയോസ് തിരുമേനി ആയിരുന്നു. അദ്ദേഹം ആരംഭിച്ച കുണ്ടറ എം.ജി.ഡി. മിഡിൽ സ്കൂളിന്റെ ഹെഡ്മാസ്റ്റർ സി. എം. തോമസ് ശെമ്മാശനായിരുന്നു. സ്കൂളിൽ ആദ്യമായി ചേർന്ന വിദ്യാർത്ഥിനി കുണ്ടറ കല്ലറയ്ക്കൽ തോമസ് പണിക്കരുടെ മകൾ ടി. ടി. ഏലിയാമ്മ ആയിരുന്നു. നടുവത്തമ്മ എന്നറിയപ്പെട്ടിരുന്ന സിസ്റ്റർ ഏലിശുബ പെൺകുട്ടികൾക്കായി വ്യാഴാഴ്ചതോറും പ്രയർമീറ്റിംഗ് നടത്തുമായിരുന്നു. അതിന്റെ വാർഷിക ധ്യാനം 1920-ൽ ശെമ്മാശൻ തന്നെ നടത്തി. കൊല്ലത്തു കോൺവന്റു സ്കൂളിൽ പഠിപ്പിച്ചുകൊണ്ടിരുന്ന സൂസന്നയും ധ്യാനത്തിൽ സംബന്ധിച്ചു. എല്ലാ വർഷവും ധ്യാനം പതിവായി നടത്തുകയും അങ്ങനെ ശൂനോയോ ധ്യാനമായി പരിണമിക്കുകയും ചെയ്തു. ശൂനോയോ ധ്യാനക്കാരുടെ പ്രത്യേക വേഷവും, കുരിശും, ബാഡ്ജും, നിയമങ്ങളും ശെമ്മാശൻ ഉണ്ടാക്കിക്കൊടുത്തു. കുണ്ടറ വക്കീൽ വറുഗീസ് പണിക്കരുടെ മകൾ ആച്ചിയമ്മയും ഇവരോടു ചേർന്നു പ്രവർത്തിച്ചിരുന്നു. സൂസന്ന, ഏലിയാമ്മ, ആച്ചിയമ്മ ഈ മൂവർ സംഘമായിരുന്നു താബോർ കോൺവെന്റിന്റെ ആദ്യകാല അംഗങ്ങളും പ്രവർത്തകരും.

തോമസ് ശെമ്മാശൻ ബോംബെയിലുള്ള കൗളി ആശ്രമ ഫാദേഴ്സിന്റെ സഹായത്തോടുകൂടി ആദ്യകാല അംഗങ്ങളായ മൂന്നുപേരെയും കൗളിയുടെ All Saints കോൺവന്റിൽ പരിശീലനാർത്ഥം പ്രവേശിപ്പിച്ചു. മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അനുവാദത്തോടുകൂടി ശെമ്മാശൻ മൂന്നുപേരെയും ബോംബെയിൽ കൊണ്ടുപോയി കോൺവന്റിൽ ആക്കി. 1925 നവംബർ 2-ന് കോൺവന്റിൽ വച്ച് ഒരു അർമ്മീനിയൻ പട്ടക്കാരൻ മൂന്നുപേർക്കും കുരിശും വെയ്‌ലും വാഴ്ത്തിക്കൊടുത്തു. അവിടുത്തെ അംഗത്വം സ്വീകരിച്ചു. കോൺവന്റിലെ പരിശീലനത്തിനി

ടയിൽ പള്ളിശുചീകരണം, ചിത്രത്തയ്യൽ, കാപ്പ, ചിത്തോല, വിരിക്കൂട് ആദിയായ പള്ളിത്തയ്യലുകളിൽ പ്രാവീണ്യം നേടി. വി. കുർബാന അപ്പം ഉണ്ടാക്കുന്ന രീതിയും പഠിച്ചു. അവിടെയുള്ള ആശുപത്രിയിലും, സെന്റ് പീറ്റേഴ്സ് സ്കൂളിലും കുറച്ചുനാൾ ജോലിചെയ്തു പരിശീലനം നേടി. ഇതിൽ നിന്നെല്ലാം കിട്ടിയ വരുമാനങ്ങൾ അവിടെ ചുമതലക്കാരെ ഏല്പിക്കുകയും ചെയ്തു. കൂടാതെ ദയറായ നിയമങ്ങളെല്ലാം ഹൃദിസ്ഥമാക്കി അതനുസരിച്ചുള്ള ജീവിതപരിശീലനവും നേടി. സിസ്റ്റർ സൂസന്ന പൂനായിൽ വാൻഡേജുകാരുടെ മഠത്തിൽ രണ്ടാഴ്ച താമസിച്ചു പരിശീലനം നേടി. 1930 മെയ് മാസം 12-ന് അവർ കുണ്ടറയിൽ എത്തിച്ചേർന്നു.

സിസ്റ്റേഴ്സിന് താമസിക്കുന്നതിന് സൗകര്യമായ സ്ഥലം പല സ്ഥലങ്ങളിലും ശെമ്മാശൻ അന്വേഷണം നടത്തിയതിൽ പത്തനാപുരത്ത് ഒരു ചെറിയ സ്കൂളും കുറച്ചു സ്ഥലവും വിൽപ്പനയ്ക്ക് ഉണ്ടെന്ന് മനസ്സിലാക്കി അതു വാങ്ങുകയും ചെയ്തു. 1926-ൽ സിസ്റ്റേഴ്സിനെ കുണ്ടറയിൽ നിന്നും പത്തനാപുരത്തു കൊണ്ടുവന്ന് തൽക്കാലം സ്കൂളിൽ താമസിപ്പിക്കുകയും ചെയ്തു. ആദ്യകാല ജീവിതം ഒരു ചെറിയ ഷെഡിൽ പരിമിതമായ സൗകര്യത്തിൽ ആയിരുന്നു. ഏറ്റവും പ്രധാന കാര്യം ആരാധനാ സൗകര്യത്തിന്റെ കുറവായിരുന്നു. അടുത്തുള്ള കലഞ്ഞൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ സിസ്റ്റേഴ്സ് പോയി ആരാധനയിൽ സംബന്ധിക്കുകയും ആത്മീയ സംഘടനകളിൽ പ്രവർത്തിക്കുകയും ചെയ്തതിനാൽ ആ ഇടവക വികാരിമാരും വിശ്വാസികളും സന്തോഷത്തിലാകുകയും സിസ്റ്റേഴ്സിന് ആവശ്യമായ സഹായസഹകരണങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്തു. കൂടാതെ ഭക്ഷണ ആവശ്യത്തിനുള്ള കൃഷിസാധനങ്ങൾ കൊടുത്തയയ്ക്കയും ചെയ്തിരുന്നു. ആ തലമുറ കടന്നുപോയി എങ്കിലും അവരോടുള്ള കൃതജ്ഞത ഇത്തരുണത്തിൽ രേഖപ്പെടുത്തുന്നു.

കാട്ടുപത്തനാപുരത്തെ താമസം എല്ലാവിധത്തിലും പ്രയാസം നിറഞ്ഞതായിരുന്നു. ചിലരുടെ ഭീഷണികളും കാട്ടുമൃഗങ്ങളുടെ ഉപദ്രവവും ഏറെയായിരുന്നെങ്കിലും വിളിച്ചവൻ വിശ്വസ്തനാണെന്നും 120-ാം സങ്കീർത്തനത്തിൽ പറയുമ്പോലെ ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിന്റെ സന്നിധിയിൽ നിന്നും സഹായം വരുമെന്നു പരിപൂർണ്ണമായി വിശ്വസിച്ചുകൊണ്ടും അവർ ദിവസങ്ങൾ കഴിച്ചുകൂട്ടി. സ്വന്തം വീട്ടുകാരും തിരികെ പോരുന്നതിനു പ്രേരിപ്പിച്ചെങ്കിലും അവർ ദൈവാശ്രയത്തോടെ ജീവിച്ചു.

1931 മുതൽ 33 വരെ സിസ്റ്റേഴ്സിന് തിരുമൂലപുരം ബാലികാമഠത്തിൽ ജോലി ലഭിച്ചതിനാൽ സിസ്റ്റർ സൂസന്നയും സിസ്റ്റർ ആച്ചിയമ്മയും അവി

ടേക്കു പോകുകയും സിസ്റ്റർ ഏലിശുബാ പത്തനാപുരത്തു താമസിക്കുകയും ചെയ്തു. സഹായത്തിനായി ചന്ദനപ്പള്ളി തെക്കേതിൽ മറിയാമ്മ വർഗീസും ശെമ്മാശന്റെ അനന്തരവൾ കുട്ടിയമ്മയും ഉണ്ടായിരുന്നു.

1926–ൽ ശെമ്മാശൻ സ്കൂൾ വാങ്ങി എങ്കിലും ആവശ്യത്തിനുള്ള കെട്ടിടങ്ങൾ ഇല്ലായിരുന്നു. ദയറാസ്ഥാപനം എന്ന ചിരകാലാഭിലാഷം പൂവണിയണമെങ്കിൽ വസ്തുക്കൾ വാങ്ങണമായിരുന്നു. സ്കൂൾ കെട്ടിടം പണിയണം. മഠത്തിന്റെ ആവശ്യങ്ങൾ എല്ലാം നടത്തണം. അവർക്കു താമസ സൗകര്യം ഉണ്ടാക്കണം. പലരോടും ശെമ്മാശൻ ഇതിനെല്ലാം കടം വാങ്ങിയ പണം തിരിച്ചുകൊടുക്കേണ്ട ഭാരം സിസ്റ്റേഴ്സിനായിരുന്നു.

1933–ൽ സിസ്റ്റർ സൂസന്ന ബാലികാമഠത്തിൽ നിന്നും പത്തനാപുരത്തെത്തി ചുമതലകളെല്ലാം ഏറ്റെടുത്തു. 1933 ജനുവരി 21–ന് പ. കാതോലിക്കാ ബാവാ പത്തനാപുരത്ത് എഴുന്നള്ളി സ്കൂളിനും, സെന്റ് സ്റ്റീഫൻസ് ചാപ്പലിനും കല്ലിട്ട സമയം കോൺവന്റിനും കല്ലിടീൽ നടത്തി. സാമ്പത്തിക പരാധീനത മൂലം കെട്ടിടത്തിന്റെ പണി പൂർത്തിയാക്കുന്നതിനു താമസം നേരിട്ടു. മഠത്തിന്റെ സ്ഥാപനകാലം മുതൽ സി. എം. തോമസ് ശെമ്മാശൻ, വൈദികൻ, റമ്പാൻ, മെത്രാപ്പോലീത്താ എന്ന നിലയിൽ സ്ഥാപനത്തിന്റെ വളർച്ചയ്ക്കും അഭിവൃദ്ധിക്കും വേണ്ടി അഹോരാത്രം അദ്ധ്വാനിക്കുകയും അഭിവന്ദ്യ പിതാവിന്റെ കാലത്ത് മഠത്തിന്റെ വളർച്ചയും പുരോഗതിയും വലിയ മദറിന്റെ നേതൃത്വത്തിലുള്ള ഭരണവും മഠത്തിലെ എല്ലാ അന്തേവാസികൾക്കും അനുഗ്രഹവും സന്തോഷവും ആയിരുന്നു. മഠത്തിൽ അംഗങ്ങൾ വർദ്ധിച്ചതോടുകൂടി അദ്ധ്വാനവും മറ്റും കൂടുതലായി വേണ്ടിവന്നു.

സ്ഥാപകപിതാവ് 1972–ൽ കഥാവശേഷനായതു മുതൽ പിൻഗാമിയായി നിയമിതനായ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി മഠത്തിന്റെയും ചുമതലക്കാരനായി. വലിയ തിരുമേനി ഉള്ളപ്പോൾ തന്നെ കൊച്ചുതിരുമേനിയോടു കല്പിക്കുമായിരുന്നു “എന്റെ പെൺമക്കളെ നോക്കിക്കൊള്ളണം” എന്ന്. ആ ഭരമേല്പിക്കൽ നിറപടിയായി കൊച്ചുതിരുമേനി നിർവഹിക്കുകയും ചെയ്തു. മഠാംഗങ്ങളായി വരുന്ന പെൺകുട്ടികളുടെ വിദ്യാഭ്യാസകാര്യം, വിദ്യാഭ്യാസം കഴിയുന്നവരുടെ ജോലിക്കാര്യം, സന്യാസ നിയമങ്ങൾ, മദർ സുപ്പീരിയറിന്റെയും ചാപ്റ്ററിന്റെയും തീരുമാനമനുസരിച്ച് സന്യാസവസ്ത്രം, പ്രൊഫഷൻ ആദിയായ എല്ലാ കാര്യങ്ങളും സമയത്തു ചെയ്തുകൊടുത്ത് അവരെ ധന്യരാക്കിയിരുന്നു. മഠത്തിന്റെ ശാഖകൾ തമിഴ്നാട്ടിൽ മാത്തൂരിലും,

മേപ്പാടിയിലും, പോത്തുകല്ലിലും തെങ്ങേലിലും ആവശ്യമായ കെട്ടിടങ്ങളും ചാപ്പലുകളും നിർമ്മിച്ചു കൊടുത്ത് അവരെ കരുതുമായിരുന്നു. അഭിവന്ദ്യ തിരുമേനി ഭദ്രാസനത്തിൽ നിന്നും പത്തനാപുരത്തു വരുമ്പോൾ മഠത്തിലും പോയി കാര്യങ്ങൾ മനസ്സിലാക്കി വേണ്ട നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകിയിരുന്നു. മഠത്തിലെ ഭരണസംവിധാനങ്ങളായ ജനറൽ ബോഡി, ചാപ്റ്റർ ഈ സമിതികളിൽ ആദ്ധ്യക്ഷം വഹിച്ച് അനുഗ്രഹിക്കുമായിരുന്നു.

മഠത്തിന്റെ ചുമതലയിൽ, വലിയ മദറിന്റെ ഓർമ്മ നിലനിർത്തുന്നതിന് മദർ സൂസൻ മെമ്മോറിയൽ ഇംഗ്ലീഷ് മീഡിയം എൽ.പി. സ്കൂൾ ആരംഭിക്കുന്നതിന് പ്രത്യേകം താല്പര്യം എടുക്കുകയും അന്നത്തെ മദർ സുപ്പീരിയറിന്റെ മേൽനോട്ടത്തിൽ ക്ലാസ്സുകൾ ആരംഭിക്കുകയും ചെയ്തു. ആ സ്കൂളിന്റെ പ്രവർത്തനവും, അച്ചടക്കവും, വിജയശതമാനവും ഒക്കെ ഭംഗിയായി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. 2014-ൽ പ. പിതാവു കാലം ചെയ്യുന്നതുവരെ മഠാംഗങ്ങളെല്ലാം പ. പിതാവിനോടുള്ള വിധേയത്വത്തിലും, അനുസരണത്തിലും, സന്യസ്ത നിയമങ്ങളുടെ അനുഷ്ഠാനത്തിലും നിലനിന്നുകൊണ്ട് പ. പിതാവിന് എല്ലാ പിന്തുണയും നൽകിയിരുന്നു.

പ. പിതാവ് കാലംചെയ്തു പത്തനാപുരം താബോർ ദയറായിൽ കബറടക്കം വരെയും മഠാംഗങ്ങൾ സമയം ക്രമീകരിച്ച് പ. പിതാവിനെ സന്ദർശിക്കുകയും രോഗത്തിലും, ക്ഷീണത്തിലും ആയി പരുമല ആശുപത്രിയിൽ ആയിരുന്നപ്പോഴും കൂടെക്കൂടെ പോയി കാണുകയും, പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. ഇന്നും നിത്യവുമുള്ള വി. കുർബാനയിലും, ധൂപപ്രാർത്ഥനയിലും സംബന്ധിക്കുകയും ചെയ്തു വരുന്നു. പ. പിതാവിന്റെ ഭരണകാലവും മഠാംഗങ്ങൾക്കു സന്തോഷവും, സംതൃപ്തിയും പ്രദാനം ചെയ്തിരുന്നു.

പ. പിതാവിന്റെ കാലശേഷം ആശ്രമാംഗവും കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തായുമായ അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനി വിസിറ്റർ ബിഷപ്പായും ഫാദർ കെ. വി. പോൾ ചാപ്ലയിനായും പ്രവർത്തിച്ചു വരുന്നു. താബോർ മഠത്തിന്റെ ഭരണപരമായ കാര്യങ്ങളും മറ്റും മദർ സുപ്പീരിയറിന്റെ ചുമതലയിൽ ഭംഗിയായി നിർവഹിച്ചു വരുന്നു.

# പ. ദിദിമോസ് വലിയ ബാവായും തൃശ്ശിനാപ്പള്ളിയും

## റമ്പാൻ ഇസ്രായേൽ സാമുവേൽ

ദൈവസ്നേഹം, കരുണ, വിശുദ്ധ ജീവിതം, ആദിയായവ സുഗന്ധം വിതറിയ ചൈതന്യമായിരുന്നു പ. വലിയ ബാവാ തിരുമേനി. മലങ്കര സഭയുടെ താപസജ്യോതിസ്സായിരുന്നു പുണ്യപിതാവ്.

തമിഴ്നാട് മിഷൻ പ്രവർത്തനം സ്ഥാപകപിതാവിന്റെ അടങ്ങാത്ത ആഗ്രഹമായിരുന്നു. ട്രിച്ചി, തിരുവരമ്പൂർ, മധുര, നെയ്‌വേലി ആദിയായ സ്ഥലങ്ങളിലുള്ള ഓർത്തഡോക്സുകാരുടെ ആത്മീയ ദിഷ്ടതികൾ ട്രിച്ചി മിഷന്റെ നേതൃത്വത്തിൽ ഭംഗിയായി നടത്തിക്കൊണ്ടിരുന്നു. ഈ പ്രദേശങ്ങളിലെല്ലാം വസ്തു സമ്പാദിച്ച് ചെറിയ ഷെഡുകൾ തീർത്ത് അവയിൽ ആരാധനകൾ ക്രമീകരിക്കുകയും എല്ലാ സ്ഥലത്തും മാസത്തിൽ ഒരു തവണ വീതം നടത്തിക്കൊടുത്തുകൊണ്ടിരുന്നു. ആശ്രമാംഗങ്ങളായി വിദ്യാഭ്യാസം നടത്തിക്കൊണ്ടിരുന്ന എല്ലാ ശെമ്മാശ്ശന്മാരും ഈ പ്രദേശങ്ങളിൽ പോയി ആരാധനയിൽ സഹായിക്കുകയും സണ്ടേസ്കൂൾ, സ്ത്രീസമാജം, പ്രാർത്ഥനായോഗങ്ങൾ എന്നിവ സമാരംഭിച്ച് അതിലെ അംഗങ്ങളെ സഹായിച്ചുകൊണ്ടിരുന്നു. ബാഹ്യകേരള ഭദ്രാസനം രൂപംകൊണ്ടപ്പോഴും ഈ മിഷൻ പ്രവർത്തനം തുടർന്നിരുന്നു.

ആശ്രമംവകയായി പുതുക്കോട്ട ഡിസ്ട്രിക്ടിലുള്ള ഗുണ്ടൂർ, മാത്തൂർ പ്രദേശങ്ങളിൽ ആശ്രമപിതാവ് വാങ്ങിയിരുന്ന അനേക ഏക്കറുകളിൽ കൃഷികാര്യങ്ങൾ നടത്തിക്കൊണ്ടിരുന്നു. ആശ്രമാംഗങ്ങളായ ബ്രദർ റ്റി. സി. ജോർജ് (ബർസൗമാ റമ്പാൻ), കെ. എം. ശമുവേൽ ബ്രദർ (ഗബ്രിയേൽ റമ്പാൻ), ബ്രദർ ശമുവേൽ (ഇസ്രായേൽ റമ്പാൻ), ചാക്കോച്ചായൻ (ഡീക്കൻ ചാക്കോ) എന്നിവരുടെ അശ്രാന്തപരിശ്രമമാണ് സംസ്കാരമില്ലാത്ത ജാതികളുടെ ഇടയിൽ ആ പ്രദേശങ്ങളുടെ സംരക്ഷണവും കൃഷികാര്യങ്ങളുടെ നടത്തിപ്പും നടന്നുകൊണ്ടിരുന്നത്. സി. റ്റി. തോമസച്ചനും, സി. സഖറിയാ അച്ചനും, റ്റി. എം. ശമുവേലച്ചനും, മോശ അച്ചനും ഇക്കാര്യങ്ങളുടെ നടത്തിപ്പിനുവേണ്ടി ത്യാഗങ്ങൾ സഹിച്ചിട്ടുണ്ട്. അവിടെ താൽക്കാലിക ഷെഡുകൾ കെട്ടി താമസിച്ചുകൊണ്ട് മേൽപറയപ്പെട്ടവരെല്ലാവരും ആശ്രമ നിയമങ്ങൾ എല്ലാം നിർവഹിച്ചുകൊണ്ട് ത്യാഗസന്നദ്ധതയോടെ പ്രവർത്തിച്ചു. നെല്ല്, എള്ള്, തക്കാളി, മുളക്, നിലക്കടല മുതലായ കൃഷികളായിരുന്നു അധികവും. കേണികൾ കുഴിച്ച് വെള്ളം കൃഷിയ്ക്കുപയോഗിച്ചത് ആദ്യകാലത്ത് കാളകളെ

കെട്ടി വലിച്ചെടുത്ത് ചെറിയ കനാലുകളിൽ കൂടി കൃഷിസ്ഥലത്തെത്തിച്ചാണ് കൃഷികൾ നടത്തിക്കൊണ്ടിരുന്നത്. അന്നാട്ടുകാരായ ജോലിക്കാരും സഹകരിച്ചു പ്രവർത്തിക്കുമായിരുന്നു. ഗുണ്ടൂർ പ്രദേശത്തു കൂടെ കാവേരി നദിയിൽ നിന്നുള്ള വെള്ളം ഉപയോഗപ്പെടുത്തുന്നതിനു നിർമ്മിച്ച കനാൽ ആശ്രമവസ്തുവിന്റെ മദ്ധ്യഭാഗത്തു കൂടെ കടന്നുപോയതിനാൽ വസ്തു രണ്ടു ഭാഗമായി തീർന്നു. പിന്നീടുള്ള പ്രവർത്തനങ്ങൾ പ്രയാസമായതിനാൽ ആ ഭാഗം വിൽക്കേണ്ടി വന്നു. മാത്തൂർ പ്രദേശത്തുള്ള വേല കുറെക്കൂടെ ശക്തിപ്പെടുത്തുവാൻ കഴിഞ്ഞു.

ബ്രഹ്മവാർ മിഷന്റെ പ്രവർത്തനങ്ങൾ ട്രിച്ചി സ്കൂളിൽ താമസിച്ചു പ്രവർത്തിച്ചിരുന്ന ആശ്രമാംഗങ്ങളുടെ സഹകരണത്തോടുകൂടി നടത്തിക്കൊണ്ടിരുന്നു. സി. റ്റി. തോമസച്ചൻ അവിടെ പ്രവർത്തിച്ചുകൊണ്ടിരുന്ന സമയത്ത് സ്കൂൾ കോമ്പൗണ്ടിനുള്ളിൽ അവർക്കായി ഒരു ചെറിയ ചാപ്പൽ പോലെ ഉണ്ടാക്കുകയും ബ്രഹ്മവാറിൽ നിന്നും വരുന്ന വൈദികർ സ്കൂളിൽ താമസിച്ചുകൊണ്ട് നമ്മുടെ സഭയോടു ചേർന്നു നിൽക്കുന്ന അവരുടെ വിശ്വാസികൾക്കായി ശുശ്രൂഷകൾ നടത്തുമായിരുന്നു. ഇപ്പോഴും വർഷത്തിലൊരിക്കൽ ആ ആളുകൾ പ. ദൈവമാതാവിന്റെ പെരുന്നാളും റാസയും സ്കൂൾ കോമ്പൗണ്ടിൽ നിന്നുമാണ് ആരംഭിക്കുന്നതും സമാപിപ്പിക്കുന്നതും. അതിനാവശ്യമായ എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കുന്നുണ്ട്.

മാത്തൂരിലെ മിഷൻ പ്രവർത്തനത്തിനായിട്ട് ഒരു മിഷൻ ഹോസ്പിറ്റൽ അവിടെ സ്ഥാപിക്കണം എന്നുള്ളത് സ്ഥാപകപിതാവിന്റെ ചിരകാല അഭിലാഷമായിരുന്നു. അതു സാധിതപ്രായമാകുകയും അതിന്റെ പ്രവർത്തനങ്ങൾ വിപുലപ്പെടുത്തിയും കൊണ്ടിരുന്നു. ദിവംഗതനായ ഡോ. ഡി. വൈ. ഡേവിഡിന്റെ സഹകരണത്തിൽ അഭിവന്ദ്യ തിരുമേനിയുടെ ജീവിതാവസാനമായപ്പോഴേക്കും മൗണ്ട് താബോർ മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ ഉദ്ഘാടനം ചെയ്തു പ്രവർത്തനം ആരംഭിക്കുന്നതിന് ദൈവം കരുണ ചെയ്തു. ഡോ. ഡേവിഡ്, സ്വീഡിഷ് മിഷനുമായി ബന്ധപ്പെട്ട് കുറച്ചു കാര്യങ്ങൾ ഒക്കെ സാധിച്ചിട്ടുണ്ട്. മൗണ്ട് താബോർ കോൺവന്റിലെ ആറ് സിസ്റ്റേഴ്സ് അവിടെ താമസിച്ചുകൊണ്ട് ഹോസ്പിറ്റലിന്റെ ദൈനംദിനകാര്യങ്ങൾ ഭംഗിയായി നടത്തിക്കൊണ്ടു പോകുന്നു. ഒരു നേഴ്സിംഗ് സ്കൂൾ ആരംഭിച്ച് അതിന്റെ പ്രവർത്തനങ്ങളും ഭംഗിയായി നടക്കുന്നു. ഐസക്ക് റമ്പാച്ചന്റെ പരിശ്രമഫലമായി പുതുകോട്ട – ട്രിച്ചി റോഡിനോടു ചേർന്ന് ഒരു കുരിശടിയും പ. ദൈവമാതാവിന്റെ നാമത്തിലുള്ള ചാപ്പലും തീർന്നതുകൊണ്ട് അവിടെ താമസിക്കുന്ന ആശ്രമാംഗങ്ങളായ ബ. വൈദികരും, കന്യാസ്ത്രീകളും യാമപ്രാർത്ഥനകളും ആരാധനയും വിഘ്നം കൂടാതെ നടത്തിക്കൊണ്ടിരിക്കുന്നു. സിസ്റ്റേഴ്സിനു

താമസിക്കുന്നതിനുള്ള നല്ല ഒരു കെട്ടിടം പ. ദിദിമോസ് ബാവായുടെ കാലത്തുതന്നെ പണി പൂർത്തിയാക്കി അവർ സന്തോഷമായി അതിൽ താമസിച്ചുകൊണ്ട് ജോലികൾ ചെയ്യുന്നു. തമിഴ്നാട് മിഷൻ എന്നുള്ളത് സ്ഥാപക പിതാവിന്റെ വലിയ ഒരു ആഗ്രഹം അദ്ദേഹത്തിന്റെ ജീവിത കാലത്തുതന്നെ സാധിതപ്രായമാക്കുവാൻ കരുണാസമ്പന്നനായ ദൈവം സഹായിച്ചു. പ. ദിദിമോസ് ബാവായും, സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയും, ശമുവേൽ റമ്പാച്ചനും, ഐസക്ക് റമ്പാച്ചനും, മോശ റമ്പാച്ചനും അവരവരുടെ ഭരണകാലങ്ങളിലും അതുകഴിഞ്ഞും ധാരാളം ത്യാഗങ്ങൾ സഹിച്ചു എന്നുള്ളതു നന്ദിയോടെ ഓർക്കുന്നു. ബഹു. കെ. എ. ഏബ്രഹാം അച്ചനും വേണ്ട കാര്യങ്ങൾ ഒക്കെയും ചെയ്തതു മൂലം ആ സ്ഥാപനങ്ങൾ മറ്റുള്ളവർക്കും പ്രത്യേകിച്ച് അശരണരായവർക്കും ആശ്വാസം നൽകുന്നു എന്നുള്ളത് വളരെ സന്തോഷത്തോടും, കൃതജ്ഞതയോടും കൂടെ രേഖപ്പെടുത്തുന്നതിൽ അതിയായ സന്തോഷം ഉണ്ട്.



**തടാകം ആശ്രമത്തിൽ**

# മൗണ്ട് താബോറിന്റെ ദീപസ്തംഭം

## സിസ്റ്റർ ശലോമി

മൗണ്ട് താബോർ കുടുംബത്തിന്റെ പ്രഭവസ്ഥാനത്ത് ദിവ്യജ്ഞാനം പകർന്നത് നമ്മുടെ പ്രതിഷ്ഠാപകൻ ഭാഗ്യസ്മരണീയനായ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാണ്. കേരളത്തിലേയും തമിഴ്നാട്ടിലേയും സഭയുടെ വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ തുടക്കത്തിന് മാർഗ്ഗദർശിയും മുന്നണി പോരാളിയുമായിരുന്നു തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി.

മൗണ്ട് താബോർ എന്ന അനശ്വരനാമത്തിൽ പത്തനാപുരത്തെ ചെറിയ കുന്നിൽ ശ്രേഷ്ഠമായ ഒരു വിദ്യാഭ്യാസ സ്ഥാപനത്തിന് അഭിവന്ദ്യ തിരുമേനി തറക്കല്ലിട്ടു. തുടർന്ന് അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങളും, ആശുപത്രികളും, അനാഥാലയങ്ങളും, സാമൂഹ്യക്ഷേമ മനസ്ഥിതിയോടെ സ്ഥാപിച്ചു. മദർ സൂസന്നയോടു ചേർന്ന്, നമ്മുടെ സഭയിൽ ആദ്യമായി സ്ത്രീകൾക്കുവേണ്ടി മൗണ്ട് താബോർ കോൺവെന്റ് തിരുമേനിയുടെ നേതൃത്വത്തിൽ സ്ഥാപിതമായി.

കോൺവെന്റിന്റെ പ്രഥമ സുപ്പീരിയർ മദർ സൂസന്ന സകല ലൗകിക സൗഭാഗ്യങ്ങളും വെടിഞ്ഞു ദൈവവിളിയിൽ സാമൂഹിക പ്രതിബദ്ധതയോടെ പത്തനാപുരത്ത് സഭയുടെ കോൺവെന്റിന്റെ സാരഥ്യമേറ്റെടുത്തു.

പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പാരമ്പര്യമനുസരിച്ച് ആശ്രമജീവിത സമ്പ്രദായത്തിലുള്ള ജീവിതത്തിന് സമർപ്പണത്തോടെ നേതൃത്വം നൽകി മറ്റു സിസ്റ്റർമാരെ പരിശീലിപ്പിച്ചു. പ്രാർത്ഥനാ ജീവിതത്തിലൂന്നി, സാമൂഹിക വിദ്യാഭ്യാസ പ്രേഷിത പ്രവർത്തനത്തിലൂടെ സ്വജീവിതം ദൈവസന്നിധിയിൽ സമർപ്പിച്ചു. 1930 മുതൽ ദേഹവിയോഗം നടന്ന 1980 ജൂൺ 11 വരെ താബോർ കോൺവെന്റിന്റെ സുപ്പീരിയറും മാനേജരുമായി വിശിഷ്ടസേവനം നടത്തി.

തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ കാലശേഷം അദ്ദേഹത്തിന്റെ അരുമശിഷ്യനായ തോമസ് മാർ തീമോത്തിയോസ് തിരുമേനി മൗണ്ട് താബോർ സ്ഥാപനങ്ങളുടെ സാരഥ്യം ഏറ്റെടുക്കുകയും ശേഷം ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് എന്ന പേരിൽ കിഴക്കിന്റെ കാതോലിക്കായായി സ്ഥാനമേൽക്കുകയും ചെയ്തു. മദർ സൂസന്നയുടെ കാലശേഷം, മദർ ഷേബ മൗണ്ട് താബോർ കോൺവെന്റിന്റെ സാരഥിയായി ചുമതലയേറ്റെടുത്തു.

## മേപ്പാടി മൗണ്ട് താബോർ ഇംഗ്ലീഷ് സ്കൂൾ

താബോർ മഠത്തിന്റെ മദറായിരുന്ന റവ. മദർ ഷേബയുടെ ആഗ്രഹമായിരുന്നു, സിസ്റ്റേഴ്സ് കേവലം പത്തനാപുരത്തു തന്നെ ഒതുങ്ങി കൂടാതെ തങ്ങളുടെ സേവനവും പ്രവർത്തനവും മലബാറിലേക്ക് കൂടി വ്യാപിപ്പിക്കുക എന്നത്. ആയിടയ്ക്കാണ് ബഹുമാനപ്പെട്ട തോമസ് പി. യോഹന്നാൻ അച്ചൻ മേപ്പാടിയിൽ ഒരു ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കണമെന്ന പ്രദേശവാസികളുടെ ആവശ്യം പത്തനാപുരത്തെ മദർ ഷേബയെ അറിയിക്കുന്നത്. തുടർന്ന് പത്തനാപുരം താബോർ കോൺവെന്റിന്റെ കൂടി സുപ്പീരിയർ ആയിരുന്ന അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രത്യേക അനുവാദത്തോടുകൂടി 1996 ജനുവരി 26-നു റവ. മദർ ഷേബ, റവ. സിസ്റ്റർ സോഫിയ, സിസ്റ്റർ ശലോമി (ആ സമയം സിസ്റ്റർ ശലോമി ഡിഗ്രി വിദ്യാഭ്യാസം കഴിഞ്ഞു ബത്തേരി സെന്റ് മേരീസ് കോളജിൽ ഗേൾസ് ഹോസ്റ്റലിന്റെ വാർഡനായി ജോലി ചെയ്യുകയായിരുന്നു) ഇവർ മൂന്നു സിസ്റ്റേഴ്സും കൂടി മേപ്പാടി എന്ന സ്ഥലത്തു 3 ഏക്കർ സ്ഥലം വാങ്ങുകയും അതിൽ ഒരു താൽക്കാലിക ഷെഡ് നിർമ്മിച്ച് മൗണ്ട് താബോർ ഇംഗ്ലീഷ് സ്കൂൾ എന്ന പേരിൽ ഒരു വിദ്യാലയം ആരംഭിക്കുകയും ചെയ്തു.

സ്കൂളിന്റെ ഉദ്ഘാടനകർമ്മം നിർവഹിച്ചത് അഭിവന്ദ്യ തിമോത്തിയോസ് തിരുമേനിയായിരുന്നു. ഉദ്ഘാടന പ്രസംഗത്തിൽ തിരുമേനി എല്ലാവരേയും അനുഗ്രഹിച്ചുകൊണ്ട് ഇപ്രകാരം കൽപ്പിച്ചു. "ഈ സ്കൂൾ വെല്ലൂർ മെഡിക്കൽ കോളജ് പോലെ ആയിത്തീരട്ടെ"യെന്ന്. കാരണം വെല്ലൂർ മെഡിക്കൽ കോളജ് ആരംഭിച്ചതും ഒരു ഷെഡിൽ നിന്നായിരുന്നു.

സ്കൂളിന്റെ ആരംഭത്തിൽ ഒരുപാട് സാമ്പത്തിക പ്രയാസങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ട്. കാരണം സ്കൂളിന്റെ പരിസരപ്രദേശം തികച്ചും തോട്ടം മേഖലയായിരുന്നു. തോട്ടം തൊഴിലാളികളുടെയും കൃഷിക്കാരുടെയും മക്കളായിരുന്നു പ്രധാനമായും സ്കൂളിൽ പഠിക്കാനായി വന്നിരുന്നത്. എന്നാൽ ആ സമയത്തെല്ലാം സ്കൂളിനെ സാമ്പത്തികമായി സഹായിച്ചത് മദർ ഷേബയായിരുന്നു. ആ സമയത്തു മദർ ഷേബ ഇടയ്ക്കിടെ സ്കൂളിൽ വരികയും അധ്യാപകർക്കും വിദ്യാർത്ഥികൾക്കും വേണ്ട മാർഗനിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. മദർ ഷേബയുടെ ഇത്തരം പ്രവർത്തനങ്ങളും സഹായങ്ങളും ഈ സ്കൂളിന്റെ വികസനത്തിന് ഗണ്യമായ പങ്കുവഹിച്ചിട്ടുണ്ട് എന്നത് നന്ദിയോടെ സ്മരിക്കുകയാണ്. ഇത്തരത്തിൽ ഒട്ടനവധി ആദരണീയ വ്യക്തികളുടെ പ്രാർത്ഥനയും അനുഗ്രഹവും പ്രവർത്തനങ്ങളും കൊണ്ടാണ് മൗണ്ട്

താബോർ ഇംഗ്ലീഷ് സ്കൂൾ വയനാട് ജില്ലയിലെ തന്നെ ഏറ്റവും ശ്രദ്ധിക്കപ്പെടുന്ന ഒരു സ്കൂളായി മാറിയത്.

ദൈവത്തിന്റെ അളവറ്റ കരുണയാൽ മൂന്നു വർഷം കഴിഞ്ഞപ്പോൾ പുതിയ സ്കൂൾ കെട്ടിടത്തിന് അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ശിലാസ്ഥാപന കർമ്മം നടത്തി. തിരുമേനി വിദ്യാഭ്യാസത്തിനു ഊന്നൽ കൊടുത്തുകൊണ്ടുള്ള ഒരു സാമൂഹ്യ പ്രവർത്തകൻ കൂടി ആയിരുന്നല്ലോ. അജ്ഞാനത്തെയും അന്ധകാരത്തെയും അകറ്റി പ്രകാശവും സംസ്കാരവും പ്രദാനം ചെയ്യുന്നതിന് വിദ്യാഭ്യാസം ആവശ്യമാണെന്ന് തിരുമേനിക്ക് അറിയാമായിരുന്നു. അവിടുന്ന് പ്രാർത്ഥനയിലൂടെയും മറ്റു സഹായ സഹകരണങ്ങളിലൂടെയും ഞങ്ങളെ വളരെയധികം സഹായിക്കുമായിരുന്നുവെന്നും നന്ദിയോടെ ഞങ്ങൾ സ്മരിക്കുന്നു. പ്രാർത്ഥന ഒന്നിലൂടെ മാത്രമെ എല്ലാ പ്രതിസന്ധികളെയും നിശ്ശബ്ദമായി തരണം ചെയ്യാൻ പറ്റുകയുള്ളു എന്ന് ഉപദേശിക്കുമായിരുന്നു. മൗനവും പ്രാർത്ഥനയും ഉപവാസവുമാണ് സാത്താനോട് പോരാടുവാൻ ഏറ്റവും വലിയ ആയുധം എന്നും ഉപദേശിച്ചിരുന്നു. വയനാട്ടിൽ വരുന്നത് അദ്ദേഹത്തിന് വലിയ സന്തോഷമായിരുന്നു. ഇവിടുത്തെ കാലാവസ്ഥയും, പ്രകൃതി സൗന്ദര്യവും മതിയാവോളം ആസ്വദിക്കുമായിരുന്നു.

അവിടുന്ന് കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടപ്പോൾ മൗണ്ട് താബോർ സ്കൂൾ അദ്ദേഹത്തിന് ഉജ്ജ്വലസ്വീകരണം കൊടുത്തു. അന്ന് തന്നെ ഒരു ചാപ്പലിനും കോൺവെന്റിനും ശിലാസ്ഥാപനകർമ്മം നടത്തുകയുണ്ടായി. പക്ഷേ അവിടം കോൺവെന്റിനും ചാപ്പലിനും പകരം പുതിയ ഓഫീസ് ബ്ലോക്ക് കാലക്രമേണ വന്നുചേർന്നു. അദ്ദേഹം പ്രാർത്ഥിച്ചു കൂദാശ ചെയ്ത കല്ല് എടുത്തു സൂക്ഷിച്ചുവച്ചു. ഇപ്പോൾ പണിതുകൊണ്ടിരിക്കുന്ന കോൺവെന്റിന്റെ അടിസ്ഥാനശിലയ്ക്കു വേണ്ടി അത് ഉപയോഗിക്കുകയും ചെയ്തു. ബഹു. മനോജ് അച്ചനാണ് കോൺവെന്റിന്റെ അടിസ്ഥാനശിലയ്ക്കു ആ കല്ല് വച്ചത്. അവിടുന്ന് കാതോലിക്കാ ആയതിനു ശേഷം തുടർച്ചയായി നടന്നുവന്നിരുന്ന സഭാകേസുകൾക്കിടയിൽ മേപ്പാടി മൗണ്ട് താബോർ സ്കൂളിൽ വന്നു വിശ്രമിക്കുമായിരുന്നു. അന്ന് ഇന്നത്തെപ്പോലെ സൗകര്യങ്ങൾ ഒന്നും ഇല്ലായിരുന്നല്ലോ. അദ്ദേഹം താപസശ്രേഷ്ഠൻ ആയിരുന്നതുകൊണ്ട് ആ സൗകര്യങ്ങളിൽ ഒതുങ്ങിക്കൂടുമായിരുന്നു. 1996-ൽ സ്കൂൾ ആരംഭിച്ച കാലം മുതൽ അദ്ദേഹം കാലം ചെയ്യുന്നതുവരെ മേപ്പാടിയിലെ സ്കൂളും അതിന്റെ പ്രവർത്തനത്തെപ്പറ്റിയും എല്ലാം അന്വേഷിക്കുമായിരുന്നു. മേപ്പാടിയിലെ ഞങ്ങളുടെ പ്രവർത്തനത്തെപ്പറ്റിയും സ്കൂളിന്റെ നല്ല റിസൾട്ടിനെപ്പറ്റിയും ഞങ്ങൾ അറിയിക്കുമ്പോൾ അദ്ദേഹം അതിൽ സന്തോഷിക്കുമായിരുന്നു. ദൈവത്തിന്റെ അളവറ്റ മഹാകരുണയാൽ

മൗണ്ട് താബോർ ഇംഗ്ലീഷ് സ്കൂൾ ഇന്ന് വയനാട് ജില്ലയിൽ ഒന്നാംകിട സ്കൂളുകളുടെ പട്ടികയിൽ തലയുയർത്തി നിൽക്കുകയാണ്. ഇതെല്ലാം കണ്ടുകൊണ്ട് അവിടുന്ന് ഇമ്പങ്ങളുടെ പറുദീസയിൽ ഇരുന്നു നമുക്കു വേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നുവെന്നു നമുക്ക് ആശ്വസിക്കാം.

പരിശുദ്ധ പിതാവേ, മലങ്കരസഭയിലെ താപസജ്യോതിസ്സേ.... യാമങ്ങളുടെ കാവൽക്കാരാ.......! അങ്ങയുടെ പ്രാർത്ഥന ഞങ്ങൾക്ക് കൂട്ടായിരിക്കണമെ.



മേപ്പാടിയിൽ മൗണ്ട് താബോർ ഇംഗ്ലീഷ് മീഡിയം സ്കൂളിനു വേണ്ടി നിർമ്മിക്കുന്ന കെട്ടിടത്തിന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് ശിലാസ്ഥാപനം നിർവ്വഹിക്കുന്നു.

# വിശുദ്ധിയുടെ സൂര്യതേജസ്സ്

## ഡോ. പോൾ മണലിൽ

(‘പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് ഒന്നാമൻ കാതോലിക്കാ ബാവാ വിശുദ്ധിയുടെ സൂര്യതേജസ്സ്’ എന്ന പേരിൽ 2005-ൽ പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ ദിദി മോസ് ബാവായുടെ ശിഷ്യനും താബോർ ദയറായുടെ സഹചാരിയുമായ പോൾ മണ ലിൽ നടത്തിയ അഭിമുഖത്തിൽ പിന്നിട്ട വഴിത്താരകൾ, ധന്യ മുഹൂർത്തങ്ങൾ എന്നിവ പങ്കിടുന്നു.)

*ഈ ജീവിതം ധന്യമായിത്തീർന്നെന്ന് തിരുമേനിക്ക് തോന്നുന്നുണ്ടോ?*

“ഈ ജീവിതം പൂർണമായി ധന്യമായിത്തീർന്നെന്ന് ഞാൻ കരുതു ന്നില്ല. എന്നാൽ ധന്യമാക്കിത്തീർക്കാൻ ആഗ്രഹിക്കുന്നുണ്ട്, ആശയുണ്ട്. അതിനുവേണ്ടി പ്രയത്നിക്കുന്നുമുണ്ട്.”

*തിരുമേനിക്ക് സംതൃപ്തി പകരുന്നത് എന്താണ്?*

“ദയറായിൽ പരിചയിച്ച ജീവിതശൈലി തുടരാൻ സാധിക്കുന്നതാണ് എനിക്ക് ഏറെ സംതൃപ്തി തരുന്നത്.”

*ദയറാജീവിതത്തിൽ നിന്ന് മെത്രാൻ സ്ഥാനത്തേക്ക് വന്നപ്പോൾ എന്തു തോന്നി?*

‘‘വെള്ളത്തിൽ കിടന്ന മത്സ്യത്തെ കരയ്ക്ക് എടുത്തിട്ടപോലെ തോന്നി. മൗനവ്രതം പാലിക്കാൻ കഴിയാത്ത അവസ്ഥ. യാമംതോറും പ്രാർത്ഥിക്കുന്ന പതിവും പരിചയവും നടക്കാത്ത സാഹചര്യം, പൊതു സൽക്കാരങ്ങളിൽ പങ്കെടുക്കാതെ പരിചയിച്ച എനിക്ക് തുടർന്നുണ്ടായ വ്യത്യാസം മൂലമുള്ള ശ്വാസംമുട്ടൽ ഇന്നും മാറിയിട്ടില്ല. മറ്റുള്ളവരു മായി ഇടപഴകാനുള്ള സങ്കോചവും ഏറെയാണ്.”

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെയും മാവേ ലിക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ സന്താനമായിട്ടാണ് തോമസ് ജനിച്ചത് (ജനന തീയതി 1921 ഒക്ടോബർ 29). യോഹന്നാൻ, ഗീവറുഗീസ്, ഏലിയാമ്മ എന്നിവരാണ് മൂത്ത സഹോദരങ്ങൾ. അബ്രഹാം, മറിയാമ്മ, അനിയൻ, പാപ്പച്ചൻ, ബേബി എന്നിവർ ഇളയ സഹോദരങ്ങളും.

കുടുംബത്തിലെ വിവിധ ശാഖകളിലായി (ഇതിൽ മാർത്തോമ്മാ സഭ ക്കാരും റീത്തു സഭക്കാരും ഉൾപ്പെടും) പതിമൂന്ന് വൈദികർ ഉൾപ്പെടെ 15 പേർ ദൈവവേലയ്ക്കായി സമർപ്പിച്ചവരാണ്. ഇക്കൂട്ടത്തിൽ ബ്രദറൻ വിഭാഗത്തിൽ ഒരു പാസ്റ്ററും ഉണ്ട്. മാർത്തോമ്മാ സഭയിലെ ഗീവറുഗീസ്

മാർ അത്താനാസിയോസ് എപ്പിസ്കോപ്പാ ഇതേ കുടുംബക്കാരനാണ്.

*വൈദിക ജീവിതത്തിലേക്ക് കടന്നുവരാൻ പ്രത്യേക കാരണം വല്ലതും ഉണ്ടോ?*

"പ്രത്യേകിച്ചൊന്നുമില്ല. ഒരു താല്പര്യം ഉണ്ടായി. അതുകൊണ്ട് മാത്രമാണ് സന്യാസജീവിതത്തിനായി പുറപ്പെട്ടത്."

*പള്ളികാര്യത്തിൽ ബാല്യം മുതൽ താല്പര്യം പ്രകടിപ്പിച്ചിരുന്നോ?*

"വലിയ താല്പര്യമായിരുന്നു. ചെറുപ്പത്തിലെ മദ്ബഹായിൽ ശുശ്രൂഷിച്ചിരുന്നു."

*മാതാപിതാക്കൾ ഇക്കാര്യത്തിൽ പ്രോത്സാഹനം തന്നിരുന്നോ?*

"അവർ പ്രാർത്ഥനാ ജീവിതമുള്ളവരും ദൈവഭക്തിയുള്ളവരും ആയിരുന്നു. എന്റെ പ്രാർത്ഥനാ ജീവിതത്തിന്റെ മുഖ്യപ്രേരകനും മാതൃകയും പിതാവു തന്നെയായിരുന്നു" (പിതാവ് 1969-ലും മാതാവ് 1971-ലും നിര്യാതരായി).

ചെറുപ്പത്തിൽ ഏതെങ്കിലും വൈദികരുടെയോ മെത്രാച്ചന്മാരുടെയോ ജീവിതത്തിൽ ആകൃഷ്ടനായോ?

"പ്രത്യേകിച്ചാരുടെയും ജീവിതത്തിൽ ആകൃഷ്ടനായില്ല."

*സൺഡേസ്കൂളിലെ അദ്ധ്യാപകരോ?*

"സൺഡേസ്കൂളിൽ പഠിച്ചതല്ലാതെ ഒരു പ്രേരകശക്തിയായി ആരും ഉണ്ടായില്ല."

*എത്രാമത്തെ വയസ്സിലാണ് പത്തനാപുരത്ത് വന്നത്?*

"പതിനെട്ടാം വയസ്സിൽ. ഗുരു എന്നെ അവിടെ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിൽ ഫോർത്തിൽ ചേർത്തു. പിന്നെ ഹൈസ്കൂൾ പഠനം അവിടെയായിരുന്നു (പിന്നീട് ഫാ. സി. ടി. തോമസ് ആയി അദ്ദേഹം. സെന്റ് സ്റ്റീഫൻസിന്റെ ഹെഡ്മാസ്റ്ററായി. സ്കൂൾ വികസിച്ചപ്പോൾ കോളജുണ്ടായി. സെന്റ് സ്റ്റീഫൻസ്. അവിടെ വൈസ് പ്രിൻസിപ്പലും ഇംഗ്ലീഷ് വിഭാഗം മേധാവിയുമായി).

*ദയറായിലെ ആദ്യകാല ജീവിതം എങ്ങനെയായിരുന്നു?*

"അത് ദയറായുടെയും പ്രാരംഭകാലമായിരുന്നു. സ്വന്തമായ കെട്ടിടമോ സാമ്പത്തികഭദ്രതയോ ഉണ്ടായിരുന്നില്ല. ഓല ഷെഡ്ഡായിരുന്നു ദയറാ കെട്ടിടം. പകൽ ഓല ഷെഡ്ഡിലും രാത്രിയിൽ സ്കൂളിലെ ക്ലാസ്സ് മുറിയിലും കഴിഞ്ഞു. ജീവിതമാർഗം മുഖ്യമായും കൃഷിപ്പണിയായിരുന്നു.

ഞാൻ ഗുരുവിനോടൊപ്പം കിളച്ചിട്ടുണ്ട്, കപ്പ നട്ടിട്ടുണ്ട്, കൃഷിക്ക് വെള്ളം കോരിയിട്ടുണ്ട്, കാട് തെളിച്ചിട്ടുണ്ട്. അന്ന് സി. എം. തോമസ് റമ്പാച്ചൻ സാമ്പത്തികമായി വല്ലാതെ ക്ലേശിച്ചിരുന്നു. അദ്ദേഹമാണ് കൃഷിപ്പണിക്ക് നേതൃത്വം നൽകിയത്.”

*ആദ്യകാലത്ത് മറക്കാനാവാത്ത എന്തെങ്കിലും സംഭവങ്ങൾ ഉണ്ടായിട്ടുണ്ടോ?*

“എന്റെ ഗുരു കടുത്ത സാമ്പത്തികക്ലേശം അനുഭവിച്ചുകൊണ്ടിരുന്ന വേളയിൽ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് എന്റെ ഗുരുവിനെ സഭാത്യാഗത്തിന് പ്രലോഭിപ്പിച്ച സംഭവം ഓർക്കുന്നു. മാർ ഈവാനിയോസും മാർ ദീവന്നാസ്യോസും ഒരേ നാട്ടുകാരും ഒരേ ഇടവകക്കാരുമായിരുന്നു. എന്നാൽ മാർ ഈവാനിയോസിന് ഉത്തരം മുട്ടിച്ച മറുപടി കൊടുത്തപ്പോൾ അദ്ദേഹം അസന്തുഷ്ടനായി ഇറങ്ങിപ്പോയ സംഭവം മറക്കാൻ പറ്റുന്നില്ല. സഭാത്യാഗം തനിക്ക് വെള്ളത്തിൽ നിന്നു മത്സ്യത്തെ പുറത്തിട്ടു കൊല്ലുന്നതുപോലെയാണെന്നായിരുന്നു മറുപടി.”

*ദയറായിൽ ആരൊക്കെയായിരുന്നു ആദ്യകാലത്തുണ്ടായിരുന്നത്?*

“എൻ. ജെ. തോമസ്, സി. ടി. ഐസക്ക്, സി. ഒ. യോഹന്നാൻ (മൂവരും റമ്പാന്മാർ, ഇതിൽ യോഹന്നാൻ അന്തരിച്ചു), സി. സഖറിയ (കാലം ചെയ്ത സഖറിയാ മാർ ദീവന്നാസ്യോസ്) എന്നിവർ. സി. വി. ജോൺ (ഇപ്പോൾ ഫാ. സി. വി. ജോൺ), ഡീക്കൻ യോഹന്നാൻ (ഫാ. യോഹന്നാൻ) എന്നിവർ ആ സമയത്ത് ദയറായിൽ നിന്ന് പോയിരുന്നു.”

*എന്തൊക്കെയായിരുന്നു ദയറായിലെ അന്നത്തെ പരിശീലന പരിപാടികൾ?*

“സുറിയാനി പഠനം, സഭാവിശ്വാസ പഠനം, ആരാധനാ പരിശീലനം എന്നിവ ഉണ്ടായിരുന്നു. ഏറ്റവും രസകരമായി തോന്നിയത് ദീവന്നാസ്യോസ് തിരുമേനിയുമായുള്ള സംഭാഷണങ്ങളായിരുന്നു. ഒരു നൂറു ജീവിതം ഒന്നിച്ചു നേടാനുള്ള അനുഭവം അതിലൂടെ സിദ്ധിച്ചു. സാഹിത്യം, മതം, സംസ്ക്കാരം, പൊതുവിജ്ഞാനം എന്നിവയെല്ലാം ഗുരുവിന്റെ സംഭാഷണ വിഷയങ്ങളായിരുന്നു.”

*മറ്റാരുടെയെങ്കിലും കീഴിൽ പരിശീലനം ലഭിച്ചിട്ടുണ്ടോ?*

“ദീവന്നാസ്യോസ് തിരുമേനിയുടെ കൂടെയുള്ള ജീവിതമാണ് പ്രധാനം. എന്നാൽ കോളജ് പഠനകാലത്ത് ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും കോളജ് പഠനം കഴിഞ്ഞ് ഔഗേൻ ബാവായുടെയും കീഴിൽ പരിശീലനം നേടാൻ ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്.”

*ദയറായിലെ പരിശീലനത്തിന്റെ പ്രത്യേകതകൾ എന്തെല്ലാമായിരുന്നു?*

"ഓർത്തഡോക്സ് സഭയുടെ വിശിഷ്ട പാരമ്പര്യങ്ങളായ നോമ്പ്, യാമ പ്രാർത്ഥനകൾ, ധ്യാനം, ബൈബിൾ ക്ലാസ്സ്, ദയറാ ജീവിതത്തെക്കുറിച്ചുള്ള ക്ലാസ്സ്, കായികാദ്ധ്വാനം, സൂത്താറയ്ക്കുശേഷം രാവിലെ വി. കുർബാന ഉണ്ടെങ്കിൽ അത് കഴിയുന്നതുവരെ അല്ലെങ്കിൽ രാവിലത്തെ ധ്യാനം കഴിയുന്നതുവരെ പരിപൂർണ്ണ മൗനം (greater silence), പകൽ സമയത്ത് അത്യാവശ്യത്തിന് മാത്രം സംസാരിക്കുക (lesser silence), രണ്ടാഴ്ചയിൽ ഒരിക്കൽ കുമ്പസാരിക്കുക, ഭക്തി വർദ്ധനയ്ക്കുതകുന്ന പുസ്തക വായന..."

*പഠനവും വൈദിക പരിശീലനവും ഒന്നിച്ചായിരുന്നോ?*

"അതെ."

*എന്നായിരുന്നു ശെമ്മാശ്ശനായത്?*

"ഇരുപതാം വയസ്സിൽ" (1941-ൽ)

*വൈദികനായതോ?*

"അത് 1950-ലാണ്. ജനുവരി 26-ന്. പത്തനാപുരം താബോർ ദയറായിൽ വച്ചായിരുന്നു. പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായാണ് പട്ടം തന്നത്. 40 ദിവസത്തെ നോമ്പും ഉപവാസവും കഴിഞ്ഞാണ് നവപൂജാർപ്പണം നടത്തിയത്. അത് ദയറാ ചാപ്പലിൽ ആയിരുന്നു" (ശെമ്മാശ്ശപട്ടം നൽകിയതും ഗീവറുഗീസ് ദ്വിതീയനാണ്).

*ജീവിതത്തിലെ വഴിത്തിരിവ്?*

"ദയറാ പ്രവേശനം തന്നെ."

*എവിടെയെല്ലാം വികാരിയായി?*

"വികാരിത്വം ഉണ്ടായിരുന്നില്ല ദയറാ നിയമം അനുസരിച്ച്. എന്നാൽ ആവശ്യപ്പെടുന്ന പള്ളികളിൽ ആത്മീയ കാര്യങ്ങൾ നടത്തുന്നതിന് അയച്ചിരുന്നു. തിരുവല്ല, വേങ്ങൽ സെന്റ് ജോർജ് പള്ളികളിൽ ക്രമമായി ഒന്ന്, രണ്ട് വർഷം കുർബാന ചൊല്ലി."

*ആദ്യം മുതൽ പത്തനാപുരം സെന്റ് സ്റ്റീഫൻസിൽ ഹെഡ്മാസ്റ്റർ ആയിരുന്നോ?*

"ആദ്യം തൃശ്ശിനാപ്പള്ളി പൊന്നയ്യാ ഹൈസ്കൂളിൽ (അത് ദീവന്നാസ്യോസ് തിരുമേനിയുടെ തമിഴ്നാട് മിഷൻ വകയാണ്). അവിടെ 1955 മുതൽ നാലു വർഷം. പത്തനാപുരത്ത് 1961 മുതൽ 1964 വരെയാണ് ഹെഡ്മാസ്റ്ററായത്."

*ഹെഡ്മാസ്റ്റർ ആയിരിക്കുമ്പോഴാണോ റമ്പാൻ സ്ഥാനമേറ്റത്?*

"അല്ല. സെന്റ് സ്റ്റീഫൻസ് കോളജ് തുടങ്ങിയപ്പോൾ ഇംഗ്ലീഷ് വിഭാഗത്തിൽ ചേർന്നു. അതിനിടയിലാണ് റമ്പാൻ സ്ഥാനമേറ്റത്. 1965-ൽ (റമ്പാൻ സ്ഥാനവും മെത്രാൻ സ്ഥാനവും നൽകിയത് ഔഗേൻ ബാവായാണ്)."

*റമ്പാൻ ആയതിനു ശേഷവും അദ്ധ്യാപനം തുടർന്നോ?*

"കുറച്ചുനാൾ. അന്നു ദയറായുടെ ചുമതലയും ഉണ്ടായിരുന്നു."

*അദ്ധ്യാപകൻ ആകാൻ ആഗ്രഹിച്ചിരുന്നോ? എങ്ങനെ അദ്ധ്യാപകനായി?*

"ബി.എ. കഴിഞ്ഞപ്പോൾ സ്കൂളിൽ ഏതാനും വിഷയങ്ങൾ പഠിപ്പിക്കാൻ ദീവന്നാസ്യോസ് തിരുമേനി നിയോഗിച്ചു. അങ്ങനെ അദ്ധ്യാപകനായി."

*ബി.എ. യ്ക്ക് ഐച്ഛികം കണക്കായിരുന്നല്ലോ. പിന്നെ എം.എ. യ്ക്ക് ഇംഗ്ലീഷ് എടുക്കാൻ കാരണം?*

"ലിറ്ററേച്ചർ എനിക്ക് ഇഷ്ടമാണ്. ബി.എ. കഴിഞ്ഞ ഉടൻ അദ്ധ്യാപകനായി. പിന്നെയായിരുന്നു എം.എ. പഠിച്ചത്. അപ്പോഴേയ്ക്കും കണക്കിലുള്ള താല്പര്യവും കുറഞ്ഞു" (ഇന്റർമീഡിയറ്റ് കോട്ടയം സി. എം. എസ്. കോളജിലും, ബി.എ. തൃശ്ശിനാപ്പള്ളി നാഷണൽ കോളജിലും, എം.എ. കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിലുമാണ് പഠിച്ചത്. മദ്രാസ് മെസ്റ്റൺ ട്രെയിനിംഗ് കോളജിൽ നിന്നും ബി.എഡ്. ജയിച്ചു).

*ഒരു എഴുത്തുകാരൻ ആകാൻ ആഗ്രഹിച്ചോ?*

"പ്രത്യേക ആഗ്രഹങ്ങൾ ഒന്നും എനിക്ക് ഒരിക്കലും ഉണ്ടായിട്ടില്ല. പിന്നെ കുറെയൊക്കെ എഴുതിയിരുന്നു. ലേഖനങ്ങൾ."

*ചെറുപ്പത്തിൽ പ്രസംഗത്തിൽ ഏർപ്പെട്ടിരുന്നോ?*

"പ്രസംഗകലയിൽ താല്പര്യമുണ്ടായിരുന്നു. മാവേലിക്കരയിൽ അഖില കേരള ബാലജനസഖ്യത്തിൽ പ്രവർത്തിച്ചിരുന്നു. അതിലൂടെയാണ് പ്രസംഗിച്ചു പഠിച്ചത്."

*ആരുടെയെങ്കിലും പ്രസംഗശൈലി ആകർഷിച്ചിട്ടുണ്ടോ?*

"ഉണ്ട്. തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ. അത് ഒരു കല തന്നെയായിരുന്നു. ഉജ്ജ്വല പ്രസംഗം എന്നു തന്നെ പറയാം. അദ്ദേഹം ശെമ്മാശ്ശനായിരിക്കുമ്പോൾ പ്രസംഗത്തിൽ വലിയ കീർത്തി

നേടിയിരുന്നു. അദ്ദേഹത്തെപ്പോലെ പ്രസംഗിക്കാൻ കഴിവുള്ളവർ മലങ്കരസഭയിൽ ഉണ്ടായിട്ടില്ല."

*പ്രസംഗത്തിന് എന്തെങ്കിലും തയ്യാറെടുപ്പ് നടത്താറുണ്ടോ?*

"പാഠഭാഗങ്ങൾ വായിക്കുകയും കമന്ററികൾ നോക്കുകയും ചെയ്യും."

*അദ്ധ്യാപനമാണോ പ്രസംഗമാണോ കൂടുതൽ സംതൃപ്തി തന്നത്?*

"രണ്ടും രണ്ടാണ്. അദ്ധ്യാപകൻ എന്ന നിലയിൽ കുട്ടികളുടെ ശിക്ഷണത്തിലും സ്വഭാവരൂപീകരണത്തിലും പഠനത്തിലും വളരെ ശ്രദ്ധിച്ചു. എന്റെ കുട്ടികൾ ഗുരുക്കന്മാരോട് വിധേയത്വമുള്ളവരായിരുന്നു,"

*പഠിപ്പിച്ച കുട്ടികളുമായി ബന്ധമുണ്ടോ?*

"എവിടെച്ചെന്നാലും അവരെ കാണും. ഇന്ത്യയിലും പുറത്തും പലരും നല്ല നിലയിലുണ്ട്. അവരെ കാണുന്നത് സന്തോഷം തരുന്ന അനുഭവമാണ്, അവർക്കും."

*അദ്ധ്യാപനത്തിനിടയിൽ മെത്രാൻ സ്ഥാനത്തേക്ക് വിളിച്ചപ്പോൾ എന്തു തോന്നി?*

"ആകസ്മികമായ ഒരു ദൈവവിളിയാണെന്നു തോന്നി" (1966 ഓഗസ്റ്റ് 24-നായിരുന്നു മെത്രാൻസ്ഥാനം ലഭിച്ചത്).

*മെത്രാൻ ആയപ്പോൾ ഗുരു എന്തു പറഞ്ഞു?*

"സഭയുടെ വിശ്വാസം, പാരമ്പര്യം എന്നിവ കാത്തുസൂക്ഷിക്കുന്നതോടൊപ്പം നോമ്പ്, ഉപവാസം, യാമപ്രാർത്ഥനകൾ തുടങ്ങിയ കർമ്മാനുഷ്ഠാനങ്ങൾ വളരെ നിഷ്ഠയോടും ഭക്തിയോടും കൂടി ചെയ്യണമെന്ന് ഉപദേശിച്ചു."

*മെത്രാൻ എന്ന നിലയിൽ ഗുരുവിൽ നിന്ന് എന്തെങ്കിലും മാതൃകകൾ സ്വീകരിച്ചിട്ടുണ്ടോ?*

"ദീവന്നാസ്യോസ് തിരുമേനിയുടെ കൂടെ ശെമ്മാശ്ശനായും വൈദികനായും നിരണം ഭദ്രാസനത്തിലെ മിക്ക പള്ളികളിലും പോയിട്ടുണ്ട്. പൊതുയോഗങ്ങൾ നടത്തുന്ന രീതി കണ്ടു പഠിക്കാൻ എനിക്ക് അവസരം ലഭിച്ചു. ദീവന്നാസ്യോസ് തിരുമേനിയുടെ കല്പനകൾ കേട്ട് എഴുതുന്നതിനും എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. അതും എനിക്ക് സഹായകമായി."

*മലബാർ ഭദ്രാസനാധിപനായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസിന്റെ പ്രവർത്തനശൈലി സ്വാധീനിച്ചിട്ടുണ്ടോ?*

“എന്റെ മുൻഗാമിയുടെ പ്രവർത്തനശൈലി നേരിട്ടു മനസ്സിലാക്കാൻ അവസരം ലഭിച്ചിട്ടില്ല. ഞാൻ മലബാറിലേക്ക് വന്നപ്പോൾ (1966 നവംബർ 11) പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി രോഗിയായി കിടപ്പിലായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെപ്പറ്റി ഒട്ടേറെ കേട്ടിട്ടുണ്ട്.”

*നാലു കാതോലിക്കാ ബാവാമാരെ കാണാനും അവരുടെ പ്രവർത്തനശൈലിയും ജീവിത വീക്ഷണവും മനസ്സിലാക്കാനും കഴിഞ്ഞിട്ടുണ്ടല്ലോ. അവരുടെ സ്വാധീനമുണ്ടായിട്ടുണ്ടോ?*

“വലിയ ബാവായുടെയും ഔഗേൻ ബാവായുടെയും ജീവിതശൈലികൾ എന്നെ വളരെ സ്വാധീനിച്ചിട്ടുണ്ട്. വലിയ ബാവായുടെ ഗാംഭീര്യവും ഔഗേൻ ബാവായുടെ ജീവിതലാളിത്യവുമാണ് എപ്പോഴും ഓർമ്മയിൽ നിൽക്കുന്നത്. മാത്യൂസ് പ്രഥമൻ ബാവായുമായും അടുത്തിടപെടാൻ കഴിഞ്ഞത് ഒരു ഭാഗ്യം തന്നെ. അത് ഊഷ്മളമായ ഒരു അനുഭവമാണ്.”

*ഭദ്രാസനാധിപൻ എന്ന നിലയിൽ എടുത്തു പറയാവുന്ന നേട്ടങ്ങൾ?*

“മലബാറിൽ ഞാൻ എത്തുമ്പോൾ 80 ഇടവകകളാണ് ഉണ്ടായിരുന്നത്. ഇപ്പോൾ അതിന്റെ ഇരട്ടി ആയിട്ടുണ്ട്. സഭയ്ക്ക് പുതിയൊരു ഭദ്രാസനവും (ബത്തേരി) ഇതിൽനിന്ന് ഉണ്ടായി. കോഴിക്കോട്ട് തുടങ്ങിയ മാർ ഗ്രീഗോറിയോസ് ഗൈഡൻസ് സെന്റർ മറ്റൊരു നേട്ടമാണ്.”

*ഒരു ഹീറോ ഉണ്ടോ?*

“പരുമല തിരുമേനി.”

*എന്താണ് ജീവിതാഭിലാഷം?*

‘പരിശുദ്ധ പരുമല തിരുമേനിയെപ്പോലെ ജീവിക്കുക.”

*സഭയുടെ പ്രവർത്തനത്തിൽ സന്യാസപ്രസ്ഥാനത്തിന് സ്ഥാനമുണ്ടോ?*

“വലിയൊരു സ്ഥാനമുണ്ട്. സഭയുടെ ജീവൻ തന്നെ സന്യാസ പ്രസ്ഥാനത്തിന്റെ വളർച്ചയിലാണ്. ജീവനാണല്ലോ വളർച്ചയുടെ ആധാരം. മൃതമായ അവസ്ഥയിൽ ഒന്നിനും വളർച്ചയില്ല.”

*സന്യാസ പ്രസ്ഥാനം എന്തുകൊണ്ടാണ് ഇപ്പോൾ ശക്തിപ്പെടാത്തത്?*

“സന്യാസ പ്രസ്ഥാനം ശക്തിപ്പെടാത്തതിന്റെ പ്രധാന കാരണം നമ്മുടെ ആളുകളുടെ ഇടയിൽ ആ പ്രസ്ഥാനത്തെക്കുറിച്ചുള്ള - സന്യാസ ജീവിതത്തെക്കുറിച്ചുള്ള - അജ്ഞതയാണ്. ഭൗതികവാദ

ത്തിന്റെ അതിപ്രസരം മൂലം മനുഷ്യന് ദൈവവിശ്വാസം കുറയുന്നു. സുഖ സൗഖ്യാദികളിലുള്ള ആഗ്രഹം ഏറുന്നു. ലൗകിക സമ്പത്തിന്റെ വർദ്ധന ഒരു വശത്ത്, ദാരിദ്ര്യം മറ്റൊരു വശത്ത്. ധനികർ ദൈവത്തെ മറക്കുന്നു. അതിനിടയിൽ സന്യാസ പ്രസ്ഥാനത്തെപ്പറ്റി ആര് ചിന്തിക്കാൻ."

*പിന്നെ എങ്ങനെയാണ് ജീവിതം രൂപപ്പെടുത്തിയത്?*

"പ്രാർത്ഥനയിലൂടെ."

*ഇഷ്ടപ്പെട്ട പ്രാർത്ഥന ഏതാണ്?*

"കർത്തൃപ്രാർത്ഥന."

*വെറുതെ ഇരിക്കുമ്പോഴോ യാത്ര ചെയ്യുമ്പോഴോ മറ്റോ എന്തെങ്കിലും ഒരു കാര്യത്തെപ്പറ്റി ചിന്തിക്കാറുണ്ടോ?*

"അങ്ങനെ ഒരു വിഷയത്തെപ്പറ്റി ചിന്തിക്കാറില്ല. എന്നാൽ, ഇടവക ഭരണത്തിൽ വന്നുകൂടുന്ന പ്രതിബന്ധങ്ങൾ, സഭയിൽ ഉണ്ടാകുന്ന വഴക്കുകൾ ഇതൊക്കെ ആലോചിക്കാറുണ്ട്. അതിനു പരിഹാര മാർഗമായിരിക്കും ചിന്തയിലെ അന്വേഷണം. പ്രസംഗത്തിനും മറ്റും പോകുമ്പോൾ അതിന്റെ വിഷയത്തെപ്പറ്റിയും ചിന്തിക്കും."

*ഇഷ്ടപ്പെട്ട പുസ്തകം?*

"മതവിഷയങ്ങൾ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളോടാണ് പ്രിയം. പരദേശി മോക്ഷയാത്ര, ക്രിസ്താനുകരണം എന്നിവ അതിൽ ചിലതു മാത്രം."

*മലങ്കര സഭാപിതാക്കന്മാരിൽ ആരുടെ ജീവിതമാണ് ഏറെ ആകർഷിച്ചിട്ടുള്ളത്?*

"പരുമല തിരുമേനിയുടേത്."

*കണ്ടിട്ടുള്ള പിതാക്കന്മാരിൽ ആരുടെ ജീവിതമാണ് ഏറെ ആകർഷിച്ചത്?*

"ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടേത്."

*തിമോത്തിയോസിന്റെ ജീവിതം ആകർഷിച്ചിട്ടില്ലേ? ആ പേരാണല്ലോ സ്വീകരിച്ചത്?*

"പൗലോസ് ശ്ലീഹായുടെ ശിഷ്യനാണ് തീമോത്തിയോസ്. എനിക്ക് ആ പേര് ലഭിച്ചപ്പോൾ അത് വേദപുസ്തകത്തിലെ ഒരു പേരാണെന്ന് ഓർത്തു."

*പുതിയ നിയമത്തിൽ കാണുന്ന തീമോത്തിയോസിന്റെ പ്രത്യേകത എന്തായിരുന്നു?*

“പൗലോസ് ശ്ലീഹാ, തീമോത്തിയോസിന് എഴുതിയ ഒന്നും രണ്ടും ലേഖനങ്ങളിൽ കൂടി ലഭിച്ചിട്ടുള്ള ഉപദേശങ്ങളും നിർദ്ദേശങ്ങളും പൂർണ്ണമായി അനുസരിക്കുന്നതിനും പാലിക്കുന്നതിനും തീമോത്തിയോസ് ശ്രദ്ധിച്ചിരുന്നു. ഇതാണ് വിശുദ്ധ വേദപുസ്തകത്തിൽ കാണുന്ന തീമോത്തിയോസിന്റെ പ്രത്യേകത.”

*ജീവിതത്തിൽ എപ്പോഴെങ്കിലും ദുഃഖിച്ചോ?*

“ജീവിതത്തിൽ ഏറ്റവും കൂടുതൽ ദുഃഖം അനുഭവിച്ചത് ഒരിക്കലാണ്. എന്നെ ഈ നിലയിലേക്ക് ഉയർത്തുന്നതിന് ഒരു പിതാവിനെപ്പോലെ എന്നെ നിസ്വാർത്ഥമായി സ്നേഹിച്ചു വളർത്തിയ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ വേർപാടിലാണത്. ജീവിതത്തിലെ ഏറ്റവും വലിയ ദുഃഖമായി അത് അവശേഷിക്കുന്നു.”

*കൂടുതൽ സന്തോഷിച്ചതോ?*

“ഒരേ സമയം വൈദികനും അദ്ധ്യാപകനും ആകണമെന്ന് ഒരിക്കൽ ആഗ്രഹിച്ചിരുന്നു. ആ ആഗ്രഹം സഫലമായപ്പോൾ.”

*സഭയിലെ കക്ഷിവഴക്കുകൾ തളർത്തിയോ?*

“അത് എന്നെ തളർത്തിയെന്ന് പറയാൻ പറ്റില്ല. എന്നെ അതീവ ദുഃഖിതനാക്കിയിട്ടുണ്ട്. കേസ് എന്ന് പറഞ്ഞു കേട്ടിട്ടുള്ളതല്ലാതെ കേസിൽ വാദിയും പ്രതിയും ആകേണ്ട സാഹചര്യം ഉണ്ടാകുമെന്ന് ചിന്തിച്ചിട്ടില്ല. അങ്ങനെ ആയത് സഭാവഴക്കിലായിരുന്നു. അത് വളരെ ദുഃഖിപ്പിച്ചു. പലരെയും. എന്നാൽ സത്യം നമ്മുടെ ഭാഗത്താണെന്ന് ഉത്തമ ബോദ്ധ്യമുണ്ടായിരുന്നതിനാൽ വിജയിക്കുമെന്ന് വിശ്വസിച്ചു. അതിനാൽ ധൈര്യമായി ഇരുന്നു.”

*തിരുമേനി പണ്ട് സോവിയറ്റ് യൂണിയനിൽ പോയതിനെപ്പറ്റി യാത്രാവിവരണം എഴുതിയിട്ടുണ്ടല്ലോ. അവിടുത്തെ മാറ്റങ്ങളെപ്പറ്റി എന്താണ് അഭിപ്രായം?*

“ഞാൻ അവിടെ പോയത് 1968-ലാണ്. അന്ന് മതസ്വാതന്ത്ര്യമോ വ്യക്തിസ്വാതന്ത്ര്യമോ ഒന്നുമില്ല. അത്തരം ഒരു സ്ഥിതി തുടരില്ലെന്ന് ഞാൻ അന്നേ കരുതിയതാണ്. മാറ്റങ്ങൾ അനിവാര്യമാണ്; അത് ആകസ്മികമല്ല.”

*മറ്റ് ഏതെല്ലാം രാജ്യങ്ങളിൽ പോയിട്ടുണ്ട്?*

"അർമ്മീനിയ, റുമേനിയ, അമേരിക്ക, ബ്രിട്ടൺ, കാനഡ, ജർമ്മനി, മലേഷ്യ, സിംഗപ്പൂർ, സൗദി ഒഴിച്ച് എല്ലാ ഗൾഫ് രാജ്യങ്ങളിലും പോയിട്ടുണ്ട്."

*കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിൽ കണ്ട പ്രത്യേകത എന്തായിരുന്നു?*

"തൊഴിൽ രംഗത്തെ അച്ചടക്കം. കലാലയങ്ങളിലും അച്ചടക്കം കർശനമായിരുന്നു."

*നമ്മുടെ നാട്ടിൽ ഉണ്ടാകുന്ന കുഴപ്പങ്ങൾക്ക് കാരണം?*

"അച്ചടക്കരാഹിത്യം."

*തിരുമേനിയുടെ സ്വപ്നങ്ങൾ എന്തെല്ലാമാണ്?*

"നമ്മുടെ സഭയിൽ എല്ലാ രീതിയിലും ശക്തമായ ഒരു ദയറാ പ്രസ്ഥാനം വളർന്നു വരണം. അതിന് അനുസരണമായി സഭാംഗങ്ങൾ ഉൽബുദ്ധരാകണം."

*സഭയുടെ നേതൃത്വം ഇന്ന് ചലനാത്മകമാണെന്ന് തോന്നുന്നുണ്ടോ? ആകെക്കൂടി ഒരു അഴിച്ചുപണി ആവശ്യമല്ലേ?*

"ഇന്നത്തേതിൽ നിന്ന് വ്യത്യസ്തമായി പുരോഗമനപരമായ പല വ്യതിയാനങ്ങളും നമുക്ക് ആവശ്യമാണ്."

*സഭകൾ തമ്മിലുള്ള ഐക്യത്തെപ്പറ്റി എന്താണ് അഭിപ്രായം?*

"എല്ലാ സഭകളും തമ്മിലുള്ള ഐക്യം സാദ്ധ്യമാകുമെന്ന് വിശ്വാസമില്ല. എന്നാൽ വിശ്വാസപരമായി ഐക്യമുള്ള സഭകൾ ഉണ്ടല്ലോ. അവ പരിപൂർണ്ണമായി യോജിക്കണമെന്ന ആഗ്രഹം എനിക്കുണ്ട്. സഭകൾ തമ്മിൽ വഴക്കടിച്ചും ആൾപിടിച്ചും സഭ നിലനിർത്തുന്നതിനോടും വളർത്തുന്നതിനോടും എനിക്കു യോജിപ്പില്ല. ഓരോ സഭയും മറ്റുള്ള സഭയെ കഴിയുന്നിടത്തോളം ബഹുമാനിച്ചു പെരുമാറുന്നതിൽ യോജിക്കുന്നത് - പരസ്പര ധാരണയുണ്ടാകുന്നത് - നല്ലതാണ്.

*സഭയിലെ കക്ഷിവഴക്കുകൾ തീർന്നു കാണാൻ ആഗ്രഹിക്കുന്നുണ്ടോ?*

"ആഗ്രഹമുണ്ട്. ക്രിസ്തീയ ആദർശങ്ങൾ പുലർത്താതെ ക്രിസ്തീയത്വം ഇല്ലാത്ത സമൂഹം സഭയുടെ പരിധിയിൽ വരികയെന്നത് ഒരു വിരോധാഭാസമാണ്."

*ആരാധന പൂർണ്ണമായും മലയാളത്തിൽ ആക്കുന്നതിനോട് യോജിപ്പുണ്ടോ? സുറിയാനി പാരമ്പര്യം നിലനിർത്താൻ അത് തടസ്സമാകുമോ?*

“ആരാധന പൂർണ്ണമായും മലയാളത്തിലാക്കാൻ സുറിയാനി ക്രിസ്ത്യാനികളുടെ പരമ്പരാഗതമായ ശൈലി അനുവദിക്കുന്നില്ല. പല വാക്കുകളും സുറിയാനിയിൽ തന്നെ പറഞ്ഞെങ്കിലെ സാധിക്കൂ. ബാറെക്മോർ, സ്തൗമൻകാലോസ് കുറിയേലായിസോൻ, ആമ്മീൻ തുടങ്ങി പല പദങ്ങളും മാറ്റാൻ പാടാണ്.”

*നമ്മുടെ പാരമ്പര്യത്തിൽ ഏറ്റവും കൂടുതൽ ആദരിക്കുന്ന പ്രത്യേകതകൾ എന്തെല്ലാം?*

“നമ്മുടെ ഏഴു കൂദാശകളുടെ അനുഷ്ഠാനങ്ങൾ എല്ലാംതന്നെ പ്രത്യേക ആദരം അർഹിക്കുന്നു. മറ്റ് സഭകൾക്ക് ഈ രീതിയിലുള്ള അനുഷ്ഠാനങ്ങൾ ഇല്ല തന്നെ. കൂദാശാനുഷ്ഠാനങ്ങൾ കൂടാതെ ഭവന ശുദ്ധീകരണം, ദേവാലയ ശുദ്ധീകരണം, ശവസംസ്കാരം ആദിയായ ശുശ്രൂഷകളും വളരെ പ്രത്യേകതയുള്ളവയാണ്. വി. കുർബാനയിൽ കാർമ്മികരോടൊപ്പം സംബന്ധിക്കുന്നവരും സജീവ പങ്കാളിത്തം വഹിക്കുന്നു എന്നത് സവിശേഷമായ ഒരു പ്രത്യേകതയാണ്.”

*ജീവിതത്തിൽ ഏറ്റവും കൂടുതൽ വിലമതിക്കുന്നത് എന്തിനെയാണ്?*

“ഒരു നല്ല ക്രിസ്തീയ ജീവിതത്തെ. ജീവൻ നിലനിർത്തുക എന്നതല്ല, ജീവിതം നന്നായിരിക്കുക എന്നതാണ് ആവശ്യം.”

*വേദപുസ്തകത്തിൽ ഏറ്റവും ഇഷ്ടപ്പെട്ട ഭാഗം?*

“ഗിരിപ്രഭാഷണവും 23-ാം സങ്കീർത്തനവും.”

*വാക്യമോ?*

“മത്തായിയുടെ സുവിശേഷം ഏഴാം അദ്ധ്യായത്തിലെ പന്ത്രണ്ടാം വാക്യം.”

*യേശുവിന്റെ ജീവിതത്തിൽ നിന്ന് തിരുമേനിയെ ആകർഷിച്ച തത്വശാസ്ത്രം?*

“True Christian life begins with renunciation, gain through loss എന്നീ തത്വങ്ങൾ.”

*യേശുവിന്റെ ജീവിതത്തിൽ നിന്ന് ആകർഷിച്ച ഒരു സംഭവം?*

“ചുങ്കക്കാരനായ സഖായിയെ മരത്തിനു മുകളിൽ നിന്ന് വിളിച്ചിറക്കി അവന്റെ വീട്ടിൽ പോയി താമസിച്ച് അവനെ മാനസാന്തരപ്പെടുത്തിയതാണ് എന്നെ കൂടുതൽ ആകർഷിച്ച ഒരു സംഭവം.”

*സംഗീതത്തിൽ താല്പര്യമുണ്ടോ?*

"ഉണ്ട്. സംഗീതം ഇഷ്ടമാണ്. ശ്രദ്ധിക്കാറുണ്ട്."

*മറ്റു മതഗ്രന്ഥങ്ങൾ വായിക്കാറുണ്ടോ?*

"ഉണ്ട്."

*മറ്റു മതനായകരിൽ ഇഷ്ടപ്പെട്ട വ്യക്തി?*

"ശ്രീബുദ്ധൻ."

*എന്തെങ്കിലും പ്രത്യേക ഇഷ്ടം തോന്നാറുണ്ടോ?*

"ഉണ്ട്. ഒറ്റയ്ക്കിരുന്ന് പ്രാർത്ഥിക്കാൻ."

*ഒരു സന്ദേശം?*

"മനുഷ്യ നന്മ."



# ദൈവാധീനമുള്ള അധരങ്ങളിലെന്നും യോജിപ്പിനായുള്ള പ്രാർത്ഥനാമന്ത്രം

സണ്ണി ജോസഫ്

അധരങ്ങൾക്ക് ദൈവികമായ കാവലുള്ളതുപോലെയാണു നിയുക്ത കാതോലിക്കായുടെ വാക്കുകൾ. വിശുദ്ധവും അദൃശ്യവുമായ ഏതോ കടിഞ്ഞാൺ എല്ലാ വിവാദങ്ങളിൽ നിന്നും ആ നാവിനെ കാക്കുന്നു.

ധൂപാർച്ചനയുടെ സൗമ്യതയും സൗരഭ്യവുമുണ്ട് തിരുമേനിയുടെ രീതികൾക്ക്. 80 വയസ്സിന്റെ വാർദ്ധക്യമോ, 50 ആണ്ട് നീണ്ട തപോനിഷ്ഠയുടെ കാർക്കശ്യമോ അതിലൊരു മാറ്റവും വരുത്തുന്നില്ല.

പൗരസ്ത്യസഭയുടെ പൗരോഹിത്യ ഗിരിശൃംഗത്തിലേക്കു നിയുക്തനായിരിക്കുന്ന തോമസ് മാർ തീമോത്തിയോസിന്റെ ആസ്ഥാനം പത്തനാപുരത്തെ താബോർ ആണ്. പുതിയനിയമത്തിലെ താബോറിന്റെ മന്ത്രം രൂപാന്തരീകരണമാണ്. തപസ്സിന്റെ വഴികളിലേക്കു നിയുക്ത കാതോലിക്കായുടെ രൂപാന്തരീകരണമുണ്ടായതും താബോർ ഗിരിശൃംഗത്തിൽ വച്ചാണ്.

കുന്തിരിക്കത്തിന്റെ പരിമളം പരക്കുന്ന താബോർ കുന്നിന്റെ ഏകാന്തവും ദിവ്യവുമായ ഔന്നത്യം തിരുമേനിയുടെ കാഴ്ചപ്പാടിലുമുണ്ട്. വ്യവഹാരങ്ങളോടും കാലുഷ്യത്തോടും സാത്വികമായ നിഷേധമാണ് അദ്ദേഹത്തിന്റെ മറുപടി.

ആധുനിക ജീവിതത്തിന്റെ മൂല്യനിരാസങ്ങളെക്കുറിച്ചാണ് തിരുമേനിക്ക് ആശങ്ക. വിശ്വാസിസമൂഹത്തിനുള്ള അദ്ദേഹത്തിന്റെ ജന്മദിന സന്ദേശം തന്നെ അതിൽനിന്നു പിറന്നതാണ്. "ചോർന്നുപോകുന്ന സാൻമാർഗികത വീണ്ടെടുക്കണം. ആദ്ധ്യാത്മികത വളരണം. അല്ലാതെ ജീവിതം സമാധാനപൂർണ്ണമാകില്ല."

മതവികാരം വളരുന്നതനുസരിച്ച് ആദ്ധ്യാത്മികത തളരുകയാണോ?

മതത്തിനുവേണ്ടി മല്ലടിക്കാനും മരിക്കാനുംവരെ ആളുണ്ട്. പക്ഷേ മതത്തിനായി ജീവിക്കാൻ ഒരാൾ പോലുമില്ല.

ഇക്കാര്യം ശ്രദ്ധിക്കേണ്ട സഭകൾതന്നെ വ്യവഹാരത്തിലും വഴക്കിലും കുടുങ്ങിക്കിടക്കുകയാണല്ലോ?

ഭിന്നത തീരണമെന്ന് ആരാണ് ആഗ്രഹിക്കാത്തത്? ദൈവനാമം മഹത്വപ്പെടണമെങ്കിൽ സഭയിലും സമൂഹത്തിലും ശാന്തിപുലരണം.

സിറിയൻ ഓർത്തഡോക്സ് സഭയിലെ പാത്രിയർക്കീസ്-കാതോലിക്കാ വിഭാഗങ്ങൾ തമ്മിൽ യോജിപ്പ് ഇതിനൊരു മാതൃക സൃഷ്ടിച്ചുകൂടേ?

യോജിക്കണമെന്നു തന്നെയാണ് എന്റെ അഭിപ്രായം.

യോജിപ്പിന് എന്താണ് തടസ്സം?

എന്തു തടസ്സം? വിശ്വാസപരമായ ഭിന്നതയില്ല. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ആദ്ധ്യാത്മിക മേലദ്ധ്യക്ഷസ്ഥാനം അംഗീകരിക്കാനും തടസ്സമില്ല. പക്ഷേ, സഭാകാനോനും ഭരണഘടനയും ഏറ്റവുമൊടുവിൽ ഇക്കാര്യത്തിലുണ്ടായ സുപ്രീംകോടതി വിധിയും എല്ലാവരും മാനിക്കണം. സഭയുടെ ഭരണപരമായ കാര്യങ്ങൾ നിർവഹിക്കേണ്ടതു കാതോലിക്കാ ബാവായാണെന്ന് ഇതിലൊക്കെ വ്യക്തമാണ്. ഇരുവിഭാഗത്തിലുമുള്ള 90 ശതമാനം പേരും സഭ ഒന്നിച്ചുനിൽക്കണമെന്ന് ആഗ്രഹിക്കുന്നവരാണ്.

ബാക്കി 10 ശതമാനം പേരാണോ പ്രബലർ?

ആരുടെയും മനസ്സ് മുറിപ്പെടുത്തുന്ന കാര്യങ്ങൾ പറയരുതല്ലോ. എല്ലാവരും ഇന്നല്ലെങ്കിൽ നാളെ സത്യവിശ്വാസത്തിന്റെ പാതയിൽ വരും.

നിലവിൽ അനുരഞ്ജന ശ്രമങ്ങളൊന്നും നടക്കാത്ത നിലയ്ക്കു സഭയിൽ സമാധാനമുണ്ടാക്കുക ദുഷ്ക്കരമല്ലേ?

സമാധാനത്തിലേക്കും സന്തോഷത്തിലേക്കുമുള്ള പാത എപ്പോഴും ദുഷ്ക്കരമാണ്.

ദുഷ്ക്കരമായ പാതകളിലൂടെയായിരുന്നു നിയുക്ത കാതോലിക്കായുടെ സഞ്ചാരം എന്നും. മാവേലിക്കര പുതിയകാവ് പള്ളിയിലെ അൾത്താര ബാലൻ സിറിയൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനു പിൻഗാമിയായി വളർന്നതു സഹനത്തിന്റെയും ക്ലേശത്തിന്റെയും പിൻബലത്തിലാണ്.

പ്രാരാബ്ധങ്ങളും സ്വപ്നങ്ങളും ദൈവകരങ്ങളിലർപ്പിച്ച തോമസ് എന്ന പയ്യൻ മദ്ബഹായിൽ ആദ്യം കയറുന്നത് പന്ത്രണ്ടാം വയസ്സിലാണ്. പള്ളിയിലെ ഒരു ചടങ്ങിൽ പങ്കെടുക്കാനെത്തിയ സി. എം. തോമസ് റമ്പാൻ (പിന്നീട് തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) തുബ്ദേൻ വായിച്ച മെലിഞ്ഞ ബാലനെ ശ്രദ്ധിച്ചു. പ്രാർത്ഥനയിലും അനുഷ്ഠാനങ്ങളിലും അവൻ പുലർത്തിയ ഏകാഗ്രതയിൽ റമ്പാന്റെ മനസ്സു പതിഞ്ഞു.

ദൈവവിളിയുള്ള ആ ബാലനെ തന്റെ കൂടെ ദയറായിലേക്കു വിടാമോ എന്ന് അവന്റെ പിതാവിനോടു റമ്പാൻ ചോദിച്ചു. ശങ്കകളില്ലാത്ത മറുപടിയാണു തലവടി മുളമൂട്ടിൽ ഇട്ടിയവിര നൽകിയത്. "ഒരാളെ ഞാൻ രാജ്യത്തിനു കൊടുത്തു. ഒരാൾ ദൈവത്തിനുമിരിക്കട്ടെ."

ദൈവത്തിനുള്ളതു ദൈവത്തിനു തന്നെ കിട്ടി. തോമസ് മൗണ്ട് താബോർ ദയറായിലെ അന്തേവാസിയായി. ദയറായുടെ തുടക്കകാലമായിരുന്നു അത്. താമസം ഓലഷെഡ്ഡിൽ. ഗുരുവിനോടൊപ്പം കൃഷിയിടങ്ങളിൽ വിയർപ്പൊഴുക്കിയും യാമങ്ങൾ പ്രാർത്ഥനാ നിർഭരമാക്കിയും ഒരു വൈദികൻ പിറവിയെടുക്കുകയായിരുന്നു. കഷ്ടപ്പാടുകളുടെ പാതയിലൂടെയുള്ള യാത്രയിൽ പഠനവും പുസ്തകങ്ങളുമായിരുന്നു കൂട്ട്.

ഗുരുവും വഴികാട്ടിയും ആത്മീയ പിതാവുമായിരുന്ന മാർ ദീവന്നാസിയോസിൽ നിന്നുതന്നെ റമ്പാൻ പട്ടം സ്വീകരിച്ചു. മെത്രാഭിഷേകം നൽകിയത് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായും. 1966 ഓഗസ്റ്റ് 24-നായിരുന്നു അത്. ഈ വർഷമാണു നിയുക്ത കാതോലിക്കായുടെ പൗരോഹിത്യ സുവർണ്ണ ജൂബിലിയും.

പൗരോഹിത്യം പദവിയോ അധികാരമോ അല്ലെന്നും അത് ആസ്വദിക്കാനുള്ളതല്ലെന്നും നിയുക്ത കാതോലിക്കാ വിശ്വസിക്കുന്നു. ഇടയൻ ആട്ടിൻപറ്റത്തെ നന്മയുടെ മേച്ചിൽപ്പുറങ്ങളിലൂടെ നടത്തേണ്ടവനാണ്. അവിടെ കൈയ്യടിക്കും ജനപ്രീതിക്കും സ്ഥാനമില്ല.

ആശ്രമവാടിയിലെ ശാന്തിയാണു തിരുമേനിയുടെ പ്രവർത്തനശൈലിക്ക് അവിടെ ബഹളങ്ങളില്ല. പേരുകേട്ട ധ്യാനഗുരുവും മികച്ച അദ്ധ്യാപകനുമായ അദ്ദേഹത്തിന് അദ്ധ്യാപനത്തോടുള്ള ഇഷ്ടം ഇപ്പോഴും ബാക്കിയാണ്. കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയാണ് അദ്ധ്യാപനത്തിലേക്കു തിരിഞ്ഞത്. സാഹിത്യാസ്വാദനം ഇടയ്ക്ക് എവിടെയോ വഴിപിരിഞ്ഞു. വായന ആദ്ധ്യാത്മിക ഗ്രന്ഥങ്ങളിലേക്കു മാറി. സംഗീതാഭിമുഖ്യമുണ്ട്. യാത്രയിലൊക്കെ പാട്ടു കേൾക്കും. പക്ഷേ കുർബാനയ്ക്കു വാദ്യമേളം വേണ്ടെന്ന സുന്നഹദോസ് നിലപാടിനു നിയുക്ത കാതോലിക്കാ അടിവരയിടുന്നു. "കുർബാന വിശുദ്ധ ബലിയാണ്. വീണയും കിന്നരവും വേണ്ടതു ബലിക്കല്ല." താബോറിലെ താപസശ്രേഷ്ഠന് ഏതിലെങ്കിലും കാർക്കശ്യമുണ്ടെങ്കിൽ അതു വിശ്വാസത്തിന്റെയും അനുഷ്ഠാനങ്ങളുടെയും കാര്യത്തിൽ മാത്രം.

*(മലയാള മനോരമയിൽ നിന്നും)*

# വ്രതശുദ്ധിയുടെ പൊൻനാളം

മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട ദിവസം തോമസ് മാർ തിമോത്തിയോസ് ഡയറിയിലെഴുതി: "ഒരിക്കലും മറക്കാനാവാത്ത മറ്റൊരു മുഹൂർത്തവും ഇന്നുണ്ടായി. സ്ഥാനവസ്ത്രങ്ങളുമണിഞ്ഞ് മദ്ബഹയിൽ നിന്ന് ഇറങ്ങിവന്ന എന്റെ അടുത്തേക്ക് അമ്മച്ചി ഓടിയെത്തി. കവണി കൊണ്ടു മൂടിയ ആ മുഖം തുടുത്തിരുന്നു. എന്റെ ഇരുകൈകളും കൂട്ടി യമർത്തി അമ്മച്ചി തുരുതുരെ ചുംബിച്ചു. സന്തോഷംകൊണ്ടുതിർന്ന കണ്ണീരിൽ എന്റെ കൈക്കുടന്ന നനഞ്ഞു. അമ്മച്ചി അങ്ങനെ കരയുന്നത് ആദ്യമായിട്ടാണ് ഞാൻ കാണുന്നത്."

മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപന്റെ ഡയറിക്കുറിപ്പുകൾ ഇങ്ങനെയാണ്, സ്നേഹത്തിന്റെയും വാത്സല്യത്തിന്റെയും മാധുര്യമൂറുന്ന ഓർമ്മകൾ മാത്രം. ഏതു കയ്പുറ്റ അനുഭവവും ആ ആശ്രമ ഗുരുവിന്റെ സൗമ്യ സ്മരണകളിൽ മധുരാനുഭൂതിയാകുന്നു. ഏതു കടുത്ത പീഡനവും സഹനത്തിന്റെ നിർമ്മലമായ അഗ്നിപരീക്ഷയാകുന്നു. ഏതു കൊടുംനിന്ദയും ക്ഷമയുടെ വിശിഷ്ട സാക്ഷ്യമാകുന്നു.

അതിസാമർത്ഥ്യവും കൗശലവും മൂല്യപ്രമാണങ്ങളായി മാറുന്ന നാട്ടിൽ ഹൃദയത്തിന്റെ ഭാഷ പരാജയപ്പെടുന്നതായി അദ്ദേഹമറിയുന്നു.

"എങ്കിലും ഞാനിപ്പോഴും സംസാരിച്ചുകൊണ്ടിരിക്കുന്നു. കേൾക്കുന്ന ആയിരങ്ങളിൽ ഒരുവനിലെങ്കിലും അതു ലക്ഷ്യം കണ്ടാലോ?"

അതെ, സപ്തതിയിലെത്തി നിൽക്കെ, കഴിഞ്ഞകാലവും പറഞ്ഞ വാക്കുകളും പൂർണമായും വ്യർത്ഥമായില്ലെന്ന വിശ്വാസം അദ്ദേഹത്തിനു കരുത്തേകുന്നു.

ഇല്ലായ്മകളുണ്ടായിരുന്നെങ്കിലും സ്നേഹത്തിന്റെ ധാരാളിത്തം അനുഭവിച്ചു വളർന്നവനാണ് തലവടി മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും മൂന്നാമത്തെ പുത്രൻ. നാലു സഹോദരങ്ങളായിരുന്നു തോമസിന്. സബ് രജിസ്ട്രാർ ഓഫീസിൽ ഉദ്യോഗസ്ഥനായിരുന്ന യോഹന്നാൻ, മിലിട്ടറി ഓഫീസറായിരുന്ന ഗീവർഗീസ്, സി. ടി. ഏബ്രഹാം, മാവേലിക്കര നടയിൽ തെക്കേതിൽ ജോണിന്റെ ഭാര്യ ഏലിയാമ്മ. അവർ 30 വർഷം മുമ്പു മരിച്ചു.

മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് പള്ളിയായിരുന്നു ബാലനായ തോമസിന്റെ രണ്ടാംവീട്. വീടുവിട്ടാൽ പള്ളി. പള്ളി വിട്ടാൽ വീട് എന്ന മട്ടിൽ കഴിഞ്ഞുകഴിഞ്ഞ് ഒടുവിൽ എന്നെന്നേക്കുമായി വീടുവിടാനായി തീരുമാനം.

“ഞാൻ എങ്ങനെ ഈ വഴിക്കു തിരിഞ്ഞുവെന്നത് അത്ര തിട്ടമില്ല. പള്ളിയും ബാലസമാജവും സണ്ടേസ്കൂളും ഒക്കെയായുള്ള സഹവാസംകൊണ്ട് മറ്റൊരു വഴിയെപ്പറ്റി ചിന്തിക്കാൻ കഴിയാതെ പോയതാവണം.”

പത്തനാപുരം മൗണ്ട് താബോർ ദയറാ സ്ഥാപിച്ച മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യം ആ വഴിമാറ്റത്തിന് പരോക്ഷപ്രേരണയായി.

മകനെ ദയറായിലേക്കു വിടുന്നോയെന്ന് ഒരിക്കൽ മെത്രാപ്പോലീത്താ ഇട്ടിയവിരയോടു ചോദിച്ചു. നാണംകുണുങ്ങി കീഴോട്ടുനോക്കി നടന്ന കുഞ്ഞുതോമ്മാച്ചനെ മെത്രാപ്പോലീത്തായുടെ കൈയിലേൽപിച്ച് അദ്ദേഹം പറഞ്ഞു: “ഒരാളെ ഞാൻ രാജ്യത്തിനു കൊടുത്തു. ഇതാ ഒരാൾ ദൈവത്തിനുമിരിക്കട്ടെ.”

21 വർഷം മുമ്പ് ആ പിതാവ് മരിച്ചു. രണ്ടു വർഷം കഴിഞ്ഞ് മാതാവും. അവർ ദൈവകരങ്ങളിലേൽപിച്ച പുത്രൻ അന്നേയ്ക്ക്, ഇടയന്മാരുടെ ഇടയനായിതീർന്നിരുന്നു.

റമ്പാൻ സ്ഥാനമെന്നപോലെ മെത്രാൻപട്ടവും അദ്ദേഹമേറ്റു വാങ്ങിയത് മറ്റൊരു മഹാഗുരുവിൽ നിന്നാണ്. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്ന് (1966 ഓഗസ്റ്റ് 24).

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽനിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയ അദ്ദേഹം അതിനിടയിൽ ധ്യാനഗുരു, അദ്ധ്യാപകൻ തുടങ്ങിയ നിലകളിൽ പ്രശസ്തനായിരുന്നു. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വകുപ്പു മേധാവിയായിരുന്ന തോമസ് റമ്പാൻ അവിടെ പ്രിൻസിപ്പലുമായി.

പഠിപ്പിക്കാനുള്ള മോഹം ഇപ്പോഴുമുണ്ട്. മാനേജർ എന്ന നിലയിൽ സ്കൂളുകൾ സന്ദർശിക്കുമ്പോൾ സാറന്മാരില്ലാത്ത ക്ലാസു കണ്ടാൽ കയറിച്ചെല്ലും. അഞ്ചോ പത്തോ മിനിട്ട്... ഞാൻ വീണ്ടുമൊരു മാഷാകും.

“മാത്സാണ് ഇഷ്ട വിഷയം. ഡിഗ്രിക്ക് അതായിരുന്നു ഐച്ഛികം.” രണ്ടും രണ്ടും നാല് എന്നപോലെ ഗണിതസമവാക്യങ്ങളുടെ ആ ഋജുത്വം അദ്ദേഹത്തിന്റെ സംസാരത്തിനും സമീപനത്തിനും ഇന്നും ഊഷ്മളതയേകുന്നു.

“എനിക്ക് പത്രഭാഷയിൽ പറയാൻ വലിയ വശമില്ല. അതു രാഷ്ട്രീയക്കാരുടെയും മറ്റും ശൈലിയാണ്. ഒരുമാതിരി സാമർത്ഥ്യം നിറഞ്ഞ ഭാഷ. അതിനകത്ത് സത്യമേതെന്ന് വ്യക്തമാകില്ല.”

സംസ്കാരത്തിന്റെ വ്രതവിശുദ്ധി തകർക്കുന്ന രാഷ്ട്രീയത്തിന്റെ കടന്നുകയറ്റത്തിൽ ദുഃഖിതനാണദ്ദേഹം. ഫലപ്രദമായി ചെറുത്തുനിൽക്കാൻ സഭകൾക്കും കഴിയുന്നില്ലെന്ന് അദ്ദേഹം കരുതുന്നു.

"സഭകൾ അവയുടെ ലക്ഷ്യം നിറവേറ്റുന്നതിൽ പരാജയപ്പെടുന്നുവെന്നു പോലും വ്യാഖ്യാനിക്കത്തക്കവിധമാണ് കാര്യങ്ങളുടെ പോക്ക്. രാഷ്ട്രീയത്തിന്റെയും സമ്പത്തിന്റെയും ശക്തികൾക്കു കീഴ്പ്പെട്ടുപോവുകയാണവ."

"ഞാനിതൊക്കെ പറയാറുണ്ട്. അതുകേട്ട് വെളിയിലിറങ്ങുമ്പോൾ പലരും പിറുപിറുക്കും. ഇക്കാലത്ത് ഇതൊക്കെ പറയേണ്ട വല്ല കാര്യോമൊണ്ടോ?"

"ഹിന്ദുക്കളെ കണ്ടുപഠിക്കണം. അവരുടെ വിശ്വാസസ്ഥൈര്യവും ആരാധനയിലുള്ള തീക്ഷ്ണതയും എത്ര മഹത്തരമാണ്."

"ആത്മീയ കാര്യങ്ങളിൽ സാധാരണക്കാർക്ക് പൊതുവേ വലിയ താൽപര്യം ഉണ്ടാകാറില്ല. ഇപ്പോ അതു വന്നു വന്ന് എങ്ങനെയെങ്കിലുമൊക്കെയങ്ങ് ജീവിച്ചാൽ മതിയെന്ന മട്ടിലായി. സ്വാർത്ഥതയായി നമ്മുടെ ആദർശമൂല്യം. സഭകളിലെ വഴക്കുപോലും ഇതിന്റെ പ്രതിഫലനമാണ്. ഇവിടെ മെറ്റീരിയലിസം ശക്തിപ്പെട്ടു. പാശ്ചാത്യരുടെ നല്ല വശങ്ങൾക്ക് പകർത്താൻ പക്ഷേ, ആർക്കും താൽപര്യവുമില്ല."

അനുഭവത്തിൽ നിന്ന് ഇതിനൊരു ദൃഷ്ടാന്തവുമുണ്ട്. അദ്ദേഹം മദ്രാസ് ക്രിസ്ത്യൻ കോളജ് ഹൈസ്കൂളിൽ പഠിപ്പിക്കുന്ന കാലം. ഇംഗ്ലണ്ടിൽ ഉപരിപഠനം നടത്തിയ കുരുവിള ജേക്കബായിരുന്നു പ്രിൻസിപ്പൽ. കുട്ടികളെ മറുനാടൻ മര്യാദ ശീലിപ്പിക്കാനായി കുരുവിള ജേക്കബ് ഒരു പരീക്ഷണം നടത്തി. അവരുടെ ഇഷ്ടവിഭവമായ നിലക്കടല സ്കൂളിൽ തന്നെ കിട്ടാൻ സംവിധാനമുണ്ടാക്കി. ഒരു പ്രത്യേക സ്ഥലത്ത് കടല പായ്ക്കറ്റുകൾ വച്ചു. കുട്ടികൾക്കു സ്വയം എടുക്കാം. പണം സമീപമുള്ള പെട്ടിയിലിടണം. കടലപ്പൊതികൾ തീർന്നതല്ലാതെ പെട്ടിയിൽ കാൽക്കാശു വീണില്ല. ഒരാഴ്ച കഴിയുംമുമ്പ് ആ പരീക്ഷണം അലസി.

ഈ മൂല്യനിരാസം സമൂഹത്തിന്റെ എല്ലാ തട്ടിലുമുണ്ടെന്ന് മെത്രാപ്പോലീത്താ വിശ്വസിക്കുന്നു.

"കാര്യസാധ്യമാണ് എല്ലാവരുടെയും ലക്ഷ്യം. അതിനുതകുന്നത് കക്ഷിരാഷ്ട്രീയമായതുകൊണ്ട് സർവരും അതിനു പിന്നാലെ പോകുന്നു. വരുംതലമുറയുടെ ഭാവിയെക്കുറിച്ച് ഇവർക്കൊന്നും ഒരു കൂസലുമില്ല."

“പത്തനാപുരം കോളജിൽ സമരമുണ്ടായപ്പോൾ ഒരു വിദ്യാർത്ഥി നേതാവിനെ സസ്പെൻഡ് ചെയ്യേണ്ടി വന്നു. അവന്റെ പിതാവിനെ വിളിപ്പിച്ചു. രോഷാകുലനായി വന്ന അങ്ങേര് ഒറ്റച്ചോദ്യം: അച്ചോ, എന്റെ മോനൊരു മന്ത്രിയാകുന്നതിൽ അച്ചനെന്താ ഇത്ര വിരോധം?”

“പണ്ട് ഗുരുത്വമുണ്ടായിരുന്നു. ഇന്നതില്ല. ഇക്കാലത്തു വരുന്ന വൈദികർക്കിടയിൽപ്പോലും ആ പഴയ തീക്ഷ്ണത കാണില്ല.”

ഇതിനൊരു പരിഹാരം?

“ഒന്നുമില്ല. ദൈവംതമ്പുരാൻ തോന്നിക്കണം.”

രാഷ്ട്രീയ പാർട്ടികളിൽ ഏതിനോടാണ് അനുഭാവം?

“അങ്ങനെയൊന്നുണ്ടെങ്കിൽ അതു കോൺഗ്രസിനോടാണ്. അതിലിപ്പോ, പിന്നെയും ഗ്രൂപ്പുവഴക്കായി.”

കേരളത്തിലെ കമ്മ്യൂണിസ്റ്റുകളോ?

“ഓ, കേരളത്തിലെ കോൺഗ്രസുകാരും കമ്മ്യൂണിസ്റ്റുകാരുമൊക്കെ ഇവിടുത്തുകാരല്ലേ? എങ്കിലും കമ്മ്യൂണിസ്റ്റുകാരെ ഒരു കാര്യത്തിൽ അഭിനന്ദിക്കണം. ഒന്നുമില്ലേലും ഒരു പാർട്ടിക്കാരായാൽ അവർ ഒരുമിച്ചു നിൽക്കുന്നുണ്ടല്ലോ.”

സോവിയറ്റ് യൂണിയനിലോ?

“മതസ്വാതന്ത്ര്യം ഇല്ലെന്നൊക്കെ പറയുമെങ്കിലും അവിടത്തെ പഴയസ്ഥിതി വളരെ ഭേദമായിരുന്നു. ഞാനവിടെ പോയിട്ടുണ്ട്. ആ അച്ചടക്കം കണ്ടുപഠിക്കണമെന്ന് എഴുതിയിട്ടുമുണ്ട്. ഇപ്പോഴത്തെ മാറ്റം, സ്ഥിതി വഷളാക്കുകയാണെന്നാണ് എന്റെ തോന്നൽ. എല്ലാം സമയമെടുത്തു വേണ്ടിയിരുന്നു.”

കേരളത്തിലെ രാഷ്ട്രീയ നേതാക്കളിൽ ആരോടാണ് അടുപ്പം?

“അധികം പേരെ പരിചയമില്ല. പക്ഷേ മുൻ ഭക്ഷ്യമന്ത്രി ചന്ദ്രശേഖരൻ നായർ നല്ല മനുഷ്യൻ!”

ഇനിയും പൂർത്തീകരിക്കാത്ത സ്വപ്നം?

“ഒന്നേയുള്ളു. ഞാൻ കൊണ്ടുനടത്തുന്ന ആശ്രമവും മഠവും ഒന്നു വിപുലപ്പെടുത്തിക്കാണുക.”

പത്തനാപുരം മൗണ്ട് താബോർ ആശ്രമ സമൂഹത്തിന്റെ സുപ്പീരിയർ ജനറലായ അദ്ദേഹത്തിനു മുമ്പിൽ അതിവിശാലമായൊരു ഭദ്രാസനത്തിന്റെ വികസനവും സാഫല്യം തേടിനിൽക്കുന്നു. പാലക്കാട്, മല

പ്പുറം, കോഴിക്കോട്, കണ്ണൂർ, കാസർകോട് ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന നൂറോളം ഇടവകകളുടെയും പന്ത്രണ്ടോളം പൊതുസ്ഥാപനങ്ങളുടെയും ഭരണഭാരം ആരെയും ക്ലേശിപ്പിക്കുന്നതാണ്. ഇടവകക്കാരിൽ 90 ശതമാനവും കുടിയേറിപ്പാർത്തവരാണ്. പാവപ്പെട്ടവർ. അവരിൽനിന്ന് കാര്യമായ ധനസഹായം പ്രതീക്ഷിക്കുക വയ്യ. അതുകൊണ്ട് മറ്റു ഭാഗങ്ങളിൽ നിന്നു കൂടി പിരിവെടുക്കേണ്ടി വരുന്നു.

"ആളുകളു പറയും: തിരുമേനിക്ക് പിരിക്കാനൊന്നും അറിയാമ്മേല. എന്തെങ്കിലും അറിഞ്ഞു കൊടുത്താലേ ഫലമുള്ളു."

പിരിവിന്റെ കാര്യത്തിലുള്ള മിടുക്കില്ലായ്മ തനിക്ക് അനുഗ്രഹമായതെങ്ങനെയെന്നു വിവരിച്ച് അദ്ദേഹം ചിരിക്കുന്നു. മുഴങ്ങാതെ, മുഴുവൻ വിടരാതെ കൂമ്പുന്ന സുസ്മിതം.

*(മലയാള മനോരമയിൽ നിന്നും)*



# ഈ ജീവിതം ഒരു സന്ദേശം

## ജോണി ലൂക്കോസ്

ആയിരം പൂർണ്ണചന്ദ്രന്മാരുടെ കടാക്ഷം കിട്ടിയാലാണ് 84-ൽ എത്തുക എന്നു കേട്ടപ്പോൾ, ആശ്രമവിശുദ്ധിയാർന്നൊരു ചിരി വരികയും ആ മുഖത്തു നിന്നു വർഷങ്ങൾ അകന്നുപോകുകയും ചെയ്തു. പതിഞ്ഞ അന്തഃശ്രുതിയിൽ തോമസ് മാർ തിമോത്തിയോസ് പറഞ്ഞു: സൂര്യനും ചന്ദ്രനും ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതുപോലെ ഓരോ വർഷവും പ്രായം കൂടുന്നു. അതങ്ങനെയങ്ങു നടന്നോട്ടെ.

നിയുക്ത കാതോലിക്കായുടെ 84-ാം പിറന്നാൾ പക്ഷേ, മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾക്കും, അദ്ദേഹത്തിന്റെ ശിഷ്യഗണത്തിനും, വിവേകഭാസുരമായ ആ മനസ്സിന്റെ സ്പർശം ഒരിക്കലെങ്കിലും അനുഭവിച്ചവർക്കും ആഹ്ലാദവേളയാണ്.

എന്നാൽ, ക്രൈസ്തവതയുടെ പഴയകാല ലാവണ്യനിക്ഷേപങ്ങൾ ഇന്നും നിധിപോലെ കാക്കുന്നതിൽ കവിഞ്ഞൊരു ആഹ്ലാദമില്ല മെത്രാപ്പോലീത്തായ്ക്ക്. തിരുവല്ല തലവടി മുളമൂട്ടിൽ ഇട്ടിയവിരായുടെ മകൻ തോമസിൽ നിന്നു നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസിലേക്കുള്ള യാത്രയത്രയും സന്യാസത്തിന്റെയും പ്രാർത്ഥനയുടെയും വഴികളിലൂടെയായിരുന്നു.

"65 വർഷം മുമ്പാണ് ഞാൻ പത്തനാപുരം ദയറായിൽ ചേർന്നത്. ഒരു ദിവസം ഏഴു യാമങ്ങളിൽ പ്രാർത്ഥിക്കണം. ആറു യാമങ്ങളും ദയറായിലെ ജീവിതത്തിൽ തന്നെയുണ്ട്. ഇതു കൂടാതെ രഹസ്യപ്രാർത്ഥനയുണ്ട്. മെത്രാപ്പോലീത്താ ആയപ്പോഴും എന്നെ തുണച്ചത് ഈ ശീലവും അതിന്റെ ശക്തിയുമാണ്." അദ്ദേഹത്തിന്റെ വാക്കുകൾ സ്വാനുഭവ സങ്കീർത്തനം പോലെ.

അന്നും ഇന്നും ഗുരുനാഥസ്ഥാനത്തു പ്രതിഷ്ഠിച്ചിരിക്കുന്നത് തോമ്മാ മാർ ദീവന്നാസ്യോസിനെ. അദ്ദേഹമാണ് മാവേലിക്കര പുതിയകാവു പള്ളിയിലെ അൾത്താരബാലനു ദൈവവിളിയുടെ ദൂതനായെത്തിയത്.

പ്രായവും അനുബന്ധരോഗങ്ങളും ഉത്കണ്ഠയായി മനസ്സിൽ കയറിക്കൂടുന്നുണ്ടോ എന്നാരാഞ്ഞപ്പോൾ നിയുക്ത കാതോലിക്കാ ഒരു ജീവിതപ്രമാണം ഉദ്ധരിച്ചു: "സമ്പത്തു പോയാൽ ഒന്നും നഷ്ടപ്പെടുന്നില്ല. ആരോഗ്യം നശിച്ചാൽ കുറച്ചൊക്കെ നഷ്ടപ്പെടുന്നു. സ്വഭാവശുദ്ധി പോയാലോ എല്ലാം നഷ്ടപ്പെടുന്നു."

“പത്തു വർഷം മുമ്പ് ഹൃദയത്തിനു ബൈപ്പാസ് ശസ്ത്രക്രിയ ചെയ്തു. ഇപ്പോൾ ഹൃദയസംബന്ധമായ ഉത്കണ്ഠയില്ല. പ്രമേഹം ഉൾപ്പെടെ രോഗങ്ങൾ വേറെ പലതുണ്ട്. അതിന്റെ പേരിലും ഉത്കണ്ഠയില്ല. എന്റെ ജീവിതശൈലി മാറിയാൽ മാത്രമേ ഉത്കണ്ഠപ്പെടേണ്ടതുള്ളു. അതിനു ഞാൻ അനുവദിച്ചിട്ടുമില്ല.”

“മെത്രാൻ ആയതിനുശേഷവും ഞാൻ ബസിലായിരുന്നു യാത്ര. ദയറായ്ക്കു സാമ്പത്തികശേഷിയില്ലായിരുന്നു. കുറേക്കാലം കഴിഞ്ഞപ്പോൾ മണമേൽ കുടുംബക്കാർ എന്റെ കഷ്ടപ്പാട് കണ്ട് ഒരു പഴയ ഫോർഡ് കാർ തന്നു. അത് ഇടയ്ക്കു വഴിയിൽ കിടക്കും. എന്നാലും വലിയ ഉപകാരമായിരുന്നു. പിന്നീടു ഗവണ്മെന്റ് സെക്രട്ടറിയായിരുന്ന ജോർജ് തോമസ് ആ പഴയ കാറിനു പകരമായി നല്ല അംബാസഡർ കാർ തന്നു. ഇപ്പോൾ നിയുക്ത കാതോലിക്കാ എന്ന നിലയിൽ നല്ല കാറൊക്കെയുണ്ടെങ്കിലും എന്റെ ജീവിതശൈലിയിൽ ഒരു മാറ്റവും വന്നിട്ടില്ല.” അടുത്തുനിന്നും അകലെനിന്നും അറിഞ്ഞവരൊക്കെ സാക്ഷ്യപ്പെടുത്തുന്നതാണ് ഈ ലാളിത്യം.

അദ്ദേഹം സംസാരിച്ചു. ഇക്കാലത്ത് അപൂർവമായ ആത്മീയതയുടെ സ്വരത്തിൽ.

*84–ാം വയസ്സിൽ ജീവിതത്തിലേക്കു തിരിഞ്ഞുനോക്കുമ്പോൾ, ഏറ്റവും വിഷമം തോന്നിയത് എപ്പോഴെന്ന് ഓർമ്മിച്ചെടുക്കാമോ?*

വ്യക്തിപരമായി എനിക്കുണ്ടായ വിഷമങ്ങൾക്കു പ്രത്യേകതയുണ്ടെന്നു തോന്നുന്നില്ല. ചിന്തിക്കുന്ന വേളകളിൽ എനിക്ക് ഏറ്റവും വിഷമം തോന്നുന്നതു ക്രിസ്ത്യാനികളെപ്പറ്റിയാണ്. അവരിൽ നല്ലൊരു പങ്കും നാമമാത്ര ക്രിസ്ത്യാനികളായി മാറിയതുപോലെ. വിശ്വാസത്തിലും ആചാരങ്ങളിലും മായംചേരുന്നു. ക്രൈസ്തവതയുടെ സത്തയും നന്മയും എവിടെയോ ചോർന്നുപോകുന്നു.

*വിദ്യാഭ്യാസ മേഖലയിൽ ക്രൈസ്തവസഭകളുടെ സേവനം ഏറെ ശ്ലാഘിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, അവ സമ്പത്തുണ്ടാക്കാനുള്ള മാർഗ്ഗമാകുന്നു എന്ന വിമർശനം ഇപ്പോൾ ശക്തമാണ്. ഇക്കാര്യത്തിൽ സഭകൾ നിലപാടു തിരുത്തേണ്ടതുണ്ടോ?*

സഭയ്ക്കു സ്ഥാപനങ്ങൾ ഉണ്ടായിക്കോട്ടെ. പക്ഷേ, പാവങ്ങളിൽനിന്നു സഭ അകലാൻ പാടില്ല. മെത്രാപ്പോലീത്തന്മാരുടെയും വൈദികരുടെയും ശ്രദ്ധയത്രയും സ്ഥാപനങ്ങളിലേക്കു പോയാൽ വിശ്വാസികളുടെ ആത്മീയ ആവശ്യങ്ങൾ നിറവേറ്റാൻ അവർക്കു സമയമുണ്ടാവില്ല. അതിനു സ്ഥാനമില്ലെന്നും വരും.

*വൈദികരുടെ ഇടയിലും ആത്മീയത കുറഞ്ഞുവരികയാണോ?*

വിശ്വാസികളുടെയും വൈദികരുടെയും ഇടയിൽ ആത്മീയാഭിമുഖ്യം കുറഞ്ഞു വരുന്നുവെന്നാണ് എന്റെ കാഴ്ചപ്പാട്.

*എന്തുകൊണ്ടാണിതു സംഭവിക്കുന്നത്?*

നാട് ഓടുമ്പോൾ നടുവേ ഓടണം എന്നല്ലേ പ്രമാണം. കൂടുതൽ സുഖസൗകര്യങ്ങൾ വേണം എന്ന ചിന്താഗതി പൊതുവേയുണ്ട്. വൈദികരാവുന്നതും ഈ സമൂഹത്തിൽ നിന്നുതന്നെ വരുന്നവരാണല്ലോ. ലൗകികത്വം അവരുടെ ജീവിതത്തിലും കടന്നുകൂടും.

*ഈ സാഹചര്യത്തിൽ സഭാവിശ്വാസികളെ നേർവഴിക്കു നയിക്കേണ്ട വൈദിക മേലദ്ധ്യക്ഷന്മാർക്ക് അതിനു കഴിയുന്നുണ്ടോ?*

കഴിയേണ്ടതാണ്. തിരുമേനിമാർ ആത്മീയജീവിതം നയിച്ചു മാതൃകയാവണം. അവർ ആത്മീയജീവിതം നയിക്കുന്നവർ ആണെന്നു വിശ്വാസികൾക്കു ബോദ്ധ്യമാവണം. എങ്കിലേ അവരുടെമേൽ നമുക്കു ധാർമ്മികശക്തിയുണ്ടാവൂ.

*കാശുപിരിച്ചു സ്ഥാപനങ്ങൾ ഉണ്ടാക്കുന്നതിൽ അങ്ങു പിന്നോട്ടായിരുന്നോ?*

തിരുമേനിക്കു പിരിക്കാനൊന്നും അറിയില്ലെന്ന് ആളുകൾ പറയാറുണ്ട്. എന്നാൽ, ഗൾഫിലൊക്കെ പോയി ഞാനും പിരിച്ചിട്ടുണ്ട്. മലബാർ ഭദ്രാസനത്തിന്റെ അന്നത്തെ അവസ്ഥ അറിയാവുന്നവർ ആരും അതിൽ ആക്ഷേപം പറയില്ല. അഞ്ചു ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന ഭദ്രാസനത്തിലെ വിശ്വാസിസമൂഹം വളരെ പാവപ്പെട്ടവരായിരുന്നു. ആരാധനയ്ക്കു സ്ഥലമില്ലായിരുന്നു. ഓടിട്ട പള്ളികൾ ആകെ രണ്ടോ മൂന്നോ. ബാക്കിയൊക്കെ ഓലഷെഡ്. അല്ലെങ്കിൽ പുല്ലുമേഞ്ഞത്. ആരാധനാലയങ്ങൾ ഉണ്ടാക്കാൻ ഞാൻ പിരിവെടുത്തു. അതിനൊക്കെ രസീതും കൊടുത്തു. അക്കാലത്ത് ഒരു സ്കൂൾ സ്ഥാപിക്കുന്നതിനെപ്പറ്റി ചിന്തിക്കാൻപോലും കഴിയില്ലായിരുന്നു.

*മലങ്കരസഭയിൽ ഐക്യവും സമാധാനവും കൈവരും എന്ന് ഇന്നത്തെ സാഹചര്യത്തിൽ പ്രതീക്ഷിക്കാമോ?*

വലിയ ആഗ്രഹമുണ്ട് അതിന്. പക്ഷേ, ദൈവം വല്ല അത്ഭുതവും പ്രവർത്തിച്ചാൽ അല്ലാതെ അതു നടക്കാൻ വിഷമമാണ്.

*എക്യുമെനിസം എത്രത്തോളം പ്രായോഗികമാണ്?*

മഹത്തായ ആശയമാണെങ്കിലും എക്യുമെനിസത്തിനു പ്രായോഗി

കതലത്തിൽ വലിയ സ്ഥാനമില്ല എന്നതാണു വാസ്തവം. സഭകൾക്കു യോജിച്ചു പ്രവർത്തിക്കാവുന്ന ചില മേഖലകൾ കണ്ടെത്താം. ഭിന്നത കുറയ്ക്കാം. അതിനപ്പുറം പോകാൻ പ്രായോഗിക തടസ്സങ്ങൾ ഏറെയുണ്ട്.

*നിയുക്ത കാതോലിക്കാ എന്ന നിലയിൽ സഭയുടെ വികസനത്തെപ്പറ്റിയുള്ള കാഴ്ചപ്പാട് എന്താണ്?*

എന്റെ വികസന സ്വപ്നങ്ങൾ ഒന്നും മത്സരത്തിൽ അധിഷ്ഠിതമല്ല. ഓരോ സഭയ്ക്കും വളരാൻ ഇടമുണ്ട്. വളർച്ചയ്ക്ക് അതിന്റേതായ രീതിയുമുണ്ട്. മറ്റു സഭകളും സമൂഹങ്ങളും മതവിഭാഗങ്ങളും തമ്മിൽ കലഹമില്ലാതെ സമാധാനത്തോടെ മുന്നോട്ടു പോകുക എന്നതിനു ഞാൻ എന്നും ആദ്യ പരിഗണന നൽകും.

*പരിശുദ്ധ കാതോലിക്കാ ബാവാ അടുത്ത സുഹൃത്താണോ?*

ബാവാ പണ്ടു ഞങ്ങൾക്കൊക്കെ 'ഏഞ്ചൽ അച്ചൻ' ആയിരുന്നു. അന്നു മുതലുള്ള സ്നേഹം ഇന്നും അതേപോലെയുണ്ട്.

*രാഷ്ട്രീയത്തിൽ താൽപ്പര്യമുണ്ടോ? ഏതു പാർട്ടിയോടാണു കൂറ്?*

എനിക്കു രാഷ്ട്രീയത്തിൽ താൽപ്പര്യമില്ല. രാഷ്ട്രീയക്കാരുമായി അത്ര അടുപ്പവുമില്ല. ഉമ്മൻചാണ്ടിയെപ്പോലും അടുത്തു പരിചയമില്ല. എന്നാൽ, വോട്ടു ചെയ്യാൻ പ്രായമായപ്പോൾ മുതൽ കോൺഗ്രസിനേ വോട്ടു ചെയ്തിട്ടുള്ളു. കമ്മ്യൂണിസ്റ്റുകാരൊക്കെ ദൈവനിഷേധികൾ ആണെന്നായിരുന്നു ഞങ്ങളുടെയൊക്കെ വിചാരം.

*കമ്മ്യൂണിസ്റ്റുകാരനായ ഇ. ചന്ദ്രശേഖരൻ നായരെ ഇഷ്ടമായിരുന്നുവെന്നു കേട്ടിട്ടുണ്ട്. പത്തനാപുരത്ത് അദ്ദേഹത്തിനു വോട്ടു ചെയ്തിട്ടില്ലേ?*

ചന്ദ്രശേഖരൻ നായർ എന്തു നല്ല മനുഷ്യൻ. അദ്ദേഹം കമ്യൂണിസത്തിന്റെ കൂടെ എങ്ങനെ പോയി എന്നറിയില്ല. ഞാൻ പത്തനാപുരത്ത് പഠിപ്പിക്കുന്ന സമയത്ത് അദ്ദേഹം ഞങ്ങളുടെ എം.എൽ.എ. ആയിരുന്നു. ഞങ്ങളുടെയെല്ലാം വോട്ട് അദ്ദേഹത്തിന് ആയിരുന്നു. അന്ന് അദ്ദേഹത്തിന്റെ പാർട്ടി കോൺഗ്രസിന്റെ കൂടെ ആയിരുന്നല്ലോ. ചന്ദ്രശേഖരൻ നായർ ഭക്ഷ്യമന്ത്രി ആയിരുന്നതുകൊണ്ട്, 'ഇതാ ഞങ്ങളുടെ അന്നദാതാവ്' എന്ന് അദ്ദേഹത്തെ കാണുമ്പോൾ കളിയായി പറയുമായിരുന്നു. കളങ്കമില്ലാത്ത മനസ്സാണ് അദ്ദേഹത്തിന്റേത്.

*അവിട്ടമാണല്ലോ ജനന നാൾ. അവിട്ടം പിറന്നവർ തവിടിലും തേടും എന്നാണ് ചൊല്ല്. അതു ശരിയാണോ?*

ഏതാണ്ടു ശരിയായി. ഒന്നുമില്ലായ്മയിൽ നിന്നാണു പലതും ഉണ്ടാക്കിയെടുത്തത്. അന്നൊക്കെ കണിയാൻമാർ ജന്മസമയം നോക്കി ജാതകം കുറിക്കുമായിരുന്നല്ലോ. എന്റെ ജാതകവും എഴുതിയിട്ടുണ്ട്. എന്റേതു രാജകീയ ജനനമാണ് എന്നു ജാതകത്തിൽ പറഞ്ഞിരുന്നു വത്രേ.

*ജാതകത്തിലുള്ള വിശ്വാസം ക്രൈസ്തവമാണോ?*

കിഴക്കുനിന്നുള്ള വിദ്വാന്മാർ കർത്താവിന്റെ ജനനം എങ്ങനെ അറിഞ്ഞു? നക്ഷത്രം കണ്ടിട്ട് അതിന്റെ ഗതി അനുസരിച്ചാണ് അവർ ഉണ്ണിയേശുവിനെ കാണാനെത്തിയത്. അത് ഒരു ശാസ്ത്രമായി കരുതിയാൽ മതി. അതിൽ അന്ധമായി വിശ്വസിക്കണം എന്നല്ല. എന്തെങ്കിലും ഒരു കണക്ക് ഇതിന്റെ പിന്നിൽ ഉണ്ടാവുമല്ലോ. അതു നിഷേധിക്കുന്നില്ല എന്നേയുള്ളു.

(മനോരമ, 29-10-2004)



# ഒരു അഭിമുഖം

## റോയ് ചാക്കോ ഇളമണ്ണൂർ

മലങ്കര ഓർത്തഡോക്സ് സഭയുടെ ആദരണീയനായ നിയുക്ത കാതോലിക്കാബാവയുടെ വിലയേറിയ കാഴ്ചപ്പാടുകൾ നേരിൽ കേട്ടറിഞ്ഞ് പ്രസിദ്ധീകരിക്കുക എന്ന ലക്ഷ്യത്തോടെ മുൻകൂട്ടി നിശ്ചയിച്ച പ്രകാരം 2005 മാർച്ച് 26-ന് മൂന്നു മണിക്ക് പരുമലയിൽ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയുടെ വിശ്രമ മുറിയിൽ എത്തുമ്പോൾ അദ്ദേഹം വായനയിലായിരുന്നു. സഭയുടെ ഈ പ്രധാന സാരഥിയുമായി രണ്ടു മണിക്കൂർ നേരം അഭിമുഖം നടത്തിയപ്പോൾ സഭയുടെ നാളെകളെപ്പറ്റിയുള്ള കരുതലുകളും ആശയങ്ങളും പല പ്രധാന കാര്യങ്ങളെ പ്പറ്റിയുള്ള അഭിപ്രായങ്ങളും തുറന്നു പറയുവാൻ തിരുമേനി സന്നദ്ധനായി. സഭയുടെ നാളത്തെ അധിപന്റെ ആദർശങ്ങളും ദൃഢനിശ്ചയങ്ങളും ആഗ്രഹങ്ങളും നേരിട്ടറിയാൻ സാധിച്ചു. തിരുമേനിക്ക് പത്തനാപുരത്തുകാരനായ എന്നെ അറിയാം. അതുകൊണ്ടായിരിക്കാം യാതൊരു മറയുമില്ലാതെ, ഔപചാരികതയില്ലാതെ തിരുമേനി രണ്ട് മണിക്കൂർ നേരം തുറന്നു സംസാരിച്ചത്. എന്നാൽ തിരുമേനിയുടെ ജന്മസിദ്ധമായുള്ള ആ ശാന്തസുന്ദരമായ ഗംഭീരഭാവം ഈ അടുപ്പം മൂലം ഒട്ടും കുറഞ്ഞു കണ്ടതുമില്ല.

സഭയുടെ "നാളത്തെ പരമാധ്യക്ഷ"നോടാണ് ചോദ്യങ്ങൾ എന്ന മുഖവുരയോടെയായിരുന്നു ഇന്റർവ്യൂ. സഭയുടെ നിയുക്ത പരമാദ്ധ്യക്ഷൻ അത് ഉൾക്കൊണ്ട് വളരെ തുറന്ന മനസ്സോടെ ദർശനങ്ങളും, അഭിപ്രായങ്ങളും പങ്കുവെയ്ക്കുവാൻ സന്നദ്ധനായി.

**1. അങ്ങയുടെ എടുത്തു പറയാവുന്ന ഏറ്റവും വലിയ കരുത്ത് എന്താണ്?**

പ്രാർത്ഥനയുടെയും ധ്യാനത്തിന്റെയും കരുത്തിൽ ആത്മീയ തേജസ്സായി പരിലസിക്കുന്ന സഭയുടെ സാരഥി പറയുന്നു:

"ഏഴു യാമങ്ങളിൽ പ്രാർത്ഥിക്കണമെന്നാണ് കൽപ്പന. അർദ്ധരാത്രിയൊഴിച്ച് 6 യാമങ്ങളിലും ഞാൻ മുടക്കം കൂടാതെ പ്രാർത്ഥിക്കുന്നുണ്ട്. അതുതന്നെയാണ് എന്റെ ഏറ്റവും വലിയ ശക്തി എന്നെനിക്കു തോന്നുന്നു. 'Religion is Communion with God' എന്നാണ് മതത്തെപ്പറ്റിയുള്ള നല്ലൊരു നിർവ്വചനം. പ്രപഞ്ചസ്രഷ്ടാവായ ദൈവവുമായി സൃഷ്ടിയായ മനുഷ്യവർഗ്ഗത്തിന്റെ സംസർഗ്ഗത്തിന്റെ പ്രധാനഘടകമാണ് പ്രാർത്ഥന. സ്നേഹിതനോട് മനുഷ്യൻ ബന്ധം പുലർത്തുന്നത്

സാധാരണ നല്ല സംസർഗത്തിൽ കൂടിയാണല്ലോ. അതുപോലെ സ്രഷ്ടാവിനോട് സൃഷ്ടിയ്ക്ക് ചെയ്യാവുന്ന ഒരു ആത്മീയ സംസർഗമാണ് പ്രാർത്ഥന.

2. **തിരുമേനീ, നമ്മുടെ പള്ളികളിൽ ആരാധനയിൽ സംബന്ധിക്കുന്നവരിൽ പലരും വിലയേറിയ പട്ടുസാരികളും വർണ്ണാഭമായ വസ്ത്രങ്ങളും ആഭരണങ്ങളും അണിഞ്ഞ് ഒരു ഫാഷൻഷോയിൽ സംബന്ധിക്കുന്ന മനോഭാവത്തോടെയാണ് എത്താറുള്ളത് എന്ന് അങ്ങറിയുന്നുണ്ടോ? തിരുവസ്ത്രമായ കാപ്പായെക്കാൾ തിളങ്ങുന്നതും മോടികൂടിയതുമായ വസ്ത്രങ്ങളിഞ്ഞ് ദേവാലയത്തെ ഫാഷൻ പ്രദർശന കേന്ദ്രങ്ങളാക്കുന്ന ഒരു രീതിയിലേയ്ക്ക് വിശ്വാസികൾ മാറിക്കൊണ്ടിരിക്കുന്നു. ഈ വിഷയത്തിൽ അഭിപ്രായമെന്താണ്?**

'സഭയുടെ നന്മയ്ക്കായ്' എന്ന റോയിയുടെ പംക്തി ഞാൻ സ്ഥിരമായി വായിക്കാറുണ്ട്. ഈ വിഷയത്തെപ്പറ്റിയുള്ള ലേഖനവും വായിക്കുകയുണ്ടായി. സാമൂഹ്യ ജീവിതരീതിയുടെ സ്വാധീനം ജനങ്ങളുടെ വസ്ത്രധാരണത്തിലും കടന്നു വരിക സ്വാഭാവികം. അത് ദേവാലയത്തിലെത്തുന്നവരിലും കടന്നു കൂടുന്നു. കൂടാതെ സ്ത്രീകൾ പൊതുവെ മോടിയായ വസ്ത്രങ്ങളിലും ആഭരണങ്ങളിലും ഭ്രമമുള്ളവർ കൂടിയാണല്ലോ.

3. **തിരുമേനി പറഞ്ഞത് പൊതുവായ ഒരു സാമൂഹ്യശാസ്ത്രമാണ്. എന്നാൽ പള്ളിയിൽ പ്രാർത്ഥിക്കാനെത്തുന്നവർ കളർഫുൾ ആയ വസ്ത്രങ്ങൾക്കു പകരം ലളിതവസ്ത്രം ധരിക്കുന്നതാണ് ദേവാലയത്തിന്റെ പരിപാവനതയ്ക്ക് അനുയോജ്യമായിട്ടുള്ളത് എന്നു നിർദ്ദേശിച്ചുകൊണ്ട് പരിശുദ്ധ കാതോലിക്കാബാവയുടെ ഒരു കൽപ്പന ഭാവിയിൽ അങ്ങയിൽ നിന്ന് എല്ലാ പള്ളികളിലും എത്തുമോ?**

ഇക്കാര്യത്തിൽ ഞാൻ കൽപ്പന അയയ്ക്കും.

4. **വിവാഹനിശ്ചയ ചടങ്ങ് ഒരു ആത്മീയ ചടങ്ങ് അല്ലല്ലോ. വിവാഹകൂദാശയുടെ തുടക്കത്തിലുള്ള മോതിരം വാഴ്വ് ആണല്ലോ പള്ളിയിൽ വച്ചുള്ള ഔപചാരികവും ആത്മീയവുമായ വിവാഹ നിശ്ചയ ചടങ്ങ്. ആയതിനാൽ പ്രസക്തിയില്ലാത്തതും എന്നാൽ വൻ പാഴ്ച്ചെലവും പെൺവീട്ടുകാർക്ക് വലിയ ബുദ്ധിമുട്ടും സാമ്പത്തിക ക്ലേശവും ബന്ധുമിത്രാദികൾക്ക് സമയനഷ്ടവും ഉണ്ടാക്കുന്ന വിവാഹനിശ്ചയ ചടങ്ങ് നിരുത്സാഹപ്പെടുത്തിക്കൂടേ? നിരോധിച്ചു കൂടേ?**

കല്യാണ ഉറപ്പ് എന്ന പേരിൽ നടക്കുന്ന ഒത്തുചേരൽ ഒരാത്മീയ ചടങ്ങോ, കൂദാശയോ, സഭ നിർദ്ദേശിച്ചിരിക്കുന്ന ഒരു ചടങ്ങോ അല്ലെ

ങ്കിലും സാമൂഹ്യ കെട്ടുറപ്പിനെ സഹായിക്കുന്ന പരമ്പരാഗതമായ ഒരു ചടങ്ങാണ്. നാട്ടുകാരും ബന്ധുക്കളും കൂട്ടുകാരും ഒത്തുചേർന്ന് നടത്തുന്ന ഈ ചടങ്ങിൽ കൂട്ടായ്മ എന്നൊരു നല്ല വശം നമുക്ക് കാണാമല്ലോ. സമൂഹം നിശ്ചയിക്കുന്ന ആ കാര്യം പിന്നീട് ദൈവസന്നിധിയിൽ വച്ചു നടത്തി (അതായത് മോതിരവാഴ്‌വിന്റെ ശുശ്രൂഷ) അതിന്റെ പരിപാവനത നിലനിർത്തുന്നു.

5. **ഇങ്ങനെയൊക്കെയാണെങ്കിലും ക്രിസ്ത്യാനികളുടെ ഇടയിലും വിവാഹമോചനം കൂടി വരുന്നുണ്ടല്ലോ. എന്താണ് പ്രധാന കാരണം?**

സാമൂഹ്യ കാരണങ്ങൾ തന്നെ. പ്രധാനമായും സ്ത്രീധനം, മദ്യപാനം, പീഡനം എന്നിവയാണ് കാരണങ്ങൾ.

6. **അങ്ങ് ഏറ്റവും വെറുക്കുന്ന ദുഃശ്ശീലമെന്ത്? എന്തു കൊണ്ട്?**

പൗലോസ് ശ്ലീഹാ പറയുന്നു "മദ്യപാനി ഒരിക്കലും സ്വർഗ്ഗത്തിൽ കടക്കുകയില്ല". സമ്പത്ത് ദൈവം തരുന്ന ദാനമാണ്. അത് പ്രീതികരമായ രീതിയിൽ ചെലവാക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. ദുർവിനിയോഗം ചെയ്യുന്നത് വലിയ ശിക്ഷാർഹമായ പാപമാണ്. മദ്യപാനി ആത്മാവിനെ നശിപ്പിക്കുന്നവനാണ്. പല കുടുംബങ്ങളും തകർക്കുന്നത് മദ്യം തന്നെയാണ്.

7. **അങ്ങയുടെ ഇമ്പകരമായ ശബ്ദമാണ് അങ്ങ് പള്ളിയിൽ ബാലനായ ശുശ്രൂഷകനായിരിക്കുമ്പോൾ അഭിവന്ദ്യ ദിവന്നാസ്യോസ് തിരുമേനിയെ (പത്തനാപുരം മൗണ്ട് താബോർ ദയറാ സ്ഥാപകൻ) ഏറെ ആകർഷിച്ചതെന്നും ദയറായിലേയ്ക്ക് കൂട്ടിക്കൊണ്ടു വരാൻ കാരണമായതെന്നും പറഞ്ഞു കേട്ടിട്ടുണ്ട്. ശരിയാണോ?**

ശരിയാണ്. ശബ്ദമാധുര്യവും വ്യക്തതയും തിരുമേനിക്ക് ഇഷ്ടപ്പെട്ടു. എന്നാൽ അതിനെല്ലാമുപരി എന്റെ പിതാവിന്റെ ഉപാധിയോ ചോദ്യമോ ഇല്ലാത്ത സമ്മതവും എന്റെ ദയറാ പ്രവേശനത്തിന് കാരണമായി.

8. **ഭദ്രാസനാധിപന്മാരുടെ സ്ഥലംമാറ്റത്തിനെപ്പറ്റി, സഭയുടെ പരമാധ്യക്ഷനാകാൻ നിയുക്തനായിരിക്കുന്ന തിരുമേനിയുടെ അഭിപ്രായമെന്ത്?**

മിക്കവാറും എല്ലാ ഭദ്രാസനാധിപന്മാർക്കും അവരവരുടെ ഭദ്രാസനങ്ങളോട് വൈകാരികമായ ഒരടുപ്പമുണ്ട്. പഴയകാലത്ത് ഞങ്ങൾ വളരെ ബുദ്ധിമുട്ടുകൾ അനുഭവിച്ചാണ് ഓരോ ഭദ്രാസനങ്ങളും വളർത്തിയെടുത്തത്. ഉദാഹരണമായി എന്നെ മലബാറിലേക്കു വിടുമ്പോൾ കൈയിൽ ആവശ്യത്തിന് പൈസയില്ല. ഒരു സഭാസ്നേഹിയാണ് ബസ്ചാർജ്ജി

നുള്ള രൂപ തന്നതും. മലബാറിലുള്ള പള്ളികളാകട്ടെ, യാതൊരു വളർച്ചയുമില്ലാത്ത അവസ്ഥയിലും. ആ ഭദ്രാസനത്തിന്റെ അധിപനായ ഞാൻ ഏറെ നാൾ 60 രൂപ വാടക കൊടുത്ത് ഒരു മുറിയിലായിരുന്നു താമസിച്ചിരുന്നത്. 25 വർഷത്തോളം വാടക വീട്ടിലായിരുന്നു. ഏറെ നാളുകൾ ബസ്സിലായിരുന്നു യാത്ര. പിന്നീട് ഒരു വ്യക്തി ഒരു പഴയ കാർ നൽകി സഹായിച്ചു. സത്യത്തിൽ ആ കാറിന് റിപ്പയർ വരുമ്പോൾ അതു ചെയ്യാനുള്ള കാശില്ലാതെ ഞാൻ വളരെയേറെ ബുദ്ധിമുട്ടിയിട്ടുണ്ട്. മലബാറിലെ കുടിയേറ്റക്കാരായ ആളുകളെ ഒത്തുചേർത്ത് പള്ളികൾ സ്ഥാപിച്ചു തുടങ്ങി. ഇപ്പോൾ 61 പുരോഹിതന്മാരുണ്ട്. ഞാൻ നട്ടുവളർത്തിയ ഭദ്രാസനമാണ് മലബാർ. ഇതുപോലെയാണ് എല്ലാവരുടെയും കഥ. ഒരു പുലരിയിൽ അവിടെ നിന്ന് മാറ്റപ്പെടുമ്പോൾ തീർച്ചയായും അത് മാനസികമായി വളരെയേറെ വേദനിപ്പിക്കും.

**9. പുരോഹിതന്മാർക്ക് 3 വർഷത്തിലൊരിക്കൽ ട്രാൻസ്ഫർ നൽകുന്ന തിരുമേനിമാർ, തങ്ങൾക്ക് ട്രാൻസ്ഫർ പാടില്ലെന്ന് വാദിക്കുന്നത് ധാർമ്മികമാണോ?**

തിരുമേനി എന്നെ ഒന്നു സൂക്ഷിച്ചു നോക്കി. സൂക്ഷ്മമായ ആ നോട്ടത്തിൽ ഞാനൊന്നു ഭയന്നു. ഒരു മിനിറ്റ് നേരത്തെ പ്രൗഢഗംഭീരമായ മൗനത്തിനു ശേഷം പറഞ്ഞു: "തിരുമേനിമാരുടെ ട്രാൻസ്ഫറിന് ഞാൻ എതിരല്ല."

**10. അങ്ങ് മലബാർ ഭദ്രാസനത്തിന്റെ അധിപനെന്ന നിലയിൽ വളരെയേറെ ബുദ്ധിമുട്ടുകൾ അനുഭവിക്കുകയുണ്ടായെന്ന് ഇപ്പോൾ പറയുകയുണ്ടായല്ലോ. പത്തനാപുരം ദയറായിലെ ആദ്യകാല ജീവിതത്തിലും ധാരാളം കഷ്ടപ്പെട്ടതായും, ശരീരാധ്വാനം ചെയ്തതായും കേട്ടിട്ടുണ്ട്. ചെറുതായൊന്നു വിവരിക്കാമോ?**

സാമ്പത്തികമായി വളരെയേറെ പ്രയാസം അനുഭവിച്ചിട്ടുണ്ട്. ദയറായിലെ ഏക വരുമാനമാർഗ്ഗം കൃഷിയായിരുന്നു. വേലക്കാരെ നിർത്താൻ കാശില്ലാത്തതിനാൽ ഞങ്ങൾ തന്നെയായിരുന്നു വേലക്കാർ. രണ്ടാം ലോകമഹായുദ്ധകാലമായിരുന്നതിനാൽ അരി കിട്ടുന്നതിനും പൊതുവെ വളരെ ബുദ്ധിമുട്ടായിരുന്നു. അരിയാഹാരം കുറഞ്ഞതിന്റെ ഒരു പ്രധാന കാരണവും ഇതായിരുന്നു.

1939-ൽ 18-ാമത്തെ വയസ്സിൽ പത്തനാപുരം ദയറായിൽ ചേരുമ്പോൾ ദയറായ്ക്ക് സ്വന്തമായ കെട്ടിടമോ സാമ്പത്തിക ഭദ്രതയോ ഉണ്ടായിരുന്നില്ല എന്ന് തിരുമേനി ആദ്യകാല ജീവിതത്തെപ്പറ്റി മൗണ്ട് താബോർ ദയറ പ്രസിദ്ധീകരിച്ച "വിശുദ്ധിയുടെ സൂര്യതേജസ്സ്" എന്ന പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. തിരുമേനി പറയുന്നു: "ഓലഷെഡ്ഡിലായിരുന്നു

ദയറാ കെട്ടിടം. പകൽ ഓലഷെഡ്ഡിലും രാത്രി സ്കൂളിലെ ക്ലാസ്സ് മുറിയിലും കഴിഞ്ഞു. ജീവിതമാർഗ്ഗം മുഖ്യമായും കൃഷിപ്പണി ആയിരുന്നു. ആശ്രമവാസികൾ അന്ന് കിളച്ചിട്ടുണ്ട്, കപ്പ നട്ടിട്ടുണ്ട്, കൃഷിക്ക് വെള്ളം കോരിയിട്ടുണ്ട്, കാട് തെളിച്ചിട്ടുണ്ട്. ദയറാ സ്ഥാപകനായ സി.എം. തോമസ് റമ്പാച്ചൻ (പിന്നീട് തോമാ മാർ ദീവന്നാസ്യോസ് തിരുമേനി - നിരണം ഭദ്രാസനം) അന്ന് സാമ്പത്തികമായി വളരെ ക്ലേശിച്ചിരുന്നു. അദ്ദേഹമാണ് കൃഷിപ്പണിക്ക് നേതൃത്വം നൽകിയിരുന്നത്.

11. **സഭയിലെ ഏറ്റവും സൗമ്യനും ശാന്തനുമായ ബിഷപ്പ് അങ്ങാണെന്ന് ഞാനെന്റെ ലേഖനത്തിൽ എഴുതിയിട്ടുണ്ട്. അപ്രകാരം അനുഭവപ്പെട്ടതും സാക്ഷ്യം ലഭിച്ചതു കൊണ്ടുമാണ് അങ്ങനെ രേഖാമൂലം വിശേഷിപ്പിച്ചത്. എന്നാൽ തിരുമേനിക്ക് എന്തുകൊണ്ടോ പുഞ്ചിരി കുറവാണെന്നു കൂടി ഞാനെഴുതുന്നതിൽ എന്താണ് അഭിപ്രായം?**

പുഞ്ചിരിക്കുന്നതു മാത്രമല്ല സന്തോഷത്തിന്റെ അടയാളം. ജീവിതത്തിന്റെ ഇല്ലായ്മയിലും വല്ലായ്മയിലും ഉള്ള സമയത്ത് എന്നതു പോലെ സംതൃപ്തനായിരിക്കുന്നതാണ് സന്തോഷത്തിന്റെ ഏറ്റവും കാതൽ. ഒരു കാര്യത്തിലും പരാതിയില്ലാത്ത മനോഭാവം ഒരുവന് സന്തോഷം നൽകുവാൻ സഹായിക്കും.

12. **തുണിയില്ലാതെ വിഡ്ഢി വേഷം കെട്ടിയ രാജാവിന് സ്തുതിപാടിയ ജനത്തിനെയാണോ അതോ, രാജാവിന് തുണിയില്ലെന്ന് വിളിച്ചു പറഞ്ഞ കൊച്ചുകുട്ടിയെയാണോ തിരുമേനി സപ്പോർട്ട് ചെയ്യുന്നത്?**

ചോദ്യത്തിന്റെ ഉള്ളടക്കം തിരുമേനിയ്ക്ക് പെട്ടന്നങ്ങനെ മനസ്സിലായില്ല. അപ്പോൾ ഞാൻ വിഡ്ഢിവേഷം കെട്ടിയ രാജാവിന്റെ കഥ പറഞ്ഞ് കേൾപ്പിച്ചു. എന്നിട്ട് ചോദ്യം വീണ്ടും ആവർത്തിച്ചു. നല്ല നിർദ്ദേശങ്ങൾ തള്ളിക്കളയില്ല എന്ന മറുപടിയുടെ കൂടെ അപ്പനും മക്കളുമായുള്ള ഒരു ആത്മീയ ബന്ധമാണ് തിരുമേനിമാരും സഭാംഗങ്ങളും തമ്മിലുള്ളത് എന്ന് കൂട്ടിച്ചേർത്തു. നല്ല നിർദ്ദേശങ്ങളും അഭിപ്രായങ്ങളും എവിടെ നിന്നുണ്ടായാലും അത് സ്വീകരിക്കുകയും ചെയ്യും എന്നും പറഞ്ഞു.

13. **സഭാമക്കളിൽ അങ്ങ് ഇപ്പോൾ കാണുന്ന ഏറ്റവും വലിയ കോട്ടം എന്താണ്?**

ആത്മീയകാര്യങ്ങളിലുള്ള ഉദാസീനത.

14. **അപ്പോൾ അവരോടുള്ള ഉപദേശം?**

കർശനമായും ദൈവത്തിന്റെ 10 കൽപ്പനകളും സഭയുടെ 7 കൽപ്പനകളും പാലിക്കണം.

**15. ഈയടുത്ത കാലത്തായി തിരുമേനിമാർ രാഷ്ട്രീയക്കാരെപ്പോലെ പത്രസമ്മേളനം നടത്തുവാൻ മത്സരിക്കുന്നതു കണ്ടു. തിരുമേനിമാർ പത്രസമ്മേളനങ്ങളിൽ നിന്ന് മാറി നിൽക്കുന്നതല്ലേ നല്ലത്?**

ഞാൻ വൈദികനായിട്ട് ഇത് 55-ാം വർഷമാണ്. മെത്രാപ്പോലീത്താ യായിട്ട് 38 വർഷവും കഴിയുന്നു. ഇതുവരെ ഒരു പത്രസമ്മേളനവും നട ത്തുവാനും പോയിട്ടില്ല. ഈ ശൈലി സൂക്ഷിക്കാൻ ഞാൻ ആഗ്രഹി ക്കുന്നു.

**16. റാസയ്ക്ക് വെടിക്കെട്ടും, പെരുന്നാളിനോടനുബന്ധിച്ച് കലാപരിപാടികളുമൊക്കെ പ. കാതോലിക്കാ ബാവാ നിരോധിച്ചിട്ടുള്ളതല്ലേ? അങ്ങയുടെ അഭിപ്രായം?**

വൃഥാ ചെലവ് വർദ്ധിപ്പിക്കുന്ന ആഘോഷങ്ങൾ ഒഴിവാക്കുന്നത് നല്ല താണ്. ദേവാലയത്തിൽ കലാപരിപാടികൾ ആവശ്യമില്ല.

**17. പൊതുജനങ്ങളോടുള്ള തിരുമേനിയുടെ ഒരു പ്രധാന ഉപദേശമെന്ത്?**

ഇപ്പോൾ ആത്മീയതയും ലൗകികതയും തമ്മിലുള്ള ഒരു വടംവലി യാണ് പൊതുവെ കാണപ്പെടുന്നത്. ജനങ്ങൾ ആത്മീയതയ്ക്ക് കൂടു തൽ പ്രാധാന്യം കൊടുക്കണം. അല്ലെങ്കിൽ അത് ആത്മരക്ഷയെ ബാധി ക്കും. ജഡം അഴിവുള്ളതും ആത്മം സ്ഥിരതയുള്ളതുമാണ്.

**18. 'സഭയുടെ ഭരണഘടന' വളരെ ചെറിയ ഒരു പുസ്തകമാണ്. ദശകങ്ങളായി സംക്ഷിപ്തരൂപം മാത്രമാണ് അതിൽ കാണുന്നത്. ഇടവകകളിലുണ്ടാകുന്ന ചെറിയ പ്രശ്നങ്ങളിൽ പോലും വളരെ വ്യക്തമായ ഒരു നടപടി എടുക്കുവാനുതകുന്ന നിയമാവലികളോ മാർഗ്ഗനിർദ്ദേശങ്ങളോ ഭരണഘടനയിൽ ഉൾപ്പെടുത്തിയിട്ടില്ല. ആയതിനാൽ അൽപ്പം കൂടി വിശദമായ ഒരു പുസ്തകം ഇറക്കേണ്ടതാവശ്യമല്ലേ (പുതിയ തീരുമാനങ്ങളെല്ലാം കൂട്ടിച്ചേർത്ത്)?**

1934-ലെ ഭരണഘടനയാണ് നിലവിലുള്ളത്. സുപ്രീംകോടതി അംഗീ കരിച്ചതുമാണത്. സുപ്രീംകോടതിയിൽ സഭാകേസ് നിലനിൽക്കുന്നതി നാൽ ഈ ഭരണഘടനയിൽ ഏതെങ്കിലും മാറ്റംവരുത്താൻ സാധിക്കുക യില്ല. എന്നാൽ ഒരു കമ്മിറ്റിയെ നിയോഗിച്ച് ഭരണഘടനയിൽ വിശദമാ യതും കാലോചിതവുമായ മാറ്റങ്ങൾ വരുത്തി സഭാഭരണം ക്രമീകരി ക്കേണ്ടത് ആവശ്യമാണ്.

**19. തിരുമേനി ഏതു കാര്യത്തിലാണ് കൂടുതൽ കർശനക്കാരൻ?**

ചെയ്യേണ്ട കാര്യങ്ങൾ ചെയ്യേണ്ട സമയത്ത് ചെയ്യണമെന്ന് നിർബ

ന്ധമുണ്ട്. തിരുവചനത്തിൽ നിന്നു മനസ്സിലാക്കുന്നത് വൃഥാ സംസാരം പാപമാണ് എന്നാണ്. അതു കൊണ്ട് എന്നെ ആരെങ്കിലും കാണാൻ വന്നാൽ കാതലായ കാര്യം മാത്രം ചർച്ച ചെയ്ത്, വന്ന വ്യക്തിയുടെയും എന്റെയും സമയം കളയാതെ നോക്കുക പതിവാണ്.

20. **ഏറെ സംസാരം ഇഷ്ടമല്ലാത്തതു കൊണ്ടാണോ തിരുമേനി മിക്കവാറും മൗനിയായി കാണപ്പെടുന്നത്?**

വൃഥാ സംസാരം പാപത്തെ ഉളവാക്കുന്നു എന്ന് തിരുവചനത്തിൽ പറയുന്നതു കൊണ്ട് കഴിവുള്ളിടത്തോളം നീണ്ട സംസാരങ്ങൾ ഒഴിവാക്കുന്നു. കൂടാതെ ദയറാജീവിതത്തിലെ ശിക്ഷണവും ഇതിന് പ്രേരകമായി. ലെസ്സർ സൈലൻസും ഗ്രേറ്റർ സൈലൻസും ദയറാ അംഗങ്ങൾ പാലിക്കേണ്ടതായിട്ടുണ്ട്. സുത്താറാ കഴിഞ്ഞ് വി. കുർബാന കഴിയുന്നതുവരെ ഗ്രേറ്റർ സൈലൻസ് ആണ് നിർദ്ദേശിച്ചിരിക്കുന്നത്. അതായത് ഒരക്ഷരം പോലും മിണ്ടാൻ പാടില്ല.

21. **തിരുമേനിയുടെ ഹോബികൾ?**

തിരുമേനിമാർക്കെന്ത് ഹോബി?

22. **(ഈ ഒഴിഞ്ഞുമാറ്റത്തിലേക്ക് തിരുമേനിയെ വിടാൻ ഞാൻ തയ്യാറായില്ല). തിരുമേനിമാരും മനുഷ്യരാണല്ലോ. അപ്പോൾ ഒഴിവുവേളകളിൽ എന്തെങ്കിലുമൊരു വിനോദം കാണില്ലേ?**

അതിനെവിടെ എനിക്ക് ഒഴിവുസമയം? പുസ്തകവായന എനിക്ക് ഇഷ്ടമാണ്. കൺവെൻഷൻ പ്രഭാഷണങ്ങൾ നടത്തുന്നതും ഞാൻ ഇഷ്ടപ്പെടുന്നു.

23. **ഏറെനാൾ സ്കൂളിലും പിന്നെ കോളേജിലും അദ്ധ്യാപകനായിരുന്നതു കൊണ്ടാണോ ഇപ്പോഴും ശുശ്രൂഷകളുടെ ഇടയിലും പ്രസംഗങ്ങളിലുമൊക്കെ അധ്യാപകരെപ്പോലെ പെരുമാറുന്നത് (നിർദ്ദേശങ്ങൾ നൽകുക, ശാസിക്കുക, കർശന നിയമം ഏൽപ്പിക്കുക മുതലായവ)?**

ആയിരിക്കുമല്ലോ.

24. **ടി.വി. വാർത്തകൾ കാണാറുണ്ടോ?**

കാണാറുണ്ട്.

25. **ഒരു ദിവസം എത്ര പത്രങ്ങളിലൂടെ കണ്ണോടിക്കുവാൻ സാധിക്കുന്നുണ്ട്?**

മൂന്ന് പത്രങ്ങൾ.

**26. പത്രങ്ങളിൽ വരുന്ന വാർത്തകളും (സഭ, ഭദ്രാസനം, ഭദ്രാസനാധിപൻ, മറ്റു ബന്ധപ്പെട്ട വാർത്തകൾ) വിമർശനങ്ങളും ഭദ്രാസനാധിപൻ എന്ന നിലയിൽ അങ്ങയുടെ ശ്രദ്ധയിൽപ്പെടുത്തുവാൻ ഉത്തരവാദപ്പെട്ടവർ മലബാറിലെ ഓഫീസിലുണ്ടോ? അതുപോലെ പ്രസിദ്ധീകരണങ്ങളിൽ സഭയെ സംബന്ധിച്ച് അനുകൂലമായും പ്രതികൂലമായും വരുന്ന വാർത്തകളുടെ ക്ലിപ്പിംഗ്സ് നിയുക്ത കാതോലിക്ക എന്ന നിലയിൽ അങ്ങയുടെ പക്കൽ ഏൽപ്പിക്കുന്നതിനുവേണ്ടിയുള്ള പബ്ലിക്ക് റിലേഷൻസ് സംവിധാനം കാര്യക്ഷമമായി നടക്കുന്നുണ്ടോ?**

ഭദ്രാസന വാർത്തകൾ മലബാർ ഓഫീസിൽ ഞാനറിയുന്നുണ്ട്. സഭയുടെ പബ്ലിക്ക് റിലേഷൻസ് നോക്കുവാനായി ചുമതലക്കാരുമുണ്ട്.

27. **നമ്മുടെ ചില പുരോഹിതന്മാർ, പ്രത്യേകിച്ചും ചെറുപ്പക്കാരായ ചില അച്ചന്മാർ പൗരോഹിത്യമേഖലയെ കൃത്യമായി ശമ്പളം ലഭിക്കുന്ന, ജോലി സ്ഥിരതയുള്ള ഒരു പ്രൊഫഷനായി മാത്രം കാണുന്നു; അവർക്കു സമർപ്പണമനോഭാവം കുറഞ്ഞിരിക്കുന്നു എന്ന് ജനങ്ങളെപ്പോലെ തിരുമേനിക്കും മനസ്സിലായിട്ടുണ്ടോ? എന്താണൊരു പോംവഴി?**

മനസ്സിലായിട്ടുണ്ട്. ബന്ധപ്പെട്ട ഭദ്രാസനാധിപന്മാർക്ക് ഇക്കാര്യത്തിൽ കൂടുതൽ ശ്രദ്ധ ഉണ്ടാകണം.

28. **നമ്മുടെ സഭയിൽ ധാരാളം പുരോഹിതന്മാർ വളരെ ആത്മാർത്ഥമായി മുഴുവൻ സമയവും ഇടവകയിൽ ശുഷ്കാന്തിയോടെ പ്രവർത്തിക്കുന്നുണ്ട്. ഇത്തരം കാര്യപ്രാപ്തിയുള്ള, സമർപ്പണമനോഭാവമുള്ള അച്ചന്മാരെ പ്രോത്സാഹിപ്പിക്കുന്നതിനും അംഗീകരിക്കുന്നതിനുമായി ഭദ്രാസനതലത്തിൽ അവാർഡുകൾ ഏർപ്പെടുത്തിക്കൂടേ?**

നല്ലൊരു നിർദ്ദേശമാണ്. ഇടവക മെത്രാപ്പോലീത്താമാരാണ് ഇക്കാര്യത്തിൽ തീരുമാനമെടുക്കേണ്ടത്. അതുപോലെ നല്ല അച്ചന് അംഗീകാരമായി അവാർഡുകൾ നൽകാൻ ഒരു ഇടവക മാത്രം വിചാരിച്ചാലും മതിയല്ലോ.

29. **പുരോഹിതന്മാരുടെ നിയമനം കേന്ദ്രീകൃത സംവിധാനത്തിൽ വരുന്നതല്ലേ നല്ലത്. ഇപ്പോൾ ബഹുമാന്യരായ പുരോഹിതന്മാരുടെ സേവനം ഓരോ ഭദ്രാസനങ്ങളിൽ മാത്രം ഒതുങ്ങുന്നു. നമ്മുടെ വൈദികർ സഭയുടേതാകട്ടെ. ഭദ്രാസനങ്ങളുടെ അതിർത്തിക്കുള്ളിൽ അവരുടെ മഹനീയസേവനം ഒതുങ്ങാതിരിക്കാൻ ഇതു സഹായകമാകും. ഉദാഹരണമായി മർത്തോമ്മാ സഭയിൽ പുരോഹിതന്മാർ സഭയിലെ**

**ഏതു പള്ളികളിലും സേവനമനുഷ്ഠിക്കാൻ ബാധ്യസ്ഥരാണ്. ഈ സംവിധാനം നമ്മുടെ സഭയ്ക്കും ഒരു മാതൃകയാക്കിക്കൂടേ?**

മാർത്തോമ്മാസഭയിൽ പള്ളിയോടനുബന്ധിച്ച് പാഴ്സണേജ് ഉണ്ടെങ്കിൽ മാത്രമേ വികാരിയെ നിയമിക്കാറുപോലുമുള്ളൂ. നമ്മുടെ ദേവാലയങ്ങളിൽ എല്ലാം പാഴ്സണേജ് വന്നു കഴിഞ്ഞാൽ ഇക്കാര്യത്തെപ്പറ്റി ചിന്തിക്കുന്നതിനു കുഴപ്പമില്ല. നിലവിൽ എണ്ണത്തിൽ വളരെ കുറച്ചു പള്ളികളിൽ മാത്രമേ പാഴ്സണേജ് ഉള്ളൂ.

30. **നിർഭാഗ്യമെന്ന് പറയട്ടെ, ഇപ്പോൾ കണ്ടുവരുന്ന ദേവാലയത്തിലെ ദയനീയമായ രാഷ്ട്രീയവൽക്കരണത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായമെന്താണ്? പ്രത്യേകിച്ചും സംസ്ക്കാരച്ചടങ്ങിനിടെ രാഷ്ട്രീയക്കാരുടെ നീണ്ട പ്രസംഗങ്ങൾ? ദൈവമില്ല എന്ന തത്വശാസ്ത്രത്തിൽ അടിയുറച്ച് വിശ്വസിച്ച് അപ്രകാരം പ്രവർത്തിക്കുന്ന രാഷ്ട്രീയ പാർട്ടിക്കാർ പോലും ദേവാലയത്തിൽ, ഒരു കൂദാശയായ സംസ്ക്കാരശുശ്രൂഷാ മധ്യേ പ്രസംഗം നടത്തി മുതലെടുക്കുന്നത് ഇപ്പോഴത്തെ ഒരു ഫാഷനാണ്. അനുശോചന പ്രസംഗങ്ങൾ മരണവീട്ടിൽ വച്ചു നടത്തി പള്ളിയിൽ ഇതിന് പൂർണ്ണ നിരോധനം ഏർപ്പെടുത്തേണ്ടതല്ലേ? ആത്മീയസംഘടനാപ്രതിനിധികൾക്കോ ഇടവകയെ പ്രതിനിധീകരിച്ചുള്ളവർക്കോ അല്ലാതെ ആർക്കും പള്ളിയിൽ സംസ്ക്കാരശുശ്രൂഷയ്ക്കിടെ അനുശോചന പ്രസംഗം നടത്തുവാൻ അനുവാദം നൽകരുത്. ഇപ്രകാരമുള്ള പ്രസംഗങ്ങൾ സത്യത്തിൽ ദേവാലയത്തിലെ ചടങ്ങിന് രാഷ്ട്രീയനിറം നൽകുന്നുണ്ട്. എന്താണ് അങ്ങയുടെ പ്രതികരണം?**

ഉചിതമായ നിർദ്ദേശങ്ങളാണെല്ലാം. എന്നാൽ വലിയ സാമൂഹ്യബന്ധമുള്ളവർക്ക് ഒന്നു രണ്ടു മിനിറ്റ് കൊടുക്കുന്നതിൽ ദോഷമില്ല. പക്ഷേ സമയം കൃത്യമായി പാലിക്കുകയും വേണം.

31. **നമ്മുടെ പുരോഹിതന്മാർ എല്ലാവരും ഫുൾ ടൈം പ്രീസ്റ്റ് ആകുന്നതല്ലേ നല്ലത്? ഇപ്പോൾ ഒരു വിഭാഗം 4 ദിവസ വികാരിമാരാണ്. 4 ഞായറാഴ്ചകളിൽ മാത്രം ഇടവകകളിൽ വരികയും ബാക്കിയുള്ള ദിവസങ്ങളിലെല്ലാം ഔദ്യോഗിക കാര്യവും (പലർക്കും അധ്യാപനം തുടങ്ങിയ ജോലികളുണ്ട്) വീട്ടുകാര്യങ്ങളും നോക്കുകയാണ് പതിവ്. ഉദാഹരണമായി മാർത്തോമ്മാസഭയിൽ പുരോഹിതന്മാർ വേറെ ജോലികളിൽ വ്യാപൃതരാകുവാൻ പാടില്ല എന്ന കർശനനിയമമുണ്ട്. നമ്മുടെ സഭയ്ക്കും അപ്രകാരമുള്ള പുരോഹിതന്മാരെ ആവശ്യമല്ലേ തിരുമേനി?**

ഇങ്ങനെ ഒരാക്ഷേപമുണ്ട്. സമർപ്പണ മനോഭാവം അടിച്ചേൽപ്പിക്കേണ്ട ഒന്നല്ല. മനസ്സുകൊണ്ട് തീരുമാനമെടുത്ത് അപ്രകാരം ചെയ്യുന്നതായിരിക്കും നല്ലത്. (മറ്റ് മതനായകരിൽ ഇഷ്ടപ്പെട്ട വ്യക്തി ശ്രീബുദ്ധനാണെന്ന് തിരുമേനി ഒരഭിമുഖത്തിൽ പറഞ്ഞിട്ടുണ്ട്.)

32. **സുവിശേഷവേലയ്ക്കും കാരുണ്യപ്രവർത്തനത്തിനും മാത്രമായി ഓരോ ബിഷപ്പുമാരെ ചുമതലപ്പെടുത്തുന്നതിനെപ്പറ്റി സഭയുടെ നിയുക്ത കാതോലിക്കാ ബാവായുടെ അഭിപ്രായമെന്താണ്?**

നല്ലതാണെങ്കിലും ഇപ്പോഴത്തെ സാഹചര്യത്തിൽ ബുദ്ധിമുട്ടാണ്.

33. **സഭയുടെ സ്കൂൾ / കോളേജ് കോർപ്പറേറ്റ് മാനേജർമാരായി ഭരണകർത്താക്കളെ (administrators) നിയമിക്കുന്നതല്ലേ നല്ലത്? മെത്രാപ്പോലീത്താമാർ ഈ ഭാരിച്ച ഉത്തവാദിത്വം ഏറ്റെടുക്കുമ്പോൾ അവരിൽ നിന്നും സഭ പ്രതീക്ഷിക്കുന്ന ആത്മീയ പ്രവർത്തനങ്ങൾക്ക് തടസ്സം ഉണ്ടാകുന്നുണ്ട്.**

ആശയം നല്ലതാണ്. പല തടസ്സങ്ങളുമുണ്ട്.

34. **അങ്ങേയ്ക്ക് എന്തെങ്കിലും കാതലായ അസുഖമുണ്ടോ?**

30 വർഷമായി പ്രമേഹമുണ്ട്. കൂടാതെ 1994-ൽ ഹൃദയം ബൈപാസ് ശസ്ത്രക്രിയയ്ക്ക് വിധേയമാക്കി. ദൈവത്തിന്റെ കൃപ കൊണ്ട് ഇപ്പോൾ യാതൊരു പ്രശ്നവുമില്ല.

തിരുമേനിയുടെ ഒരു ഫുൾ സൈസ് ഫോട്ടോ എടുക്കാൻ ഫോട്ടോഗ്രാഫർ എത്തിയപ്പോൾ മേലങ്കിയും മറ്റ് സ്ഥാനചിഹ്നങ്ങളും എടുത്തു കൊടുക്കാനായി ഞാൻ സഹായിക്കാനൊരുങ്ങിയപ്പോൾ "വേണ്ടാ, ഞാനെടുത്തു കൊള്ളാം; കഴിവതും ആരെയും ആശ്രയിക്കാതെ ജീവിക്കണം എന്നാണാഗ്രഹം" എന്ന് തിരുമേനി പറഞ്ഞു. ഈ വരികൾ പിന്നീട് പ്രാധാന്യത്തോടെ ആവർത്തിക്കുകയും ചെയ്തു.

ആയിരം പൂർണ്ണചന്ദ്രന്മാരെ കണ്ടതിന്റെ സുകൃതവുമായി, ആറരപതിറ്റാണ്ടു കാലമായി മലങ്കര ഓർത്തഡോക്സ് സഭയ്ക്കു വേണ്ടി മഹനീയ ശുശ്രൂഷ ചെയ്യുന്ന ഈ വന്ദ്യപിതാവ് തന്റെ പ്രസംഗങ്ങളിലെല്ലാം 'ഉദാസീനത'യ്ക്കെതിരെ ഉപദേശം നൽകുന്ന കാര്യം എടുത്തു പറയേണ്ടുന്ന ഒരു പ്രത്യേകതയാണ്.

പ്രൗഢഗംഭീരനായ ഒരു മൗനിയായി എപ്പോഴും കാണപ്പെടുന്ന തീമോത്തിയോസ് തിരുമേനിയുടെ ശാന്തതയെക്കാളും സൗമ്യതയെക്കാളും വിശ്വാസികളുടെ ഇടയിൽ ആഴ്ന്നിറങ്ങിയിരിക്കുന്നത് തിരുമേനിയുടെ ഇമ്പകരമായ നാദം തന്നെയാണെന്നാണ് എനിക്ക് തോന്നുന്നത്. തീമോത്തി

യോസ് തിരുമേനിയുടെ ചൊല്ലുകളുടെയും ഗാനങ്ങളുടെയും മാധുര്യം ആരാധനാവേളയിലെ ആത്മീയചൈതന്യം വർദ്ധിപ്പിക്കുന്നു എന്ന് പലരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ജന്മസിദ്ധമായുള്ള ആ നേസൽ ട്യൂൺ (Nasal Tune) വളരെ 'ഹാർമോണിക്' ആണ്. തിരുമേനിയുടെ ശബ്ദമാധുര്യത്തിന് ഹാർമോണിയത്തിന്റെ 'ഗാനതരംഗ'ങ്ങളുമായി ഒരു ലയനമുണ്ടെന്ന് എനിക്ക് തോന്നുന്നു. ഈ ആത്മീയ പിതാവിന്റെ മധുരനാദത്തിലുള്ള ശുശ്രൂഷകളുടെ ഇമ്പം ദൈവികദാനം തന്നെ.

ചുങ്കക്കാരനായ സക്കായിയെ മരത്തിനു മുകളിൽ നിന്ന് വിളിച്ചിറക്കി അവരുടെ വീട്ടിൽ പോയി താമസിച്ച് അവനെ മാനസാന്തരപ്പെടുത്തിയതാണ് യേശുക്രിസ്തുവിന്റെ പരസ്യജീവിതത്തിൽ ഈ വന്ദ്യപിതാവിനെ ഏറ്റവും കൂടുതൽ ആകർഷിച്ചതെന്ന് അദ്ദേഹം പറയുന്നു.

(സഭയുടെ ആറാം കാതോലിക്കയായ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ സ്ഥാനത്യാഗം ചെയ്തതിനെത്തുടർന്ന് 2005 ഒക്ടോബർ 31-ന് തീമോത്തിയോസ് തിരുമേനി മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ അധിപനായി 7-ാം കാതോലിക്കയായി വാഴിക്കപ്പെട്ടു - ദിദിമോസ് പ്രഥമൻ എന്ന നാമധേയത്തിൽ. 5 വർഷം പൂർത്തിയായ ദിനത്തിൽ (2010 ഒക്ടോബർ 31) സ്ഥാനത്യാഗം ചെയ്തു.)

കാതോലിക്കോസ് എന്ന ഗ്രീക്ക്പദത്തിന്റെ അർത്ഥം 'പൊതു പിതാവ്' അല്ലെങ്കിൽ 'പൊതുവിന്റെ ആൾ' എന്നാണ്. എല്ലാ ബാവാതിരുമേനിമാരുടെയും പേര് ആരംഭിക്കുന്നത് 'ബസേലിയോസ്' എന്ന നാമത്തോടുകൂടിയാണ്. 5-ാം കാതോലിക്ക മുതൽ 'ബസേലിയോസ് മാർത്തോമ്മാ' എന്ന നാമധേയത്തോടെയാണ് സ്ഥാനപ്പേര് ആരംഭിക്കുന്നത്.

(2005)





മലങ്കര ഓർത്തഡോക്സ് സഭയ്ക്കിത് ചരിത്ര മുഹൂർത്തം
സ്ഥാനാരോഹണത്തിന് ജനസാഗരം സാക്ഷി
A P Singh is new CBI
പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയെ സഹോദരൻ തമ്പി ഹാരമണിയിക്കുന്നു
സാന്ത്വനത്തിന്റെ കരങ്ങൾ നീട്ടി
ഫാ. ജോസഫിനെ തിരിച്ചെടുക്കില്ലെന്ന്


# വാർത്താ ജാലകം

# ലക്ഷം കണ്ണുകൾ ദർശിച്ച ഭക്തിനിർഭരമായ മെത്രാൻ സ്ഥാനാഭിഷേകം

**സ്റ്റാഫ് പ്രതിനിധി**

കോലഞ്ചേരി, ഓഗസ്റ്റ് 24: മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിൽ പരിപൂർണ്ണ സമാധാനം പുനസ്ഥാപിച്ചശേഷം ഇദംപ്രഥമമായി ഇന്നിവിടെ വച്ചു നടത്തപ്പെട്ട അത്യന്തം ഹൃദയാവർജ്ജകവും ഭക്തിനിർഭരവുമായ മെത്രാൻ സ്ഥാനാഭിഷേക ചടങ്ങിൽവച്ചു കെ. ഫീലിപ്പോസ് റമ്പാൻ, എൻ. എ. യോഹന്നാൻ റമ്പാൻ, സി. റ്റി. തോമസ് റമ്പാൻ എന്നീ മൂന്നു പ്രമുഖ വൈദികർക്കു പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി യഥാക്രമം തിയോഫിലോസ്, സേവേറിയോസ്, തീമോത്തിയോസ് എന്നീ പേരുകൾ നൽകി അവരെ മേൽപട്ടസ്ഥാനത്തേക്ക് ഉയർത്തിയിരിക്കുന്നു. ഇതോടുകൂടി മലങ്കരസഭയിൽ മെത്രാന്മാരുടെ എണ്ണം 18 ആയി വർദ്ധിച്ചു.

കോലഞ്ചേരി സെൻ്റ് പീറ്റേഴ്സ് ആൻഡ് സെൻ്റ് പോൾസ് പള്ളിയുടെ മുൻവശത്ത് അതിമനോഹരമായി സംവിധാനം ചെയ്ത അതിഗംഭീരമായ താൽക്കാലിക ദേവാലയത്തിൽ നടന്ന സുദീർഘമായ ശുശ്രൂഷകളിൽ അനുപമമായ അച്ചടക്കത്തോടും സഭയുടെ പുരോഗതിയിലുള്ള സന്തോഷത്തോടും കൂടിയാണ് അര ലക്ഷം ജനങ്ങൾ സംബന്ധിച്ചത്.

വളർന്നുകൊണ്ടിരിക്കുന്ന കോലഞ്ചേരി, ആദ്ധ്യാത്മികചൈതന്യം ഓളംവെട്ടുന്ന ഒരുത്സവത്തിൻ്റെ പരിവേഷമണിഞ്ഞു ചടങ്ങുകൾക്ക് എല്ലാ വിധത്തിലും യോജിച്ച അന്തരീക്ഷം സൃഷ്ടിച്ചിരുന്നു.

ഇപ്പോൾ അമേരിക്കയിൽ പര്യടനം നടത്തുന്ന അങ്കമാലി ഇടവകയുടെ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയൊഴിച്ചുള്ള സഭയിലെ എല്ലാ തിരുമേനിമാരും വ. ദി. ശ്രീ. അപ്രേം റമ്പാൻ, മാടപ്പാട്ടു യാക്കോബ് റമ്പാൻ, തുകലൻ പൗലോ റമ്പാൻ, പ്രമുഖ വൈദികർ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ തുടങ്ങിയവരും റോമൻ കത്തോലിക്കാ സഭയിലെ ചില വൈദികരും ചരിത്രം സൃഷ്ടിച്ച ഈ ചടങ്ങുകളിൽ സംബന്ധിച്ചിരുന്നു.

**ശുശ്രൂഷകൾ**

പ്രഭാത പ്രാർത്ഥനയ്ക്കുശേഷം ആരംഭിച്ച വി. കുർബാന മദ്ധ്യേ

യാണു മേൽപ്പട്ടസ്ഥാനാഭിഷേകം നടത്തപ്പെട്ടത്. കൃത്യം 9.30 ന് ആരംഭിച്ച ശുശ്രൂഷകൾ 12 മണിക്ക് അവസാനിച്ചു. കാതോലിക്കാബാവാ തിരുമേനിയെ തോമ്മാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ഈവാനിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ പീലക്സിനോസ്, ദാനിയേൽ മാർ പീലക്സിനോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, ഏബ്രഹാം മാർ ക്ലിമ്മീസ്, മാത്യൂസ് മാർ കൂറിലോസ് തിരുമേനിമാരും വ. ദി. ശ്രീമാന്മാരായ ഏബ്രഹാം കോനാട്ട്, കോരുത് മൽപ്പാൻ, എം. വി. ജോർജ്ജ്, റ്റി. ജെ. ജോഷ്വാ, കെ. എം. അലക്സാണ്ടർ എന്നീ വൈദികരും ശുശ്രൂഷകളിൽ സഹായിച്ചുകൊണ്ടിരുന്നു. മേൽപ്പട്ട സ്ഥാനാഭിഷേകത്തിനു മുമ്പ് മേൽപ്പട്ടക്കാരന്റെ ചുമതലകളെപ്പറ്റി നിരണം ഇടവകയുടെ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി ഒരു ലഘുപ്രസംഗം ചെയ്തു. ബലി അർപ്പിക്കുക, പാപം മോചിക്കുക, ജനങ്ങളെ പഠിപ്പിച്ചു സത്യവിശ്വാസത്തിൽ നിലനിറുത്തുക, പള്ളികൾ കൂദാശ ചെയ്യുക, പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുക, സഭാംഗങ്ങളെ ശത്രുക്കളിൽ നിന്നു രക്ഷിക്കുക, സുവിശേഷവേല മൂലം സഭയെ വർദ്ധിപ്പിക്കുക, ക്രിസ്തുവിന്റെ യഥാർത്ഥ ശിഷ്യന്മാരായി ജീവിക്കുക മുതലായവയാണ് ഒരു മേൽപ്പട്ടക്കാരന്റെ കർത്തവ്യങ്ങളെന്നു ദീവന്നാസ്യോസ് തിരുമേനി അനുസ്മരിപ്പിച്ചു. പ്രസംഗത്തെ തുടർന്ന് സ്ഥാനാഭിഷേകത്തിന്റെ പ്രഥമ ശുശ്രൂഷ ആരംഭിച്ചു. സ്ഥാനാർത്ഥികൾ കാപ്പയൊഴികെ പട്ടക്കാർക്കുള്ള സ്ഥാനവസ്ത്രങ്ങളും തലയിൽ മൂടുപടവും ധരിച്ചിരുന്ന സ്ഥാനാർത്ഥികളെ പിടിച്ചുനിറുത്തി. ശുശ്രൂഷ ആരംഭിച്ചു കഴിഞ്ഞു വൈദികർ ഗാനങ്ങൾ ആലപിക്കുകയും ഇടയ്ക്കുള്ള പ്രാർത്ഥനകൾ മേല്പട്ടക്കാർ മാറി മാറി വായിക്കുകയും ചെയ്യുന്നുണ്ടായിരുന്നു. അനന്തരം സ്ഥാനാർത്ഥികളുടെ ശിരസ്സിന്മേൽ വേദപുസ്തകം വച്ചു വായിക്കുകയുണ്ടായി. തുടർന്നു സ്ഥാനാർത്ഥികൾ സഭയോടുള്ള ഉത്തരവാദിത്വവും കൂറും അഭംഗം പാലിക്കുമെന്നും സത്യവിശ്വാസത്തിൽ തുടരുമെന്നും പ്രഖ്യാപനം ചെയ്യുന്ന പ്രതിജ്ഞ വായിക്കുകയും അതിൽ ഒപ്പിട്ടു കൊടുക്കുകയും ചെയ്തു.

**രണ്ടാം ഘട്ടം**

പത്തര മണിയോടു കൂടി ശുശ്രൂഷയുടെ ഏറ്റവും പ്രധാനപ്പെട്ട ഭാഗമായ രണ്ടാംഘട്ടത്തിലേക്കു കടന്നു. സ്ഥാനാർത്ഥികൾ മുട്ടുകുത്തി കിഴക്കോട്ടഭിമുഖമായി നിലകൊണ്ടിരുന്നു. പ്രത്യേക പ്രാർത്ഥനകൾ കഴിഞ്ഞു പ. കാതോലിക്കാ ബാവാ തിരുമേനി ഓരോരുത്തരുടേയും ശിരസ്സുകളിൽ കൈകൾ ആവസിപ്പിച്ചു പരിശുദ്ധാത്മശക്തി പകർന്നുകൊടുത്ത രംഗം നിറഞ്ഞ സദസ്സു നിർന്നിമേഷരായി വീക്ഷിക്കുന്നുണ്ടായിരുന്നു. ഈ രംഗത്തിന്റെ പ്രാധാന്യം പള്ളിമണി, വെടി, പടക്കം എന്നിവ ദുഗന്ത

ങ്ങളിൽ വിളിച്ചറിയിച്ചുകൊണ്ടിരുന്നു. കൈവെയ്പിനുശേഷം ഓരോരുത്തർക്കും പേരു നൽകി. "മാർ പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ നാമത്തിലുള്ള പ. ദേവാലയത്തിൽ വച്ചു സത്യവിശ്വാസികൾക്കായി സ്ഥാനാഭിഷേകം നൽകുന്നു" എന്നു പറഞ്ഞശേഷമാണു പുതിയ മെത്രാന്മാരുടെ പേരു പ്രഖ്യാപനം ചെയ്തത്. സംജ്ഞാദാനത്തിനുശേഷം വസ്ത്രങ്ങൾ നൽകാൻ അവരെ ഓരോരുത്തരെയും കസേരയിൽ ഇരുത്തി. "ഈ സ്ഥാനത്തിന് ഈ ആൾ യോഗ്യൻ" എന്നർത്ഥമുള്ള ഓക്സിയോസ് എന്നു മൂന്നു പ്രാവശ്യം വീതം ഉച്ചത്തിൽ എല്ലാവരും പ്രസ്താവിച്ചു. ഈ സമയം അഭിനവ മെത്രാന്മാർ സ്ലീബാ ഉയർത്തി ജനങ്ങളെ ആശീർവദിക്കുകയും ഉയർത്തപ്പെട്ട നിലയിൽ നിന്നുകൊണ്ട് ഏവൻഗേലിയോൻ വായിക്കുകയും ചെയ്തു.

### കൽപന വായന

പ്രത്യേക പ്രാർത്ഥനകൾക്കു ശേഷം തിരുമേനിമാർ എല്ലാവരും ചേർന്ന് അംശവടി കൊടുക്കുകയും ചെയ്തു. തുടർന്ന് ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി, പ. പാത്രിയർക്കീസുബാവാ തിരുമേനി സ്ഥാനാഭിഷേകം സംബന്ധിച്ച് അയച്ചുകൊടുത്തിട്ടുള്ള കൽപന വായിച്ചു. ഈ സ്ഥാനാഭിഷേകത്തിൽ താൻ വളരെ സന്തുഷ്ടനാണെന്നും സ്ഥാനാഭിഷേകം മലങ്കരസഭയുടെ വികസനത്തിന്റെ ലക്ഷണമാണെന്നും പാത്രിയർക്കീസുബാവാ തിരുമേനിയുടെ കൽപനയിൽ എടുത്തു പറഞ്ഞിരുന്നു. അനന്തരം മാർ സേവേറിയോസ് തിരുമേനി വി. കുർബാന ചൊല്ലി പൂർത്തിയാക്കുകയും ബാവാതിരുമേനിയും അഭിവന്ദ്യ മെത്രാന്മാരും ചേർന്നു ജനക്കൂട്ടത്തെ ആശീർവദിക്കുകയും ബാവാതിരുമേനി പുതിയ മെത്രാന്മാർ സഭയെ പരിപോഷിപ്പിക്കുന്നവരും സഭയോട് സ്നേഹമുള്ളവരും ആയിരിക്കട്ടെ എന്നാശംസിക്കുകയും പാത്രിയർക്കീസുബാവാ തിരുമേനി സസന്തോഷം ഒരു കൽപന അയച്ചതിലുള്ള സംതൃപ്തി അറിയിക്കുകയും ഉണ്ടായി. കൃത്യം 12.15 ന് മെത്രാഭിഷേക ശുശ്രൂഷ സമംഗളം സമാപിച്ചു. പരിപാടി അഖിലേന്ത്യാ റേഡിയോ റിക്കാർഡു ചെയ്തു.

### സജ്ജീകരണം

മലങ്കരസഭയിൽ മെത്രാൻ സ്ഥാനാഭിഷേകം സംബന്ധിച്ച് ഉണ്ടാക്കിയിട്ടുള്ള എല്ലാ ക്രമീകരണങ്ങളെയും വെല്ലുന്ന തരത്തിലുള്ള സജ്ജീകരണങ്ങളായിരുന്നു കോലഞ്ചേരിയിലേത്. വിശാലമായ പന്തലും സൗകര്യപ്രദമായ താൽക്കാലിക മദ്ബഹായും, ആലക്തിക ദീപങ്ങളുടെ കിരണങ്ങൾ തിരുമേനിമാരുടെയും മറ്റും വർണ്ണപ്പകിട്ടേറിയ വസ്ത്രങ്ങളിൽ തട്ടി പന്തലാകമാനം പ്രകാശധാര പ്രവഹിപ്പിക്കുന്നുണ്ടായിരുന്നു. വെണ്മ

യേറിയ തോരണങ്ങളാൽ പന്തലിന്റെ അകം അലങ്കരിച്ചിരുന്നു. കാറ്റടിച്ചപ്പോൾ വെള്ളത്തോരണങ്ങൾ വെള്ളപ്രാക്കളെപ്പോലെ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. മദ്ബഹായ്ക്കടുത്ത് ഇരുനൂറോളം വൈദികർ, അതിനു പിമ്പിലായി 100 രൂപയുടെയും 10 രൂപയുടെയും 5 രൂപയുടെയും ടിക്കറ്റെടുത്തവർ, ടിക്കറ്റെടുക്കാത്തവർ എന്ന ക്രമത്തിലായിരുന്നു ഇരിപ്പിടങ്ങൾ ഏർപ്പെടുത്തിയിരുന്നത്. പന്തലിന്റെ മുക്കാൽ ഭാഗത്തും പാസ്സെടുക്കാത്തവർക്കു സൗകര്യമായിരുന്നു ശുശ്രൂഷകൾ കാണാൻ കഴിഞ്ഞു. നൂറു വയസ്സു വരെ പ്രായം തോന്നിക്കുന്ന സ്ത്രീപുരുഷന്മാരും രണ്ടും മൂന്നും മാസം മാത്രം പ്രായമുള്ള കൈക്കുഞ്ഞുങ്ങളും യാതൊരപശബ്ദവും ഉണ്ടാക്കാതെ ചടങ്ങുകളിൽ സംബന്ധിച്ചതു പലരുടെയും ശ്രദ്ധയ്ക്കു പ്രത്യേകം വിഷയമായി. പന്തലിന്റെ പിൻഭാഗത്തും ഇരുവശങ്ങളിലും ആയിരക്കണക്കിനാളുകൾ തടിച്ചുകൂടിയിരുന്നു. കോലഞ്ചേരി കോളജ് പ്രിൻസിപ്പൽ റവ. ഫാ. വി. എം. ഗീവറുഗീസിന്റെ നേതൃത്വത്തിലുള്ള വോളന്റിയർമാർ തികച്ചും സ്തുത്യർഹമായ ക്രമപരിപാലന നടപടികളാണു നിർവ്വഹിച്ചത്. അതിഥികൾക്കു സദ്യയും പായസവും നൽകുന്നതിലും സംഘാടകർ അഭിനന്ദനീയമാംവിധം വിജയിച്ചു.

“ചടങ്ങുകൾ എല്ലാം വളരെ ഭംഗിയായി കഴിഞ്ഞു” എന്ന വാക്കുകളായിരുന്നു എല്ലാവർക്കും പറയുവാനുണ്ടായിരുന്നത്.

(മനോരമ, ഓഗസ്റ്റ് 25, 1966)

# അഭിനവ മെത്രാന്മാർ ക്രൈസ്തവസഭയുടെ പൊതുസ്വത്ത്

സ്റ്റാഫ് പ്രതിനിധി

കോലഞ്ചേരി, ഓഗസ്റ്റ് 24: ക്രൈസ്തവ സാഹോദര്യത്തിന്റെ പ്രതീകമാണ് കോലഞ്ചേരിയിൽ കാണാൻ കഴിഞ്ഞതെന്ന് എറണാകുളം ആർച്ച് ബിഷപ്പ് ഡോ. ജോസഫ് പാറേക്കാട്ടിൽ തിരുമേനി പ്രസ്താവിച്ചിരിക്കുന്നു. ഇന്ന് അഭിഷേകം ചെയ്യപ്പെട്ട മെത്രാന്മാർ കേരള ക്രൈസ്തവസഭയുടെ തന്നെ മെത്രാന്മാരാണെന്നു റ്റി. ബി. ബഞ്ചമിൻ തിരുമേനി കൂട്ടിച്ചേർത്തു.

അഭിനവ മെത്രാന്മാരെ അനുമോദിക്കാൻ ഇന്നു സായാഹ്നത്തിൽ ഇവിടെ കേരളത്തിലെ ഏറ്റവും വലിയ ടെമ്പററി കത്തീഡ്രലിൽ ചേർന്ന സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു തിരുമേനിമാർ. അനുഗ്രഹാശിസ്സുകൾ നേർന്നവരും അനുമോദനങ്ങൾക്കു മറുപടി നൽകിയവരു

മെല്ലാം എക്യുമെനിസത്തെപ്പറ്റിയാണ് ഊന്നിപ്പറഞ്ഞത്. സദസ്സും എക്യുമെനിസത്തിനനുരൂപമായ പ്രാതിനിധ്യമുള്ളതായിരുന്നു.

പ. പാത്രിയർക്കീസു ബാവായുടെ മലങ്കര സന്ദർശനത്തിനും സഭാസമാധാനത്തിനും ശേഷമുള്ള ആദ്യത്തെ മെത്രാഭിഷേകമെന്ന നിലയിൽ ദൈവത്തിന്റെ പ്രവർത്തനമാണ് ഇന്നിവിടെ നടന്നതെന്നു പ. കാതോലിക്കാ ബാവാതിരുമേനി അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു. മേൽപ്പട്ട സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ട അഞ്ചുപേരിൽ മൂന്നുപേരെ മാത്രം വാഴിച്ചതിൽ തെറ്റിദ്ധാരണയുണ്ടാകേണ്ടതില്ലെന്നു തിരുമേനി പറഞ്ഞു.

വളർന്നുകൊണ്ടിരിക്കുന്ന സഭയ്ക്കു കൂടുതൽ ദൈവദാസന്മാരെ ആവശ്യമാണ്. ദൈവഹിതമനുസരിച്ച് ഇനി രണ്ടോ അതിൽ കൂടുതലോ മേൽപ്പട്ടക്കാരെ വാഴിക്കേണ്ടി വരും.

### അഭിനന്ദനം

മെത്രാഭിഷേകച്ചടങ്ങുകളിൽ ഒരു പുതിയ അദ്ധ്യായം തുന്നിച്ചേർത്ത കണ്ടനാടു ഭദ്രാസനത്തെയും വിശേഷിച്ചു കോലഞ്ചേരി ഇടവകക്കാരെയും അഭിനന്ദിക്കാനും ബാവാതിരുമേനി ഈ അവസരം വിനിയോഗിച്ചു. സമ്പന്നൻ ദരിദ്രനെ സഹായിക്കുന്നതിന്റെ ഉദാഹരണമാണ് കോലഞ്ചേരിയിൽ കാണുന്നതെന്നു തിരുമേനി പറഞ്ഞു. തികഞ്ഞ ഐക്യമാണിവിടെ കാണുന്നത്. ഇവിടെ ഉയർന്ന കോളജുകൾ, സ്കൂളുകൾ, മെഡിക്കൽ മിഷൻ എന്നിവ ഇതിന്റെ സാക്ഷ്യപത്രമാണെന്നും തിരുമേനി പ്രസ്താവിച്ചു.

മേൽപ്പട്ടക്കാരുടെ കടമകളെക്കുറിച്ചാണു ഡോ. പാറേക്കാട്ടിൽ തിരുമേനി പ്രധാനമായും സംസാരിച്ചത്. ശ്ലീഹന്മാരുടെ പിൻഗാമികളായ മെത്രാന്മാരെ കൂടാതെ സഭയിൽ യാതൊന്നും പാടില്ല എന്ന് ആർച്ചുബിഷപ്പ് തിരുമേനി പറഞ്ഞു. മെത്രാന്മാരോടുകൂടെ നിൽക്കുന്നവർ ക്രിസ്തുസഭയോടു കൂടി നിൽക്കുന്നവരാണെന്ന് അന്ത്യോക്യയിൽ വാണ ഇഗ്നേഷ്യസ് രേഖപ്പെടുത്തിയിട്ടുണ്ട്.

### നാലു കാര്യങ്ങൾ

മെത്രാന്മാർ നാലു കാര്യങ്ങളിൽ ശ്രദ്ധചെലുത്തേണമെന്നാണ് ഇഗ്നേഷ്യസ് പറഞ്ഞിട്ടുള്ളത്. 1) ആദ്ധ്യാത്മികവും ഭൗതികവുമായ മേൽനോട്ടം. 2) വിശ്വാസസംബന്ധമായ അഗ്നിപരീക്ഷണങ്ങളെ അചഞ്ചലമായി നേരിടുക. 3) ശാന്തതയോടെ വർത്തിക്കുക. എല്ലാ മുറിവിനും ഒരേ തരം ആശ്വാസമല്ല നൽകേണ്ടത്. 4) ആരെയും അവഗണിക്കാതിരിക്കുക. അവശരുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കണം.

കോലഞ്ചേരിയിലെ ഈ സമ്മേളനം ക്രൈസ്തവ സാഹോദര്യത്തിന്റെ

പ്രതീകമാണെന്നും, ആർച്ചുബിഷപ്പ് തിരുമേനി പറഞ്ഞു. വിവിധ സഭകളുടെ മേലദ്ധ്യക്ഷന്മാർ ഇവിടെ സമ്മേളിച്ചിട്ടുണ്ട്. നാം ഒരേ മാംസത്തിൽ നിന്നു മാംസവും രക്തത്തിൽ നിന്നു രക്തവുമാണ്. ഈ അടിസ്ഥാന ഐക്യത്തിന്റെ ആണിക്കല്ലാണ് ഇവിടെ കാണുന്നത്. ഈ സാഹോദര്യം പൂർവാധികം ശക്തിപ്പെടാൻ ഇത്തരം അവസരങ്ങൾ കൂടുതലായുണ്ടാകട്ടെ.

ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയെ, ഫാ. കെ. ഫിലിപ്പോസ് ആയിരുന്ന കാലം മുതൽ പരിചയമുണ്ട്. രണ്ടാം വത്തിക്കാൻ സമ്മേളനത്തിൽ വച്ച് അദ്ദേഹത്തെ കണ്ടപ്പോൾ തന്നെ, അദ്ദേഹം ഒരു മെത്രാനാകുമെന്ന പ്രതീക്ഷ തനിക്കുണ്ടായി. മറ്റു രണ്ടു പേരുമായി പരിചയപ്പെട്ടവർക്കും അങ്ങനെ തോന്നിയിരിക്കാം എന്നും ആർച്ചുബിഷപ്പ് തിരുമേനി കൂട്ടിച്ചേർത്തു. ഇന്ത്യയിൽ സുവിശേഷത്തിന്റെ വെളിച്ചം കൊണ്ടുവന്നതും 19 നൂറ്റാണ്ടുകളിലൂടെ ഇന്നുവരെ ആ ദീപം കെടാതെ സൂക്ഷിച്ചതും മലങ്കരസഭയാണെന്നു റ്റി. ബി. ബഞ്ചമിൻ തിരുമേനി വിശേഷിപ്പിച്ചു. വിദേശ മിഷനറിമാരുടെ വരവിനുശേഷം ഇടക്കാലത്തു സഭയ്ക്കു നഷ്ടപ്പെട്ട ഐക്യവും സമാധാനവും അടുത്ത കാലത്തു പുനഃസ്ഥാപിക്കപ്പെട്ടതിനെ തുടർന്ന് അതിനുണ്ടായ നാനാവിധ അഭിവൃദ്ധിയിൽ ക്രൈസ്തവരാകെ അഭിമാനം കൊള്ളുന്നു. എക്യുമെനിസത്തിന്റെ ഈ യുഗത്തിൽ അഭിഷിക്തരായ മൂന്നുപേരും ക്രൈസ്തവസഭയുടെ ആകമാനം മെത്രാന്മാരാണ് എന്നും ബഞ്ചമിൻ തിരുമേനി പറഞ്ഞു.

### സവിശേഷത

മൂന്നു മെത്രാന്മാരെയും കേന്ദ്രമന്ത്രി ശ്രീ. എ. എം. തോമസ് അഭിനന്ദിച്ചു. പാണ്ഡിത്യത്തിന്റെ പ്രതീകങ്ങളാണെങ്കിലും മൽപ്പാനച്ചന്മാർ മെത്രാന്മാരാകുന്നത് അപൂർവമാണ്. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി ആചാരാനുഷ്ഠാനങ്ങളിൽ എരിവുള്ള മൽപ്പാനായിരുന്നു. തോമസ് മാർ തീമോത്തിയോസ് തിരുമേനി റമ്പാനെന്ന നിലയിൽ പ്രശസ്തി നേടിയതോടൊപ്പം അദ്ധ്യാപക ശ്രേഷ്ഠനുമായിരുന്നു.

താൻ സ്വപ്നം കാണുന്ന സുറിയാനി സഭയിലെ മേൽപ്പട്ടക്കാരനാണ് കെ. ഫിലിപ്പോസ് എന്നു മുമ്പുതന്നെ തന്റെ മനസ്സിൽ തോന്നിയിരുന്നുവെന്ന് ശ്രീ. തോമസ് പറഞ്ഞു. വിദേശരാജ്യങ്ങളിലെ സഭകൾക്കെല്ലാം ഫാ. ഫിലിപ്പോസിനെ നന്നായറിയാം. താങ്കൾ ഏതു സഭാവിഭാഗത്തിൽ പെട്ടയാളാണെന്ന് അവർ ചോദിക്കുമ്പോൾ ഫാ. ഫിലിപ്പോസിന്റെ സഭയിലെ അംഗമാണ് എന്നു പറഞ്ഞാൽ എളുപ്പമായി എന്നു തോന്നിയിട്ടുണ്ട്. 1961-ൽ ഡൽഹിയിൽ, സഭകളുടെ അഖിലലോക കൗൺസിൽ യോഗത്തിൽ വർണ്ണപ്പകിട്ടാർന്ന വേഷങ്ങളോടെ സംബന്ധിച്ച ഫാ. ഫിലി

പ്പോസ് ഒരു ആർച്ചുബിഷപ്പോ കുറഞ്ഞപക്ഷം ഒരു ബിഷപ്പോ ആണെന്ന് ആ നാട്ടുകാർ ധരിച്ചുവെന്നും ശ്രീ. തോമസ് വെളിപ്പെടുത്തി.

### മതസഹിഷ്ണുത

മറ്റു പല രാജ്യങ്ങളിലും പിന്നോക്കമാണെങ്കിലും മതസഹിഷ്ണുതയുടെ കാര്യത്തിൽ കേരളം മുൻപന്തിയിലാണെന്നു ശ്രീ കളത്തിൽ വേലായുധൻ നായർ പറഞ്ഞു. ഭൗതികനേട്ടങ്ങൾ വർദ്ധിച്ച ഇക്കാലത്തു മതമേലദ്ധ്യക്ഷന്മാരുടെ ഉത്തരവാദിത്തങ്ങൾ വർദ്ധിച്ചിട്ടുണ്ടെന്നദ്ദേഹം അനുസ്മരിപ്പിച്ചു.

അഭിനവ മെത്രാന്മാർക്കുവേണ്ടി ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി മറുപടി പറഞ്ഞു. സഭാസമാധാനത്തിനു കാരണക്കാരനായ പ. പാത്രിയർക്കീസ് ബാവാ തിരുമേനിയെ "അതീവ കൃതജ്ഞത"യോടെ സ്മരിച്ചുകൊണ്ടാണ് തിരുമേനി പ്രസംഗമാരംഭിച്ചത്. ഈ ഐക്യം നിലനിർത്താനുള്ള കടമ എല്ലാവർക്കുമുണ്ടെന്നു തിരുമേനി ഊന്നിപ്പറഞ്ഞു. സഭാംഗങ്ങൾ ഏവരുടേയും ഏകാഗ്രമായ സഹകരണം ഇക്കാര്യത്തിൽ ആവശ്യമാണ്. സങ്കുചിത മനഃസ്ഥിതിയും കിടമത്സരവും ചേരിതിരിവും ഒഴിവാക്കണം. എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ യുഗമാണിത്. മലങ്കരസഭയ്ക്ക് ഈ രംഗത്തു ഗണ്യമായ സംഭാവന നൽകാൻ കഴിയണം.

"ഞങ്ങൾ ഇന്നു നൽകിയ പ്രതിജ്ഞ അഭംഗം പാലിക്കാൻ ഞങ്ങൾ ആത്മാർത്ഥമായി ശ്രമിക്കും. മേലദ്ധ്യക്ഷന്മാരുടെയും സഭാംഗങ്ങളുടെയും പ്രോത്സാഹനം നിർലോഭം ലഭിക്കുന്നതനുസരിച്ചായിരിക്കും ഞങ്ങളുടെ വിജയസാദ്ധ്യത. എല്ലാവരുടെയും പ്രാർത്ഥന ഞങ്ങൾ അഭ്യർത്ഥിക്കുന്നു" എന്നും തിരുമേനി പറഞ്ഞു.

### സഭയുടെ സ്വത്ത്

കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായാണു സ്വാഗതമാശംസിച്ചത്. സഭയിൽ സമാധാനം കൈവന്നതിനുശേഷം ഇവിടെ പുതിയ പാരമ്പര്യം സൃഷ്ടിക്കാൻ കഴിഞ്ഞതിൽ തിരുമേനി ദൈവത്തെ സ്തുതിച്ചു. മുമ്പ് ഓരോ ഭദ്രാസനവും തനിച്ച് അവരുടെ മെത്രാനെ വാഴിക്കുകയായിരുന്നു. ഇന്നു വാഴിക്കപ്പെട്ടവരാകട്ടെ, സഭയുടെ പൊതുസ്വത്താണ്. കോലഞ്ചേരിയിൽ വച്ച് മെത്രാഭിഷേകം നടത്താൻ അനുവദിച്ചതിലൂടെ സഭാനേതൃത്വം കാട്ടിയ സൗഹൃദത്തെയും ഇടവകജനങ്ങൾ കാണിച്ച താൽപ്പര്യത്തെയും തിരുമേനി അഭിനന്ദിച്ചു. ശ്രീ. പി. എം. പൈലിപ്പിള്ള കൃതജ്ഞത പറഞ്ഞു.

പൂത്തൃക്ക പഞ്ചായത്തിനുവേണ്ടി (മെത്രാഭിഷേകം നടന്നത്

പൂത്തൃക്ക പഞ്ചായത്ത് മേഖലയിലാണ്) വൈസ് പ്രസിഡന്റ് ശ്രീ. പി. റ്റി. നാരായണൻ നമ്പൂതിരി മംഗളപത്രം വായിച്ചു. കാസ്കറ്റിൽ അടക്കം ചെയ്ത മംഗളപത്രം പഞ്ചായത്തു പ്രസിഡന്റ് ശ്രീ. പൈലിപ്പിള്ളയും ശ്രീ. നമ്പൂതിരിയും മൂന്നു മെത്രാന്മാർക്കും സമർപ്പിച്ചു.

നേരത്തെ, സമുദായ സെക്രട്ടറി ശ്രീ പി. സി. ഏബ്രഹാം മൂന്നു തിരുമേനിമാരെയും ഹാരാർപ്പണം ചെയ്തു. അദ്ധ്യക്ഷവേദിയിൽ ഉപവിഷ്ടരായിരുന്ന മറ്റു തിരുമേനിമാരെ, വൈദികട്രസ്റ്റി വെരി. റവ. റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ, കോനാട്ട് ഏബ്രഹാം മൽപ്പാൻ, ശ്രീ. എൻ. പി. വറുഗീസ് തുടങ്ങിയവർ ഹാരമണിയിച്ചു. സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ചർച്ച്, സെന്റ് പീറ്റേഴ്സ് ഹൈസ്കൂൾ, ട്രെയിനിംഗ് സ്കൂൾ, സെന്റ് പീറ്റേഴ്സ് കോളജ് എന്നിവയ്ക്കുവേണ്ടിയും ഹാരാർപ്പണം നടന്നു.

**സന്ദേശങ്ങൾ**

അഭിനവ മെത്രാന്മാരെ അനുമോദിച്ചുകൊണ്ടു കേരളത്തിനകത്തും പുറത്തുനിന്നും ലഭിച്ച സന്ദേശങ്ങളിൽ ചിലത് റവ. ഫാ. റ്റി. ജെ. ജോഷ്വ വായിച്ചു. കോലഞ്ചേരി സെന്റ് പീറ്റേഴ്സിലെ എൻ.സി.സി. കേഡറ്റുകളും സ്റ്റാഫും വിദ്യാർത്ഥിനികളുമാണു പന്തലിലെയും മറ്റും ക്രമീകരണങ്ങൾ പ്രശംസനീയമായ നിലയിൽ നിർവഹിച്ചത്.

കോലഞ്ചേരിയിൽ നിന്നു കോട്ടയത്തേയ്ക്കുള്ള യാത്രാമദ്ധ്യേ വാളകം സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളും നട്ടാശ്ശേരി സെന്റ് തോമസ് പള്ളി ഇടവകയും നീലിമംഗലത്തു വച്ചു നാട്ടുകാരും സ്വീകരണങ്ങൾ നൽകി.

സന്ദേശങ്ങൾ അയച്ച തിരുമേനിമാരുടെയും മറ്റും പേരുവിവരം ചുവടെ ചേർക്കുന്നു. പോൾ ആറാമൻ മാർപാപ്പാ, എക്യുമെനിക്കൽ പാത്രിയർക്കീസ് അഥനഗോറസ്, കാന്റർബറി ആർച്ചുബിഷപ്പ് ഡോ. മൈക്കൾ റാംസെ, റൂമേനിയൻ പാത്രിയർക്കീസ് ജസ്റ്റീനിയൻ, അർമ്മീനിയൻ സുപ്രീം കാതോലിക്കോസ് വസ്ക്കൻ ഒന്നാമൻ, ബെറൂട്ടിലെ അർമ്മീനിയൻ കാതോലിക്കോസ് കൊറീൻ, അമേരിക്കയിലെ ഗ്രീക്ക് ആർച്ചുബിഷപ്പ് ഇക്കോവസ്, സാൻഫ്രാൻസിസ്ക്കോയിലെ റഷ്യൻ ഓർത്തഡോക്സ് ബിഷപ്പ് ജോൺ, ബോംബെ ആർച്ചുബിഷപ്പ് കർദ്ദിനാൾ ഗ്രാഷ്യസ്, ബോംബെ അസിസ്റ്റന്റ് ബിഷപ്പ് ഗോമസ്, ഇന്ത്യയുടെ മെത്രാപ്പോലീത്താ ലക്ദാസഡിമെൽ, ബിഷപ്പ് സാദിക് നാഗ്പൂർ, ബിഷപ്പ് ന്യൂബിഗിൻ മദ്രാസ്, ബിഷപ്പ് ഒലിവർടോംകിൻസ് ബ്രിസ്റ്റൾ, ഡോ. വിസർട്ട് ഹൂഫ്റ്റ്, സഭകളുടെ ലോകകൗൺസിൽ മുൻ സെക്രട്ടറി ഡോ. കാഴ്സൻ ബ്ലേക്ക്, സഭകളുടെ ലോക കൗൺസിൽ സെക്രട്ടറി, പാലാ

ബിഷപ്പ് ഡോ. സെബാസ്റ്റ്യൻ വയലിൽ, ഡോ. യൂഹാനോൻ മാർ ത്തോമ്മാ മെത്രാപ്പോലീത്താ, ബിഷപ്പ് അലക്സാണ്ടർ മാർ തെയോ ഫിലോസ്, ഡോ. മാത്യൂസ് മാർ അത്താനാസ്യോസ്, പ്രസിഡന്റ് നാഥൻ പുസി ഹാർവാർഡ് സർവകലാശാല, കർദ്ദിനാൾ ബിയ വത്തിക്കാൻ, ബിഷപ്പ് വില്ലി ബ്രാൻഡ്സ് വത്തിക്കാൻ, വത്തിക്കാനിലെ ക്രിസ്ത്യൻ ഐക്യവകുപ്പ് സ്റ്റാഫ് മുഴുവൻ, അർമ്മീനിയൻ ബിഷപ്പ് സർസിസിയാൻ, ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് ഡോ. മാത്യു കാവുകാട്ട്.

പുതിയ മെത്രാന്മാർക്കു ദൈവികമായ അനുഗ്രഹാശിസ്സുകൾ ധാരാ ളമായി ലഭിക്കട്ടെയെന്നു മാർപാപ്പാ തിരുമേനിയുടെയും അഥനഗോറസ് തിരുമേനിയുടെയും സന്ദേശങ്ങളിൽ എടുത്തു പറഞ്ഞിട്ടുണ്ട്.

(മനോരമ, ഓഗസ്റ്റ് 25, 1966)

# മാർ തിമോത്തിയോസ് നിയുക്ത കാതോലിക്കാ

## ഫാ. പൗലൂസും ഫാ. ജേക്കബ് ചെറിയാനും മെത്രാൻ സ്ഥാനത്തേക്ക്

പരുമല: പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീ ത്തായുടെയും പിൻഗാമിയായി മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. മേൽപട്ടസ്ഥാനത്തേക്കു നടന്ന തെരഞ്ഞെടുപ്പിൽ റാന്നി പെരുനാട് ബഥനി ആശ്രമം സുപ്പീരിയർ ഫാ. പൗലൂസും പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗം ഫാ. ജേക്കബ് ചെറിയാനും വിജയം നേടി.

മാർ തീമോത്തിയോസിനെ നിയുക്ത കാതോലിക്കായായും ഫാ. പൗലൂസ്, ഫാ. ജേക്കബ് ചെറിയാൻ എന്നിവരെ നിയുക്ത മെത്രാന്മാ രായും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു.

ഇന്ത്യയിലും വിദേശങ്ങളിലുമുള്ള ഓർത്തഡോക്സ് ഇടവകകളിൽ നിന്നെത്തിയ 2250 പ്രതിനിധികൾ സംബന്ധിച്ച അസോസിയേഷനിൽ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു.

സഭാ മാനേജിംഗ് കമ്മിറ്റി നാമനിർദ്ദേശം ചെയ്ത മൂന്നു പേരുൾപ്പെടെ മേൽപട്ടസ്ഥാനത്തേക്കു മത്സരരംഗത്തുണ്ടായിരുന്നത് ആറ് വൈദിക

രാണ്. ഇവരിൽ മാനേജിംഗ് കമ്മിറ്റി നിർദ്ദേശിച്ച ഫാ. ജേക്കബ് ചെറിയാൻ വിജയിച്ചപ്പോൾ പൗലോസ് റമ്പാനും, ഫാ. വി. വറുഗീസും പരാജയപ്പെട്ടു. ഔദ്യോഗിക പിന്തുണയില്ലാതെ മത്സരിച്ച ഫാ. പൗലൂസ് (ബഥനി) വൈദികരുടെയും അൽമായരുടെയും ഏറ്റവും കൂടുതൽ വോട്ടു നേടി തിളക്കമേറിയ വിജയമാണു നേടിയത്. എപ്പിസ്കോപ്പസിയും ജനായത്തവും സമ്യക്കായി സമ്മേളിക്കുന്ന ഓർത്തഡോക്സ് സഭാ ഭരണ സംവിധാനത്തിന്റെ കരുത്തു തെളിയിക്കുന്നതുമായി ആ വിജയം.

727 വൈദിക വോട്ടർമാരിൽ 594 പേരും 1928 അൽമായ പ്രതിനിധികളിൽ 1656 പേരുമാണു വോട്ട് ചെയ്തത്. ഒരു സ്ഥാനാർത്ഥിക്കു വിജയിക്കുവാൻ വൈദിക വോട്ടുകളുടെയും അൽമായരുടെ വോട്ടുകളുടെയും 50% ലഭിക്കണമെന്ന ഭരണഘടനാവ്യവസ്ഥപ്രകാരം വിജയിക്കാൻ 298 വൈദികവോട്ടും 829 അൽമായ വോട്ടും വേണ്ടിയിരുന്നു. ഫാ. പൗലൂസിന് യഥാക്രമം 387 വൈദികവോട്ടും 1180 അൽമായ വോട്ടും ലഭിച്ചു. ഫാ. ജേക്കബ് ചെറിയാനു 375-ഉം, 1042-ഉം.

നാമനിർദ്ദേശപത്രിക സമർപ്പിച്ചവരിൽ മൂന്നുപേർ മത്സരത്തിൽ നിന്നു പിൻവാങ്ങിയെങ്കിലും പത്രിക പിൻവലിക്കാനുള്ള സമയം കഴിഞ്ഞതിനാൽ അവരുടെയും പേരുകൾ ബാലറ്റ് പേപ്പറിലുണ്ടായിരുന്നു. ഫാ. സി. എം. ഫിലിപ്പോസ്, ഫാ. പി. ഐ. ജോൺ, ഫാ. ജേക്കബ് വർഗീസ് എന്നിവരാണ് പിന്മാറിയത്. അവരുൾപ്പെടെ മറ്റു സ്ഥാനാർത്ഥികൾക്കു ലഭിച്ച വോട്ടുവിവരം വൈദികവോട്ട്, അൽമായവോട്ട് എന്നീ ക്രമത്തിൽ.

കെ. സി. ഗീവർഗീസ് റമ്പാൻ ശൂരനാട്, 115, 541, വി. പി. പൗലോസ് റമ്പാൻ കോഴിക്കോട് 247, 708, ഫാ. സി. എം. പിലിപ്പോസ് പുത്തൻകാവ് 8, 15, ഫാ. കെ. വി. ഗീവർഗീസ് കുടശ്ശനാട് 58, 89, ഫാ. പി. ഐ. ജോൺ കൊട്ടാരക്കര 8, 23, ഫാ. വി. വർഗീസ് ചേപ്പാട് 281, 856, ഫാ. ജേക്കബ് വർഗീസ് റാന്നി 19, 32.

മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ കബറിങ്കൽ ധൂപപ്രാർത്ഥനയോടെയാണു സഭാ പാർലമെന്റ് എന്നറിയപ്പെടുന്ന അസോസിയേഷൻ യോഗത്തിനു തുടക്കം കുറിച്ചത്. പ്രാർത്ഥനയ്ക്കുശേഷം പരിശുദ്ധ ബാവായെയും മെത്രാപ്പോലീത്താമാരെയും സെമിനാരി ഓഡിറ്റോറിയത്തിലേക്കു ഘോഷയാത്രയായി ആനയിച്ചു.

വീഥിക്കിരുവശവും മുത്തുക്കുടകളുമേന്തി ഇടവക പ്രതിനിധികൾ അണിനിരന്നു. ഏറ്റവും മുന്നിൽ മരക്കുരിശുമേന്തി അൽമായ ട്രസ്റ്റി പി. സി. ഏബ്രഹാമും വേദപുസ്തകവുമായി വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാലും കാതോലിക്കേറ്റ് പതാകയുമേന്തി അസോസിയേഷൻ സെക്രട്ടറി എം. ടി. പോളും നീങ്ങി. പിന്നാലെ പതാകകളുമായി മാനേജിംഗ്

കമ്മിറ്റിയംഗങ്ങളും വൈദികരും മെത്രാപ്പോലീത്താമാരും പരിശുദ്ധ കാതോലിക്കാ ബാവായും.

കാതോലിക്കേറ്റ് മംഗളഗാനവും ആചാരവെടികളും മുഴങ്ങവെ ബാവായും മെത്രാപ്പോലീത്തന്മാരും വേദിയിലെത്തി. പ്രാർത്ഥനയ്ക്കു ശേഷം അസോസിയേഷൻ സെക്രട്ടറി എം. ടി. പോൾ യോഗത്തിന്റെ അജണ്ടയും നോട്ടീസ് കൽപ്പനയും ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ വേദപുസ്തകവും വായിച്ചു.

തുടർന്ന് പരിശുദ്ധ ബാവാ അദ്ധ്യക്ഷപ്രസംഗം നടത്തി. ബാവാ ചുമതലപ്പെടുത്തിയതനുസരിച്ച് അസിസ്റ്റന്റ് തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായാണു പ്രസംഗം വായിച്ചത്. പരുമല തിരുമേനിയുടെ തിരുശേഷിപ്പു സ്ഥിതിചെയ്യുന്ന പാവനസ്ഥലത്ത് അസോസിയേഷൻ കൂടുന്നതു ദൈവനിയോഗമായി കരുതുന്നുവെന്നു ബാവാ പറഞ്ഞു.

കൽമഷമില്ലാത്ത ഒരാട്ടിൻപറ്റമായും ദൈവസ്നേഹത്തെ ലോകത്തിനു വെളിപ്പെടുത്തിക്കൊടുക്കുന്ന ദൈവത്തിന്റെ ജനമായും നാം രൂപാന്തരം പ്രാപിക്കുന്നതിനു പരുമല തിരുമേനിയുടെ സന്നിധാനം നമുക്കു പ്രചോദനം നൽകട്ടെയെന്നു ബാവാ ആശംസിച്ചു.

അസോസിയേഷൻ അംഗങ്ങളുടെ ഉത്തരവാദിത്തങ്ങൾ അനുസ്മരിച്ചുകൊണ്ടു ബാവാ പറഞ്ഞു: മുളന്തുരുത്തി സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നപ്രകാരം 'ജാതിയുടെ പൊതുവിലേക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കൈകാര്യകർത്താക്കളും ഭാരവാഹികളും നിങ്ങളാണ്.'

ആദിമസഭയിൽ യൂദാ ഒഴിഞ്ഞുപോയ സ്ഥാനത്തേക്ക്, അതായതു സഭയുടെ മേൽപട്ടസ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുന്നതിനു 120 പേരുള്ള ഒരു സംഘം കൂടി (അപ്പോസ്തോലപ്രവൃത്തികൾ 1:15). ഏകാഭിപ്രായപ്രകാരം ചീട്ടിട്ട് മത്ഥിയാസിനെ തെരഞ്ഞെടുത്തു. ഈ വേദഭാഗം ഓർമ്മിപ്പിച്ചുകൊണ്ടു ദൈവം കാണിക്കുന്നവരെ കാണുവാനും ദൈവത്താൽ വിളിക്കപ്പെട്ടവരെ തെരഞ്ഞെടുക്കുവാനും നമുക്കു സംഗതിയാവട്ടെ എന്നു ബാവാ പറഞ്ഞു.

അദ്ധ്യക്ഷപ്രസംഗത്തിനുശേഷം തെരഞ്ഞെടുപ്പു നടപടി തുടങ്ങി. നിയുക്ത കാതോലിക്കായായി തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ നാമനിർദ്ദേശം മാത്രമേ ലഭിച്ചിട്ടുള്ളുവെന്ന് അസോസിയേഷൻ സെക്രട്ടറി അറിയിക്കുകയും അസോസിയേഷൻ ഐകകണ്ഠ്യേന തെരഞ്ഞെടുത്ത അദ്ദേഹത്തെ പിൻഗാമിയായി പ്രഖ്യാപിക്കണമെന്നു ബാവായോട് അഭ്യർത്ഥിക്കുകയും ചെയ്തു.

ഔദ്യോഗിക പ്രഖ്യാപനം നടത്തിയ ബാവാ നിയുക്ത കാതോലിക്കായെ ഹാരാർപ്പണം ചെയ്ത് ആശ്ലേഷിച്ചിട്ടു പറഞ്ഞു: "ബലഹീനനായ ഞാൻ ഭാഗ്യവാനാണ്. എന്റെ മുൻഗാമിയുമുണ്ട്. എന്റെ പിൻഗാമിയുമുണ്ട്." സദസ്സ് ഹർഷാരവത്തോടെ ബാവായുടെ ഔദ്യോഗിക പ്രഖ്യാപനം സ്വാഗതം ചെയ്യവെ ആചാരവെടികൾ മുഴങ്ങി.

അതിനുശേഷം മേൽപട്ടസ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിന്റെ ക്രമീകരണങ്ങൾ ചീഫ് ഇലക്ഷൻ ഓഫീസർ ഇ. ജെ. ജോൺ വിശദീകരിച്ചു. തുടർന്ന് 24 ബൂത്തുകളിലായി പ്രതിനിധികൾ വോട്ടു രേഖപ്പെടുത്തി.

വോട്ടെടുപ്പിനുശേഷം നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ്, ഡോ. സാമുവൽ ചന്ദനപ്പള്ളി, സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ, തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ എന്നിവർ പ്രസംഗിച്ചു.

അമ്മേ എന്ന വാക്കിൽ ബ്രഹ്മാണ്ഡം മുഴുവൻ അടങ്ങുന്നു എന്ന ഹിന്ദു പുരാണത്തിലെ വാചകം ഉദ്ധരിച്ചുകൊണ്ടു സഭാമാതാവിനെ സ്നേഹിപ്പാനും തമ്മിൽ തമ്മിൽ സ്നേഹിപ്പാനും നിയുക്ത കാതോലിക്കാ ആഹ്വാനം ചെയ്തു.

പ്രാർത്ഥനയുടെ കരുത്തിൽ ആശ്രയിച്ചു മുന്നോട്ടുപോകുമെന്നു പ്രഖ്യാപിച്ച അദ്ദേഹം ഉന്നതസ്ഥാനത്തേക്കു തന്നെ തെരഞ്ഞെടുത്തതിലുള്ള കൃതജ്ഞതയും അറിയിച്ചു.

മലങ്കരസഭയുടെയും സഭാപിതാക്കന്മാരുടെയും തേജസ്സുറ്റ പാരമ്പര്യം ഡോ. സാമുവൽ ചന്ദനപ്പള്ളി അനുസ്മരിപ്പിച്ചു. മിഷൻ പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തേണ്ടതിന്റെ ആവശ്യകത സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ ഊന്നിപ്പറഞ്ഞു.

നിയുക്ത കാതോലിക്കായും മെത്രാപ്പോലീത്തന്മാരും ഇന്നലെ വൈകിട്ട് ദേവലോകം അരമനയിലെത്തി വിശ്രമജീവിതം നയിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ സന്ദർശിച്ച് അനുഗ്രഹം തേടി. ബാവാ ഹാരാർപ്പണം ചെയ്ത് അവരെ സ്വീകരിച്ചു.

പ്രമുഖ ധ്യാനഗുരുവും പ്രഭാഷകനുമാണ് മെത്രാപ്പോലീത്താ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ട ഫാ. പൗലൂസ് ഒ.ഐ.സി. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കുടുംബാംഗമാണ്. കുറിച്ചി കോലത്തുകളത്തിൽ കെ. കെ. ജോണിന്റെ പുത്രൻ.

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സഹോദരപൗത്രനും മലങ്കരസഭാഭാസുരൻ ഗീവർഗീസ്

മാർ ദീവന്നാസ്യോസിന്റെ മാതുലന്റെ പ്രപൗത്രനുമായ ഫാ. പൗലൂസ് 24 വർഷമായി റാന്നി പെരുനാട് ബഥനി ആശ്രമാംഗവും ഇപ്പോൾ ആശ്രമം സുപ്പീരിയറുമാണ്. കുറിച്ചി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഇടവകാംഗവുമാണ്.

ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ നിന്നു ഫിസിക്സിൽ ബിരുദവും കൽക്കട്ട ബിഷപ്സ് കോളജിൽ നിന്നു ബി.ഡി. യും പാസ്സായി. ഇംഗ്ലണ്ടിൽ വേദശാസ്ത്ര ഉപരിപഠനവും നടത്തിയിട്ടുണ്ട്.

അഖില മലങ്കര സന്യാസസമൂഹം ജനറൽ സെക്രട്ടറി, തിരുമൂലപുരം ബാലികാമഠം ഭരണസമിതിയംഗം, കുന്നംകുളം ഇംഗ്ലീഷ് മീഡിയം എച്ച്.എസ്. മാനേജർ, പെരുനാട് എം.ടി.എം. ഹോസ്പിറ്റൽ ഡയറക്ടർ തുടങ്ങിയ നിലകളിലും പ്രവർത്തിക്കുന്നു.

പ്രസിദ്ധ ധ്യാനഗുരുവും വേദശാസ്ത്ര ചിന്തകനും വാഗ്മിയുമായ റവ. ഡോ. ജേക്കബ് ചെറിയാൻ (43) പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗമാണ്. ഇപ്പോൾ പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജിൽ ഇംഗ്ലീഷ് അദ്ധ്യാപകനും വൈസ് പ്രിൻസിപ്പലുമാണ്. കല്ലൂപ്പാറ ആറുവീടൻ കുടുംബശാഖയായ പള്ളിക്കൽ തെക്കുംതലവീട്ടിൽ പരേതനായ ടി. ഒ. ചെറിയാന്റെയും കുഞ്ഞേലിയാമ്മയുടെയും ഇളയപുത്രൻ. ജനനം 1949 ഓഗസ്റ്റ് 15. പുതുശ്ശേരി എം.ജി.ഡി. ഹൈസ്കൂൾ, ചെങ്ങന്നൂർ ക്രിസ്ത്യൻ കോളജ് എന്നിവിടങ്ങളിൽ പഠിച്ചു. തിരുവല്ല മാർത്തോമ്മാ കോളജിൽ ഡിഗ്രിക്കു പഠിക്കുമ്പോഴാണ് കാലംചെയ്ത തോമ്മാ മാർ ദീവന്നാസ്യോസിന്റെ പ്രേരണയിൽ അദ്ദേഹം സ്ഥാപിച്ച മൗണ്ട് താബോർ ദയറായിൽ സന്യാസിയായി ചേർന്നത്. 1975 മെയ് 25-നു തോമ്മാ മാർ ദീവന്നാസ്യോസിൽ നിന്നു ശെമ്മാശുപട്ടവും, 1976 ഫെബ്രുവരി എട്ടിനു തോമസ് മാർ തിമോത്തിയോസിൽ നിന്നു കശ്ശീശാപട്ടവും സ്വീകരിച്ചു.

താബോർ സമൂഹത്തിന്റെ തൃശ്ശിനാപ്പള്ളി മിഷൻ കേന്ദ്രത്തിൽ പ്രവർത്തിക്കുമ്പോൾ തൃശ്ശിനാപ്പള്ളി ജമാൽ മുഹമ്മദ് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ബി.എ. യും എം.എ. യും പാസ്സായി. തുടർന്ന് പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജിൽ നിന്നു ബി.എഡും കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് എം.എഡും. ഇംഗ്ലീഷ് ബോധനത്തിന്റെ നവീകരണത്തെപ്പറ്റി നടത്തിയ ഗവേഷണത്തിനു കേരള യൂണിവേഴ്സിറ്റിയിൽ നിന്നു പി.എച്ച്.ഡി., വേദശാസ്ത്രത്തിൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നു ബി.ഡി., കേരള യൂണിവേഴ്സിറ്റിയിൽ നിന്നു പ്രൈവറ്റായി ഫിലോസഫിയിലും എം.എ. പാസ്സായി. ഇപ്പോൾ പ്രൈവറ്റായി എം.എ. മലയാളം പഠിക്കുന്നു. തിരു

വചന പ്രഭാഷണങ്ങൾ, ധ്യാനപീഠത്തിൽ എന്നീ ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്.

കല്ലൂപ്പാറ സെന്റ് സ്റ്റീഫൻസ് പള്ളി ഇടവകാംഗമാണ്. 1977 മുതൽ തിരുവനന്തപുരം സെന്റ് ജോർജ് കത്തീഡ്രൽ അസി. വികാരിയായും പ്രവർത്തിക്കുന്നു.

(മനോരമ, 11-09-1992)

# പൗരോഹിത്യ സുവർണ്ണജൂബിലി പിന്നിട്ട ഇടയന് അജഗണങ്ങളുടെ പ്രണാമം

**ചുങ്കത്തറ:** പൗരോഹിത്യ ശുശ്രൂഷയിൽ ധന്യമായ അമ്പത് വർഷം പിന്നിട്ട ശ്രേഷ്ഠ ഇടയന് അജഗണങ്ങളുടെ പ്രണാമം. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിയുക്ത കാതോലിക്കാ ബാവായും മലബാർ ഭദ്രാസനാധിപനുമായ തോമസ് മാർ തീമോത്തിയോസിന്റെ പൗരോഹിത്യ സുവർണ്ണജൂബിലി ആഘോഷം ചുങ്കത്തറ സെന്റ് ജോർജ് ദേവാലയാങ്കണത്തിൽ നടന്നു.

അനുമോദന സമ്മേളനത്തിൽ ആഘോഷ കമ്മിറ്റി ചെയർമാനും, മലബാർ ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായ ഡോ. യാക്കോബ് മാർ ഐറേനിയോസ് അദ്ധ്യക്ഷത വഹിച്ചു. മലങ്കരസഭയുടെ സീനിയർ മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് ഉദ്ഘാടനം ചെയ്തു. ജൂബിലി സ്മാരകമായി സമർപ്പിക്കപ്പെട്ട ഗ്ലോറിയ സ്റ്റഡി സെന്റർ നിയുക്ത കാതോലിക്കാ ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്തു. വിദ്യാഭ്യാസ സഹായനിധിയുടെ സമർപ്പണവും തോമസ് കെ. ചെറിയാനിൽ നിന്നു തുക സ്വീകരിച്ച് തോമസ് മാർ തീമോത്തിയോസ് നിർവഹിച്ചു.

ജൂബിലേറിയന്റെ തെരഞ്ഞെടുത്ത ലേഖനങ്ങളുടെ സമാഹാരമായ 'ജീവിതം സംസാരിക്കുന്നു' എന്ന ഗ്രന്ഥം പൗലോസ് മാർ മിലിത്തിയോസ്, സീനിയർ മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സന്ദേശം സഹായ മെത്രാപ്പോലീത്താ വായിച്ചു.

അജഗണത്തിനുവേണ്ടി ജീവൻ തൃണവൽഗണിച്ച പ്രവർത്തിക്കുന്ന ഇടയനാണ് തോമസ് മാർ തീമോത്തിയോസെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ സന്ദേശത്തിൽ പറഞ്ഞു. നിയുക്ത കാതോലിക്കായുടെ നേതൃത്വത്തിൽ ഭദ്രാസനം കൈവരിച്ച നേട്ടങ്ങൾക്ക് പിന്നിലെ 'മലബാർ

മാതൃക' സഭയ്ക്കാകമാനം പ്രചോദനം നൽകുന്നതാണെന്ന് ഉദ്ഘാടകനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് പറഞ്ഞു.

മനുഷ്യൻ സ്വപ്നത്തിൽ കാണുന്നത് പ്രാർത്ഥനയിലൂടെ നേടാമെന്നതിന്റെ ജീവിക്കുന്ന സാക്ഷ്യമാണ് മാർ തിമോത്തിയോസ് എന്ന് അദ്ധ്യക്ഷത വഹിച്ച ഡോ. യാക്കൂബ് മാർ ഐറേനിയോസ് പറഞ്ഞു. സഭാചാര്യന്റെ പ്രാർത്ഥനയാണ് ഭദ്രാസനത്തിന്റെ വളർച്ചയുടെ ആണിക്കല്ല് എന്ന് മാർ ഐറേനിയോസ് പറഞ്ഞു. പ്രാർത്ഥനയും തപസ്സും വഴി വിശ്വാസികളെ നയിക്കുന്ന നിയുക്ത കാതോലിക്കായുടെ ഭരണശൈലി അനുകരണീയമാണെന്ന് പുസ്തകം പ്രകാശനം ചെയ്ത് പൗലോസ് മാർ മിലിത്തിയോസ് പറഞ്ഞു.

'മോഡലുകൾ' നഷ്ടപ്പെട്ട ഇക്കാലത്ത് നിയുക്ത കാതോലിക്കായെപ്പോലുള്ള പിതാക്കന്മാരെ ദൈവം നൽകിയത് മഹാഭാഗ്യമാണെന്ന് മാർത്തോമ്മാ സഭയുടെ കുന്നംകുളം-മലബാർ ഭദ്രാസനാധിപൻ ജോസഫ് മാർ ബർണബാസ് അഭിപ്രായപ്പെട്ടു.

ആത്മീയതയെ ഉൾക്കൊള്ളാത്ത വികസനത്തിന് നിലനിൽപ്പില്ലെന്ന് ആര്യാടൻ മുഹമ്മദ് എം.എൽ.എ. സമർത്ഥിച്ചു. സഭയുടെ കരുത്ത് ദയറാകളും മഠങ്ങളുമാണെന്ന് ജൂബിലേറിയൻ പറഞ്ഞു. ദൈവത്തിന്റെ കൈയിലെ ഒരു ഉപകരണം മാത്രമാണ് താനെന്ന് നിയുക്ത കാതോലിക്കാ പറഞ്ഞു.

ഫാ. ആൻഡ്രൂസ് ഏബ്രഹാം, ഫാ. ഗീവർഗീസ് പൊന്നോല, ഗ്ലോറിയ സ്റ്റഡി സെന്റർ ഡയറക്ടർ ഫാ. സാബു കുര്യാക്കോസ്, ഭദ്രാസന സെക്രട്ടറി ഫാ. വർഗീസ് പുന്നക്കൊമ്പിൽ, ഫാ. മാത്യൂസ് വട്ടിയാനിക്കൽ എന്നിവർ പ്രസംഗിച്ചു.

നിയുക്ത കാതോലിക്കായേയും മറ്റ് വിശിഷ്ടാതിഥികളേയും എം.പി.എം. ഹൈസ്കൂൾ അങ്കണത്തിൽ നിന്നു വേദിയിലേക്ക് ആനയിച്ചു.

മുന്നിലായി കാതോലിക്കേറ്റ് പതാക വഹിച്ചവർ നീങ്ങി. കാർമൽഗിരി ഇംഗ്ലീഷ് സ്കൂൾ ബാൻഡ് സംഘം, ഭാരത് സ്കൗട്ട് ആൻഡ് ഗൈഡ്സ്, വിശുദ്ധ വേദപുസ്തകവുമേന്തി സുവിശേഷവേലയ്ക്ക് സമർപ്പിക്കപ്പെട്ട തൂവെള്ള വസ്ത്രധാരികളായ അമ്പത് പേർ, സഭാ മാനേജിംഗ് കമ്മിറ്റി, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, കന്യാസ്ത്രീകൾ, വൈദികർ, വിശിഷ്ടാതിഥികൾ പിന്നിലായി മെത്രാപ്പോലീത്താമാരും നീങ്ങി. മലങ്കരസഭയ്ക്കുവേണ്ടി ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഭദ്രാസനത്തിന് വേണ്ടി സഹായ മെത്രാപ്പോലീത്താ, വൈദികർക്കായി പൗലോസ് റമ്പാൻ, അൽമായരെ പ്രതിനിധീകരിച്ച് തോമസ് കെ. ചെറിയാൻ കണിയാന്ത്ര എന്നിവർ ജൂബിലേറിയനെ ഹാരമണിയിച്ചു.

# വിശുദ്ധിയുടെ നാളം

സംഗീതം അഭ്യസിക്കാൻ ആഗ്രഹിച്ചിറങ്ങി, ഒടുവിൽ ആത്മീയതയുടെ മൗനസംഗീതത്തിൽ അലിഞ്ഞുചേരുക. തലവടി മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെ മൂന്നാമത്തെ പുത്രൻ ഇന്നും ആത്മാവിലേക്കൊഴുകുന്ന ആ അലൗകിക ഗീതത്തിന്റെ സ്വരസ്ഥാനങ്ങളിൽ ധ്യാനനിരതനാവുന്നു.

ജീവിതത്തെ നിരന്തരമായ പ്രാർത്ഥനയായി പവിത്രീകരിച്ച അജപാലകൻ തോമസ് മാർ തീമോത്തിയോസ്.

നിയുക്ത കാതോലിക്കായുടെ വിശുദ്ധ പീഠത്തിലേക്ക് എതിരില്ലാതെ ഉയർത്തപ്പെടുന്ന മുഹൂർത്തത്തോടടുക്കുമ്പോഴും അദ്ദേഹം കൂടുതൽ വിനയാന്വിതനാകുന്നു. 'ഞാൻ ഒരിക്കലും പ്രതീക്ഷിക്കാത്തതാണിത്. ഇനിയും ഒത്തിരി ഒത്തിരി കാര്യങ്ങൾ ചെയ്യാൻ കഴിയുമല്ലോ എന്ന ഒറ്റ സന്തോഷമേയുള്ളു."

കാരുണ്യമിയലുന്ന നോട്ടവും സ്നേഹം വഴിയുന്ന പുഞ്ചിരിയുമായി മതസമ്മിശ്രമായ മലബാറിന്റെ ഹൃദയത്തെ തൊട്ടുണർത്തിയ താപസശ്രേഷ്ഠന് ഈ വിനയം സ്വതസിദ്ധമാണ്. മതങ്ങളെയും സഭകളെയും സഭാവിഭാഗീയതകളെയും അതിവർത്തിച്ചു നിൽക്കുന്ന ആ വ്യക്തിത്വത്തിനു കതിർക്കനമേകുന്ന വൈശിഷ്ട്യം.

'വിനയമൊരു നയമാക്കി' മാറ്റുന്ന സമൂഹത്തിൽ സ്വന്തം വെളിപാടുകളെയും നിലപാടുകളെയും പൊരുത്തപ്പെടുത്താൻ ആത്മാർത്ഥമായി ശ്രമിക്കുന്നവന്റെ ഖേദം അദ്ദേഹത്തെയും ചൂഴ്ന്നു നിൽക്കുന്നു. ആരാധനയ്ക്കിടയിൽ നമസ്കാരത്തഴമ്പുള്ള കൈകളുയർത്തി അദ്ദേഹം ശോഷിച്ചുപോകുന്ന നന്മയെപ്പറ്റി വിലപിക്കുന്നു.

"പറയുന്നതെല്ലാം ഫലിക്കില്ലെന്നറിയാം. എങ്കിലും ഒരാളിലെങ്കിലും മാറ്റമുണ്ടാക്കാനായാൽ അത്രയുമായല്ലോ."

"ഉദാസീനതയാണെങ്ങും. സമൂഹത്തിന്റെ എല്ലാ തട്ടിലുമുണ്ടത്. എന്തിന്, ഞങ്ങൾ വൈദികർക്കിടയിൽപ്പോലും."

"ആളുകൾക്ക് ആരാധനയിൽ താൽപര്യം കുറഞ്ഞു. പുതിയ തലമുറയിൽ ഒരുതരം മരവിപ്പാണ്."

*സഭകളുടെ നിലപാടും ഇതിനു സഹായിച്ചിട്ടില്ലേ?*

തൊഴിലില്ലായ്മയും അതു മൂലമുള്ള അസ്വാസ്ഥ്യങ്ങളും കാരണമായിട്ടുണ്ട്. ഇത്തരം അടിസ്ഥാന ആവശ്യങ്ങൾ നിറവേറ്റിക്കൊടുക്കുന്നതിൽ സഭയുടെ സംഭാവന പോരെന്നതും സത്യമാണ്.

*മതങ്ങൾ പൊതുവെ ദൗത്യനിർവഹണത്തിൽ പരാജയപ്പെടുന്നു വെന്നു പറയാമോ?*

മറിച്ചെന്തു പറയും? കേരളത്തിൽപോലും മതത്തിന്റെ പേരിൽ തമ്മി ലടിക്കുകയല്ലേ. എല്ലാ തലത്തിലുമുള്ള ആളുകളും അതു പ്രോത്സാഹി പ്പിക്കുകയും ചെയ്യുന്നു. രാഷ്ട്രീയത്തിന്റെ സ്വാധീനഫലമാണിത്.

*സഭയിലും ഇലക്ഷനുണ്ടല്ലോ?*

ഞാനും ഒരു തെരഞ്ഞെടുക്കപ്പെട്ടവൻ തന്നെ. തെരഞ്ഞെടുക്കപ്പെ ടാൻ നിർദ്ദേശിക്കപ്പെട്ടവനും വേറെ നിവൃത്തിയില്ലല്ലോ. പക്ഷേ, അതൊ ഴിവാക്കിക്കൂടാത്തതാണെന്ന അഭിപ്രായമില്ല. പ്രചാരണ കൗശലങ്ങൾ ക്കൊന്നും ഇതിൽ സ്ഥാനമില്ലായിരുന്നു എന്ന ആശ്വാസം ബാക്കിയുണ്ട്.

*ആശ്വാസം പകരാത്തതായി എന്തുണ്ട്?*

സഭാവഴക്ക്. അതു സഭയുടെ പുരോഗതിയെ ബാധിക്കുന്നു.

*ഈ വഴക്ക് ഉടനെ കെട്ടടങ്ങുമോ?*

മറുപക്ഷം മനസ്സുവയ്ക്കാതെ അതു നടക്കില്ല.

നന്മയുടെ പഴയ കാലത്തേക്കുള്ള തിരിച്ചുപോകാനാഗ്രഹിക്കുന്ന മെത്രാപ്പോലീത്തായ്ക്കു പിന്നിൽ സഹനത്തിന്റെ കയ്പുറ്റ ഓർമ്മകളു റങ്ങുന്ന ഭൂതകാലമുണ്ട്.

പള്ളിയും പള്ളിക്കൂടവുമായി ഒതുങ്ങിക്കഴിഞ്ഞ ബാല്യം. നാലു സഹോദരങ്ങളും ഏറെ പ്രാരാബ്ധങ്ങളുമായിരുന്നു സ്വപ്നജീവിയായ തോമസിന്റെ സഹചാരികൾ.

മാവേലിക്കര പുതിയകാവ് പള്ളിയിൽ പക്ഷേ, ഈ കൊലുന്നു പയ്യൻ പെട്ടെന്നു ശ്രദ്ധിക്കപ്പെട്ടു. ഇരുത്തംവന്ന ആ പ്രകൃതവും പ്രാർത്ഥന യിലും അനുഷ്ഠാനങ്ങളിലുമുള്ള ഏകാഗ്രതയും അവനെ വേർതിരിച്ചു നിർത്തി.

വൈകാതെ, പന്ത്രണ്ടാം വയസ്സിൽ മദ്ബഹായിൽ കയറി ശുശ്രൂഷി ക്കുന്നതിനുള്ള അവകാശമായി. പള്ളിവികാരിയുടെ ശുപാർശപ്രകാരം പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായാണു തോമസിനു കൈവയ്പു നൽകിയത്.

ആയിടയ്ക്ക് ഓക്സ്ഫോർഡിലെ പഠനം കഴിഞ്ഞെത്തിയ സി. എം. തോമസ് റമ്പാന് (പിന്നീട് തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോ ലീത്താ) പുതിയകാവ് പള്ളിയിൽ സ്വീകരണം നൽകി. അന്ന് അഞ്ചാം തുബ്ദേൻ വായിച്ച തോമസ് അദ്ദേഹത്തിന്റെ ശ്രദ്ധ പിടിച്ചുപറ്റി. അവന്റെ

ജീവിതത്തിൽ അതൊരു വഴിത്തിരിവായി. പുത്രനെ തന്റെ കൂടെ ദയറായിലേക്കു വിടാമോയെന്നു തോമസ് റമ്പാൻ ഇട്ടിയവിരയോടു ചോദിച്ചു.

ഒരു സങ്കോചവുമില്ലാതെ പെട്ടെന്നായിരുന്നു മറുപടി. “ഒരാളെ ഞാൻ രാജ്യത്തിനു കൊടുത്തു. ഇതാ ഒരാൾ ദൈവത്തിനുമിരിക്കട്ടെ.”

ലൗകികജീവിതത്തിന്റെ സപ്തസ്വരങ്ങളിൽ നിന്ന് ആ പതിനെട്ടുകാരൻ താപസജീവിതത്തിന്റെ കഠിന പരീക്ഷകളിലേക്കു നടന്നകന്നു.

പത്തനാപുരം മൗണ്ട് താബോർ ദയറായുടെ പ്രാരംഭകാലമായിരുന്നു അത്. ഓലഷെഡ്ഡിലായിരുന്നു പ്രവർത്തനം. രാത്രിയിൽ സമീപത്തെ സ്കൂൾമുറിയിൽ കഴിയും. മുഖ്യജീവിതമാർഗ്ഗം കൃഷിയായിരുന്നു. തോമസ്, ഗുരുവിനോടൊപ്പം വിയർപ്പൊഴുക്കി പറമ്പു കിളച്ചു. കപ്പയും വാഴയും നട്ടു. വെള്ളം കോരി നനച്ചു വളർത്തി.

സന്യാസത്തിലേക്കുള്ള ക്ലേശകരമായ ആ പിച്ചവയ്ക്കലിൽ ഗുരു ഒരേ സമയം വഴിയും വഴികാട്ടിയുമായി. തന്നെ ഏറ്റവും സ്വാധീനിച്ച വ്യക്തി ദീവന്നാസ്യോസ് തിരുമേനിയാണെന്നു മെത്രാപ്പോലീത്താ പറയാറുണ്ട്.

ഗുരുവിൽ നിന്നാണ് അദ്ദേഹം റമ്പാൻ സ്ഥാനവും ഏറ്റുവാങ്ങിയത്. മെത്രാൻ സ്ഥാനമാകട്ടെ മറ്റൊരു മഹാഗുരുവിൽ നിന്നും. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ. 1966 ഓഗസ്റ്റ് 24-നായിരുന്നു അഭിഷേകം.

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയ അദ്ദേഹം അക്കാലത്തിനിടയിൽ ധ്യാനഗുരു, അദ്ധ്യാപകൻ തുടങ്ങിയ നിലകളിൽ പേരെടുത്തിരുന്നു. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വകുപ്പു മേധാവിയായ തോമസ് റമ്പാൻ അവിടെ വൈസ് പ്രിൻസിപ്പലുമായി.

“അദ്ധ്യാപനത്തോട് എനിക്ക് ഇപ്പോഴും വലിയ താൽപര്യമാണ്. അതൊരു ഡിവൈൻ പ്രൊഫഷനാണ്.”

ഇംഗ്ലീഷിൽ ചാൾസ് ലാംബും മലയാളത്തിൽ വൈക്കം മുഹമ്മദു ബഷീറുമാണ് മെത്രാപ്പോലീത്തായുടെ പ്രിയപ്പെട്ട എഴുത്തുകാർ എന്നു കൂടി അറിക.

സുറിയാനി, തമിഴ് ഭാഷകളിലും പ്രാവീണ്യമുള്ള മെത്രാപ്പോലീത്തായ്ക്കു പക്ഷേ ഇന്നൊരു ദുഃഖമുണ്ട് വായന കുറഞ്ഞതിൽ.

രാവിലെ നാലരയ്ക്കുണരും. പ്രഭാതകൃത്യങ്ങൾക്കുശേഷം അഞ്ചു മുതൽ 6.15 വരെ പ്രാർത്ഥന, തുടർന്ന് ആദ്ധ്യാത്മിക ഗ്രന്ഥങ്ങളുടെ

വായന, ഏഴര മുതൽ എട്ടരവരെ ധ്യാനം. എട്ടരയ്ക്കു ലഘുഭക്ഷണം. ഒൻപതു മുതൽ പന്ത്രണ്ടര വരെ ഓഫീസിൽ. തുടർന്നു നമസ്കാരം, ഉച്ചഭക്ഷണം. വീണ്ടും ഓഫീസിൽ അഞ്ചര വരെ. ഓഫീസിൽ നിന്നു വന്നാൽ പത്രം വായന, ആറര മുതൽ ഏഴുവരെ നമസ്കാരം, ധ്യാനം. 7.30-നു കൃത്യമായി ടി.വി. യ്ക്കു മുന്നിൽ. വാർത്ത കഴിഞ്ഞാൽ അത്താഴം. 9.30-നു പ്രാർത്ഥന, വായന, പന്ത്രണ്ടാകാതെ ഉറക്കമില്ല.

ചായയും കാപ്പിയും മാംസഭക്ഷണവും സ്ഥിരമായി വർജ്ജിച്ച മെത്രാപ്പോലീത്തായ്ക്കു ഭക്ഷണകാര്യത്തിൽ വലിയ ചിട്ടവട്ടങ്ങളില്ല. പ്രമേഹമുള്ളതുകൊണ്ട് മധുരം ഒഴിവാക്കും. ഇഷ്ടവിഭവം വേവിക്കാത്ത പച്ചക്കറികളാണ്.

ഉറക്കം കെടുത്തുന്ന സാമ്പത്തിക ക്ലേശമുണ്ട് മലബാർ ഭദ്രാസനത്തിന്. പാലക്കാട്, മലപ്പുറം, കോഴിക്കോട്, കണ്ണൂർ, കാസർകോട് ജില്ലകളിലായി വ്യാപിച്ചുകിടക്കുന്ന നൂറോളം ഇടവകകളുടെയും പന്ത്രണ്ടോളം പൊതുസ്ഥാപനങ്ങളുടെയും ഭരണഭാരം ആരെയും ക്ലേശിപ്പിക്കാൻ പോന്നതായിരുന്നു. ഇടവകക്കാരിൽ ഭൂരിഭാഗവും കുടിയേറിപ്പാർത്ത പാവപ്പെട്ടവർ. പുറംനാടുകളിലും മറ്റും മെത്രാപ്പോലീത്താ നേരിട്ടു പോയി പിരിവെടുത്താണു ഭദ്രാസനത്തിന്റെ വളർച്ചയ്ക്ക് അടിത്തറയിട്ടത്.

“അവിട്ടം തവിട്ടിലും തേടുമെന്നാണു ചൊല്ല്. അവിട്ടത്തിൽ പിറന്ന എനിക്ക് അതേതാണ്ട് ശരിയാണെന്നു തോന്നിയിട്ടുണ്ട്. ഇല്ലായ്മയിൽ നിന്നാണ് ഇപ്പോഴത്തെ ഈ പച്ചപ്പൊക്കെ ഞാൻ വളർത്തിയെടുത്തത്.”

മലബാർ ഭദ്രാസനാധിപനായി സ്ഥാനമേറ്റ മെത്രാപ്പോലീത്തായ്ക്കു താമസിക്കാൻ പോലും സ്ഥലമില്ലായിരുന്നു. കോഴിക്കോട് ബിലാത്തിക്കുളം സെന്റ് ജോർജ് കത്തീഡ്രലിന്റെ നടക്കാവിൽ ഉണ്ടായിരുന്ന പഴയ കെട്ടിടത്തിൽ കഷ്ടിച്ചങ്ങു കഴിഞ്ഞു കൂടി. രണ്ടു വർഷം കഴിഞ്ഞാണു ചാത്തമംഗലത്ത് അഞ്ചേക്കർ സ്ഥലമെടുത്ത് ഒറ്റ കിടപ്പുമുറിയുള്ള ചെറിയ കെട്ടിടം ഉണ്ടാക്കാനൊത്തത്.

ഇന്നു ഭദ്രാസനത്തിനു നല്ലൊരു ആസ്ഥാനമന്ദിരമുണ്ട്. നാലു ഹൈസ്കൂൾ ഉൾപ്പെടെ ഒട്ടേറെ പൊതുസ്ഥാപനങ്ങളും മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വളർന്നു കഴിഞ്ഞു.

ഇനിയും നിറവേറ്റപ്പെടാത്തവയായി മെത്രാപ്പോലീത്താ മനസ്സിൽ കൊണ്ടുനടക്കുന്ന ആഗ്രഹങ്ങൾ പലതുണ്ട്. മർത്തമറിയം സമാജത്തിന് ആസ്ഥാനം, വൃദ്ധവൈദികർക്ക് അട്ടപ്പാടിയിൽ വൈദികമന്ദിരം, പയ്യന്നൂരിനടുത്ത് അരവഞ്ചാലിൽ ‘മലയാള മനോരമ’ സംഭാവന ചെയ്ത 250 ഏക്കർ സ്ഥലത്ത് ഒരു നേത്രരോഗാശുപത്രി എന്നിങ്ങനെ....

മെത്രാപ്പോലീത്തായുടെ നാലു സഹോദരങ്ങളിൽ രണ്ടുപേർ ഇന്നില്ല. സബ് രജിസ്ട്രാർ ഓഫീസിൽ ഉദ്യോഗസ്ഥനായിരുന്ന യോഹന്നാനും മാവേലിക്കര നടയിൽ തെക്കേതിൽ ജോണിന്റെ ഭാര്യ ഏലിയാമ്മയും റിട്ട. മിലിട്ടറി ഓഫീസർ ഗീവർഗീസ്, സി. ടി. ഏബ്രഹാം എന്നിവരാണ് ഇതര സഹോദരങ്ങൾ.

# മാർ തിമോത്തിയോസ് ഇന്ന് കാതോലിക്കാ ബാവായാകുന്നു

### ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനത്യാഗം ചെയ്തു

പരുമല: മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ സ്ഥാനത്യാഗം ചെയ്തു. തുടർന്ന് മലങ്കര മെത്രാപ്പോലീത്തായായി നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ് ചുമതലയേറ്റു.

ഇന്ന് രാവിലെ ആറിനു പരുമല സെമിനാരിയിൽ നടക്കുന്ന സ്ഥാനാരോഹണ ശുശ്രൂഷയിൽ തോമസ് മാർ തിമോത്തിയോസിനെ കാതോലിക്കായായി അഭിഷേകം ചെയ്യും. കുർബാന മദ്ധ്യേയാണ് സ്ഥാനാരോഹണം. ഡോ. തോമസ് മാർ മക്കാറിയോസ് മുഖ്യകാർമ്മികത്വം വഹിക്കും.

സീനിയർ മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ അനാരോഗ്യം മൂലം ശുശ്രൂഷയ്ക്കു മുഖ്യകാർമ്മികത്വം വഹിക്കുവാൻ സഭാസുന്നഹദോസ് ഡോ. തോമസ് മാർ മക്കാറിയോസിനെ ചുമതലപ്പെടുത്തുകയായിരുന്നു. സഭയിലെ മറ്റു മെത്രാപ്പോലീത്താമാർ സഹകാർമ്മികരായിരിക്കും.

അനാരോഗ്യം മൂലം സ്ഥാനമൊഴിയുന്നതായി പരിശുദ്ധ കാതോലിക്കാ ബാവാ കൽപ്പനയിൽ എപ്പിസ്കോപ്പൽ സുന്നഹദോസിനെ അറിയിക്കുകയായിരുന്നു. മറ്റൊരു കൽപ്പനയിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസിനോടു ചുമതല ഏറ്റെടുക്കാൻ നിർദ്ദേശിക്കുകയും ചെയ്തു.

ശനിയാഴ്ചയാണ് പരിശുദ്ധ കാതോലിക്കാ ബാവാ കൽപന പുറപ്പെടുവിച്ചത്. അന്നുതന്നെ നിയുക്ത കാതോലിക്കാ മലങ്കര മെത്രാപ്പോലീത്തായായി ചുമതലയേറ്റു. പരുമല സെമിനാരിയിൽ ചേർന്ന സുന്ന

ഹദോസിൽ സ്ഥാനാരോഹണ ചടങ്ങുകളുടെ ക്രമീകരണങ്ങൾ വില യിരുത്തി. സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസ്യോസ് യോഗതീരുമാനങ്ങൾ അറിയിച്ചു.

85-ാം ജന്മദിനത്തിൽ ലഭിച്ച സ്ഥാനലബ്ധിയിൽ സന്തോഷമുണ്ടെന്ന് മലങ്കര മെത്രാപ്പോലീത്തായായി ചുമതലയേറ്റ തോമസ് മാർ തിമോ ത്തിയോസ് പറഞ്ഞു. പുതിയ സ്ഥാനം ജന്മദിനസമ്മാനമാണെന്നു പരി ശുദ്ധ കാതോലിക്കാ ബാവായുടെ കൽപ്പനയിലും പറഞ്ഞിട്ടുണ്ട്.

വലിയ ഉത്തരവാദിത്തമാണ് ഏറ്റെടുക്കുന്നതെന്നും ദൈവകൃപയിൽ ആശ്രയിച്ചു മുന്നോട്ടു പോകുമെന്നും മാർ തിമോത്തിയോസ് പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയുടെ ഏഴാമത്തെ കാതോലിക്കായായാണ് തോമസ് മാർ തിമോത്തിയോസ് ഇന്ന് അഭിഷിക്തനാകുക.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോ ലിക്കാ ബാവായുടെ സ്ഥാനാരോഹണവും പരുമലയിലാണ് നടന്നത്.

സ്ഥാനമൊഴിഞ്ഞ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ മലങ്കരയിലെ ആറാമത്തെ പൗരസ്ത്യ കാതോലിക്കായും പത്തൊൻപതാമത്തെ മലങ്കര മെത്രാപ്പോലീത്തായുമാണ്. കൂനൻ കുരിശു സത്യത്തിനു (1653) ശേഷം മലങ്കരയിലെ സുറിയാനി സഭക ളിൽ ഏറ്റവും കൂടുതൽ കാലം മേൽപ്പട്ടക്കാരനായിരിക്കുകയെന്ന റെക്കോ ർഡിനുടമ. (മനോരമ, 31-10-2005)

# ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനമേറ്റു

## സ്ഥാനചിഹ്നം അണിയിച്ചത് മാത്യൂസ് ദ്വിതീയൻ ബാവാ

സ്വന്തം ലേഖകൻ

പരുമല: മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ പിന്തുടർച്ച ക്കാരനും മലങ്കര ഓർത്തഡോക്സ് സഭയുടെ ഏഴാം കാതോലിക്കായു മായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ സ്ഥാനമേറ്റു.

സ്ഥാനത്യാഗം ചെയ്ത പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സാന്നിധ്യത്തിൽ പരു മല സെമിനാരിയിൽ നടന്ന ഭക്തിസാന്ദ്രമായ സ്ഥാനാഭിഷേക ചടങ്ങിനു സഭയിലെ ബിഷപ്പുമാരും വൈദികരും നൂറുകണക്കിനു വിശ്വാസികളും സാക്ഷികളായി. മലങ്കര മെത്രാപ്പോലീത്തായായി ഞായറാഴ്ച തന്നെ അദ്ദേഹം സ്ഥാനമേറ്റിരുന്നു.

രാവിലെ ആറു മണിക്കു നിയുക്ത കാതോലിക്കായെ പള്ളിമേടയിൽ നിന്നു സ്വീകരിച്ചുകൊണ്ടുള്ള പ്രദക്ഷിണത്തോടെ സ്ഥാനാഭിഷേക ചടങ്ങുകൾ തുടങ്ങി. അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ കാതോലിക്കേറ്റ് പതാകയും വൈദിക ട്രസ്റ്റി റവ. ഡോ. ഒ. തോമസ് വിശുദ്ധ വേദപുസ്തകവും വഹിച്ചു മുമ്പിൽ നടന്നു. മറ്റു ബിഷപ്പുമാരും വൈദികരും കന്യാസ്ത്രീകളും ഭക്തജനങ്ങളും പ്രദക്ഷിണത്തിൽ അണിചേർന്നു.

പ്രഭാതനമസ്കാരത്തെ തുടർന്നു മാർ തീമോത്തിയോസിനെ ബിഷപ്പുമാർ മദ്ബഹായിലേക്കാനയിച്ചു. സ്ഥാനാഭിഷേകത്തിന്റെ ഒന്നാംഘട്ടമായ ആഹ്വാനശുശ്രൂഷ തുടർന്നു നടത്തി. "പരിശുദ്ധ തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്നു സഭ മുഴുവന്റെയും പരമാധികാരം ഉള്ള കാതോലിക്കാ – അതായത് തലവന്മാരുടെ പിതാവ് – ആയിത്തീരുവാൻ പരിശുദ്ധ റൂഹാ അങ്ങയെ വിളിക്കുന്നു.'' ഈ ആഹ്വാന പ്രഖ്യാപനം നടത്തിയതു മുഖ്യകാർമ്മികനായ ഡോ. തോമസ് മാർ മക്കാറിയോസായിരുന്നു.

തുടർന്ന് മാർ മക്കാറിയോസും മറ്റു മേൽപ്പട്ടക്കാരും നിയുക്ത കാതോലിക്കായുടെ മുന്നിൽ മുട്ടുകുത്തി. അദ്ദേഹവും അവരുടെ മുമ്പാകെ മുട്ടുകുത്തി നിന്ന് ഇതു ഞാൻ സമ്മതിച്ചു സ്വീകരിക്കുന്നു എന്നു പറഞ്ഞു. 7.15–നു തോമസ് മാർ മക്കാറിയോസിന്റെ മുഖ്യകാർമ്മികത്വത്തിൽ കുർബാന ആരംഭിച്ചു.

കുർബാന മദ്ധ്യേയായിരുന്നു സ്ഥാനാരോഹണത്തിന്റെ രണ്ടാംഘട്ടം. അതിനു മുന്നോടിയായി ഡോ. മാത്യൂസ് മാർ സേവേറിയോസ് പ്രസംഗിച്ചു.

'യജമാനൻ വരുമന്നേരത്തുണർവുള്ളോരായ്.....' എന്നു തുടങ്ങുന്ന ഗാനത്തോടെയാണു രണ്ടാംഘട്ടത്തിനു തുടക്കം കുറിച്ചത്. ഒരു മണിക്കൂറോളം നീണ്ട പ്രാർത്ഥനകളുടെയും ഗാനങ്ങളുടെയും ഒടുവിൽ പുതിയ കാതോലിക്കാ ബാവാ വിശ്വാസം ഏറ്റുപറഞ്ഞ് ഒപ്പിട്ട് അതു മുഖ്യകാർമ്മികനെ ഏൽപ്പിച്ചു. തുടർന്ന് എല്ലാവരും ചേർന്നു വിശ്വാസ പ്രമാണം ചൊല്ലി.

പുതിയ കാതോലിക്കായുടെ നെറ്റിയിൽ മൂന്നു തവണ കുരിശു വരച്ചു മുഖ്യകാർമ്മികൻ മൂന്നുതവണ മോറാൻ മാർ ബസേലിയസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന പേർ പ്രഖ്യാപിച്ചു. ജനക്കൂട്ടം കുറിയേലായിസോൻ എന്ന് ഏറ്റുചൊല്ലി. അതിനുശേഷം കാതോലിക്കായെ സിംഹാസനത്തിലിരുത്തി ഉയർത്തി യോഗ്യൻ എന്നർത്ഥം വരുന്ന 'ഓക്സിയോസ്' ചൊല്ലി.

'മാർത്തോമ്മാ ശ്ലീഹായുടെ പരിശുദ്ധ സഭയുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു മോറാൻ മാർ ബസേലിയസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് എന്നു ബിഷപ്പുമാർ പറഞ്ഞപ്പോൾ ഭക്തജനവും 'ഓക്സിയോസ്' എന്ന് ഏറ്റുചൊല്ലി.

മൂന്നു തവണ സിംഹാസനമുയർത്തി ഓക്സിയോസ് ചൊല്ലിയശേഷം ഉയർത്തിപ്പിടിച്ച സിംഹാസനത്തിലിരുന്നു കാതോലിക്കാ ബാവാ ഏവൻഗേലിയോൻ (വേദപുസ്തകം) വായിച്ചു.

പിന്നീട് അധികാരത്തിന്റെ ചിഹ്നമായി അംശവടി നൽകി. വടിയുടെ ഏറ്റവും മുകളിൽ സ്ഥാനത്യാഗം ചെയ്ത മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പിടിച്ചു.

താഴെയായി മൂപ്പുക്രമത്തിൽ മറ്റു ബിഷപ്പുമാരും ഏറ്റവും താഴെയായി പുതിയ ബാവായും. പ്രാർത്ഥന ചൊല്ലിയശേഷം സ്ഥാനമേറ്റ കാതോലിക്കാ ഒഴികെയുള്ളവർ അംശവടിയിൽനിന്നു പിടിവിട്ടു. തുടർന്ന് അധികാരത്തിന്റെ ചിഹ്നമായ അംശവടി അദ്ദേഹത്തിൽ വന്നുചേർന്നു.

സ്ഥാനചിഹ്നമായ കുരിശുമാല മാത്യൂസ് ദ്വിതീയൻ ബാവാ തന്നെയാണു ദിദിമോസ് പ്രഥമൻ ബാവായെ അണിയിച്ചത്. ദൈവമാതാവിന്റെ ചിത്രമുള്ള മാല, തോമ്മാശ്ലീഹായുടെ ചിത്രമുള്ള മാല എന്നിവയും അദ്ദേഹത്തെ അണിയിച്ചു. ഇതോടെ സ്ഥാനാരോഹണ ചടങ്ങുകൾ സമാപിച്ചു.

പിൻഗാമിയുടെ സ്ഥാനാഭിഷേക ചടങ്ങിൽ സ്ഥാനമൊഴിയുന്ന കാതോലിക്കാ പങ്കെടുക്കുന്നതും സ്ഥാനചിഹ്നം അണിയിക്കുന്നതും മലങ്കരസഭയുടെ ചരിത്രത്തിലാദ്യമാണ്.

കുർബാനയുടെ ബാക്കിഭാഗം ദിദിമോസ് കാതോലിക്കാ ബാവായാണു പൂർത്തിയാക്കിയത്. കുർബാനാനന്തരം മാത്യൂസ് ദ്വിതീയൻ ബാവാ പിൻഗാമിയെ ആശ്ലേഷിക്കുകയും സ്നേഹചുംബനം നൽകുകയും ചെയ്തു.

നേരത്തെ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനത്യാഗം ചെയ്തുകൊണ്ടുള്ള കൽപ്പന എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് വായിച്ചു.

സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, വൈദികട്രസ്റ്റി റവ. ഡോ. ഒ. തോമസ്, അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പരിശുദ്ധ ബാവായെ ഹാരാർപ്പണം ചെയ്തു.

മലയാള മനോരമയ്ക്കു വേണ്ടി എഡിറ്റർ മാമ്മൻ മാത്യു ഹാരം അണിയിച്ചു.

(മനോരമ, 01-11-2005)

# സഭാമക്കൾ ഒന്നായിത്തീരണം: ദിദിമോസ് പ്രഥമൻ ബാവാ

പരുമല: സഭയുടെ ഐക്യത്തിനും അഖണ്ഡതയ്ക്കും സഭാമക്കൾ ഒത്തൊരുമിച്ചു പ്രവർത്തിക്കണമെന്നു പരിശുദ്ധ ബസേലിയസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. സ്നേഹത്തിലൂടെയും അനുരഞ്ജനത്തിലൂടെയും സഭാമക്കൾ ഒന്നായിത്തീരണമെന്നാണ് ആഗ്രഹം. അതിനായി പ്രയത്നിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യും.

അനൈക്യത്തിനു കാരണം സ്വാർത്ഥതയാണ്. അതില്ലാതെയാക്കി എല്ലാവരും ഒത്തൊരുമിച്ചു മുന്നോട്ടുപോകണം. സഭയുടെ ഉന്നതിക്കും സമൂഹത്തിന്റെ നന്മയ്ക്കും പ്രവർത്തിക്കുകയാണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. ഇതിനായി സ്ഥാനികളും വൈദികരും വിശ്വാസികളും ഒറ്റക്കെട്ടായി ഒരേ ലക്ഷ്യത്തിൽ മുന്നേറണമെന്നു ബാവാ പറഞ്ഞു.

കെട്ടുറപ്പും അച്ചടക്കവുമുള്ള സമൂഹത്തിനു മാത്രമേ വളരുവാൻ കഴിയൂ. ബാഹ്യമായ വെല്ലുവിളികളെ നേരിടുവാൻ സഭ സജ്ജമാകണമെങ്കിൽ ആന്തരികമായ ഐക്യത്തിലേക്കു നാം വളർന്നേ കഴിയൂ എന്നു മറുപടി പ്രസംഗത്തിൽ ബാവാ പറഞ്ഞു. ശുശ്രൂഷാ മനോഭാവത്തിലൂടെ സമൂഹത്തെ സ്വാധീനിക്കാൻ കഴിവും പ്രാപ്തിയുമുള്ള വൈദിക-അൽമായ നിര സഭയുടെ ഫലവത്തായ പ്രേഷിതദൗത്യത്തിന് അനിവാര്യമാണ്. 14 വർഷം സഭയെ പരിപാലിച്ച ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ തുടർന്നും സഭാമക്കൾ നെഞ്ചിലേറ്റി പരിപാലിക്കുമെന്ന് ഉത്തമവിശ്വാസമുണ്ടെന്നു ബാവാ പറഞ്ഞു. ഇതരസഭകളെ സഹോദരീ സഭകളായി കണ്ടു സഹകരിച്ചു വരുന്ന പാരമ്പര്യം തുടരുമെന്ന് അദ്ദേഹം അറിയിച്ചു.

(മനോരമ, 01-11-2005)

# ദിദിമോസ് പ്രഥമന് ആശംസകളോടെ മാത്യൂസ് ദ്വിതീയൻ

സ്വന്തം ലേഖകൻ

പരുമല: പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായ്ക്കു ദീർഘകാലം സഭയെ ഐശ്വര്യത്തിലും ഉന്നമനത്തിലും വളർത്താൻ കഴിയട്ടെയെന്നു സ്ഥാനത്യാഗം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആശംസിച്ചു. കാതോലിക്കാ ബാവായുടെ സ്ഥാനാഭിഷേകത്തിനു ശേഷം നടന്ന അനുമോദന സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ആരോഗ്യത്തോടെ ഇരിക്കുമ്പോൾ തന്നെ സ്ഥാനം കൈമാറാൻ തീരുമാനിച്ചിരുന്നതാണ്. പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ ജന്മദിനവും സഭയുടെ ശുദ്ധീകരണദിവസവും സഭാവർഷത്തിന്റെ ആദ്യദിവസവും സ്ഥാനമാറ്റത്തിനു കഴിഞ്ഞതിൽ സന്തോഷമുണ്ട്.

1991-ൽ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി സ്ഥാനമേറ്റതു മുതൽ നിയുക്ത കാതോലിക്കായും മെത്രാപ്പോലീത്താമാരും മാനേജിംഗ് കമ്മിറ്റിയും സഭാജനങ്ങളും നൽകിയ സഹായത്തിനു നന്ദി പറയുന്നതായി അദ്ദേഹം പറഞ്ഞു. പുതിയ കാതോലിക്കാ ബാവായെ മാത്യൂസ് ദ്വിതീയൻ ബാവാ പൂമാലയണിയിച്ച് ആശ്ലേഷിച്ചു.

എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി റവ. ഡോ. ഒ. തോമസ്, അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, മലബാർ ഭദ്രാസന വൈദികസംഘം സെക്രട്ടറി ഫാ. ഗീവർഗീസ് പൊന്നോല എന്നിവർ പ്രസംഗിച്ചു.

സ്ഥാനാഭിഷേക ചടങ്ങിൽ ഡോ. തോമസ് മാർ മക്കാറിയോസ് കുർബാന അർപ്പിച്ചു. സീനിയർ ബിഷപ്പ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ പക്കോമിയോസ്, പൗലോസ് മാർ മിലിത്തിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദീവന്നാസ്യോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.

ദേവലോകം അരമനയിലെത്തിയ പരിശുദ്ധ കാതോലിക്കാ ബാവായെ മന്ത്രിമാരായ കെ. എം. മാണി, സി. എഫ്. തോമസ്, ജോസഫ് എം. പുതുശ്ശേരി എം.എൽ.എ., റോഷി അഗസ്റ്റിൻ എം.എൽ.എ. എന്നിവർ സന്ദർശിച്ച് ആശംസയർപ്പിച്ചു.

(മനോരമ, 01-11-2005)

# ദിദിമോസ് എന്ന തോമസ്

പരുമല: ക്രിസ്തുശിഷ്യനും ഭാരത അപ്പോസ്തോലനുമായ തോമ്മാ ശ്ലീഹായുടെ നാമധേയം പേറുന്ന പുതിയ കാതോലിക്കാ ബാവാ തോമ്മാ ശ്ലീഹായുടെ തന്നെ മറ്റൊരു പേരായ ദിദിമോസ് എന്ന പേരു സ്വീകരിക്കുകയായിരുന്നു. ദിദിമോസ് എന്നതു ഗ്രീക്ക് പദമാണ്. അതിന്റെ അരാമ്യ പദമാണു തോമസ്. ബൈബിളിൽ ദിദിമോസ് എന്ന തോമസ് എന്നാണു തോമ്മാശ്ലീഹായെ സംബോധന ചെയ്തിട്ടുള്ളത്. ഇരട്ട എന്നാണിതിന് അർത്ഥം.

പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്ഥാനാഭിഷേകം മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ അവിസ്മരണീയമായി. സഭയുടെ ശുദ്ധീകരണ ദിവസവും ആരാധനാവർഷത്തിന്റെ ആരംഭവുമായ ഞായറാഴ്ചയാണു പരിശുദ്ധ ദിദിമോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റത്. പിറ്റേന്നു കാതോലിക്കാ സ്ഥാനാഭിഷേകവും നടന്നു. പുതിയ കാതോലിക്കാ ബാവായുടെ 85-ാം ജന്മദിനം ഒക്ടോബർ 29-നായിരുന്നു.

പുതിയ സ്ഥാനലബ്ധി തേടിയെത്തിയതു ജന്മദിന സമ്മാനം പോലെ പിറ്റേന്നും. മലങ്കരസഭയിലെ ആദ്യത്തെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ 103-ാം ഓർമ്മപ്പെരുന്നാൾ ഇന്നും നാളെയും ആഘോഷിക്കുമ്പോൾ പുതിയ കാതോലിക്കാ സ്ഥാനാരോഹണം അപൂർവതയാകുന്നു.

(മനോരമ, 01-11-2005)

# New Catholicos of Malankara Orthodox Church ordained

## Catholicos to be known as Baselius Mar Thoma Didymos I

Staff Reporter

PATHANAMTHITTA: Thomas Mar Themothios has been enthroned as the seventh Catholicos of the Malankara Orthodox Church at a solemn ceremony held at the St. Peter's and St. Paul's Church at Parumala on Monday. This was following the abdication of the throne by his predecessor, 91-year-old Baselius Mar Thoma Mathews-II, owing to old age and bad health on Sunday.

The 85-year old new Catholicos has been christened as Moran Mor Baselius Mar Thoma Didymos-I.

The enthronement service was led by the Church Synod comprising all the Metropolitans amidst the holy Eucharist celebrated by Thomas Mar Makarios. Senior Metropolitan Geevarghese Mar Osthatheos was the chief celebrant of the enthronement service.

Thomas Mar Athanaseus, Geevarghese Mar Ivaneos, Kuriakose Mar Cleemis, Mathews Mar Epiphaneus, Philipose Mar Eusebeus, Paulose Mar Pachomeos, Paulose Mar Militheos, Mathews Mar Severios, Zacharia Mar Theophelus, Youhanon Mar Chrisostomos, Augen Mar Dionysius, Gabriel Mar Gregorios, Gevarghese Mar Koorilos and Youhanon Mar Milithos were the co-celebrants.

Hundreds of faithful thronged Parumala on the banks of river Pampa to witness the occasion.

The holy Eucharist began at 7 a.m. and the enthronement service around 9 a.m. The new Catholicos, seated in a chair, was lifted thrice by the Metropolitans amidst loud chants of 'Oxios', a Greek word that meaning 'that he is worthy.' Then, the new Catholicos read out the Holy Bible.

Outgoing Catholicos Catholicos Moran Mor Baselius Mar Thoma Mathews-II blessed his successor and handed over the Pastoral Staff to him, later, marking the culmination of the main part of the enthronement ceremony.

It is for the first time in the history of the Malankara Orthodox Church an outgoing Catholicos himself attending the enthronement of his successor.

The newly enthroned Catholicose blessed the gathering and he was felicitated at a meeting held at the church hall later.

The new Catholicos made his reply speech on the occasion.

(Hindu, Nov. 1, 2005)

# Enthronement of New Catholicos

**Indian Orthodox Herald News Service**

Kottayam: November 1 2005:: Baselios Marthoma Mathews II Makes the Abdication a Gracious Event for the Orthodox Church.

True to His Holiness's ingrained quality of being with malice towards none and but with goodwill to all Baselios Marthoma Mathews II abdicated the throne enabling the Seventh Catholicos and Malankara Metropolitan to be well in office with the divine christening as Baselios Marthoma Didymos I. Amidst prayerful chanting that swelled from the faithful at the Parumala Seminary Church H. B. Thomas Mar Thimothios was ordained as the Catholicos of the East and Malankara Metropolitan on Monday 31 October 2005.

For the first time in the history of the Church, the newly ordained Catholicos was privileged with the physical presence of his predecessor during the installation ceremony. Invoking prayers from one and all, when Catholicos Baselios Marthoma Mathews II offered the shepherd Staff – Amsavadi - and adorned the successor with three engelpions – one of Cross and another of St. Mary and another of St. Thomas, with the words – the Spiritual authority and the Temporal authority that the Church entrusted with me fourteen years ago is now handed over to you with all the satisfaction of the heart - it was a divine will that was fulfilled. Choking the eyes and hearts of all, when His Holiness Marthoma Mathews II Bava stood up, at the conclusion of the ceremony, to hug and garland his successor, it was a meeting of the Past and the Present, giving way for the latter.

More touching was the parting message given by the outgoing Catholicos, wishing the new Catholicos God's benison in the discharging of the duties for the steadier growth of the Church. Then taking leave of his Authority and the Throne, with his head held high, H. H. Baselios Marthoma Mathews II, stepped down from the Holy Place of the Parumala Seminary Church assisted by Fr. V. M .James and Fr. Varughese and Deacon Siby, leaving the destiny of the Church, safely and graciously, in the hands of Catholicos Baselios Marthoma Didymos First and other Metropolitans , Priests, Deacons and the Faithful.

(Nov. 1, 2005)

# We Keep The Doors Wide Open: His Holiness Marthoma Didymos I

**Indian Orthodox Herald News Service**

Kottayam: November 2 2005: The Supreme Head of the Church of Malankara His Holiness Baselios Marthoma Didymos I said he was praying for peace not only in the church and for believers, but in the entire nation. Talking to newspersons after assuming the highest position of the church of Malankara at the church headquarters at Devalokam, His Holiness said his desire to establish peace with the patriarch faction is his primary concern. He is ready to start peace talks based on the constitution of the church with the Patriarch faction, if they take the initiative.

"We were keeping our doors wide open, now it is for them to take a decision," His Holiness was answering to a question to the media persons.

Referring on a media report of an alleged ultimatum given by the Catholicos Baselios Thomas I, head of the Patriarch faction, that they would take possession of the churches under dispute if the government did not take steps to re-open them, he declined. "Violence is not the path of the Orthodox church. The government should take steps to reopen the churches under dispute on the basis of the court verdict," His Holiness said.

His Holiness the Catholicos Baselios Marthoma Didymos I was enthroned as supreme head of the Malankara Orthodox Syrian church on October 31 following the abdication of the throne by Catholicos Baselios Marthoma Mathews II due to ill health and old age.

His Holiness also expressed his gratitude to the authorities of the Gulf countries for giving permission for establishing churches in their country. His Holiness also said that the possibility of convening a meeting of the Malankara Association will be discussed with the necessary committees to elect a designate Catholicos, since there is no constitutional provision for that position.

Metropolitan Dr. Thomas Mar Makarios and Sabha Secretary Dr. Alexander Karakkal was also with His Holiness to attend the press conference.

Many dignitaries also visited His Holiness at his head quarters Devalokam Aramana.

(Nov. 1, 2005)

# ദിദിമോസ് പ്രഥമൻ ബാവായുടെ ഉപദേശക സമിതിയിൽ അഴിച്ചുപണി

**ജെബി പോൾ**

കൊച്ചി: മലങ്കര ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഉപദേശക സമിതിയിൽ അഴിച്ചുപണി. കാലംചെയ്ത മുൻഗാമി മാത്യൂസ് ദ്വിതീയൻ ബാവായുടെ ഉപദേശക സമിതിയപ്പാടെ മാറ്റിക്കൊണ്ടാണ് നവീകരണത്തിനു തുടക്കമിട്ടിരിക്കുന്നത്.

ബാവായുമായി അടുത്തബന്ധം പുലർത്തുന്ന വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഡോ. ജേക്കബ് കുര്യൻ, മലയാള മനോരമ പബ്ലിഷർ മാമ്മൻ വർഗീസ്, സഖറിയാ മാണി (ചെന്നൈ), മുത്തൂറ്റ് ഗ്രൂപ്പ് ചെയർമാൻ എം. ജി. ജോർജ് (ഡൽഹി), ജോൺ സഖറിയ (ആലുവ) എന്നിവരാണു പുതിയ ആലോചനാ സമിതിയംഗങ്ങൾ. ഇവരെക്കൂടാതെ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, വൈദികട്രസ്റ്റി ഫാ. ഒ. തോമസ്, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവരുമുൾപ്പെടുന്നു. ജസ്റ്റീസ് ജോൺ മാത്യു, മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, എം. ടി. പോൾ എന്നിവർ ഇത്തവണ സമിതിയിലില്ല.

പരമ്പരാഗത സമീപനങ്ങളിൽ മാറ്റംവരുത്തി മുന്നേറുന്നതിനു പുതിയ പരിഷ്കാരങ്ങൾ ഉപകരിക്കുമെന്നാണു ബാവായോടടുത്ത കേന്ദ്രങ്ങൾ പറയുന്നത്. സഭയുടെ അധികാരശ്രേണിയിൽ പുതിയ പ്രതിനിധികളെ ഉൾപ്പെടുത്തിക്കൊണ്ടാണു ദിദിമോസ് പ്രഥമൻ പരിഷ്കാരങ്ങൾ നടപ്പാക്കുന്നത്.

വടക്കൻ മേഖലയിൽ തളർന്നുകിടന്നിരുന്ന സഭാവിഭാഗത്തെ ഊർജ്ജിതമാക്കുകയാണ് പ്രഥമലക്ഷ്യം. ഇതിന്റെ ഭാഗമായി വടക്കൻ ഭദ്രാസനങ്ങളിൽ അഴിച്ചുപണി ഉണ്ടാകും. അങ്കമാലി ഭദ്രാസന കൗൺസിലിൽ വന്ന മാറ്റം കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലും പ്രതീക്ഷിക്കാം.

യാക്കോബായ വിഭാഗത്തിനു ശക്തമായ സ്വാധീനമുള്ള അങ്കമാലി ഭദ്രാസനത്തിന്റെ ചുമതല ബാവാ നേരിട്ട് ഏറ്റെടുത്തിരിക്കുകയാണ്. തന്റെ വിശ്വസ്തൻ തൃശൂർ ഭദ്രാസനത്തിന്റെ യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് അങ്കമാലിയുടെ സഹായമെത്രാൻ സ്ഥാനം നൽകിയതിലൂടെ വടക്കൻ മേഖലയിൽ എതിർപക്ഷത്തിനു ശക്തനായ എതിരാളിയെയാണ് ഓർത്തഡോക്സ് വിഭാഗം നൽകിയിരിക്കുന്നത്.

വയനാട്, കോഴിക്കോട് അടങ്ങിയ മലബാർ മേഖലയിൽ കൂടുതൽ സ്ഥാപനങ്ങൾ ആരംഭിക്കാനും സഭയ്ക്കു പദ്ധതിയുണ്ട്. വടക്കൻ മേഖലയിൽ നിന്ന് ഏറെക്കാലമായി സമിതിയിലുണ്ടായിരുന്ന എം. ടി. പോളിനു പകരമായാണു ജോൺ സഖറിയയെ കൊണ്ടുവന്നിരിക്കുന്നത്. മനോരമ കുടുംബത്തിൽ നിന്നു കെ. എം. മാത്യുവിനു പകരം മാമ്മൻ വർഗീസ് വന്നു.

എം. ജി. ജോർജ് മുത്തൂറ്റിനെ ഉൾപ്പെടുത്തുക വഴി സഭയിൽ മുത്തൂറ്റ് ഗ്രൂപ്പ് കൂടുതൽ സ്വാധീനമുറപ്പിച്ചിരിക്കുകയാണ്.

സഹോദര സഭകളോടുള്ള എക്യുമെനിക്കൽ ബന്ധം മെച്ചപ്പെടുത്തുന്നതിനൊപ്പം എതിരാളികളായ യാക്കോബായ വിഭാഗവുമായി വിട്ടുവീഴ്ചയ്ക്കൊരുക്കമല്ലെന്നാണു സഭയിലെ തീവ്രപക്ഷക്കാരെ ഉൾപ്പെടുത്തിക്കൊണ്ടുള്ള പുതിയ സമിതിയുടെ രൂപീകരണം വ്യക്തമാക്കുന്നത്. സഭയിൽ നിയന്ത്രണമുറപ്പിക്കുകയാണ് ദിദിമോസ് പ്രഥമന്റെ ലക്ഷ്യം. സുപ്രീംകോടതിയിൽ വാദത്തിലിരിക്കുന്ന സമുദായകേസിൽ കക്ഷിചേരുന്നതിനു ദിദിമോസ് പ്രഥമൻ അപേക്ഷ നൽകിയിട്ടുണ്ട്. സ്ഥിരം അഭിഭാഷകരിൽ പലരെയും മാറ്റിയായിരിക്കും ഇത്തവണ ഓർത്തഡോക്സ് സഭ സുപ്രീംകോടതിയിലെത്തുകയെന്നു സൂചനയുണ്ട്.

(മാതൃഭൂമി, 12-3-2006)

# ദിദിമോസ് വലിയബാവാ കാലംചെയ്തു

പരുമല: മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ കാലംചെയ്തു. 93 വയസ്സായിരുന്നു. ഇന്നലെ രാത്രി 7.20 നു പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രിയിലായിരുന്നു അന്ത്യം. കബറടക്ക ശുശ്രൂഷ നാളെ 11-നു പത്തനാപുരം മൗണ്ട് താബോർ ദയറായിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ.

ഭൗതിക ശരീരം ഇന്നലെ രാത്രി പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രിയിൽ എംബാം ചെയ്തശേഷം പരുമല പള്ളിയിലേക്കു കൊണ്ടുപോയി. തുടർന്ന് പ്രാർത്ഥനയ്ക്കുശേഷം പുലർച്ചെ കോട്ടയം പഴയസെമിനാരിയിലെത്തിച്ചു. ഇന്നു രാവിലെ ഏഴിന് കുർബാനയ്ക്കു ശേഷം 9-ന് ദേവലോകം അരമന ചാപ്പലിലേക്കു കൊണ്ടുപോകും.

പത്തു മുതൽ 12 വരെ പൊതുദർശനത്തിനു വയ്ക്കും. ഉച്ചനമസ്കാര ത്തിനുശേഷം പുതുപ്പള്ളി, ഞാലിയാകുഴി, തെങ്ങണ, പായിപ്പാട്, തിരു വല്ല വഴി വലിയ ബാവായുടെ ജന്മസ്ഥലമായ മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ എത്തിക്കും. തുടർന്ന് പന്തളം, അടൂർ വഴി 9 മണിയോടെ പത്തനാപുരം മൗണ്ട് താബോർ ദയറായിലേക്ക് കൊണ്ടുപോകും. നാളെ രാവിലെ കുർബാനയ്ക്ക് ശേഷം കബറടക്ക ശുശ്രൂഷകൾ ആരംഭിക്കും. ദയറാ ചാപ്പലിന്റെ ഇടതുവശത്ത് ദയറാ സ്ഥാപകൻ തോമ്മാ മാർ ദീവന്നാസ്യോസിന്റെയും മദ്രാസ് ഭദ്രാസനാ ധിപനായിരുന്ന സഖറിയാസ് മാർ ദീവന്നാസ്യോസിന്റെയും കബറിട ങ്ങളുടെ മുൻവശത്ത് മദ്ധ്യത്തിലായാണ് കബറിടം ഒരുക്കിയിരിക്കുന്നത്. സഭ ഏഴു ദിവസത്തെ ദുഃഖാചരണം പ്രഖ്യാപിച്ചു.

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലി ക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ മകനായി 1921 ഒക്ടോ ബർ 29-നു മാവേലിക്കരയിൽ ജനിച്ചു. സി. ടി. തോമസ് എന്നായിരുന്നു പേര്.

നിരണം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന തോമ്മാ മാർ ദീവ ന്നാസ്യോസിന്റെ ശിഷ്യനായി 18-ാം വയസ്സിൽ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ചേർന്നു. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽനിന്നു കാരാപ്പുഴ ചാപ്പലിൽ വച്ച് 1942 മാർച്ച് 11-നു കോറൂയോ പട്ടവും തിരുവല്ല ബഥനി അരമന ചാപ്പ ലിൽ 1947 മെയ് 22-നു ശെമ്മാശുപട്ടവും പത്തനാപുരം മൗണ്ട് താബോർ ദയറായിൽ 1950 ജനുവരി 25-നു വൈദികപട്ടവും സ്വീകരിച്ചു.

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യ ത്തിൽ ബിരുദാനന്തരബിരുദം നേടി. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ ഇംഗ്ലീഷ് വിഭാഗം മേധാവിയും വൈസ്പ്രിൻസിപ്പലുമായി. പരിശുദ്ധ ഔഗേൻ ബാവായിൽനിന്നു പത്തനാപുരം മൗണ്ട് താബോർ ദയറായിൽ വച്ച് 1965 മെയ് 16-നു റമ്പാൻ സ്ഥാനമേറ്റു. കോട്ടയം എം.ഡി. സെമിനാരിയിൽ 1965 ഡിസംബർ 28-നു കൂടിയ മലങ്കര അസോസിയേ ഷൻ മേൽപട്ടസ്ഥാനത്തേക്കു തിരഞ്ഞെടുത്തു.

കോലഞ്ചേരി പള്ളിയിൽ 1966 ഓഗസ്റ്റ് 24-നു പരിശുദ്ധ ഔഗേൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു രണ്ടുപേരോടൊപ്പം തോമസ് മാർ തിമോത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്യപ്പെട്ടു. തുടർന്ന് മലബാർ ഭദ്രാസന സഹായ മെത്രാ പ്പോലീത്തായായി. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ 1968 ഫെബ്രുവരി രണ്ടിനു കാലംചെയ്തതിനെ തുടർന്ന് മലബാർ ഭദ്രാ

സനാധിപനായി നിയമിക്കപ്പെട്ടു.

പരുമല സെമിനാരിയിൽ 1992 സെപ്റ്റംബർ 10-നു കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തിരഞ്ഞെടുത്തു. 2005 ഒക്ടോബർ 29-ന് മലങ്കര മെത്രാപ്പോലീത്തായായി ചുമതലയേറ്റു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് പരുമല സെമിനാരിയിൽ 31-നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു. 90-ാമത് കാതോലിക്കായും 20-ാമത് മലങ്കര മെത്രാപ്പോലീത്തായുമായിരുന്നു. കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ 2009 ഏപ്രിൽ അഞ്ചിനു മൂറോൻ കൂദാശ ചെയ്തു. 2009 ഫെബ്രുവരി 19-നും 2010 മെയ് 12-നുമായി ഏഴുപേരെ വീതം ആകെ 14 പേരെ മേൽപട്ടക്കാരായി വാഴിച്ചു. ഇതൊരു റെക്കോർഡ് ആണ്. നാലു പ്രാവശ്യം മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി. 2010 ഒക്ടോബർ 31-നു സ്ഥാനത്യാഗം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് മാനേജ്മെന്റിന്റെ കീഴിലുള്ള സ്ഥാപനങ്ങൾക്ക് ഇന്നും നാളെയും അവധിയായിരിക്കും. (മനോരമ, 27-5-2014)

# ദിദിമോസ് പ്രഥമൻ വലിയ ബാവ കാലംചെയ്തു

**കോട്ടയം:** പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവ (93) കാലംചെയ്തു. പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ തിങ്കളാഴ്ച വൈകിട്ട് 7.30 നായിരുന്നു അന്ത്യം. ഒരു മാസത്തോളമായി ചികിത്സയിലായിരുന്നു.

അഞ്ചു വർഷം മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷ സ്ഥാനം വഹിച്ച അദ്ദേഹം 2010 ഒക്ടോബർ 30-ന് സ്ഥാനത്യാഗം ചെയ്തു. തുടർന്ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വിശ്രമ ജീവിതം നയിക്കുകയായിരുന്നു. മലങ്കരയിലെ ഏഴാമത്തെ പൗരസ്ത്യ കാതോലിക്കായും 20-ാമത് മലങ്കര മെത്രാപ്പോലീത്തായുമാണ് ദിദിമോസ് ബാവാ.

ഭൗതികശരീരം തിങ്കളാഴ്ച രാത്രി 11.30 വരെ പുതിയകാവ് കത്തീഡ്രൽ പള്ളിയിൽ പൊതുദർശനത്തിന് കിടത്തി. തുടർന്ന് 12.30 ഓടെ കോട്ടയം പഴയസെമിനാരി പള്ളിയിലേക്ക് കൊണ്ടുവന്നു. ചൊവ്വാഴ്ച രാവിലെ 9-ന് ഭൗതികശരീരം ദേവലോകം അരമനയിലേക്കു കൊണ്ടുവന്ന് പൊതുദർശനത്തിനായി കിടത്തും. ഉച്ചയ്ക്ക് ഒരു മണിയോടെ റോഡുമാർഗ്ഗം വിലാപയാത്രയായി പത്തനാപുരം മൗണ്ട് താബോർ ദയറായിലേക്ക് കൊണ്ടുപോകും. അവിടെ ബുധനാഴ്ച രാവിലെ 11 നാണ് കബറടക്കം.

1921 ഒക്ടോബർ 29-ന് തിരുവല്ലയ്ക്കടുത്ത് നെടുമ്പുറത്ത് മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും ശോശാമ്മയുടെയും മകനായി ജനിച്ചു.

1992 സെപ്തംബർ 10-ന് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നിയുക്തകാതോലിക്കായായി തിരഞ്ഞെടുത്തു. പ. മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് 2005 ഒക്ടോബർ 29-ന് മലങ്കരമെത്രാപ്പോലീത്തായായി. ഒക്ടോബർ 31-ന് ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി വാഴിക്കപ്പെട്ടു. 2010 ഒക്ടോബർ 29-ന് 89 വയസ്സ് പൂർത്തിയായ വേളയിൽ സ്ഥാനത്യാഗം പ്രഖ്യാപിച്ചു.

അഞ്ചു വർഷത്തെ ഭരണകാലത്ത് നാല് അസോസിയേഷൻ യോഗങ്ങളിൽ അദ്ധ്യക്ഷത വഹിച്ചു. ഏറ്റവും കൂടുതൽ മേൽപ്പട്ടക്കാരെ വാഴിച്ച് ചരിത്രം കുറിച്ചു - 14 പേരെ. വനിതകൾക്ക് പള്ളിപ്പൊതുയോഗങ്ങളിൽ വോട്ടവകാശമില്ലാതെ സംബന്ധിക്കാൻ അനുവാദം നൽകിയതും ബാവായുടെ കാലത്താണ്.

(മാതൃഭൂമി, മെയ് 27, 2014)

## ആദ്ധ്യാത്മികതയുടെ സങ്കീർത്തനം
### ദിദിമോസ് വലിയ ബാവായ്ക്ക് ആദരാഞ്ജലി

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ ആയിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ കാലം ചെയ്തതോടെ ഭാരതീയ ക്രൈസ്തവ ചരിത്രത്തിലെ ഒരദ്ധ്യായത്തിനു തിരശീല വീഴുന്നു. വ്യക്തിജീവിതത്തെ ആധ്യാത്മികതയുടെ ഭാഗമായി മാത്രം കണ്ട ആ മഹായോഗിയുടെ യാത്ര നമുക്കായി കർമ്മപാഠങ്ങൾ ശേഷിപ്പിച്ചുകൊണ്ടാണ്.

ക്രൈസ്തവ സന്യാസജീവിതത്തെ അതിന്റെ പരിപൂർണ്ണതയിൽ സ്വീകരിച്ച വലിയ ബാവാ സഭാഭരണത്തോടൊപ്പം ആധ്യാത്മികതയുടെ

സ്വച്ഛതയിൽ ജീവിക്കാനാണിഷ്ടപ്പെട്ടത്. നല്ല ജീവിതം തന്നെ യഥാർത്ഥ സുവിശേഷം എന്ന വിശ്വാസസംഹിത ദിദിമോസ് ബാവായുടെ ജീവിതത്തെ സംബന്ധിച്ച് അന്വർത്ഥമായിരുന്നു. ദൈവവിളി ഹൃദയത്തിൽ പതിഞ്ഞ്, ജീവിതം ബലിയാക്കാൻ കൊതിച്ച് പന്ത്രണ്ടാം വയസ്സിൽ പള്ളിയുടെ മദ്ബഹായിൽ ആദ്യമായി കയറിയ ഒരു ബാലൻ ആദ്ധ്യാത്മിക പാതയിലൂടെ സഞ്ചരിച്ചെത്തിയ ദൂരം മാതൃകാപരവും പ്രചോദനാത്മകവുമാണ്.

പ്രതിസന്ധി ഘട്ടത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ അമരത്തെത്തിയ ദിദിമോസ് പ്രഥമൻ ബാവാ കേവലം അഞ്ചു വർഷം മാത്രമേ ആ സ്ഥാനത്തിരുന്നുള്ളുവെങ്കിലും സഭയുടെ ആദ്ധ്യാത്മികവും ഭൗതികവുമായ വളർച്ചയ്ക്കു ചുക്കാൻ പിടിച്ചു. സഭാപ്രശ്നങ്ങൾ കൊടുമ്പിരിക്കൊണ്ട കാലമായിരുന്നിട്ടും തോൽവിയും ജയവും എണ്ണി കണക്കുകൂട്ടാനോ കണക്കുതീർക്കാനോ തുനിഞ്ഞില്ല. ദൈവാശ്രയം മാത്രം കൈമുതലാക്കി പ്രാർത്ഥനയോടെ അദ്ദേഹം സഭയെ നയിച്ചു. കഠിനാദ്ധ്വാനത്തിലും കഷ്ടപ്പാടിലും സ്ഫുടം ചെയ്തെടുത്ത വ്യക്തിത്വമാണു പരിശുദ്ധ വലിയ ബാവായുടേത്. മലബാർ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്നപ്പോൾ അവികസിത പ്രദേശങ്ങളും സാമ്പത്തികക്ലേശം അനുഭവിക്കുന്ന ഭദ്രാസനവും വെല്ലുവിളിയായെങ്കിലും പ്രതിസന്ധികളിൽ പോലും ഉറച്ച കാൽവെയ്പോടെ മുന്നോട്ടുപോകാൻ പ്രാർത്ഥനാജീവിതം അദ്ദേഹത്തെ സഹായിച്ചു.

സഭാചരിത്രത്തിൽ റെക്കോർഡുകളിട്ടാണു സ്ഥാനത്യാഗം ചെയ്തത്. 14 പേരെ മെത്രാപ്പോലീത്താമാരായി വാഴിച്ചു ചരിത്രം സൃഷ്ടിച്ചതോടെ മലങ്കരസഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അംഗസംഖ്യ എക്കാലത്തേതിലും വലുതായി – 33 പേർ. താരതമ്യേന ചെറുപ്പക്കാരായ മെത്രാപ്പോലീത്താമാർ സ്ഥാനമേറ്റതോടെ സുന്നഹദോസിലെ അംഗങ്ങളുടെ ശരാശരി പ്രായവും കുറഞ്ഞു.

മറ്റു സഭകളുമായുള്ള ബന്ധം അരക്കിട്ടുറപ്പിക്കുന്നതിൽ ബാവാ ശ്രദ്ധ ചെലുത്തി. റഷ്യൻ ഓർത്തഡോക്സ് സഭയുടെ ബിഷപ്പും അർമീനിയൻ ഓർത്തഡോക്സ് സഭ, ഇത്യോപ്യൻ ഓർത്തഡോക്സ് സഭ എന്നിവയുടെ തലവന്മാരും ബാവായുടെ ക്ഷണം സ്വീകരിച്ചു കേരളത്തിലെത്തിയിട്ടുണ്ട്.

പേരുകേട്ട ധ്യാനഗുരുവും മികച്ച അദ്ധ്യാപകനുമായിരുന്നു പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഏറെക്കാലത്തെ അദ്ധ്യാപനത്തിനിടെ ഇംഗ്ലീഷ് സാഹിത്യത്തിന്റെ വിശാലതയിലേക്ക് എത്രയോ വിദ്യാർത്ഥികളെ നയിക്കാനായി. പാട്ടു കേൾക്കാനിഷ്ടപ്പെട്ടു. ഇംഗ്ലീഷിൽ

ചാൾസ് ലാംബിനെയും മലയാളത്തിൽ വൈക്കം മുഹമ്മദ് ബഷീറിനെയും സ്വന്തം എഴുത്തുകാരായി കണ്ടു.

എല്ലാവരെയും സ്നേഹിക്കാനും എല്ലാറ്റിലും മിതത്വം പാലിക്കാനുമുള്ള കഴിവാണ് അദ്ദേഹത്തെ പ്രിയങ്കരനാക്കിയത്. പുറംമോടികളില്ലാതെ, ഹൃദയസുതാര്യതയോടെയും സന്തോഷത്തോടെയും ജീവിക്കാൻ ബാവായ്ക്കു കഴിഞ്ഞു. യഥാർത്ഥ സന്യാസിവര്യന്റെ പ്രശാന്തത എന്നും ഒപ്പമുണ്ടാവുകയും ചെയ്തു. പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായ്ക്ക് മലയാള മനോരമയുടെ ആദരാഞ്ജലി.

(മനോരമ എഡിറ്റോറിയൽ, മെയ് 28, 2014)

# മാതാപിതാക്കൾ പകർന്നുനൽകിയ മാതൃക

പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവാ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനും തോമസ് മാർ തീമോത്തിയോസുമൊക്കെയാകും മുമ്പ് അദ്ദേഹം ഫാ. സി. ടി. തോമസ് ആയിരുന്ന കാലം. തിരുച്ചിറപ്പള്ളി പൊന്നയ്യ സ്കൂളിൽ ഹെഡ്മാസ്റ്റർ ആണ് അന്ന്.

വാർഷിക പരീക്ഷയിൽ സ്കൂളിലെ ജയം 11% മാത്രം. പാവപ്പെട്ട കുഞ്ഞുങ്ങൾ വിശന്നാണു സ്കൂളിൽ വരുന്നത്. വിശന്നിരിക്കുന്ന അവരോട് എങ്ങനെ പഠിക്കാൻ പറയും? അച്ചൻ ഒരു മാർഗ്ഗം കണ്ടെത്തി. സ്കൂളിലെ എല്ലാ കുട്ടികളും ഓരോ തീപ്പെട്ടി നിറയെ അരി കൊണ്ടു വരിക. അതോടെ ഉച്ചഭക്ഷണത്തിന് അരിയായി. പഠനം നന്നായി. അടുത്ത വർഷം വിജയം 44% ആയി. ഡി.ഇ.ഒ. വേദക്കണ്ണ് സ്കൂളിലെത്തി ഫാ. സി. ടി. തോമസിനു കൈ കൊടുത്തു: 'വെൽ ഡൺ ഫാദർ.'

കുഞ്ഞുങ്ങൾ മാതാപിതാക്കളെ കണ്ടുപഠിക്കുമെന്നായിരുന്നു വലിയ ബാവായ്ക്ക് എന്നും നൽകാനുണ്ടായിരുന്ന ഉപദേശം.

അതിന് അദ്ദേഹത്തിന്റെ ജീവിതം തന്നെയായിരുന്നു മാതൃകയും. മാവേലിക്കര മുളമൂട്ടിൽ ഇട്ടിയവിര തോമസും ശോശാമ്മയും തന്നെയായിരുന്നു മകൻ സി. ടി. തോമസിന്റെ ആദ്യ മാതൃക.

"അപ്പച്ചൻ അമ്മച്ചിയോടു പറയുമായിരുന്നു: സന്ധ്യാനമസ്കാരം കഴിയാതെ അത്താഴക്കലം തുറക്കരുതെന്ന്. വലിയ പ്രാർത്ഥനയുള്ള ആളായിരുന്നു അപ്പച്ചൻ. പാതിരാവിൽ പോലും എഴുന്നേറ്റിരുന്ന് പ്രാർത്ഥിക്കും. അക്കാലത്തു തമിഴ്നാട്ടിൽ നിന്നു പാവങ്ങൾ വന്നു വീട്ടുപടിക്കൽ നിന്നു വിളിക്കും 'അയ്യാ പശിക്കിറത്.' അപ്പച്ചൻ അമ്മച്ചിയോടു പറയും, ഉള്ളതെന്തായാലും എടുത്തുകൊടുക്കാൻ. അതാണു ബാല്യകാലത്തു ഞാൻ

കണ്ട മാതൃക. പുസ്തകമൊക്കെ വായിച്ചു തുടങ്ങിയപ്പോൾ പരുമല തിരുമേനിയായി മാതൃക. പിന്നെ സ്വാധീനിച്ചത് ആത്മീയഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസ് ആയിരുന്നു. എന്തുണ്ടെങ്കിലും കൊടുക്കുന്ന വലിയ ദാനശീലൻ."

നവതി ആഘോഷിച്ച വേളയിൽ മനോരമയ്ക്ക് അനുവദിച്ച അഭിമുഖത്തിലാണ് വലിയ ബാവാ ഇക്കാര്യം വെളിപ്പെടുത്തിയത്.

ക്രിസ്ത്യാനി എന്ന വാക്കിന്റെ അർത്ഥംപോലും ക്രിസ്ത്യാനികൾക്കറിയാനാവാത്ത അവസ്ഥയെച്ചൊല്ലി അദ്ദേഹത്തിനു ദുഃഖമുണ്ടായിരുന്നു. ക്രിസ്തുവിന്റെ കൂടെ യാത്ര ചെയ്യുന്നവൻ എന്നാണ് അർത്ഥമെങ്കിലും ചെറുപ്പക്കാരൊക്കെ മദ്യത്തിന്റെ കൂടെയാണ് യാത്രയെന്ന് അദ്ദേഹം മനസ്താപപ്പെട്ടിരുന്നു. മദ്യപാനം വർദ്ധിക്കുന്നതു കൂടാതെ കുടുംബങ്ങളിൽ പ്രാർത്ഥന കുറയുന്നതിലും വലിയ ബാവാ ഖിന്നനായിരുന്നു.

നോമ്പും ഉപവാസവും എന്നും ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ഊർജ്ജമായി അദ്ദേഹം അനുഭവിച്ചറിഞ്ഞു. ഏഴു പേരെ മെത്രാന്മാരായി വാഴിക്കുന്നതിനു മുന്നോടിയായി അവർ നോമ്പെടുത്തപ്പോൾ ആ 40 ദിവസവും വലിയ ബാവായും അവർക്കൊപ്പം നോമ്പെടുത്താണ് മാതൃകയായത്. പ്രായാധിക്യം മൂലം ശാരീരികമായി ഏറെ ബുദ്ധിമുട്ടുണ്ടായിരുന്ന അവസ്ഥയിലും ഏഴു യാമപ്രാർത്ഥനകളും കടുകിട തെറ്റിക്കാറില്ലായിരുന്നു.

എല്ലാ ഭാഗത്തും രാഷ്ട്രീയാതിപ്രസരം ബാധിച്ച ഈ കാലഘട്ടത്തിലും രാഷ്ട്രീയത്തെ ഒരു വിളിപ്പാടകലെ നിർത്താൻ അദ്ദേഹം ശ്രദ്ധിച്ചു. 'എനിക്കു രാഷ്ട്രീയം ഇല്ല. അറിയില്ല. അതുകൊണ്ടു സംസാരിക്കാറുമില്ല. ചുരുക്കമായേ രാഷ്ട്രീയ നേതാക്കൾ കാണാൻ വരാറുള്ളു. എന്തെങ്കിലും ചടങ്ങുകൾക്കിടെ കണ്ടാൽ സ്നേഹാന്വേഷണം നടത്തും. അത്രയേയുള്ളു എന്റെ രാഷ്ട്രീയം.' വലിയ ബാവാ തന്റെ നിലപാട് പലപ്പോഴും വ്യക്തമാക്കിയിരുന്നത് ഇങ്ങനെയാണ്.

(മനോരമ, 27-5-2014)

## വിയോഗമറിഞ്ഞ് പമ്പാതീരത്തേക്ക് വിശ്വാസിസമൂഹം

**പരുമല:** മലങ്കര ഓർത്തഡോക്സ് സഭയുടെ വലിയ ഇടയൻ വിടചൊല്ലിയ വാർത്തയറിഞ്ഞ് പമ്പയുടെ തീരത്തേക്ക് ജനം ഒഴുകിയെത്തി.

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ അവസാന നിമിഷങ്ങളിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ.

യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ തേവോദോറോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നിവരും പത്തനാപുരം ദയറായിലെ വൈദികരും ഒപ്പമുണ്ടായിരുന്നു. ഭൗതികശരീരം ദർശിക്കാൻ തിരക്കു കാട്ടിയവരെ നിയന്ത്രിക്കാൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉൾപ്പെടെയുള്ളവർ ഏറെ ബുദ്ധിമുട്ടുന്നത് കാണാമായിരുന്നു. പാലക്കാട്ടു നിന്നു തിരുവല്ലായിലേക്കുള്ള യാത്രാമദ്ധ്യേയാണ് മാർത്തോമ്മാ സഭാദ്ധ്യക്ഷൻ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ വലിയ ബാവായുടെ വിയോഗവാർത്ത അറിഞ്ഞത്. അദ്ദേഹം പരുമലയിലെത്തി ഭൗതികശരീരം ദർശിച്ച് പ്രത്യേക പ്രാർത്ഥന നടത്തി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായെ അനുശോചനം അറിയിച്ചാണ് മടങ്ങിയത്.

(മനോരമ, 27-5-2014)

# ഗുരുവിനെപ്പോലെ ശിഷ്യനും ശിഷ്യനെപ്പോലെ ഗുരുവും

**ജോൺ കക്കാട്**

അവർ ഗുരുവും ശിഷ്യനുമായിരുന്നു. പത്തനാപുരം മൗണ്ട് താബോർ ദയറായുടെ സ്ഥാപകനും നിരണം ഭദ്രാസന മെത്രാപ്പോലീത്തായുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ പ്രിയ ശിഷ്യൻ തോമസ് മാർ തിമോത്തിയോസ് അഥവാ പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുമാണ് അവർ. പേരുകളുടെ സമാനതകളിൽ മാത്രമല്ല, വിശുദ്ധ ജീവിതമാതൃകയിലും ദൈവവിളിയിലേക്കു പ്രവേശിച്ചതിലുമൊക്കെ സമാനതകൾ അവരുടെ ജീവിതത്തിലുണ്ടായിരുന്നു. ഒരേ നാട്ടുകാർ എന്ന പ്രത്യേകതയും ഈ സമാനതകളിൽ അഗ്രഗണ്യമായി നിൽക്കുന്നു. നല്ല പ്രഭാഷകരും നല്ല അദ്ധ്യാപകരുമായിരുന്നു അവർ. ഇരുവരുടെയും വിഷയവും ഒന്നു തന്നെ. ഇംഗ്ലീഷ്!

തോമ്മാ മാർ ദീവന്നാസ്യോസ് ആദ്ധ്യാത്മിക ജീവിതത്തിലേക്കു പ്രവേശിച്ചത് പരിശുദ്ധ പരുമല തിരുമേനിയിലൂടെയാണ്. 1893-ൽ ഞായറാഴ്ച പരുമല തിരുമേനി മാവേലിക്കര പുതിയകാവ് പള്ളിയിൽ കുർബാന അർപ്പിച്ചു. കുർബാനാനന്തരം അമ്മമാർ കുഞ്ഞുങ്ങളുടെ തലയ്ക്കു കൈവച്ചു പ്രാർത്ഥിക്കാനായി തിരുമേനിയുടെ അടുത്തു കൊണ്ടുചെന്നു. ഒരു ബാലന്റെ തലയിൽ കൈവച്ചു പ്രാർത്ഥിച്ചശേഷം തിരുമേനി പറഞ്ഞു: "ഇവനെ എനിക്കു തരാമോ? ദൈവത്തിന് ഇവനെ

ക്കൊണ്ട് ആവശ്യമുണ്ട്." കല്ലുപുറത്തു മാത്തച്ചന്റെയും ഏലിയാമ്മയുടെയും പുത്രനായിരുന്നു ആ കുട്ടി. മാതാപിതാക്കൾ തിരുമേനിയുടെ ആഗ്രഹത്തിന് സമ്മതം മൂളി. സി. എം. തോമസ് എന്ന ആ ബാലനാണ് പിൽക്കാലത്ത് തോമ്മാ മാർ ദീവന്നാസിയോസ് ആയി മാറിയത്.

മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ചാണ് സി. എം. തോമസ് റമ്പാൻ സി. ടി. തോമസ് എന്ന ബാലനെ കണ്ടെത്തുന്നതും സന്യാസ ജീവിതത്തിലേക്ക് ക്ഷണിക്കുന്നതും.

പരുമല തിരുമേനിയുടെ ജീവിതവിശുദ്ധി പിന്തുടരാൻ ആഗ്രഹിച്ചിരുന്ന ദിദിമോസ് ബാവാ സഭാപാരമ്പര്യം, പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവയിൽ ചെറിയൊരു വിട്ടുവീഴ്ച വരുത്താൻ പോലും തയാറായില്ല. ഏതാനും വർഷം മുമ്പ് രോഗാതുരനായി കോട്ടയം കാരിത്താസ് ആശുപത്രിയിൽ കിടന്ന വലിയ നോമ്പുകാലത്ത് സഭയുടെ പ്രാർത്ഥനയും ഹാശാ ശുശ്രൂഷകളിലും മനസ്സുകൊണ്ടെങ്കിലും പങ്കുകൊള്ളാനാഗ്രഹിച്ച് കോലഞ്ചേരി ആശുപത്രിയിലേക്കു മാറുകയായിരുന്നു. കാലത്തിനനുസരിച്ച് സഭയുടെ ആചാരക്രമങ്ങളിൽ മാറ്റം വരുത്താൻ ഗുരുവും ശിഷ്യനും തയാറല്ലായിരുന്നു. ക്രിസ്തുമസ്, പെസഹാ, ഈസ്റ്റർ ശുശ്രൂഷകൾ പുലർച്ചെ നടത്തിയിരുന്ന സമ്പ്രദായം സുന്നഹദോസിന്റെ അനുമതിയോടെ ചില ഭദ്രാസനങ്ങളിൽ വൈകുന്നേരമാക്കിയിരുന്നു. ഭക്തജനങ്ങളുടെ സൗകര്യത്തെപ്രതിയായിരുന്നു ഈ നടപടി. എന്നാൽ ദിദിമോസ് ബാവാ സ്ഥാനമേറ്റയുടൻ ഈ സമ്പ്രദായം അവസാനിപ്പിച്ചു. എല്ലായിടത്തും പഴയതുപോലെ പുലർച്ചെ ആക്കി. ആചാരാനുഷ്ഠാനങ്ങളിൽ കടുകിട വ്യത്യാസം വരുത്താൻ തയാറല്ലായിരുന്നു അദ്ദേഹം എന്നതിന് തെളിവാണിത്.

കുർബാനയുടെ മനോഹാരിതയിലും ഗുരുവും ശിഷ്യനും സമന്മാരായിരുന്നു. ആരേയും ആകർഷിക്കുന്ന മനോഹരമായ ശബ്ദവും ഈണവും ഇരുവരുടെയും ആരാധനയെ ശ്രദ്ധേയമാക്കിയിരുന്നു. ലളിതമായ ജീവിതശൈലി, സഭാമക്കളോടുള്ള വാത്സല്യം, ദയ, സ്നേഹം, ഇവ രണ്ടുപേർക്കും ആവോളമുണ്ടായിരുന്നു. പ്രസംഗത്തിലും ഇരുവരും അഗ്രഗണ്യന്മാരായിരുന്നു.

ഗുരുവിന്റേത് പ്രൗഢഗംഭീരമായിരുന്നുവെങ്കിൽ ശിഷ്യന്റേത് ശാന്തഗംഭീരവും സംഗീതാത്മകവുമായിരുന്നു. (മനോരമ, 27-5-2014)

# കണക്കുകൾ കൂട്ടി; ദൈവത്തോടു ചേർന്ന്

പ്രതിസന്ധി ഘട്ടത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ അമരത്തെത്തിയ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനമൊഴിഞ്ഞത് ദൈവസ്നേഹത്തിന്റെ കണക്കുകൂട്ടലുകളുടെ പിൻബലത്തിലാണ്. സഭാപ്രശ്നങ്ങൾ കൊടുമ്പിരികൊണ്ട കാലഘട്ടമായിട്ടും ജയതോൽവിയുടെ കണക്കുകൾ കൂട്ടാനോ എതിരാളികളോടു കണക്കുതീർക്കാനോ ഇറങ്ങിത്തിരിച്ചില്ല. പഠനകാലത്ത് കണക്കിൽ മിടുക്കനായിരുന്നു അദ്ദേഹം. പകരം ദൈവാശ്രയം മാത്രമായിരുന്നു അദ്ദേഹത്തിന്റെ കണക്കുകൂട്ടലിൽ മുന്നിട്ടു നിന്നത്.

കാതോലിക്കാ സ്ഥാനത്തിരുന്ന അഞ്ചു വർഷംകൊണ്ട് സഭയുടെ ആത്മീയവും ഭൗതികവുമായ വളർച്ച ലക്ഷ്യമിട്ടാണ് അദ്ദേഹം പ്രവർത്തിച്ചത്. സഭയിലെ ഭദ്രാസനങ്ങളുടെ എണ്ണം വർദ്ധിച്ചത് ദിദിമോസ് ബാവായുടെ ഭരണകാലത്താണ്. ലോകമെമ്പാടുമായി 30 ഭദ്രാസനങ്ങളാണ് സഭയ്ക്കുള്ളത്. ഭദ്രാസനങ്ങളുടെ എണ്ണം വർദ്ധിച്ചതനുസരിച്ച് മാനേജിംഗ് കമ്മിറ്റിയംഗങ്ങളുടെ എണ്ണവും വർദ്ധിപ്പിച്ചത് ഇദ്ദേഹമാണ്. മറ്റ് ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം അരക്കിട്ടുറപ്പിക്കുന്നതിൽ ബാവാ ശ്രദ്ധ ചെലുത്തി.

റഷ്യൻ ഓർത്തഡോക്സ് സഭാ ബിഷപ്പ്, അർമ്മീനിയൻ ഓർത്തഡോക്സ് സഭ, സെലൂഷ്യയിലെ അർമ്മീനിയൻ സഭ, ഇത്യോപ്യൻ ഓർത്തഡോക്സ് സഭ എന്നിവയുടെ തലവന്മാർ ബാവായുടെ ക്ഷണം സ്വീകരിച്ച് കേരളത്തിലെത്തിയത് ഈ ബന്ധത്തിന് ഉദാഹരണമാണ്.

ആഫ്രിക്കൻ രാജ്യമായ ലൊസോത്തോയിലെ ഉപപ്രധാനമന്ത്രി ആർബാൾഡ് ലിഹാഹ്ല ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായെ സന്ദർശിക്കുകയും ലൊസോത്തൻ സംസ്കാര പ്രതീകമായ 'ലൊസോത്തൻ ക്യാപ്' സമ്മാനിക്കുകയും ചെയ്തു. എം.ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനു 'സഭാതേജസ്' എന്ന സ്ഥാനനാമം നൽകി ആദരിച്ചത് ദിദിമോസ് ബാവായാണ്.

സഭാചരിത്രത്തിൽ റെക്കോർഡുകളുടെ കൂട്ടുകാരനാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. 2010 മെയ് 12-ന് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ ഏഴ് പേരേക്കൂടി വാഴിച്ചതോടെ 14 പേരെ മെത്രാപ്പോലീത്താമാരായി വാഴിച്ച് ചരിത്രം സൃഷ്ടിക്കുകയായിരുന്നു അദ്ദേഹം. ഏറ്റവും കൂടുതൽ കാലം

സഭാതലവനായിരുന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കുപോലും ലഭിക്കാത്ത ഭാഗ്യമാണിത്.

മലങ്കരസഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അംഗസംഖ്യ ഈ സ്ഥാനാരോഹണത്തോടെ എക്കാലത്തേതിലും വലുതായിത്തീരുകയും ചെയ്തു.

സുന്നഹദോസിലെ അംഗങ്ങളുടെ ശരാശരി പ്രായവും കുറഞ്ഞു. 2009 ഏപ്രിൽ നാലിനു ദേവലോകത്തു നടന്ന മൂറോൻ കൂദാശയോടെ ബാവാ വീണ്ടും റെക്കോർഡ് സ്ഥാപിച്ചു. നാല് മൂറോൻ കൂദാശകളിൽ സഹകാർമ്മികനായിരുന്ന അദ്ദേഹം അഞ്ചാമത്തെ മൂറോൻ കൂദാശയിൽ പ്രധാന കാർമ്മികനായി. പരിശുദ്ധ ഔഗേൻ പ്രഥമൻ (1967), മാത്യൂസ് പ്രഥമൻ (1977, 1988), മാത്യൂസ് ദ്വിതീയൻ (1999) എന്നീ കാതോലിക്കാ ബാവാമാരോടൊപ്പമാണ് സഹകാർമ്മികനായിരുന്നത്. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ 1951-ൽ മൂറോൻ കൂദാശ നടത്തിയപ്പോൾ വൈദികനായി ദിദിമോസ് ബാവാ അതിൽ സംബന്ധിച്ചിട്ടുണ്ട്. (മനോരമ, 27-5-2014)

# സങ്കീർത്തനം പോലെ

## സംഗീതംപോലെ മോഹനമായിരുന്നു സങ്കീർത്തനം പോലുള്ള ദിദിമോസ് പ്രഥമൻ ബാവായുടെ ജീവിതം

### സണ്ണി ജോസഫ്

പ്രാർത്ഥനയായിരുന്നു ആ ജീവിതം. ഏഴു യാമപ്രാർത്ഥനകൾ മുടക്കിയിരുന്നില്ല. സങ്കടങ്ങൾ ദൈവനാമ സങ്കീർത്തനങ്ങളായത് അങ്ങനെയാണ്. പ്രായവും രോഗാവസ്ഥയുമലിഞ്ഞതും പ്രാർത്ഥനയിലാണ്. പ്രാർത്ഥന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായെ ഒരേസമയം വിനയാന്വിതനും ശക്തനുമാക്കി. അധരങ്ങൾക്ക് ദൈവികമായ കാവലുള്ളതുപോലെയാണ് അദ്ദേഹം എപ്പോഴും സംസാരിച്ചിരുന്നത്. വിശുദ്ധമായ ഏതോ കടിഞ്ഞാൺ വിവാദങ്ങളിൽ നിന്ന് ആ നാവിനെ കാത്തു. ധൂപസമാനമായ സൗരഭ്യവും സൗമ്യതയുമായിരുന്നു അദ്ദേഹത്തിന്റെ രീതികൾക്ക്.

പൗരസ്ത്യസഭയുടെ പൗരോഹിത്യ ഗിരിശൃംഗമാണ് കാതോലിക്കാ പദം. പ്രാമാണ്യവും പ്രബലതയും പിൻബലങ്ങളുമൊന്നുമല്ല, അവിടെയെത്തിയപ്പോഴും അദ്ദേഹം അണിയാനാഗ്രഹിച്ച ആടയാഭരണങ്ങൾ. പത്തനാപുരത്തെ താബോർ ദയറായിൽ വച്ചാണ് തപസ്സിന്റെ വഴികളി

ലേക്ക് അദ്ദേഹത്തിന്റെ രൂപാന്തരീകരണം സംഭവിച്ചത്. പുതിയനിയമത്തിലെ താബോറിന്റെ മന്ത്രവും രൂപാന്തരീകരണമാണ്. താബോർ കുന്നിന്റേത് കുന്തിരിക്കത്തിന്റെ പരിമളം പരക്കുന്ന ഏകാന്തവും ദിവ്യവുമായ ഔന്നത്യമാണ്. അതുപോലൊരു സാന്നിദ്ധ്യമായിരുന്നു പരിശുദ്ധ ദിദിമോസ് പ്രഥമന്റേത്.

സഭാവ്യവഹാരങ്ങളുടെ നൂലാമാലകളേക്കാൾ ആധുനിക ജീവിതത്തിലെ മൂല്യനിരാസത്തെ കുറിച്ചായിരുന്നു അദ്ദേഹം ആശങ്ക പുലർത്തിയിരുന്നത്. 81-ാം പിറന്നാളിന് മനോരമയ്ക്കു നൽകിയ അഭിമുഖത്തിൽ അദ്ദേഹം പറഞ്ഞു: "ചോർന്നു പോകുന്ന സാൻമാർഗികത വീണ്ടെടുക്കണം. ആദ്ധ്യാത്മികത വളരണണം. അല്ലാതെ ജീവിതം സമാധാനപൂർണ്ണമാകില്ല." മതത്തിനായി മല്ലടിക്കാനും മരിക്കാനും വരെ ആളുള്ളപ്പോഴും മതത്തിനായി ജീവിക്കാൻ ആരുമില്ലാത്തതിനെക്കുറിച്ച് അദ്ദേഹം സങ്കടപ്പെട്ടിരുന്നു.

സഭയിൽ സമാധാനം പുലരുന്നത് അദ്ദേഹത്തിന്റെ വലിയ സ്വപ്നമായിരുന്നു. എല്ലാവരും സത്യവിശ്വാസത്തിന്റെ പാതയിൽ വരുമെന്നും അദ്ദേഹം പ്രത്യാശ പ്രകടിപ്പിച്ചിരുന്നു. നിലവിൽ അനുരഞ്ജന ശ്രമങ്ങളൊന്നും ഇല്ലാത്ത നിലയ്ക്ക് സഭാവഴക്കിനുള്ള പരിഹാരം ദുഷ്കരമല്ലേ എന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "സമാധാനത്തിലേക്കും സന്തോഷത്തിലേക്കുമുള്ള പാത എപ്പോഴും ദുഷ്കരമാണ്."

ദുഷ്കരപാതകളിലൂടെ ഔന്നത്യങ്ങളിലേക്ക് കടന്നുചെന്ന ഒരാൾക്കു മാത്രമേ ആ ശുഭാപ്തി വിശ്വാസം ഉണ്ടാകാൻ ഇടയുള്ളു. മാവേലിക്കര പുതിയകാവ് പള്ളിയിലെ മദ്ബഹായിൽ ശുശ്രൂഷക്കാരനായ ബാലൻ സഹനത്തിന്റെയും ക്ലേശത്തിന്റെയും കുരിശു ചുമന്നാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ പരമമായ അദ്ധ്യക്ഷപദത്തിലെത്തിയത്.

നാലു സഹോദരങ്ങളാണുണ്ടായിരുന്നത്. തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ മകൻ. സ്വപ്നങ്ങൾ ദൈവകരങ്ങളിലർപ്പിച്ച് ജീവിതം വിശുദ്ധ ബലിയാക്കാൻ കൊതിച്ച് പന്ത്രണ്ടാം വയസ്സിൽ തോമസ് മദ്ബഹായിൽ ആദ്യമായി കയറി.

പള്ളിയിലെത്തിയ സി. എം. തോമസ് റമ്പാൻ (പിന്നീട് തോമ്മാ മാർ ദീവന്നാസ്യോസ്) തുബ്ദേൻ വായിച്ച മെലിഞ്ഞ പയ്യനെ ശ്രദ്ധിച്ചു. പ്രാർത്ഥനയിലും അനുഷ്ഠാനങ്ങളിലും അവന്റെ ശ്രദ്ധയും ഏകാഗ്രതയും റമ്പാന്റെ മനസ്സിൽ തൊട്ടു. ദൈവവിളി ഹൃദയത്തിൽ പതിഞ്ഞിട്ടുള്ള ആ പയ്യനെ തന്റെ കൂടെ ദയറായിലേക്ക് വിടാമോയെന്ന് അവന്റെ പിതാ

വിനോട് ചോദിച്ചു. ഇട്ടിയവിരയ്ക്ക് മകനെക്കുറിച്ച് ശങ്കകളില്ലായിരുന്നു. മറുപടിക്ക് അദ്ദേഹം പതറിയില്ല. റമ്പാനോടു പറഞ്ഞു: “ഒരാളെ ഞാൻ രാജ്യത്തിനു കൊടുത്തു, ഒരാൾ ദൈവത്തിനുമിരിക്കട്ടെ.”

ദൈവത്തിനുള്ളത് ദൈവത്തിനു തന്നെ കിട്ടിയെന്ന് കാലം സാക്ഷ്യപത്രം നൽകി. തോമസ് താബോർ ദയറായിലെ അന്തേവാസിയായി. ദയറായുടെ തുടക്ക കാലമാണ്. ഓലമേഞ്ഞ ഷെഡിലായിരുന്നു താമസം. ഗുരുവിനൊപ്പം മണ്ണിൽ വിയർപ്പൊഴുക്കിയും യാമങ്ങളുടെ വിളക്കിൽ പ്രാർത്ഥന കൊണ്ട് എണ്ണ പകർന്നും ഒരു വൈദികൻ പിറവിയെടുക്കുകയായിരുന്നു. പ്രാർത്ഥനയ്ക്കും അദ്ധ്വാനത്തിനും പുറമേ പഠനവും പുസ്തകങ്ങളുമായിരുന്നു, അക്കാലം സഹചാരികൾ. ഗുരുവും വഴികാട്ടിയും ആത്മീയ പിതാവുമായിരുന്ന മാർ ദീവന്നാസ്യോസിൽ നിന്നാണ് റമ്പാൻ പട്ടം സ്വീകരിച്ചത്. മെത്രാഭിഷേകം നിർവഹിച്ചത് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ. 1966 ഓഗസ്റ്റ് 24-ന് ആയിരുന്നു അത്.

ഏറെക്കാലം മലബാറിൽ മെത്രാനായിരുന്നു. കാറുണ്ടായിരുന്നെങ്കിലും അന്നും ബസിലായിരുന്നു യാത്രകൾ. അതിനുള്ള സാമ്പത്തിക ശേഷിയേ ഉള്ളു. മലബാർ ഭദ്രാസന ഭരണം സാമ്പത്തികമായി ക്ലേശപൂർണ്ണമായിരുന്നു. പാവപ്പെട്ട കുടിയേറ്റക്കാരായിരുന്നു വിശ്വാസികളിലേറെയും. പുറംനാടുകളിൽ മെത്രാപ്പോലീത്താ നേരിട്ടുപോയി പിരിവെടുത്താണ് ഭദ്രാസനത്തിന് അത്യാവശ്യ സൗകര്യങ്ങളൊരുക്കിയത്.

തിരുമേനിക്ക് പിരിക്കാനൊന്നുമറിയില്ലെന്ന് ആളുകൾ പറയുമായിരുന്നു. പക്ഷേ, പിരിക്കാനറിയാത്ത തിരുമേനിക്ക് അറിഞ്ഞുകൊടുക്കുന്നവരുണ്ടായി. അങ്ങനെ സ്നേഹത്തിന്റെ ഭണ്ഡാരത്തിൽ ചില്ലിക്കാശുകൾ പെരുകിക്കൊണ്ടേയിരുന്നു. പാലക്കാട് മുതൽ വടക്കോട്ടുള്ള ജില്ലകളിലെ നൂറോളം ഇടവകകളുടെയും പന്ത്രണ്ടു സ്ഥാപനങ്ങളുടെയും ഭദ്രാസനാധിപന് അന്ന് താമസിക്കാൻപോലും സ്ഥലമില്ലായിരുന്നു.

കോഴിക്കോട് ബിലാത്തിക്കുളം സെന്റ് ജോർജ് കത്തീഡ്രലിന്റെ പഴയ കെട്ടിടത്തിലാണ് താമസിച്ചിരുന്നത്. ചാത്തമംഗലത്ത് സ്ഥലമെടുത്ത് ഒരു കിടപ്പുമുറിയുള്ള ചെറിയ കെട്ടിടമുണ്ടാക്കിയത് പിന്നീടാണ്. പക്ഷേ, വ്യക്തിപരമായ വിഷമങ്ങളൊന്നും വിഷമങ്ങളായിരുന്നില്ല അദ്ദേഹത്തിന്. ക്രൈസ്തവതയുടെ സത്തയും നന്മയും ജീവിതങ്ങളിൽ നിന്നു ചോർന്നുപോകുന്നതു കാണുമ്പോഴേ തനിക്ക് വിഷമമുണ്ടാകാറുള്ളു എന്നദ്ദേഹം പറയുമായിരുന്നു.

സ്നേഹസ്മേരവും കരുണാപൂർണ്ണമായ ഇടപെടലും കൊണ്ട് മലബാറിന്റെ ഹൃദയം കവർന്ന അദ്ദേഹത്തിന്റെ സാന്നിധ്യം മതങ്ങളുടെയും സഭകളുടെയും വിഭാഗീയതയെ കടന്നുനിന്നിരുന്നു, എക്കാലവും താപസ

ജീവിതത്തിന്റെ കാർക്കശ്യം ജീവിതത്തിന്റെ തരളമായ നന്മകളെ നിസ്സാരമാക്കുന്നില്ലെന്നും അദ്ദേഹം കരുതിയിരുന്നു.

മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട ദിവസം അദ്ദേഹം ഡയറിയിലെഴുതി: "ഒരിക്കലും മറക്കാനാവാത്ത മറ്റൊരു മുഹൂർത്തവും ഇന്നുണ്ടായി. സ്ഥാനവസ്ത്രങ്ങളുമണിഞ്ഞ് മദ്ബഹായിൽ നിന്ന് ഇറങ്ങിവന്ന എന്റെ അടുത്തേക്ക് അമ്മച്ചി ഓടിയെത്തി. കവണികൊണ്ടു മൂടിയ ആ മുഖം തുടുത്തിരുന്നു. എന്റെ ഇരുകൈകളും കൂട്ടിയമർത്തി അമ്മച്ചി തെരുതെരെ ചുംബിച്ചു. സന്തോഷം കൊണ്ടുതിർന്ന കണ്ണുനീരിൽ എന്റെ കൈക്കുട നനഞ്ഞു. അമ്മച്ചി അങ്ങനെ കരയുന്നത് ആദ്യമായിട്ടാണ് ഞാൻ കാണുന്നത്."

പേരു കേട്ട ധ്യാനഗുരുവും മികച്ച അദ്ധ്യാപകനുമായിരുന്നു അദ്ദേഹം. കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയ റമ്പാൻ പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഏറെക്കാലം അദ്ധ്യാപകനായിരുന്നു. വിശ്വസാഹിത്യത്തിന്റെ മേച്ചിൽപ്പുറങ്ങളിലും അദ്ദേഹം നല്ല ഇടയനായി. ഇംഗ്ലീഷ് വകുപ്പിന്റെ മേധാവിയായും വൈസ് പ്രിൻസിപ്പലായും സേവനമനുഷ്ഠിച്ചു.

സമയപരിമിതി മൂലം വായന കുറയുന്നതിൽ ദുഃഖിതനായിരുന്നു. ഇംഗ്ലീഷിൽ ചാൾസ് ലാംബിനെയും മലയാളത്തിൽ ബഷീറിനെയുമാണ് സ്വന്തം എഴുത്തുകാരായി കണ്ടിരുന്നത്. സുറിയാനിയിലും തമിഴിലും അവഗാഹമുണ്ടായിരുന്നു. പല ഭാഷകളും അറിയാമായിരുന്നപ്പോഴും അദ്ദേഹം ഒരിക്കൽ ഒരഭിമുഖത്തിൽ പറഞ്ഞു: "എനിക്ക് പത്രഭാഷയിൽ പറയാൻ വലിയ വശമില്ല. അതു രാഷ്ട്രീയക്കാരുടെയും മറ്റും ശൈലിയാണ്. ഒരു മാതിരി സാമർത്ഥ്യം നിറഞ്ഞ ഭാഷ. അതിനകത്ത് സത്യമേതെന്ന് വ്യക്തമാകില്ല." ഭാഷയെ കടന്നുപോകുന്ന സംഗീതത്തിന്റെ ഭാഷ പരിശീലിക്കാൻ ആഗ്രഹിച്ചിരുന്ന കാലമുണ്ടായിരുന്നു ആ ജീവിതത്തിൽ. സംഗീതാഭിമുഖ്യമുണ്ടായിരുന്നു. യാത്രകളിൽ സംഗീതം കേൾക്കുമായിരുന്നു. പക്ഷേ, വീണയും കിന്നരവും വേണ്ടതു ബലിക്കല്ല എന്നുറക്കെ പറഞ്ഞ് കുർബാനയ്ക്ക് വാദ്യമേളം വേണ്ടെന്ന സുന്നഹദോസ് നിലപാടിന് അടിവരയിടാനും അദ്ദേഹം ധൈര്യം കാട്ടി. സംഗീതം പോലെ മോഹനമായിരുന്നു സങ്കീർത്തനം പോലുള്ള ആ ജീവിതം.

(മനോരമ, 27-5-2014)

# ദിദിമോസ് പ്രഥമൻ: വിശുദ്ധിയെ സ്നേഹിച്ച ഋഷി

ഫാ. ഡോ. ഒ. തോമസ്

1972 ഡിസംബർ 3 ഞായറാഴ്ച. കോട്ടയം മെഡിക്കൽ കോളജിൽ നിരണം ഭദ്രാസനത്തിന്റെ തോമാ മാർ ദീവന്നാസ്യോസ് തിരുമേനി കാലം ചെയ്തു. ഡോക്ടർ ഔദ്യോഗികമായി മരണവിവരം പുറത്തു വിടുമ്പോൾ ഈയുള്ളവനും തോമസ് മാർ തീമോത്തിയോസിനൊപ്പം (ദിദിമോസ് പ്രഥമൻ) ആശുപത്രിയിൽ ഉണ്ടായിരുന്നു. കൊച്ചുകുട്ടിയെ പ്പോലെ തേങ്ങിക്കരയുന്ന ഒരാളെയാണ് കാണാൻ സാധിച്ചത്. ഇത് തന്റെ ഗുരുവിന്റെ കാര്യത്തിൽ മാത്രമല്ല, ഏറെ മെത്രാപ്പോലീത്താമാർ കാലം ചെയ്യുമ്പോഴും ഏങ്ങലടിച്ചു കരയുന്ന ഒരു പിതാവിനെയാണ് കാണാൻ സാധിച്ചത്. മുഖഭാവം കണ്ടാൽ ശൗര്യം തോന്നിക്കുമായിരുന്നെങ്കിലും കൊച്ചുകുട്ടിയുടെ നിഷ്കളങ്ക മനസ്സായിരുന്നു അദ്ദേഹത്തിന്റേത്. കൂടെ സഹവസിക്കുന്നവരുടെ നഷ്ടം സഭയ്ക്കും സമൂഹത്തിനും തീരാനഷ്ട മാണെന്ന് മനസ്സിലാക്കിയ അദ്ദേഹത്തിന് നഷ്ടപ്പെട്ട ഒരാൾക്ക് പകരം മറ്റൊരാൾ ആകില്ലെന്ന തികഞ്ഞ വിശ്വാസം ഉണ്ടായിരുന്നു. തന്നെ വളർ ത്തിയെടുത്ത പിതാവിനെപ്പോലെ, ഒപ്പം ഇരിക്കുവാൻ മെത്രാപ്പോലീത്താ മാർ സമന്മാരാണെങ്കിലും അദ്ദേഹം അതിന് ഒരിക്കലും മുതിർന്നിട്ടില്ല. ഭക്തിപുരസ്സരം അവരെ ക്ഷണിച്ചിരുത്തി, കാര്യങ്ങൾ ശ്രദ്ധാപൂർവ്വം കേൾ ക്കുന്ന സ്വഭാവമായിരുന്നു ദിദിമോസ് പ്രഥമന്റേത്. കാൺപൂർ ക്രൈസ്റ്റ് കോളജിൽ എം.എ. യ്ക്ക് പഠിപ്പിച്ച നൈനാൻ ഏബ്രഹാം സാർ കാതോ ലിക്കാ ബാവായായ തന്റെ ശിഷ്യനെ സഭാ ആസ്ഥാനത്ത് സന്ദർശി ക്കാൻ എത്തിയപ്പോൾ കണ്ടയുടനെ എഴുന്നേറ്റ് നിന്ന് സ്വീകരിച്ച് വിവര ങ്ങൾ ചോദിച്ചറിഞ്ഞു. ദിദിമോസ് ബാവായുടെ മഹത്വം അളക്കുവാൻ ഇന്നുള്ള മാനദണ്ഡങ്ങൾ അപര്യാപ്തമാണ്. ഭാരതീയ ഋഷിപാരമ്പര്യവും ക്രൈസ്തവ സന്യാസനിഷ്ഠകളും സമന്വയിപ്പിച്ച വ്യക്തിത്വമായിരുന്നു ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടേത്.

പൗരസ്ത്യ പാരമ്പര്യത്തിലുള്ള യാമപ്രാർത്ഥനകൾ, രഹസ്യപ്രാർ ത്ഥനകൾ എന്നിവയിൽ അണുവിട വ്യതിചലിക്കാതെ പ്രവർത്തിച്ച ഒരു ആചാര്യനാണ് വലിയ ബാവ. ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് വാർദ്ധക്യത്തിലും രോഗത്തിലുമിരിക്കുന്നവർക്ക് നോമ്പിനും ഉപവാസ ത്തിനും ഇളവ് നൽകിയിട്ടുണ്ട്. എന്നാൽ മരണംവരെയും ഇളവുകൾ സ്വീകരിക്കുവാൻ അദ്ദേഹം കൂട്ടാക്കിയില്ല. കേവലം 14-ാം വയസ്സിൽ പത്ത നാപുരം ദയറായിൽ എത്തിയ ബാലൻ പടിപടിയായി ഭാരതത്തിലെ പുരാ

തന സഭയായ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായി വരെ ഉയർത്തപ്പെടുവാനും ഈ പ്രാർത്ഥനയും ഉപവാസവും ഏറെ സഹായിച്ചു. ദൈവകൃപയിലല്ലാതെ മാനുഷികമായ ഒന്നിലും അദ്ദേഹം ആശ്രയം വച്ചില്ല.

ദിദിമോസ് പ്രഥമന്റെ മൗനം വാചാലമായിരുന്നു. തികഞ്ഞ സന്യാസിയായിരുന്ന അദ്ദേഹം വാക്കുകൾ അത്യാവശ്യത്തിന് മാത്രമേ ഉപയോഗിച്ചിരുന്നുള്ളു. ക്രിസ്തു പഠിപ്പിച്ചതുപോലെ, അദ്ദേഹത്തിന്റെ വാക്കുകൾ ഉവ്വ്, ഉവ്വ് എന്നും ഇല്ല, ഇല്ല എന്നുമായിരുന്നു. ആധുനിക മാനേജ്മെന്റ് വൈഭവം അദ്ദേഹം സ്വീകരിച്ചിരുന്നില്ല. ഔപചാരികതയ്ക്കും വലിയ സ്ഥാനം നൽകിയിരുന്നില്ല. പ്രോട്ടോകോളിന് ഉപരിയായ സ്നേഹബന്ധമാണ് പുലർത്തിയിരുന്നത്. ദൈവഭക്തി, മാതൃ-പിതൃ-ഗുരു ഭക്തിക്കാണ് ഏറെ പ്രാമുഖ്യം നൽകിയിരുന്നത്. ആത്മീയ തലത്തിലാണെങ്കിലും മെത്രാപ്പോലീത്താ, കാതോലിക്കാ എന്നീ സ്ഥാനങ്ങളിലേക്ക് അവരോധിക്കപ്പെടുമ്പോൾ പദവി, അധികാരം, സമ്പത്ത് ഇവയെല്ലാം കൂട്ടിന് ഉണ്ടാകും. ചിലരെങ്കിലും അതിൽ ആകൃഷ്ടരാകുകയും ചെയ്യും. ഇത്തരത്തിലുള്ള ഒരു മാറ്റം ദിദിമോസ് ബാവായിൽ ഉണ്ടായില്ല. സന്യാസത്തിന്റെ വ്രതത്രയങ്ങളായ അനുസരണം, ദാരിദ്ര്യം, പാതിവ്രത്യം എന്നിവയോട് തികഞ്ഞ വിശ്വസ്തത പുലർത്തിപ്പോന്നിരുന്നു. മലബാറിലെ കുടിയേറ്റ മേഖലകളിൽ സാധാരണക്കാരനെപ്പോലെ ബസിൽ സഞ്ചരിച്ചാണ് വിശ്വാസികളുടെ ആവശ്യനിർവ്വഹണത്തിന് പോയിരുന്നത്. കുടിയേറ്റക്കാരുടെ ദുരിതപൂർണ്ണമായ ജീവിതത്തിൽ പങ്കാളിയാകുവാനും അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്.

ലാളിത്യം ദിദിമോസ് പ്രഥമന്റെ മുഖമുദ്രയായിരുന്നു. ആഡംബരപൂർണ്ണമായ ഒന്നിനോടും കൂട്ടുചേർന്നിരുന്നില്ല. ധൂർത്തിനെതിരെ വാചാലമായി പ്രസംഗിച്ചില്ലെങ്കിലും ജീവിതശൈലികൊണ്ട് അതിനെ ചോദ്യം ചെയ്തിരുന്നു. ജീവിതവിശുദ്ധിക്കാണ് അദ്ദേഹം വലിയ പ്രാമുഖ്യം നൽകിയിരുന്നത്. വിശ്വാസികൾ ജീവിതവിശുദ്ധിയിൽ വളരണമെന്ന് അദ്ദേഹം നിഷ്കർഷിച്ചിരുന്നു. കുടുംബത്തിലെ പ്രാർത്ഥനകളെക്കുറിച്ചും, ആരാധനയ്ക്ക് ക്രമമായി സംബന്ധിക്കുന്നത് സംബന്ധിച്ചും നന്മപ്രവൃത്തി ചെയ്യുന്നതിനെക്കുറിച്ചുമെല്ലാം സദാ ഓർമ്മിപ്പിക്കുമായിരുന്നു. ദിദിമോസ് പ്രഥമന്റെ ആരാധന സവിശേഷതയുള്ളതായിരുന്നു. സ്വർഗ്ഗം ഭൂമിയിലേയ്ക്ക് ഇറങ്ങിവരുന്നതായുള്ള അനുഭൂതിയാണ് പങ്കെടുക്കുന്ന ഏതൊരാൾക്കും ഉണ്ടാകുക. വാദ്യമേളങ്ങളുടെ അകമ്പടി അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല.

യഥാർത്ഥ സന്യാസിയുടെ നിർമമത്വം എല്ലാ നിലകളിലും അദ്ദേഹം

കാത്തുസൂക്ഷിച്ചു. ആൾക്കൂട്ടങ്ങളുടെ ആരവവും മാധ്യമങ്ങളുടെ മായാലോകവും ഋഷിയുടെ മനസ്സിനെ മോഹിപ്പിച്ചില്ല. ഏകാന്തതയിലുള്ള ദൈവസംസർഗ്ഗം അദ്ദേഹത്തെ ഏറെ ആകർഷിച്ചു. ലോകവും അതിലുള്ള സകലവും ഒഴിഞ്ഞുപോകും, ഒഴിഞ്ഞുപോകാത്തത് ഒന്നു മാത്രം... ദൈവത്തോടു കൂടിയുള്ള നിത്യമായ വാസം. താൻ പൂർണ്ണമായി വിശ്വസിച്ചിരുന്ന ആയതിലേയ്ക്ക് ബാവായുടെ ആത്മാവ് മാറ്റപ്പെട്ടിരിക്കുന്നു. വിശുദ്ധിയെ സ്നേഹിച്ച പൗരസ്ത്യ ഋഷിയായി ഈ പിതാവ് വരുംകാലങ്ങളിൽ ചരിത്രത്തിൽ അറിയപ്പെടും.

# അരങ്ങൊഴിഞ്ഞത് കാരുണ്യത്തിന്റെ കാവലാൾ

**എബി പി. ജോയി**

വലിയബാവ വിടപറയുമ്പോൾ വലിയ മാതൃകകളിലൊന്ന് ഓർമ്മയാവുകയാണ്. സമൂഹത്തിനുവേണ്ടി കരുതലും കരുണയുമുള്ള മനസ്സായിരുന്നു ആ വലിയ ഇടയന്റെ മുഖമുദ്ര. 25 ലക്ഷത്തോളം അജഗണങ്ങളുടെ അനിഷേധ്യ അദ്ധ്യക്ഷനായിരിക്കുമ്പോഴും അദ്ദേഹം സമൂഹത്തിലെ പാവപ്പെട്ടവരെ മറന്നില്ല.

“ഈ ചെറിയവരിൽ ഒരുവനു വേണ്ടി നിങ്ങൾ ചെയ്തതൊക്കെയും എനിക്കാകുന്നു ചെയ്തത്’ എന്ന തിരുവചനമായിരുന്നു ദേവലോകത്തെ വലിയ ബാവായുടെ മാർഗ്ഗദീപം.

സമർപ്പിതസമൂഹമായി സഭ മാറണമെന്നും ശുശ്രൂഷാമനോഭാവത്തോടെ കാലഘട്ടത്തെ സ്വാധീനിക്കണമെന്നും അദ്ദേഹം ശഠിച്ചു.

തന്റെ പൗരോഹിത്യ ശുശ്രൂഷയിൽ അദ്ദേഹം നൽകിയ മാതൃക കാഠിന്യത്തിന്റേതല്ല, കാരുണ്യത്തിന്റേതാണ്. കുര്യമ്പാടിയിലും പുതുപ്പാടിയിലും ആശുപത്രികൾ ആരംഭിച്ചതും വീടില്ലാത്തവർക്ക് വീടും വിദ്യാഭ്യാസ സഹായവും വിവാഹധനസഹായവും നൽകിയതും ഉദാഹരണം. ദൈവത്തെ മനുഷ്യരിലൂടെ കണ്ടെത്തുക അതായിരുന്നു രീതി. കോളറ ബാധിച്ച് നാൽപതിലധികം ആദിവാസികൾ മരിച്ച സംഭവമാണ് അട്ടപ്പാടി മിഷൻ ആശുപത്രി തുടങ്ങാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനാവുന്നതിനൊക്കെ എത്രയോ മുമ്പ് അദ്ദേഹം കാരുണ്യപാത തിരഞ്ഞെടുത്തു എന്ന് കാണാം. തിരുച്ചിറപ്പള്ളി പൊന്നയ്യ സ്കൂളിലെ ഹെഡ്മാസ്റ്ററായിരുന്നു ഫാ. സി. ടി. തോമസ്. വാർഷിക പരീക്ഷയിൽ വിജയം 11 ശതമാനം

മാത്രം. ഹെഡ്മാസ്റ്റർ കാരണമന്വേഷിച്ചു. ദുഃഖമുണ്ടാക്കുന്ന അറിവു കിട്ടി. പാവപ്പെട്ട കുഞ്ഞുങ്ങൾ വിശന്നാണ് സ്കൂളിലെത്തുന്നത്. അവരോട് എങ്ങനെ പഠിക്കാൻ പറയും. ഉടനെ തോമസച്ചൻ പരിഹാരം കണ്ടെത്തി. സ്കൂളിലെ എല്ലാ കുട്ടികളും എന്നും ഓരോ തീപ്പെട്ടി അരി കൊണ്ടുവരണം. എല്ലാവർക്കും ഉച്ചഭക്ഷണത്തിന് അരിയായി.

കാരുണ്യത്തിന്റെ അരിമണികൾ ചേർത്തുവച്ചപ്പോൾ ഭക്ഷണമായി. ഭക്ഷണം കിട്ടിയതോടെ കുട്ടികൾക്ക് പഠനത്തിൽ ഉത്സാഹമായി. തൊട്ടടുത്ത വർഷത്തെ വിജയം 44 ശതമാനം. ഡി.ഇ.ഒ. വേദക്കണ്ണ് സ്കൂളിലെത്തി. ഫാ. തോമസിന് ഹസ്തദാനം നൽകി. 'വെൽഡൺ ഫാദർ, താങ്ക് യൂ.'

സമ്പത്ത് ദൈവം തരുന്ന ദാനമാണെന്നും അത് അനേകർക്കായി പങ്കുവയ്ക്കണമെന്നും ദിദിമോസ് പ്രഥമൻ വലിയബാവ പഠിപ്പിച്ചു. കുഞ്ഞുങ്ങൾക്ക് ആദ്യമാതൃകയായി മാതാപിതാക്കൾ മാറണമെന്നും വൈദികർ അച്ചടക്കമുള്ളവരായിരിക്കണമെന്നും അദ്ദേഹം നിഷ്കർഷിച്ചു. അച്ചടക്കമാണ് സഭയെ നിലനിർത്തുന്നത്. കഷ്ടപ്പാടുകൾ നിറഞ്ഞ അന്തരീക്ഷത്തിൽ സഭയെ നയിച്ച ചരിത്രമാണ് തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടേത്.

1966-ൽ മലബാർ ഭദ്രാസന മെത്രാപ്പോലീത്തായായി കോഴിക്കോട്ട് ചെല്ലുമ്പോൾ അവിടെയും കഷ്ടപ്പാടുകളായിരുന്നു. സാധാരണക്കാരായിരുന്നു വിശ്വാസികളിലേറെയും. ധനികർ കുറവായിരുന്നു. ഉള്ളവർ മറ്റുള്ളവരുടെ സൗകര്യങ്ങൾക്കായി ഒന്നും ചെയ്യുമായിരുന്നുമില്ല. അവിടെ നിന്നാണ് നിരന്തര പ്രയത്നത്തിലൂടെ മെത്രാപ്പോലീത്താ സഭയെ നയിച്ചത്.

സഭയുടെ യാത്രയിൽ ബാവാ പ്രധാനമായി കണ്ടത് ഉപവാസവും, നോമ്പും, ധ്യാനവും, പ്രാർത്ഥനയുമാണ്. മിതവാദിയും മിതഭാഷിയുമായിരുന്നു ദിദിമോസ് പ്രഥമൻ ബാവാ. സന്യാസജീവിതം നയിക്കുന്നവർ അധികം സംസാരിക്കുന്നത് ഉചിതമല്ലെന്നായിരുന്നു അഭിപ്രായം. 'മൗനിയായിരിക്കുമ്പോൾ ഞാൻ എന്റെ കർത്താവിനോട് സംവദിക്കുന്നു' എന്നാണ് ബാവാ ഇതേക്കുറിച്ച് പറഞ്ഞിട്ടുള്ളത്. പത്തനാപുരം മൗണ്ട് താബോർ ദയറായിൽ വച്ചും മറ്റും ഇദ്ദേഹം കഠിനവ്രതം അനുഷ്ഠിച്ചിട്ടുണ്ട്. സഭാസംബന്ധമായ ചർച്ചകളിൽ ബാവാ എപ്പോഴും നല്ല ശ്രോതാവായിരിക്കും. ക്ഷമയോടെ എല്ലാം കേൾക്കും. ഒടുവിൽ നാലോ അഞ്ചോ വാക്കുകൾ മാത്രം പറയും. സുദൃഢമായ തീരുമാനങ്ങളോ സുവ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങളോ അതിൽ കാണും.

മുതിർന്നവരോടും ഗുരുക്കന്മാരോടുമുള്ള അതിരില്ലാത്ത ബഹുമാന

മായിരുന്നു ദിദിമോസ് പ്രഥമൻ ബാവായുടെ മറ്റൊരു പ്രത്യേകത.

വിട്ടുവീഴ്ചയില്ലാത്ത നർമ്മബോധത്തിനുടമയായിരുന്നു ബാവാ. ഒരിക്കൽ പത്രസമ്മേളനത്തിനിടെ യാക്കോബായ-ഓർത്തഡോക്സ് ഐക്യം ചർച്ചാവിഷയമായി ഉയർന്നുവന്നു. യോജിക്കാൻ തീർച്ചയായും ആഗ്രഹമുണ്ട്. പക്ഷേ, പല കാരണങ്ങളാലും ഇപ്പോഴത് പ്രയാസമാണ് - ബാവാ പറഞ്ഞു. അങ്ങ്, യാക്കോബായ സുറിയാനി സഭയിലെ ശ്രേഷ്ഠ കാതോലിക്കാ ബാവായുമായി ഒരു ചർച്ച നടത്തിയാൽ പോരേ എന്നായി പത്രക്കാർ. 'തോമസിനെ എനിക്കറിയാം' എന്നായിരുന്നു ചെറുചിരി പോലുമില്ലാതെ ദിദിമോസ് ബാവായുടെ മറുപടി. എല്ലാവരും പൊട്ടിച്ചിരിച്ചു.

മെത്രാൻ തിരഞ്ഞെടുപ്പിന് മാനദണ്ഡവും പെരുമാറ്റച്ചട്ടവും രൂപവൽകരിച്ചത് ദിദിമോസ് പ്രഥമൻ ബാവായുടെ ഭരണനേട്ടമാണ്. സഭാപരമായ കാര്യങ്ങളിൽ എപ്പോഴും അന്തിമ തീരുമാനം മെത്രാപ്പോലീത്താമാരുടേതായിരിക്കണമെന്ന് അദ്ദേഹം വിശ്വസിച്ചു. മെത്രാപ്പോലീത്തയില്ലെങ്കിൽ സഭയില്ല എന്ന് പഠിപ്പിച്ചു.

ഇംഗ്ലീഷ് ഭാഷയിലും സാഹിത്യത്തിലുമുള്ള അഗാധപാണ്ഡിത്യമായിരുന്നു ബാവായുടെ മറ്റൊരു പ്രത്യേകത. ആംഗലേയ കവിതകൾ ചൊല്ലി തത്തുല്യ മലയാളപദ്യങ്ങൾ ഉച്ചരിക്കുന്നതു കേട്ടാൽ അത്ഭുതം തോന്നും. ടെന്നിസിന്റെ കൃതികൾ ഉദ്ധരിച്ച് ഉടനെ ആശാന്റെ 'സ്നേഹമാണഖിലസാരമൂഴിയിൽ' എന്നും മറ്റും ചൊല്ലും. ധ്യാനപ്രഭാഷണങ്ങളിലും സുവിശേഷവേദികളിലുമൊക്കെ ഈ കാവ്യസൗരഭം പരന്നിട്ടുണ്ട്.

പക്വതയുടെയും നൈർമല്യത്തിന്റെയും സവിശേഷമായ ഒരു കാലഘട്ടമാണ് ദിദിമോസ് പ്രഥമൻ ബാവായ്ക്കൊപ്പം മൺമറയുന്നത്, അസാധാരണ നന്മകളുടെ ആൾരൂപമായ വലിയ ബാവായ്ക്ക് ഇനി സ്വർഗ്ഗീയ ഭവനങ്ങളിൽ നിത്യവിശ്രമം.

(മാതൃഭൂമി, മെയ് 27, 2014)

## പ്രാർത്ഥനയുടെ സഫല മുഹൂർത്തങ്ങൾ

അർത്ഥശൂന്യമായ ആരവങ്ങളിൽ നിന്നകന്നു പ്രാർത്ഥനയുടെ ഏകാന്തതയെ ധ്യാനിച്ചു കഴിയുന്ന സന്യാസിവര്യന്, സപ്തതി, മറ്റേതു ജന്മദിനവും പോലെയാകണം. മലബാറിൽ ആദ്ധ്യാത്മികചൈതന്യത്തിന്റെ വിത്തുപാകിയ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സുഖദുഃഖങ്ങളോടു നിർമമതയുടെ സമദൂരം പുലർത്തുന്നു.

മലബാർ ഭദ്രാസനാധിപന് പ്രാർത്ഥനയായിരുന്നു കരുത്ത്. സ്വന്തം

ജീവിതത്തിലേതെന്നതുപോലെ സഭയുടെയും പ്രതിസന്ധികൾ അദ്ദേഹം തരണം ചെയ്തതു പ്രാർത്ഥനയുടെ അഗ്നിച്ചിറകുകളിലാണ്. പ്രാർത്ഥനയുടെ നിറവിൽ വളർന്ന മെത്രാപ്പോലീത്താ ഈ ജന്മദിനം പ്രാർത്ഥനയ്ക്കും ഉപവാസത്തിനുമായി നീക്കിവെയ്ക്കുന്നു.

തോമസ് മാർ തീമോത്തിയോസിന്റെ ഗുരുവര്യൻ, കാലംചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ്. പത്തനാപുരത്ത് അദ്ദേഹം സ്ഥാപിച്ച മൗണ്ട് താബോർ ദയറായിലാണ് തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും പുത്രൻ സി. ടി. തോമസ് സന്യാസത്തിന്റെ ബാലപാഠങ്ങളിലേക്ക് ആനയിക്കപ്പെട്ടത്. ജീവിതത്തിന്റെ പ്രാലേയപ്പുലരിയിൽ നിന്നു വന്ന തോമസിനെ ഗുരു ശുഭ്രവസ്ത്രധാരിയാക്കി. തലമുണ്ഡനം ചെയ്തു. താബോറിന്റെ മന്ത്രവും പറഞ്ഞു കൊടുത്തു: ട്രാൻസ്ഫിഗറേഷൻ (രൂപാന്തരീകരണം).

താബോർ പുതിയനിയമത്തിലെ ഒരു ഗിരിശൃംഖമാണ്. പ്രൈമറി സ്കൂൾ കഴിഞ്ഞു തോമസ് എത്തിയതാകട്ടെ പത്തനാപുരത്തെ മറ്റൊരു താബോറിലും. വിശുദ്ധ മറുരൂപസമൂഹം എന്നർത്ഥമുള്ള സൊസൈറ്റി ഓഫ് ദ ഓർഡർ ഓഫ് ദ സേക്രഡ് ട്രാൻസ്ഫിഗറേഷനിലെ ആദ്യകാല അംഗമായി അദ്ദേഹം. ചെറുപ്രായത്തിൽ തന്നെ മാതാപിതാക്കളേയും ബന്ധുക്കളേയും പിരിഞ്ഞുള്ള ജീവിതം. തോമസിന്റെ ജീവിതത്തിലെ ആദ്യത്തെ 'ട്രാൻസ്ഫർ' അതാണ്. ദയറായിൽ ഗുരുവിന്റെ കീഴിൽ കഠിനമായ ശിക്ഷണം യാമപ്രാർത്ഥനകൾ എല്ലാം ചിട്ടയായി നടത്തണം. പിന്നെ പകൽ പ്രാർത്ഥന, ഉപവാസം, അതിനിടെ പഠനം, സാധുജന പരിപാലനം, രോഗീസന്ദർശനം, ഇടവേളകളിൽ കൃഷിപ്പണിയും.

ലളിതജീവിതവും ഉയർന്ന ചിന്തയും ശീലിക്കാൻ തീമോത്തിയോസ് മെത്രാപ്പോലീത്തായെ പ്രാപ്തനാക്കിയത് ഈ ശിക്ഷണമാണ്. സന്യാസജീവിതത്തിന്റെ ഒതുങ്ങിയ ചുറ്റുവട്ടങ്ങളിൽ നിന്ന് അജപാലനദൗത്യത്തിനായി മലബാറിലേക്കു വരുമ്പോൾ (1966 നവംബർ 11-ന്) മെത്രാപ്പോലീത്താ ഒട്ടേറെ പ്രതിസന്ധികൾ നേരിടേണ്ടി വന്നു.

ഒരു ദയറാക്കാരനായി നിഷ്ഠയോടെ പ്രവർത്തിക്കുന്നതിനും അതിന്റെ ചട്ടങ്ങൾക്കൊത്ത് ജീവിച്ചു സ്വയം രൂപാന്തരപ്പെടുന്നതിനും തീമോത്തിയോസ് മെത്രാപ്പോലീത്തായ്ക്കു കഴിഞ്ഞത് ഉദാത്തമായ സന്യാസദർശനം സ്വാംശീകരിക്കാൻ കഴിഞ്ഞതു കൊണ്ടാണ്. കൊട്ടും കുരവയും ഇല്ലാതെ ഒരു സമൂഹത്തെ രൂപാന്തരപ്പെടുത്തുവാൻ കഴിഞ്ഞതും ഇതു കൊണ്ടു തന്നെ.

പ്രശ്നകലുഷിതമായ സമൂഹത്തിൽ, ആരോടും വിദ്വേഷമില്ലാതെ, സർവർക്കുമായുള്ള നിശ്ശബ്ദ പ്രാർത്ഥനയോടെ ഈ ആചാര്യൻ ജീവി

ക്കുന്നു.

പാലക്കാട്, മലപ്പുറം, കോഴിക്കോട്, വയനാട്, കണ്ണൂർ, കാസർകോട് ജില്ലകളിലായി വ്യാപിച്ചുകിടന്നിരുന്ന, മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനത്തെ പ്രാർത്ഥനയുടെ ചൈതന്യത്താൽ അദ്ദേഹം രൂപാന്തരപ്പെടുത്തി. ഭദ്രാസനം വളർന്നു ബത്തേരി ഭദ്രാസനമുണ്ടായി. എന്നിട്ടും മലബാർ ഭദ്രാസനം നൂറോളം ഇടവകകളിലായി പരന്നുകിടക്കുന്നു. പുതുപ്പാടിയിലെ സെന്റ് പോൾസ് ആശ്രമം, ബാലഭവനം, ബാലികാഭവനം, സെന്റ് പോൾസ് കോൺവെന്റ്, മണ്ണപ്ര മാർ ബസേലിയോസ് ചിൽഡ്രൻസ് ഹോം തുടങ്ങിയവ ഭദ്രാസനത്തിനു കീഴിലുള്ള ചില പ്രധാന സ്ഥാപനങ്ങളാണ്. സ്കൂളുകൾ അഞ്ചിൽ അധികമുണ്ട്.

തനിക്കു ജീവിതത്തിൽ മാർഗ്ഗദർശനം നൽകിയ മൗണ്ട് താബോർ ദയറായുടെ ഒരു ശാഖ മലപ്പുറം ജില്ലയിലെ ചുങ്കത്തറയിൽ മെത്രാപ്പോലീത്താ സ്ഥാപിച്ചിട്ടുണ്ട്. മലബാറിലെ ഏറ്റവും വലിയ ആദ്ധ്യാത്മിക സംഗമമായ ചുങ്കത്തറ കൺവൻഷന്റെ ശിൽപിയും നായകനും അദ്ദേഹമാണ്. ദയറായിലെ പരിശീലനം അദ്ദേഹത്തെ ഒരു ധ്യാനഗുരുവെന്ന നിലയിലും വിഖ്യാതനാക്കി.

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയശേഷം പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വകുപ്പ് മേധാവിയായിരുന്നു അദ്ദേഹം. അവിടെ പ്രിൻസിപ്പലായിരിക്കെയാണ് റമ്പാനായത് (1965). 1966 ഓഗസ്റ്റ് 24-നു മെത്രാനായി. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്നാണ് ഈ രണ്ടു പട്ടവും ഏറ്റത്.

പത്തനാപുരം മൗണ്ട് താബോർ സന്യാസസമൂഹത്തിന്റെ സുപ്പീരിയർ ജനറലായ അദ്ദേഹത്തിനു ശെമ്മാശുപട്ടവും (1941), കശ്ശീശാപട്ടവും (1950) നൽകിയതു പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്.

സുറിയാനിയിൽ അവഗാഹമായ പാണ്ഡിത്യമുള്ള മെത്രാപ്പോലീത്തായുടെ ഹോബി വായനയാണ്. ഫിലോസഫിയാണ് ഇഷ്ടവിഷയം.

# ദൈവിക സംഗീതം കേട്ട് പരമാദ്ധ്യക്ഷ പദവിയിൽ

സംഗീതം പരിശീലിക്കാൻ ആഗ്രഹിച്ചിറങ്ങിയ തോമസ് മാർ തിമോത്തിയോസ് അനുപമമായ അനുഭവ സംഗീതത്തിന്റെ സ്വരസ്ഥാനങ്ങൾ പിന്നിട്ട് ഉച്ചസ്ഥായിയിലേക്ക് എത്തുമ്പോഴും ആ മനസ്സ് സാന്ദ്രമായി മന്ത്രിക്കുന്നുണ്ടാവും. വേഷമെനിക്കെന്തെന്നു വിധിച്ചത് ദൈവചിത്തമാണ്.

വേർതിരിവുകളെയും ശ്രേണീക്രമങ്ങളെയും അതിവർത്തിക്കുന്ന ഒരു താപസ്സന്റെ അലൗകികഭാവമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷ സ്ഥാനത്തേക്ക് ഉയർത്തപ്പെടുമ്പോഴും തോമസ് മാർ തിമോത്തിയോസിന്.

എൺപത്തഞ്ചാം വയസ്സിലേക്കു കടക്കവെ മലങ്കരയിലെ ഏഴാമത്തെ കാതോലിക്കായും ഇരുപതാമത്തെ മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യദേശത്തെ തൊണ്ണൂറാമത്തെ കാതോലിക്കായുമായി ഉയർത്തപ്പെടുകയാണു തോമസ് മാർ തിമോത്തിയോസ്.

പതിമൂന്ന് വർഷം മുമ്പ് ദൈവനിയോഗമായി നിയുക്ത കാതോലിക്കാപദം വന്നണഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: "ഞാൻ ഒരിക്കലും പ്രതീക്ഷിക്കാത്തതാണിത്. ഇനിയും ഒത്തിരി കാര്യങ്ങൾ ചെയ്യാൻ കഴിയുമല്ലോ എന്ന ഒറ്റ സന്തോഷമേയുള്ളു."

കഴിഞ്ഞവർഷം 84-ാം പിറന്നാൾ ദിനത്തിൽ, പിന്നിട്ട ജീവിതത്തിലേക്കു തിരിഞ്ഞുനോക്കി അദ്ദേഹം നടത്തിയ വിലയിരുത്തൽ ലാളിത്യമാർന്ന ആ വ്യക്തിത്വത്തിന്റെ നയപ്രഖ്യാപനമായിരുന്നു. നിയുക്ത കാതോലിക്കാ എന്ന നിലയിൽ നല്ല കാറൊക്കെയുണ്ടെങ്കിലും തന്റെ ജീവിതശൈലിയിൽ ഒരു മാറ്റവും വന്നിട്ടില്ലെന്നും ജീവിതശൈലി മാറിയാൽ മാത്രമേ ഉത്കണ്ഠപ്പെടേണ്ടതുള്ളു എന്നുമാണ് അദ്ദേഹം പറഞ്ഞത്. ക്രൈസ്തവതയുടെ നന്മയും സത്തയും എവിടെയോ ചോർന്നുപോകുന്നതിലായിരുന്നു അദ്ദേഹത്തിന്റെ ഉത്കണ്ഠ മുഴുവനും.

അധികാരത്തിന്റെ പ്രലോഭനങ്ങളോ തീവ്രാഭിനിവേശങ്ങളോ ഉലയ്ക്കാതെ ജീവിതത്തെ ആത്മവിശുദ്ധിയിൽ നിലനിർത്താൻ അദ്ദേഹത്തെ തുണച്ചത് സന്യാസത്തിന്റെയും പ്രാർത്ഥനയുടെയും വഴികളാണ്. 66 വർഷം മുമ്പ് പത്തനാപുരം ദയറായിൽ ചേർന്നതു മുതൽ പ്രാർത്ഥന തന്റെ ശീലവും ശക്തിയുമാണെന്ന് അദ്ദേഹം പറയാറുണ്ട്.

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലി

ക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ മകൻ സി. ടി. തോമ സിൽ നിന്ന് കാതോലിക്കാ ബാവായിലേക്കുള്ള ദൂരമത്രയും ആത്മീയ തയുടെയും ആകസ്മികതകളുടെയും ആയിരുന്നു. നാല് സഹോദര ങ്ങൾ, കൂടപ്പിറപ്പായി വീട്ടിലെ പ്രാരാബ്ധങ്ങളും. മാവേലിക്കര പുതിയ കാവ് പള്ളിയിലെ അൾത്താര ബാലനു ദൈവവിളിയുടെ ദൂതുമായി എത്തിയത് തോമ്മാ മാർ ദീവന്നാസ്യോസ് ആണ്. എക്കാലവും തോമസ് മാർ തീമോത്തിയോസിന്റെ മനസ്സിൽ ഗുരുസ്ഥാനത്ത് നിറഞ്ഞുനിൽക്കു ന്നത് തോമ്മാ മാർ ദീവന്നാസ്യോസ്.

തോമസ് ആശ്രമജീവിതത്തിന്റെ കഠിന പരീക്ഷകളിലേക്ക് കടക്കു മ്പോൾ പത്തനാപുരം മൗണ്ട് താബോർ ദയറായും തുടക്കകാലത്തിന്റെ പരീക്ഷണങ്ങളിൽ ആയിരുന്നു. ഓലഷെഡ്ഡേ അന്നുള്ളു. രാത്രിയിൽ സമീപത്തെ സ്കൂൾമുറിയിൽ കഴിയും. പറമ്പ് കിളച്ച് കപ്പയും വാഴയും നനച്ചു വളർത്താൻ തോമസ് മുന്നിട്ടിറങ്ങി. സി. എം. തോമസ് റമ്പാൻ (പിന്നീട് തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) എപ്പോഴും കൂടെയുണ്ടായിരുന്നു.

മലബാർ ഭദ്രാസനത്തിന്റെ മെത്രാൻ ആയതിനു ശേഷവും ബസി ലായിരുന്നു യാത്ര. ദയറായ്ക്ക് അന്ന് അത്രയ്ക്കേ സാമ്പത്തികശേഷി യുള്ളു. അക്കാലത്ത് മണമേൽ കുടുംബക്കാർ മെത്രാന്റെ കഷ്ടപ്പാട് കണ്ട് പഴയ ഫോർഡ് കാർ വിട്ടുകൊടുത്തു. ഗവണ്മെന്റ് സെക്രട്ടറിയാ യിരുന്ന ജോർജ് തോമസ് പിന്നീട് ഒരു അംബാസഡർ കാർ കൊടുത്ത് സഹായിച്ചു.

മലബാർ ഭദ്രാസനത്തിന്റെ ഭരണം സാമ്പത്തികക്ലേശം നിറഞ്ഞതാ യിരുന്നു. വിശ്വാസികളിൽ ഭൂരിഭാഗവും പാവപ്പെട്ട കുടിയേറ്റക്കാർ. പുറം നാടുകളിൽ മെത്രാപ്പോലീത്താ നേരിട്ടുപോയി പിരിവെടുത്താണ് ഭദ്രാ സനത്തിൽ അത്യാവശ്യ സൗകര്യങ്ങളെങ്കിലും ഒരുക്കിയത്. മെത്രാപ്പോ ലീത്തായ്ക്കു താമസിക്കാനും സ്ഥലമില്ലായിരുന്നു. കോഴിക്കോട് ബിലാ ത്തിക്കുളം സെന്റ് ജോർജ് കത്തീഡ്രലിന്റെ പഴയ കെട്ടിടത്തിലാണ് അദ്ദേ ഹത്തിനു സ്ഥലമൊരുക്കിയത്. ചാത്തമംഗലത്ത് സ്ഥലമെടുത്ത് ഒറ്റ കിട പ്പുമുറിയുള്ള ചെറിയ കെട്ടിടം ഉണ്ടാക്കിയത് പിന്നീടാണ്.

തോമസ് മാർ തിമോത്തിയോസ് വൈദികവൃത്തിപോലെ ദൈവിക മായി കാണുന്ന മറ്റൊന്നുണ്ട്: അദ്ധ്യാപനം. 'ഡിവൈൻ പ്രഫഷൻ' എന്നാണ് അദ്ധ്യാപനത്തെ അദ്ദേഹം വിശേഷിപ്പിക്കുക. കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം. എ. നേടിയ അദ്ദേഹം അദ്ധ്യാപകനും ധ്യാനഗുരുവുമായി സ്വന്തം നിയോഗ ത്തിൽ സംതൃപ്തിയോടെ മുഴുകി. പത്തനാപുരം സെന്റ് സ്റ്റീഫൻസ്

കോളജിൽ ഇംഗ്ലീഷ് വകുപ്പ് മേധാവിയായിരുന്നു അദ്ദേഹം. അവിടെ വൈസ് പ്രിൻസിപ്പലുമായി.

രാഷ്ട്രീയത്തിൽ താൽപര്യമില്ലെന്നും രാഷ്ട്രീയക്കാരുമായി അടുപ്പമില്ലെന്നും സന്തോഷത്തോടെ പറയുന്ന അദ്ദേഹം ദുഃഖത്തോടെ കാണുന്നത് സമയക്കുറവു മൂലം നഷ്ടപ്പെട്ട വായനാശീലത്തെയാണ്. ചാൾസ് ലാംബും വൈക്കം മുഹമ്മദ് ബഷീറുമൊക്കെ സ്വകാര്യനിമിഷങ്ങളിൽ അദ്ദേഹത്തിന്റെ കൂട്ടുകാരായിരുന്നു.

കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പലിൽ 1942 മാർച്ച് 11 പാതിനോമ്പ് ബുധനാഴ്ചയാണ് കോറൂയോപട്ടം ഏറ്റത്. 1947 മെയ് 22-ന് സ്വർഗ്ഗാരോഹണപ്പെരുന്നാളിന് തിരുവല്ല ബഥനി അരമന ചാപ്പലിൽ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്നു തന്നെ ശംശോനോ (പൂർണ്ണ ശെമ്മാശ്ശൻ) പട്ടമേറ്റു. 1950 ജനുവരി 25-ന് പത്തനാപുരം താബോർ ദയറായിലാണ് കശീശാപട്ടമേറ്റത്. 1965 മേയ് 16-ന് അവിടെത്തന്നെ പരിശുദ്ധ ഔഗേൻ ബാവാ റമ്പാൻ സ്ഥാനം നൽകി. 1966 ഓഗസ്റ്റ് 24-ന് കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളിയിൽ മാർ തിമോത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു.

മേൽപ്പട്ടക്കാരനായുള്ള ആദ്യനിയോഗം മലബാറിലായിരുന്നു. 1966 നവംബർ 11-ന് മലബാർ ഭദ്രാസനാധിപൻ പത്രോസ് മാർ ഒസ്താത്തിയോസിന്റെ അസിസ്റ്റന്റായി ചുമതലയേറ്റു. ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കാലംചെയ്തതിനെ തുടർന്ന് 1968 ഫെബ്രുവരി രണ്ടിന് മലബാർ ഭദ്രാസനാധിപനായി. 1992 സെപ്റ്റംബർ 10-ന് പരുമലയിൽ കൂടിയ മലങ്കര അസോസിയേഷനാണ് പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി അദ്ദേഹത്തെ തിരഞ്ഞെടുത്തത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ സ്ഥാനമൊഴിഞ്ഞ് നിയുക്ത കാതോലിക്കായെ പരമാദ്ധ്യക്ഷസ്ഥാനത്തേക്ക് ഉയർത്തിക്കൊണ്ടുള്ള അറിയിപ്പ് പരുമലയിൽ വച്ചു തന്നെ. അതും ഓർമ്മപ്പെരുന്നാളിന്റെ ചൈതന്യധന്യമായ ദിവസങ്ങളിലൊന്നിൽ.

# പാരമ്പര്യനന്മകളുടെ ഉറവിടം

## ഫാ. ഡോ. ഒ. തോമസ്

മലങ്കര ഓർത്തഡോക്സ് സഭ പാരമ്പര്യത്തിൽ വിശ്വസിക്കുന്ന സമൂഹമാണ്. നന്മകളുടെ നിറകുടമാണ് തിങ്കളാഴ്ച കാലംചെയ്ത ബസേ

ലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ എന്ന് വ്യക്തം.

ഈശ്വരഭക്തി, പിതൃഭക്തി, മാതൃഭക്തി, ഗുരുഭക്തി എന്നിങ്ങനെ ചതുർവിധ ഭക്തിമാർഗ്ഗമായിരുന്നു അദ്ദേഹത്തിന്റേത്. 14-ാം വയസ്സിൽ അദ്ദേഹത്തെ ഈശ്വരശുശ്രൂഷയിലേക്ക് കൈപിടിച്ചു നടത്തിയ മെത്രാപ്പോലീത്തായാണ് തോമ്മാ മാർ ദീവന്നാസ്യോസ്. പുതിയകാവ് പള്ളിയിൽ നിന്ന് പത്തനാപുരം ദയറായിലേക്ക് കൂട്ടിക്കൊണ്ടുപോയ ഈ ഗുരുഭൂതനെ ദിദിമോസ് ബാവാ എന്നും ഏറെ ബഹുമാനിച്ചു.

മെത്രാപ്പോലീത്താ സ്ഥാനത്തെത്തിയിട്ടുപോലും തന്റെ ഗുരുനാഥനൊപ്പം ഇരിക്കാൻപോലും ബാവാ തയ്യാറായിട്ടില്ല. 'അദ്ദേഹം എന്റെ ഗുരുനാഥനാണ്. ഞങ്ങൾ സമന്മാരല്ല.' മെത്രാപ്പോലീത്താ മറ്റൊരു മെത്രാപ്പോലീത്തായെക്കുറിച്ച് പറഞ്ഞിരുന്ന വാക്കുകളാണിത്.

ക്രിസ്തീയഭക്തി പ്രസ്ഥാനപ്രകാരം അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം എന്നിവ അതിപ്രധാനമാണ്. ഇവയ്ക്ക് അണുവിട മാറ്റമില്ലാതെ ബാവാ ജീവിച്ചു. അദ്ദേഹത്തെ വിമർശിക്കുന്നവർപോലും ഇത് സമ്മതിക്കും.

പത്തനാപുരം ദയറായിൽ അദ്ദേഹം ജീവിച്ചത് സമ്പന്നതയിലല്ല. കപ്പയും കാച്ചിലും കൃഷിചെയ്താണ് ആശ്രമവാസികൾ ഭക്ഷിച്ചിരുന്നത്. അവർ ആരോടും പരിഭവിച്ചില്ല. പഴയ നൂറ്റാണ്ടുകളിൽ മാത്രമേ ഇത്തരം ആശ്രമപാരമ്പര്യം കാണാനാവൂ. സ്വന്തം ഇഷ്ടത്തിന് ദിദിമോസ് ബാവാ പ്രാധാന്യം നൽകുമായിരുന്നില്ല. ദൈവഇഷ്ടം, അത് ഗുരുക്കന്മാരിലൂടെ പ്രാവർത്തികമാക്കുക. ഈ നിഷ്ഠയാണ് ദൈവത്തിനിഷ്ടമെന്ന് അദ്ദേഹം വിശ്വസിച്ചു.

പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ അദ്ധ്യാപകനായിരിക്കെ കുട്ടികൾക്ക് പ്രിയപ്പെട്ട ഇംഗ്ലീഷ് പ്രൊഫസർ എന്ന് പേരെടുത്തു. പിന്നെ മേൽപട്ടസ്ഥാനത്തേക്ക്. അവികസിതമായ മലബാർ ഭദ്രാസനത്തിന്റെ ചുമതല. തൃശൂർ മുതൽ കാസർകോട് വരെയായിരുന്നു നാലഞ്ചു ജില്ല ഉൾപ്പെടുന്ന മദ്രാസ് ഭദ്രാസനം. കുടിയേറ്റജനതയാണ് വിശ്വാസികൾ. പള്ളികൾ ചെറുകുടിലുകൾപോലെ. യാക്കോബായ-ഓർത്തഡോക്സ് വിഭാഗങ്ങൾ ഒരുമിച്ചുനിന്ന ആ നല്ല കാലത്ത് ആടുകളെ അന്വേഷിച്ചു ചെല്ലുന്ന ഇടയനായിരുന്നു മാർ തിമോത്തിയോസ്.

ആധുനിക വാദ്യോപകരണങ്ങളുടെ സഹായമില്ലാതെ ആരാധനയിലൂടെ ആത്മീയ ഉണർവ് അനുഭവവേദ്യമാക്കാൻ വലിയ ബാവായ്ക്ക് കഴിഞ്ഞിരുന്നു.

സ്വയം സ്ഥാനത്യാഗം ചെയ്യാൻ തയ്യാറായത് മറ്റൊരു മാതൃകയായി. ബനഡിക്ട് പതിനാറാമൻ മാർപാപ്പയെ ഞാൻ ഇത്തരുണത്തിൽ ഓർത്തുപോവുകയാണ്. ലഭ്യമായ സ്ഥാനങ്ങളിൽ നിന്ന് സ്വയം ഒഴിഞ്ഞു പോകാൻ മിക്കവരും തയ്യാറാവില്ല. എന്നാൽ, വലിയ ബാവാ അതിനൊരു അപവാദമായി സഭാചരിത്രത്തിൽ സ്മരിക്കപ്പെടും. ലക്ഷക്കണക്കായ വിശ്വാസിസമൂഹത്തിനൊപ്പം ഞാനും പ്രാർത്ഥിക്കുന്നു. പരിശുദ്ധ പിതാവേ, സമാധാനത്തോടെ പോവുക, സേൽ ബശ്ലേമോ.

# ആത്മീയ വഴിയിലെ യാത്ര

കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ് പാസ്സായ ശേഷം തിരുച്ചിറപ്പള്ളി നാഷണൽ കോളജ്, മദ്രാസ് മാസ്റ്റൺ ട്രെയിനിംഗ് കോളജ്, കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജ് എന്നിവിടങ്ങളിൽ നിന്ന് വിവിധ ബിരുദങ്ങൾ കരസ്ഥമാക്കി. തിരുച്ചിറപ്പള്ളി പൊന്നയ്യ ഹൈസ്കൂൾ, പത്തനാപുരം സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ എന്നിവിടങ്ങളിൽ പ്രഥമാദ്ധ്യാപകനായും പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വിഭാഗം അദ്ധ്യാപകനായും സേവനമനുഷ്ഠിച്ചു.

1939-ൽ പതിനേഴാം വയസ്സിൽ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ അംഗമായി സന്യാസജീവിതം ആരംഭിച്ചു. 1950 ജനുവരി 25-ന് ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ വൈദികപട്ടം നൽകി.

1965 മെയ് 16-ന് ബസേലിയോസ് ഔഗേൻ ബാവായിൽ നിന്ന് റമ്പാൻ സ്ഥാനമേറ്റു. 1965 ഡിസംബർ 28-ന് മെത്രാപ്പോലീത്താസ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടു. 1966 ആഗസ്റ്റ് 24-ന് തോമസ് മാർ തിമോത്തിയോസ് എന്ന പേരിൽ മെത്രാഭിഷിക്തനായി. 1966 നവംബർ 11-ന് മലബാർ ഭദ്രാസനാധിപനായി. 39 വർഷം ഭദ്രാസനഭരണച്ചുമതല വഹിച്ചു.

# വലിയബാവ സഭയ്ക്കും സമൂഹത്തിനും നൽകിയ സംഭാവനകൾ അമൂല്യം: മുഖ്യമന്ത്രി

**തിരുവനന്തപുരം:** മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ നിര്യാണത്തിൽ മുഖ്യമന്ത്രി ഉമ്മൻചാണ്ടി അനുശോചിച്ചു. ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനെന്ന നിലയിൽ സഭയ്ക്കും സമൂഹ

ത്തിനും അദ്ദേഹം നൽകിയ സംഭാവനകൾ സ്മരണീയവും അമൂല്യവുമായിരുന്നുവെന്നും മുഖ്യമന്ത്രി അനുശോചന സന്ദേശത്തിൽ പറഞ്ഞു.

സ്പീക്കർ ജി. കാർത്തികേയൻ, മന്ത്രിമാരായ കെ. സി. ജോസഫ്, തിരുവഞ്ചൂർ രാധാകൃഷ്ണൻ, കെ. ബാബു, അടൂർ പ്രകാശ്, കെ.പി.സി.സി. പ്രസിഡന്റ് വി. എം. സുധീരൻ, രാജ്യസഭാ ഉപാദ്ധ്യക്ഷൻ പ്രൊഫ. പി. ജെ. കുര്യൻ, കെ.പി.സി.സി. സെക്രട്ടറി മാന്നാർ അബ്ദുൽ ലത്തീഫ് എന്നിവരും അനുശോചിച്ചു.

### യാക്കോബായ സഭ അനുശോചിച്ചു

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭാദ്ധ്യക്ഷനായിരുന്ന മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗത്തിൽ യാക്കോബായ സുറിയാനി സഭയുടെ ശ്രേഷ്ഠ കാതോലിക്കാ മാർ ബസേലിയോസ് തോമസ് പ്രഥമൻ ബാവാ അനുശോചിച്ചു.

ആദ്ധ്യാത്മികരംഗത്തും വിദ്യാഭ്യാസരംഗത്തും മാതൃകാപരമായ നേതൃത്വം നൽകാൻ കാലംചെയ്ത ബാവായ്ക്ക് സാധിച്ചു. അദ്ദേഹത്തിന്റെ ആത്മശാന്തിയ്ക്കായി പ്രാർത്ഥിക്കുന്നുവെന്നും ദുബായിൽ നിന്നയച്ച അനുശോചന സന്ദേശത്തിൽ തോമസ് പ്രഥമൻ ബാവാ പറഞ്ഞു.

### കടന്നുപോയത് സ്നേഹനിധിയായ ആചാര്യൻ: മാർ ആലഞ്ചേരി

**കൊച്ചി:** സ്നേഹം, കരുണ, ലാളിത്യം എന്നിവ നിറഞ്ഞ മഹനീയ വ്യക്തിത്വമായിരുന്നു കാലംചെയ്ത ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ വലിയ ബാവായുടേതെന്നും സീറോ മലബാർ സഭ മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എല്ലാവിധത്തിലും അദ്ദേഹം വലിയ പിതാവായിരുന്നു. സഭാമക്കളുടെ ആത്മീയ വളർച്ചയ്ക്ക് അദ്ദേഹം നൽകിയ സംഭാവനകൾ വിലപ്പെട്ടതാണ്.

### അനുശോചിച്ചു

**കോട്ടയം:** പരിശുദ്ധ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് കാതോലിക്കാ ബാവായുടെ വേർപാടിൽ മാർ ജോസഫ് പെരുന്തോട്ടവും മാർ ജോസഫ് പൗവ്വത്തിലും അനുശോചനം രേഖപ്പെടുത്തി.

ക്രിസ്തീയ സഭയുടെ താപസമുഖമായിരുന്നു കാലംചെയ്ത ബാവാ

തിരുമേനി. അനേകം വർഷങ്ങളിലെ ആത്മബന്ധം അദ്ദേഹവുമായിട്ടുള്ളത് ഓർക്കുന്നു. ലാളിത്യവും ആർജവത്വവുംകൊണ്ട് ശ്രദ്ധേയമായ വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. സഭാഐക്യരംഗത്തും വിദ്യാഭ്യാസരംഗത്തും തിരുമേനി നൽകിയ നേതൃത്വം എക്കാലവും ഓർമ്മിക്കപ്പെടും. ബാവായുടെ വേർപാടിൽ വേദനിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയോടും എല്ലാ സുമനസുകളോടുമുള്ള അനുശോചനം അറിയിക്കുന്നു.

പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ കാതോലിക്കാ ബാവായുടെ നിര്യാണത്തിൽ മന്ത്രി കെ. എം. മാണി, ചീഫ്വിപ്പ് പി. സി. ജോർജ്, ജോസ് കെ. മാണി എം.പി. കോൺഗ്രസ്സ് എസ്. സംസ്ഥാന പ്രസിഡന്റ് രാമചന്ദ്രൻ കടന്നപ്പള്ളി എന്നിവർ അനുശോചിച്ചു.

മതനിരപേക്ഷതയിലൂന്നി വിശ്വാസിസമൂഹത്തെ നയിക്കാൻ എല്ലായ്പ്പോഴും ശ്രദ്ധചെലുത്തിയിരുന്ന സമാദരണീയനായ ആത്മീയ നേതൃത്വമായിരുന്നു ദിദിമോസ് പ്രഥമൻ വലിയ ബാവായുടേതെന്ന് എൽ.ഡി. എഫ്. കൺവീനർ വൈക്കം വിശ്വൻ അനുശോചന സന്ദേശത്തിൽ പറഞ്ഞു. സി.പി.എം. ജില്ലാ സെക്രട്ടറി കെ. ജെ. തോമസ്, മുൻ എം.എൽ.എ. വി. എൻ. വാസവൻ, അഡ്വ. കെ. സുരേഷ് കുറുപ്പ് എം.എൽ.എ. എന്നിവരും അനുശോചിച്ചു.

ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ മരണവിവരം അറിഞ്ഞ് ഒട്ടേറെപ്പേർ അന്തിമോപചാരമർപ്പിക്കാൻ പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെത്തി.

മലങ്കര ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ ബസേലിയോസ് മാർ ത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ, മെത്രാപ്പോലീത്താമാരായ ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. സഖറിയ മാർ അപ്രേം, യൂഹാനോൻ മാർ പോളികാർപ്പോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ജോസഫ് മാർ ദിവന്നാസ്യോസ്, പരുമല സെമിനാരി മാനേജർ ഔഗേൻ റമ്പാൻ, പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, മനുഷ്യാവകാശ കമ്മീഷൻ ചെയർമാൻ ജസ്റ്റിസ് ബഞ്ചമിൻ കോശി എന്നിവർ ആശുപത്രിയിൽ എത്തിയവരിൽ ഉൾപ്പെടുന്നു.

(മനോരമ, 27-5-2014)

# ദിദിമോസ് വലിയബാവാ ഇനി സുഗന്ധസ്മരണ

പത്തനാപുരം: താബോർ കുന്നിൽ പ്രാർത്ഥനകൾ സുഗന്ധധൂപമായി. മലങ്കര ഓർത്തഡോക്സ് സഭയുടെ വലിയബാവാ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമന് ആദരവുമായി ഒഴുകിയ ജനസഞ്ചയത്തിന്റെ അന്ത്യാഞ്ജലി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്ന ശുശ്രൂഷകളോടെയാണു സഭയും സമൂഹവും വലിയ പിതാവിനു വിടചൊല്ലിയത്. ഔദ്യോഗിക ബഹുമതികളോടെയായിരുന്നു കബറടക്കം.

മൗണ്ട് താബോർ ദയറാ ചാപ്പലിൽ രാവിലെ 10.30 നു ശുശ്രൂഷകളുടെ അഞ്ചാംക്രമം ആരംഭിച്ചു. വലിയബാവാ ദയറായിൽ ഉപയോഗിച്ചിരുന്ന മുറിയിൽ ഭൗതികശരീരം കൊണ്ടുപോയി വന്നശേഷമാണു ശുശ്രൂഷ തുടങ്ങിയത്. കാത്തുനിന്ന വിശ്വാസികൾ അണിയണിയായി ഒഴുകിയെത്തി അന്ത്യാഞ്ജലി അർപ്പിച്ചു. തുടർന്നു പോലീസിന്റെ ഔദ്യോഗിക ആദരച്ചടങ്ങ്.

എട്ടാംക്രമവും തുടർന്നുള്ള സമാപന ശുശ്രൂഷകളും ഒന്നരയ്ക്കാണു തുടങ്ങിയത്. മൂന്നു മണിയോടെ ദേവാലയത്തോടും പുരോഹിതരോടും സമൂഹത്തോടുമെല്ലാം വലിയബാവാ വിടപറയുന്ന പ്രധാന ചടങ്ങ് ആരംഭിച്ചു. ഭൗതികശരീരം ഏഴു വൈദികർ സിംഹാസനത്തോടെ മദ്ബഹായിലേക്ക് എടുത്തു. ദേവാലയം, മദ്ബഹ, പ്രധാന ആചാര്യന്മാർ എന്ന ക്രമത്തിൽ വിടചൊല്ലി. ഈ സമയം 'വന്ദ്യപിതാവേ അങ്ങ് സമാധാനത്തോടെ പോവുക'യെന്നു വിശ്വാസിസമൂഹം ഒന്നാകെ മറുവാക്കു ചൊല്ലി. സഭയിലെ മെത്രാപ്പോലീത്താമാർ വലിയപിതാവിന് അന്ത്യചുംബനമേകി.

ഭൗതികശരീരം ദേവാലയത്തിനു പുറത്തക്കെടുത്തതോടെ പോലീസിന്റെ ആദരം വീണ്ടും. മദ്ബഹായുടെ വടക്കു തീർത്ത കബറിടത്തിലേക്കു 3.30 നു ഭൗതികശരീരം എത്തിച്ചു. മുഖം ശോശപ്പാ കൊണ്ടു മൂടിയതോടെ ശുശ്രൂഷകളുടെ സമാപനഘട്ടം. കുന്തിരിക്കവും സുഗന്ധദ്രവ്യങ്ങളും ഇട്ടു വലിയ ഇടയന്റെ ഭൗതികശരീരം കബറടക്കി. തോമ്മാ മാർ ദീവന്നാസ്യോസിന്റെയും സഖറിയാസ് മാർ ദീവന്നാസ്യോസിന്റെയും കബറിടത്തിനു മുന്നിൽ മദ്ധ്യത്തിലായാണു വലിയ ബാവായുടെ കബറിടം.

പ്രാർത്ഥനയായിരുന്നു വലിയബാവായുടെ കരുത്തെന്നും സഭയുടെ പ്രതിസന്ധിഘട്ടങ്ങൾ തരണം ചെയ്യാൻ അതു ബലമേകിയെന്നും പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. സഖറിയാ മാർ അപ്രേം പ്രസംഗിച്ചു. ഫ്രാൻസിസ് മാർപാപ്പ, സോണിയ ഗാന്ധി എന്നിവരുടെ സന്ദേശങ്ങൾ വായിച്ചു. പ്രധാനമന്ത്രി നരേന്ദ്ര മോദി, ഭാരത കത്തോലിക്കാ മെത്രാൻസംഘം അദ്ധ്യക്ഷൻ മാർ ബസേലിയോസ് ക്ലിമ്മീസ് കാതോലിക്കാ ബാവാ എന്നിവരുടെ അനുശോചനം ശുശ്രൂഷാമദ്ധ്യേ സഭാവക്താക്കൾ അറിയിച്ചു. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ, ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ, ചങ്ങനാശ്ശേരി ആർച്ച് ബിഷപ് മാർ ജോസഫ് പെരുന്തോട്ടം എന്നിവർ അന്ത്യോപചാരം അർപ്പിച്ചു. ജോഷ മാർ ഇഗ്നാത്തിയോസിന്റെ നേതൃത്വത്തിൽ മലങ്കര കത്തോലിക്കാ സഭയിലെ അഞ്ചു ബിഷപ്പുമാർ ആദരാഞ്ജലിയർപ്പിച്ചു.

മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി, രാജ്യസഭാ ഉപാധ്യക്ഷൻ പി. ജെ. കുര്യൻ, മന്ത്രിമാരായ കെ. എം. മാണി, രമേശ് ചെന്നിത്തല, കെ. ബാബു, അടൂർ പ്രകാശ്, കെ.പി.സി.സി. അദ്ധ്യക്ഷൻ വി. എം. സുധീരൻ, സി. പി. എം. സംസ്ഥാന സെക്രട്ടറി പിണറായി വിജയൻ, ചീഫ് വിപ് പി. സി. ജോർജ്, ആർ. ബാലകൃഷ്ണപിള്ള തുടങ്ങിയവരും അന്ത്യാഞ്ജലി അർപ്പിക്കാനെത്തി.

മൗണ്ട് താബോറും ദേവാലയവും ഇനിമുതൽ സഭയുടെ നേരിട്ടുള്ള നിയന്ത്രണത്തിലാകുമെന്നു കാതോലിക്കാ ബാവാ അറിയിച്ചു. മൗണ്ട് താബോർ ദയറാ ചാപ്പലിൽ 40 ദിവസം കുർബാനയുണ്ടാകും. ഇന്നു രാവിലെ കുർബാനയ്ക്കു കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിക്കും.

(മനോരമ, 28-5-2014)

# വലിയ ഇടയനു പ്രണാമവുമായി ആയിരങ്ങൾ

ദിദിമോസ് വലിയ ബാവായുടെ കബറടക്കം ഇന്ന് പത്തനാപുരം മൗണ്ട് താബോർ ദയറാ ചാപ്പലിൽ

**കോട്ടയം:** പ്രാർത്ഥനാനിരതരായി നിന്ന ആയിരങ്ങളെ സാക്ഷി നിർത്തി വിശുദ്ധ ബലി അർപ്പിച്ചിരുന്ന മദ്ബഹായോടും ദേവാലയത്തോടും വിടചൊല്ലി മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ പരമാ

ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ ഭൗതികശരീരം ദേവലോകം അരമനയിൽ നിന്നു പത്തനാപുരത്തേക്കു കൊണ്ടുപോയി.

കബറടക്ക ശുശ്രൂഷകൾ ഇന്നു 11-ന് പത്തനാപുരം മൗണ്ട് താബോർ ദയറായിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ ആരംഭിക്കും. മൂന്നു മണിയോടെ ചടങ്ങുകൾ അവസാനിക്കും.

ഇന്നലെ പുലർച്ചെ പരുമല സെമിനാരിയിൽ നിന്ന് പഴയസെമിനാരിയിൽ എത്തിച്ച ഭൗതികശരീരം കുർബാനയ്ക്കുശേഷം ദേവലോകം അരമന ചാപ്പലിലെത്തിച്ചു. ആദരാഞ്ജലി അർപ്പിക്കാനെത്തിയവരുടെ തിരക്കുമൂലം ദേവലോകത്ത് ശുശ്രൂഷകൾ ഒന്നര മണിക്കൂറോളം വൈകി.

ശുശ്രൂഷകൾക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും സഭയിലെ മറ്റു മെത്രാപ്പോലീത്താമാരും കാർമികത്വം വഹിച്ചു.

ഒന്നരയോടെ ദേവലോകത്തു നിന്നു പുറപ്പെട്ട വിലാപയാത്ര പുതുപ്പള്ളി, ഞാലിയാകുഴി, തെങ്ങണ, തിരുവല്ല വഴി മാവേലിക്കരയിലെത്തി. അവിടെ വലിയ ബാവായുടെ സ്വന്തം ഇടവകയായ പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ ശുശ്രൂഷകളുടെ മറ്റൊരു ഘട്ടം നടത്തി. തുടർന്ന് പത്തനാപുരത്തേക്കു കൊണ്ടുപോയി.

സഭയെ നയിച്ച ഇടയനു വിടനൽകാൻ പഴയസെമിനാരിയിലും ദേവലോകം അരമനയിലും രാവിലെ മുതൽ വിശ്വാസികൾ ഒഴുകിയെത്തി. സീറോ മലബാർ സഭ മേജർ ആർച്ച് ബിഷപ്പ് കർദിനാൾ മാർ ജോർജ് ആലഞ്ചേരി, കാത്തലിക് ബിഷപ്സ് കോൺഫ്രൻസ് ഓഫ് ഇന്ത്യ വൈസ് പ്രസിഡന്റ് ആർച്ച് ബിഷപ് മാർ ആൻഡ്രൂസ് താഴത്ത്, ആർച്ച് ബിഷപ് മാർ ജോസഫ് പൗവത്തിൽ, ആർച്ച് ബിഷപ് മാർ മാത്യു മൂലക്കാട്ട്, മാർ ജോസഫ് കല്ലറങ്ങാട്ട്, മാർ മാത്യു അറയ്ക്കൽ, മാർ ജോസഫ് പള്ളിക്കാപ്പറമ്പിൽ എന്നിവർ ആദരാഞ്ജലികൾ അർപ്പിക്കുകയും പ്രത്യേക പ്രാർത്ഥന നടത്തുകയും ചെയ്തു.

അജപാലന ശുശ്രൂഷകൾക്കു മാതൃകയാക്കാവുന്ന ഉത്തമ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ എന്ന് കർദിനാൾ മാർ ജോർജ് ആലഞ്ചേരി അനുശോചന പ്രസംഗത്തിൽ പറഞ്ഞു. ഭാരതീയ പാരമ്പര്യത്തിലുള്ള ക്രൈസ്തവരുടെ ഐക്യം ബാവായുടെ സ്വപ്നമായിരുന്നുവെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു.

മാർത്തോമ്മാ സഭയിലെ ഏബ്രഹാം മാർ പൗലോസ്, ഡോ. മാത്യൂസ് മാർ മക്കാറിയോസ്, യാക്കോബായ സഭ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ തിമോത്തിയോസ്, സി.എസ്.ഐ. ഈസ്റ്റ് കേരള മഹായിടവക ബിഷപ് ഡോ. കെ. ജി. ദാനിയേൽ, മന്ത്രിമാരായ തിരുവഞ്ചൂർ രാധാകൃഷ്ണൻ, അനൂപ് ജേക്കബ്, കെ. സി. ജോസഫ് എന്നിവർ അന്ത്യോപചാരമർപ്പിച്ചു. മലയാള മനോരമയ്ക്കുവേണ്ടി ചീഫ് എഡിറ്റർ മാമ്മൻ മാത്യു റീത്ത് സമർപ്പിച്ചു.

എം.പി. മാരായ പ്രഫ. കെ. വി. തോമസ്, ആന്റോ ആന്റണി, ജോയ് ഏബ്രഹാം, എം.എൽ.എ. മാരായ ഡോ. ടി. എം. തോമസ് ഐസക്ക്, കെ. സുരേഷ് കുറുപ്പ്, സി. എഫ്. തോമസ്, മോൻസ് ജോസഫ്, വി. പി. സജീന്ദ്രൻ, ജോസഫ് വാഴയ്ക്കൻ, പ്രമുഖ എഴുത്തുകാരി അരുന്ധതി റോയി, കോൺഗ്രസ് (എസ്) സംസ്ഥാന പ്രസിഡന്റ് രാമചന്ദ്രൻ കടന്നപ്പള്ളി തുടങ്ങിയവർ അന്തിമോപചാരമർപ്പിച്ചു.

ഓർത്തഡോക്സ് സഭയുടെ കോളജുകൾ അടക്കമുള്ള എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും മറ്റു സ്ഥാപനങ്ങൾക്കും ഇന്ന് അവധിയായിരിക്കും.

(മനോരമ, മെയ് 28, 2014)

# മാർപാപ്പാ അനുശോചിച്ചു

കോട്ടയം: ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ വേർപാടിൽ ഫ്രാൻസിസ് മാർപാപ്പ അനുശോചിച്ചു.

മാർ തോമ്മാ ശ്ലീഹായുടെ സാക്ഷ്യത്തിന്റെ അടിത്തറയുള്ള മലങ്കര സഭയ്ക്കും സമൂഹത്തിനും കാലംചെയ്ത ദിദിമോസ് പ്രഥമൻ വലിയ ബാവാ നൽകിയ ആത്മീയ നേതൃത്വം ഗണനീയമാണെന്ന് മാർപാപ്പാ അനുശോചന സന്ദേശത്തിൽ പറഞ്ഞു.

കോൺഗ്രസ് അദ്ധ്യക്ഷ സോണിയാ ഗാന്ധി അനുശോചിച്ചു. ദിദിമോസ് പ്രഥമൻ വലിയ ബാവാ ഓർത്തഡോക്സ് സഭയെയും രാജ്യത്തെയും അദ്ദേഹം സമർപ്പണത്തോടെ സേവിച്ചതായി സോണിയ പറഞ്ഞു.

ഇത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ മത്ഥിയാസ്, കാന്റർബറി ആർച്ച് ബിഷപ് ജസ്റ്റിൻ വെൽബി, സഭകളുടെ ദേശീയ കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. റോജർ ഗെയ്ക്വാദ് എന്നിവരും അനുശോചിച്ചു.

(മനോരമ, മെയ് 28, 2014)

# വലിയ ബാവായ്ക്കു വിടചൊല്ലാൻ വിതുമ്പലോടെ, വിശ്വാസ സാഗരം

**മാവേലിക്കര:** കുട്ടിയായിരിക്കെ ഓടിക്കളിച്ച ദേവാലയ മുറ്റത്തേക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ ഭൗതിക ശരീരം എത്തിച്ചപ്പോൾ ജനസാഗരം വിങ്ങിപ്പൊട്ടി. വലിയ ബാവായുടെ ഭൗതികശരീരം മാതൃദേവാലയത്തിൽ എത്തിക്കുമ്പോൾ സമൂഹത്തിന്റെ വിവിധ തുറകളിലുള്ള വൻ ജനാവലി അന്ത്യോപചാരം അർപ്പിക്കാൻ മണിക്കൂറുകളായി കാത്തുനിൽക്കുന്നുണ്ടായിരുന്നു.

മന്ത്രി പി. ജെ. ജോസഫ്, കൊടിക്കുന്നിൽ സുരേഷ് എം.പി., മലങ്കര കത്തോലിക്കാ സഭയ്ക്കുവേണ്ടി ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് എന്നിവർ ശ്രേഷ്ഠ ഇടയനു അന്ത്യോപചാരം അർപ്പിച്ചു.

### അന്ത്യോപചാരം അർപ്പിക്കാൻ വിദേശ സംഘവും

**മാവേലിക്കര:** പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായ്ക്ക് അന്ത്യോപചാരം അർപ്പിക്കാൻ ഗ്രീസ്, റഷ്യ എന്നിവിടങ്ങളിൽ നിന്നുള്ള ജനപ്രതിനിധികളുടെ നേതൃത്വത്തിലുള്ള സംഘം പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിലെത്തി.

ഇന്റർ പാർലമെന്ററി അസംബ്ലി ഓൺ ഓർത്തഡോക്സി (ഐഎഒ) എന്ന സംഘടനയുടെ സെക്രട്ടറി ജനറലും ഗ്രീസിലെ എം. പി. യുമായ അനസ്താനിയോസ്, നെറാൻസിസ്, റഷ്യൻ എം. പി. സർജി പൗലോവിച്ച് ഐഎഒ ഉപദേശകരായ വലേറി അലക്സി, ഓസ്റ്റാഫ്മിർഗാഡിസ്, അഡീഷനൽ സെക്രട്ടറി ലില്ലി വാർടെയ്ൻ എന്നിവരുടെ നേതൃത്വത്തിലുള്ള സംഘമാണു പുതിയകാവ് പള്ളിയിലെത്തി അന്ത്യോപചാരം അർപ്പിച്ചത്. സംസ്ഥാന സർക്കാരിന്റെ അതിഥികളായെത്തിയ സംഘം വിവിധ പ്രദേശങ്ങളിലെ ദേവാലയങ്ങൾ സന്ദർശിക്കവേയാണ് വലിയ ബാവായുടെ ദേഹവിയോഗം അറിഞ്ഞത്.

(മനോരമ, മെയ് 28, 2014)

### പ. കാതോലിക്കാ ബാവാ നന്ദി പ്രകാശിപ്പിച്ചു

പരിശുദ്ധ ബസ്സേലിയോസ് മാർതോമ്മാ ദിദിമോസ് വലിയ ബാവായുടെ ദേഹവിയോഗത്തിൽ അനുശോചന സന്ദേശങ്ങൾ അയച്ചവരും

വിലാപയാത്രയിലും കബറടക്ക ശുശ്രൂഷയിലും സന്നിഹിതരായവരും, സഹകരിച്ചവരുമായ എല്ലാവർക്കും പരിശുദ്ധ ബസ്സേലിയോസ് മാർ തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നന്ദി പ്രകാശിപ്പിച്ചു.

പോപ്പ് ഫ്രാൻസിസ്, എത്യോപ്യൻ പാത്രിയർക്കീസ്, എക്യുമെനിക്കൽ പാത്രിയർക്കീസ്, കാന്റർബറി ആർച്ചുബിഷപ്പ് തുടങ്ങിയ സഭാ അദ്ധ്യക്ഷന്മാർക്കും കേരളത്തിലെ വിവിധ ക്രൈസ്തവ സഭകൾക്കും, നേതാക്കന്മാർക്കും, പ്രധാനമന്ത്രി നരേന്ദ്രമോദി, യു.പി.എ. അദ്ധ്യക്ഷ സോണിയാഗാന്ധി തുടങ്ങിയ നേതാക്കന്മാർക്കും, കബറടക്ക ശുശ്രൂഷയിൽ സന്നിഹിതരായ കേരളാ മുഖ്യമന്ത്രി ഉമ്മൻചാണ്ടി, മന്ത്രി സഭാംഗങ്ങൾ ഭരണ-പ്രതിപക്ഷ ജനനേതാക്കൾ, സഭാപിതാക്കന്മാർ, സാംസ്കാരിക നായകന്മാർ എന്നിവർക്കും, വിലാപയാത്രയ്ക്കും കബറടക്കത്തിനും വേണ്ട സൗകര്യങ്ങളും ക്രമീകരണങ്ങളും ചെയ്തുതന്ന കേന്ദ്ര-സംസ്ഥാന-പ്രാദേശിക ഭരണസംവിധാനങ്ങൾക്കും, പോലീസ് സേനയ്ക്കും, മാധ്യമ പ്രവർത്തകർക്കും കൃതജ്ഞത രേഖപ്പെടുത്തി.

കബറടക്കത്തിന് എല്ലാവിധ സൗകര്യങ്ങളും ഒരുക്കുകയും പത്തനാപുരം മൗണ്ടു താബോർ ദയറാ ചാപ്പലിൽ കബറിടം സ്ഥിതിചെയ്യുന്ന സ്ഥലം സഭയുടെ പൊതുസ്വത്തായി വിട്ടുതരികയും ചെയ്ത പത്തനാപുരം ദയറാ സമൂഹത്തോട് പ്രത്യേകം നന്ദി രേഖപ്പെടുത്തി.

### വിട പറഞ്ഞത് ആത്മീയഗുരു

മാവേലിക്കര: ഓർത്തഡോക്സ് സഭയുടെ വലിയ ബാവാ പരിശുദ്ധ ബസ്സേലിയോസ് മാർതോമ്മാ ദിദിമോസ് പ്രഥമൻ വിടവാങ്ങിയപ്പോൾ മാവേലിക്കരയ്ക്കു നഷ്ടമായത് ആത്മീയ ഗുരുവിനെയാണ്.

പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ മദ്ബഹായിൽ നിന്നും സി. എം. തോമസ് റമ്പാൻ (തോമ്മാ മാർ ദീവന്നാസ്യോസ്) 1939-ൽ കണ്ടെത്തിയ തോമസ് എന്ന ബാലനാണ് പിന്നീടു കാതോലിക്കാ ബാവായായി സഭയെ നയിച്ചത്.

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിരാ തോമസിന്റെയും, മാവേലിക്കര തഴക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ മകനായി ജനിച്ച തോമസ് എന്ന ബാലനെ സി. എം. തോമസ് റമ്പാനാണു പതിനെട്ടാം വയസ്സിൽ പത്തനാപുരം താബോർ ദയറായിലേക്കു കൂട്ടിക്കൊണ്ടു പോയത്. ആ സമർപ്പണം പിന്നീട് നാടിന്റെ യശസ്സായി മാറി. പൗരസ്ത്യദേശത്തെ കാതോലിക്കാ ബാവായായി ഉയർന്നു. മാവേലിക്കര പുതിയകാവ് പള്ളിയിൽ പ. വലിയ ബാവായുടെ ഭൗതികശരീരം ദർശിച്ച് ആയിരങ്ങൾ അന്ത്യാഞ്ജലി അർപ്പിച്ചു.

അപ്പർ കുട്ടനാടിന്റെയും ഓണാട്ടുകരയുടെയും മണ്ണിൽ ബാല്യം കഴിച്ചുകൂട്ടിയ സി. ടി. തോമസ് എന്ന വലിയ ബാവാ പത്തനാപുരത്തിന്റെ മലയിടുക്കുകൾക്ക് വികസനത്തിന്റെ പാതയൊരുക്കിയ ശ്രേഷ്ഠ ഇടയനായി മാറി. പത്തനംതിട്ട ജില്ലയിൽ നിന്നുള്ള ആദ്യ സഭാദ്ധ്യക്ഷനായിരുന്നു പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് വലിയ ബാവാ.

പമ്പാനദിക്കരയിലുള്ള തിരുവല്ല നെടുമ്പ്രം ഗ്രാമത്തിലെ മുളമൂട്ടിൽ കുടുംബത്തിന്റെ വേരുകൾ ഓണാട്ടുകരയിലേക്കു നീണ്ടപ്പോഴും നെടുമ്പ്രത്തിന്റെ സ്വന്തം പുത്രനായി അറിയപ്പെടാനായിരുന്നു പരിശുദ്ധ ദിദിമോസ് ബാവായ്ക്കു താല്പര്യം. 'തോമസ് മാർ തീമോത്തിയോസ്' എന്ന പേരിൽ മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി പ്രവർത്തിച്ചപ്പോഴും പ്രവർത്തന മണ്ഡലങ്ങൾ വ്യാപിപ്പിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. ജില്ലയിൽ നിന്നു മലബാർ മേഖലയിലേക്ക് കുടിയേറ്റമുണ്ടായപ്പോൾ അതിൽ നല്ല ശതമാനവും മലങ്കരസഭയുമായി ബന്ധമുള്ളവരായിരുന്നു. തിരുവല്ല, മല്ലപ്പള്ളി, റാന്നി താലൂക്കുകളിൽ നിന്നാണ് ഏറിയപങ്കും മലബാറിന്റെ വിവിധ ഭാഗങ്ങളിലേക്ക് എത്തിയത്. ഇവരെ ഒറ്റ വിശ്വാസ സമൂഹമായി നിലനിർത്താൻ തോമസ് മാർ തീമോത്തിയോസ് വഹിച്ച പങ്ക് വലുതായിരുന്നു. ഒട്ടേറെ ദേവാലയങ്ങൾ അദ്ദേഹം സ്ഥാപിച്ചു. അട്ടപ്പാടി പോലെയുള്ള മിഷൻ പ്രവർത്തനങ്ങൾക്ക് കൂടുതൽ കരുത്തു നൽകി.



**പ. മാത്യൂസ് പ്രഥമൻ ബാവായുടെ കന്തീലാ ശുശ്രൂഷ**

10,002—11-7-53.

**GOVERNMENT OF MADRAS.**

**EDUCATIONAL DEPARTMENT.**

TEACHERS' SERVICE REGISTER.

*Service Register No.* 736 Trichy.

27 3/56
*Date of issue.*

1. Name in full (and sex). Chiramel Thomas Thomas Karthanar – Male
2. Name of parent ~~or guardian~~. C. Thomas.
3. Date of birth. 13 – 3 – 1097 (Malayalam Era) 29-10-1921 (Christian Era)
4. Caste and Religion. Indian Christian – Orthodox Syrian Christian
5. Village. Puthiakavu.
6. Taluk. Mavelikara.
7. District. Quilon – T. C. State.
8. Mother-tongue. Malayalam.
9. Personal marks of identification—
   (a). A mole on the bridge of the nose, leftside.
   (b). A small scar on the left eye brow just above the nose.
   (c).
10. General Educational qualifications (with subject and class in B.A.) (particulars o higher qualifications, if any, held.) B. A. Math: 1b. 3rd. Class.
11. Professional qualifications (with subjects and class in B.T.) (particulars of higher qualifications, if any, held.) B.T. Math: + English. Theory 3rd class and practical 2nd class
12. Years of training and year of passing training examination. 1954–'55 – April 1955.
13. Total teaching service on the date of application (as entered in the form of application.) 7 years.

| Name of school. | Designation. | Period of service. |
|---|---|---|
| St. Stephen's English High School, Pathanapuram. T. C. State | Asst. Teacher | 1943–'45<br>1947–'52 (fifty one)<br>1953–'54. |

14. Number of Savings Bank Account as a subscriber to the Teachers' Provident Fund.

*Signature of the Teacher.*

*Signature of the District Educational Officer or Inspectress of Schools.* Trichinapali 27/3/56

NOTE.—Please see instructions on last page.

**തൃശ്ശിനാപ്പള്ളി സ്കൂളിൽ ജോലി ചെയ്യുന്ന കാലത്തെ ഫാ. സി. റ്റി. തോമസിന്റെ (വലിയ ബാവാ) സർവ്വീസ് ബുക്ക്.**